# ഉത്തർഖണ്ഡിലൂടെ

## കൈലാസ് മാനസസരസ്സ് യാത്ര

എം.കെ.രാമചന്ദ്രൻ



## എം.കെ.രാമചന്ദ്രൻ

തൃശൂർ ജില്ലയിലെ കേച്ചേരി സ്വദേശി.

പരേതരായ മച്ചിങ്ങൽ കൃഷ്ണൻ എഴുത്തച്ഛന്റേയും, വിയ്യൂർ നാരങ്ങളിൽ വടക്കെ വളപ്പിൽ ദേവകിയമ്മയുടെയും മകൻ. കേച്ചേരി യു.പി. സ്കൂൾ, പുറ്റേക്കര സെന്റ് ജോർജ് ഹൈസ്കൂൾ, ശ്രീകേരളവർമ്മ കോളേജ്, സെന്റ് തോമസ് കോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം.

ഔദ്യോഗിക കാലഘട്ടം 15 വർഷത്തോളം വിദേശത്ത്. ആദ്ധ്യാത്മികമേഖലകളിൽ സജീവമായി രംഗത്തുണ്ട്. ആനുകാലികങ്ങളിൽ എഴുതാറുണ്ട്. ഹിമാലയത്തിലെ പ്രധാനപ്പെട്ട എല്ലാ സ്ഥലങ്ങളും ഭാരതത്തിലെ പ്രധാനപ്പെട്ട എല്ലാ മഹാക്ഷേത്രങ്ങളും സന്ദർശിച്ചിട്ടുണ്ട്. *ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര, തപോഭൂമി ഉത്തരഖണ്ഡ്, ആദി കൈലാസ യാത്ര* എന്നിവ കൃതികൾ. *ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര* എന്ന കൃതിയ്ക്ക് 2005-ലെ കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചു. 2009-ലെ പ്രൊഫ:എൻ.പി.മന്മഥൻ സ്മാരക അക്ഷയ നാഷണൽ അവാർഡിനർഹനായി.

വിലാസം:

Post Box No: 516
Thrissur City P.O
Thrissur - 680 020
Mobile: 9846038554

E-mail: ramachandran.machingal@gmail.com
Website: www.mkramachandran.com

Malayalam
Utharkhandiloode
Kailas - Manasasarassu Yathra
Travelogue by
M.K. Ramachandran
First Impression: January 2003
Reprinted : November 2003, January 2005,
September 2005, February 2006, July 2006 January 2007,
July 2007, January 2008, August 2008, October 2008,
March 2009, July 2009, January 2010, July 2010
Sixteenth Impression: November 2010
Cover Design : Vinaylal

Price ₹ 135-00
Printed at
Ebenezer Offset Press Thrissur
Publishers
Current Books Thrissur-680 001 Keralam
e-mail: currentbooksthrissur@gmail.com
Distribution
CosmoBooks
Thrissur, Kochi, Kozhikode
Fax 0487-2335642
e-mail: Cosmobooks@asianetindia.com
ISBN 978-81-226-0657-7

'കാളി' യാണ് എന്റെ ഇഷ്ടദേവത---
ആ ശക്തിയുടെ പ്രചോദനമാണ് എന്നെ
ഞാനാക്കിയത്.
ആ പ്രചോദനശക്തിയുടെ കാൽക്കൽ
ഞാൻ ഈ എളിയ സാഹിത്യകൃതി
സമർപ്പിക്കുന്നു—

# ആമുഖം

2000 ആഗസ്റ്റ് മാസത്തിൽ ബദരീനാഥ് ക്ഷേത്രസന്നിധിയിൽവച്ച് കണ്ടുമുട്ടിയ ചില ദിവ്യസന്ന്യാസിമാരാണ് കൈലാസ് യാത്രയെക്കുറിച്ചുള്ള വിശദാംശങ്ങൾ എന്നോടുപറഞ്ഞത്. വേദങ്ങളിലും പുരാണേതിഹാസങ്ങളിലും കൈലാസത്തെക്കുറിച്ചുള്ള ഭക്തിസാന്ദ്രമായ പരാമർശങ്ങൾ വേണ്ടത്രയുണ്ടെങ്കിലും മഹാമേരുപർവ്വതം പോലെ കൈലാസവും ഒരു സങ്കൽപ്പം മാത്രമാണെന്നായിരുന്നു അതേവരെ എന്റെ ധാരണ. ഭാരതസർക്കാരിന്റെ വിദേശമന്ത്രാലയത്തിന്റെ നേരിട്ടുള്ള നിയന്ത്രണത്തിൽ പരമ്പരാഗതമായ തീർത്ഥയാത്രാപഥത്തിൽക്കൂടിയുള്ള ഈ യാത്ര അത്യന്തം ദുർഘടമായ ഒന്നാണെന്നും വർഷംതോറും അപേക്ഷ നൽകി നിരാശരാകുന്ന വലിയൊരു ജനസമൂഹമുണ്ടെന്നും സന്ന്യാസിമാരിൽനിന്നും മനസ്സിലാക്കി.

നാട്ടിൽ വന്നശേഷം ബദരീനാഥ് - കേദാർനാഥ് യാത്രയുടെ വിസ്തരിച്ച ഒരു യാത്രാവിവരണം എഴുതിയശേഷം അതൊന്ന് പരിശോധിച്ചു തരുന്നതിനുവേണ്ടി ഞാൻ ഗുരുവന്ദ്യനായ ശ്രീ. കെ.പി. നാരായണപ്പിഷാരോടി മാസ്റ്റർക്ക് കൊടുത്തു. ആയിടയ്ക്കൊരുദിവസം മാസ്റ്ററുടെ ജന്മഗൃഹമായ കൊടിക്കുന്ന് പിഷാരത്തേയ്ക്കുള്ള (പള്ളിപ്പുറം - ചെമ്പ്രവഴി) യാത്രാമദ്ധ്യേ കൈലാസ് - മാനസസരസ്സ് യാത്രയ്ക്കായി ഞാൻ അപേക്ഷ സമർപ്പിച്ച വിവരവും പറയുകയുണ്ടായി. "കൈലാസം ശരിയ്ക്കുണ്ടോ. തപോവനസ്വാമികൾ 1925 ലോ മറ്റോ അവിടെ പോയതായുള്ള ഒരു യാത്രാവിവരണം വായിച്ചതായി ഞാൻ ഓർക്കുന്നു. ന്തായാലും താൻ പോയി വന്നാൽ വിവരം അറിയാലോ." ഞാൻ കൈലാസയാത്രയ്ക്ക് പോകുന്നു എന്ന വിവരം വളരെ പ്രാധാന്യത്തോടെത്തന്നെ മാസ്റ്റർ പലരോടും പറഞ്ഞു. ഞാൻ ആകെ ധർമ്മസങ്കടത്തിലുമായി. ഓരോ വർഷവും ആയിരക്കണക്കിന് അപേക്ഷകർ ഉണ്ടെന്നും നറുക്കെടുത്താണ് അവസാനം സെലക്ഷൻ ലഭിയ്ക്കുന്നതെന്നും ഞാൻ മാസ്റ്ററെ ധരിപ്പിച്ചു. "തനിയ്ക്ക് അനുമതി കിട്ടും. ഉറപ്പാണ്. താൻ കൈലാസപർവതത്തിന്റെ അടുത്ത് ഇങ്ങനെ നടക്കണ രംഗം ഞാൻ സ്വപ്നത്തിൽ പലപ്പോഴും കണ്ടിരിയ്ക്ക്യണു. ഒരു വിഘ്നോംണ്ടാവില്ല്യ...."

ഭാരതം മുഴുവനും ആദരിക്കുന്ന തേജസ്വിയായ, പണ്ഡിതശ്രേഷ്ഠനായ ആ മഹാമനുഷ്യന്റെ അനുഗ്രഹം അക്ഷരംപ്രതി സഫല

മായി! ദൽഹിയിലെ വൈദ്യപരിശോധന മുതൽ അവസാനം കൈലാസപ്രദക്ഷിണംവരെ ഓരോ ഘട്ടത്തിലും എല്ലാം എനിയ്ക്ക് അനുകൂലമായി ഭവിച്ചു. ഒരു നിമിത്തംപോലെ പല അപ്രതീക്ഷിതകോണുകളിൽനിന്നും അത്യപൂർവമായ ചില നിർദ്ദേശങ്ങൾ ലഭിച്ചത് തികച്ചും ഈശ്വരാനുഗ്രഹവും മാസ്റ്ററുടെ അനുഗ്രഹവും ഒത്തുചേർന്നതുകൊണ്ടാണെന്ന് ഞാൻ ഉറച്ചു വിശ്വസിയ്ക്കുന്നു. കൈലാസത്തിൽ എത്തുമ്പോഴേയ്ക്കും ക്ഷീണിച്ചവശരാകുന്ന തീർത്ഥാടകർ കൈലാസശൃംഗത്തെ പ്രദക്ഷിണമദ്ധ്യേയോ ദൂരെനിന്നോ ഒരു നോക്ക് കണ്ട് നിർവൃതിപൂകി പിൻവാങ്ങുന്നു. ജാംബിയാങ്ങ് പർവതത്തിന്റെ മുകളിൽ കയറിച്ചെന്നാൽ കൈലാസത്തിന്റെ പൂർണരൂപം കാണാമെന്നും രാത്രി നിലാവുദിച്ചാൽ കൈലാസത്തിന്റെ രൂപം ഏതുവിധത്തിലുള്ളതായിരിയ്ക്കുമെന്നും മറ്റുമുള്ള പരാമർശങ്ങൾ എനിയ്ക്കു മാത്രമായി ലഭിയ്ക്കുമ്പോൾ അതിന്റെ പിന്നിലൊരു അനുഗ്രഹമുണ്ടെന്ന വസ്തുത നിഷേധിയ്ക്കാനാവില്ലല്ലോ. പുരാണേതിഹാസങ്ങളിൽ നിന്നുള്ള അറിവുമാത്രംവച്ചുകൊണ്ട്, മാസ്റ്റർ ഈ പുണ്യഭൂമിയെക്കുറിച്ചുള്ള നിരവധി വിജ്ഞാനങ്ങൾ എനിയ്ക്കു പകർന്നുതന്നു. അതുകൊണ്ടുതന്നെ അധികമാർക്കും കാണുവാൻ സാധിക്കാത്ത പലതും ഞാൻ അവിടെ കണ്ടു. സൂക്ഷ്മനിരീക്ഷണം ആദ്യംമുതൽക്കേ ഒരു ചിട്ടയാക്കി വളർത്തിയെടുത്തതിനാൽ ഈ യാത്രയിലുടനീളം അതെനിയ്ക്കു പ്രയോജനപ്പെടുത്താൻ സാധിച്ചു എന്ന വസ്തുതയും ഇവിടെ കുറിയ്ക്കട്ടെ.

2001 ജൂൺ – ജൂലായ് മാസങ്ങളിൽ ഉത്തർഖണ്ഡിലെ കാലാവസ്ഥ അതികഠിനമായിരുന്നു എന്നാണ് തദ്ദേശീയർ പറഞ്ഞത്. പേമാരിയും ഹിമക്കാറ്റും മരവിപ്പിക്കുന്ന തണുപ്പും ഈ യാത്രയിലുടനീളം അനുഭവിക്കേണ്ടതായി വന്നു. തലനാരിഴയ്ക്കാണ് സംഘാംഗങ്ങൾ പലപ്പോഴും രക്ഷപ്പെട്ടത്. വിദേശമന്ത്രാലയത്തിന്റെ അനുമതി ലഭിച്ചശേഷം കൈലാസ് യാത്ര നടത്തിയവരെ കണ്ടുപിടിച്ച് വിശദവിവരങ്ങൾ ഗ്രഹിയ്ക്കാനുള്ള പലശ്രമങ്ങളും നടത്തിയെങ്കിലും വിജയിച്ചില്ല. ശ്രീ.പിഷാരോടി മാസ്റ്ററും പറ്റാവുന്ന വിധത്തിലൊക്കെ ശ്രമം നടത്തിനോക്കി. കേരളത്തിൽ നിന്ന് ഈ യാത്രയ്ക്ക് അധികമാരും ശ്രമിക്കുന്നില്ല എന്നാണല്ലോ അതിന്റെ അർത്ഥം. ഈ സ്ഥിതിയക്ക് ഒരു മാറ്റം ഉണ്ടാകേണ്ടിയിരിയ്ക്കുന്നു. കൈലാസം കേവലം ഒരു ഹൈന്ദവപ്രതിഭാസം മാത്രമല്ല പ്രത്യുത ആർഷഭാരതസംസ്കാരത്തിന്റെ വൈജയന്തിയാണ്. ഈ പുണ്യഭൂമിയിൽനിന്നാണ് ലോകോത്തരമായ ഇന്നത്തെ നവീനസംസ്കാരം ഉടലെടുത്തത്. വേദങ്ങളുടേയും പുരാണേതിഹാസങ്ങളുടേയും ആവിർഭാവം ഈ യജ്ഞഭൂമിയിൽ നിന്നായിരുന്നു. ഇവിടെ സന്ദർശനം നടത്തുകയെന്നത് ഓരോ ഭാരതീയന്റേയും ചിരകാലസ്വപ്നസാക്ഷാൽക്കാരമാണ്. കേരളീയരെ ഇതേക്കുറിച്ചു ബോധവാന്മാരാക്കുക എന്ന ഉദ്ദേശ്യത്തോടെയാണ് ഞാൻ ഈ യാത്രാവിവരണം എഴുതിതീർത്തത്.

തീർഥാടനം നടത്തുന്നവർക്കെല്ലാം യാത്രാവിവരണം എഴുതാൻ സാധിക്കാറില്ല. മലയാളിയായ ഒരാൾ കൈലാസയാത്രനടത്തിവന്ന്, തന്റെ യാത്രാനുഭവങ്ങളെല്ലാം പകർത്തിത്തരുമ്പോൾ സ്വന്തമായ രേഖ എന്നതിനുപുറമേ വായനക്കാർക്കെല്ലാം അറിവും യാത്രാനുഭൂതിയും നല്കുന്ന ഒരു വിശിഷ്ടഗ്രന്ഥം കൂടിയാവുന്നു അത്. ഇനി മറ്റാരെങ്കിലും എന്നെങ്കിലും കൈലാസ്-മാനസസരോവർ യാത്രയ്ക്കു തിരഞ്ഞെടുക്കുകയാണെങ്കിൽ, അത്തരക്കാർക്കെല്ലാം സർവഥാപ്രയോജനപ്രദമാകുന്ന ഒരു അനുഭവവിവരണമായിട്ടുണ്ട് ഈ ഗ്രന്ഥം. മുപ്പത്തിയൊന്നുദിവസം കഠിനതരമായ യാത്ര സാധിച്ച് മടങ്ങിയ ഒരു ഉത്തമ സഞ്ചാരി, അനുവാചകനും തന്റെ വഴി അനുക്രമം കാട്ടിക്കൊടുക്കുകയാണ് ഈ ഗ്രന്ഥത്തിലൂടെ.

നിരവധി നൂതന പ്രദേശങ്ങൾ, വിഭിന്നസ്വഭാവികളായ മനുഷ്യർ, പലതരത്തിലുള്ള അനുഭവങ്ങൾ - ഇക്കാര്യങ്ങളെല്ലാം നമുക്ക് ഈ ഗ്രന്ഥത്തിൽ കൂടി പരിചിതവിഷയങ്ങളാകും. ഈ യാത്രാനുഭവം സാധാരണ സഞ്ചാര വിവരണങ്ങളിൽനിന്നും വ്യത്യസ്തമാകുന്നത് ഇത് കൈലാസ്-മാനസസരോവർ യാത്ര ആയതുകൊണ്ടാണ്.

കൈലാസയാത്ര സാധിക്കുകയും ആ അനവാദ്യാനുഭവത്തെ ലളിതമായ ഭാഷയിൽ വിവരിക്കുകയും ചെയ്ത ശ്രീ രാമചന്ദ്രൻ ഏവരുടേയും അഭിനന്ദനം അർഹിക്കുന്നു. അദ്ദേഹത്തിന് ലഭിച്ച ആത്മസുഖം മറ്റുള്ളവർക്കുകൂടി പകർന്നുകൊടുക്കുന്നതിൽ ചാരിതാർഥ്യത്തിന് അവകാശമുണ്ട്. ഗ്രന്ഥകാരന് ഇനിയും തീർത്ഥാടനസൗഭാഗ്യവും ഉത്തേജനവും ലഭിക്കാൻ ഇടയാകട്ടെ എന്നും അദ്ദേഹത്തിന്റെ ഈ യാത്രാവിവരണം സഹൃദയർക്കെല്ലാം അനുഭവവേദ്യമായിത്തീരട്ടെ എന്നും ഹൃദയപൂർവ്വം ആശംസിച്ചുകൊണ്ട് ഈ ഗ്രന്ഥം സജ്ജനഹസ്തങ്ങളിൽ സമർപ്പിക്കുന്നു.

സഹൃദയവിധേയൻ

ഡോ. കെ.പി. നാരായണപ്പിഷാരോടി

നാരായണീയം, തൃശ്ശൂർ-11

15-12-2002

# അവതാരിക

"ശിവം ശിവകരം ശാന്തം
ശിവാത്മാനം ശിവോത്തമം
ശിവമാർഗ്ഗ പ്രണേതാരം
പ്രണതോസ്മി സദാശിവം"

എന്റെ ആത്മമിത്രമായ ശ്രീ. എം.കെ. രാമചന്ദ്രൻ സൽകർമ്മങ്ങൾ ചെയ്ത് ആത്മശാന്തി നേടുവാൻ ആഗ്രഹിക്കുന്ന ഒരു ആസ്തികനാണ്. അതിനുവേണ്ടി കാശി, ഗയ, വൃന്ദാവനം, മഥുര തുടങ്ങി പല പുണ്യ സ്ഥലങ്ങളിലും പോയി ഹൃദയാനന്ദം ആസ്വദിക്കാറുണ്ട്. ഉത്സാഹം തോന്നുമ്പോഴെല്ലാം തീർഥാടനം നടത്തുക ഒരു പതിവാക്കിയിട്ടുള്ള അദ്ദേഹം സമീപകാലത്ത് ബദര്യാശ്രമയാത്രയും കേദാരയാത്രയും കൈലാസ്-മാനസസരസ്സ് പ്രദക്ഷിണവും നിർവ്വഹിച്ച് കൃതാർത്ഥത നേടുകയുണ്ടായി.

ഇന്ത്യാഗവൺമെന്റിന്റെ പ്രത്യേകമായ തിരഞ്ഞെടുപ്പ്. കൈലാസയാത്ര സംബന്ധിച്ച നിയമങ്ങളുടെ പരിപാലനം, ക്ലേശകരമായ സഞ്ചാരത്തിനാവശ്യമായ ശാരീരിക-മാനസിക-സന്നദ്ധത, ഈശ്വരനിയോഗം ഇതെല്ലാം ഒത്തിണങ്ങുമ്പോൾ മാത്രമേ കൈലാസയാത്ര തരമാകൂ. ഒരു സംഘത്തിൽ മുപ്പത് യാത്രക്കാരാണുണ്ടാവുക. എല്ലാപേരും ഭയാശങ്കകളോടുകൂടിയാണ് മുന്നോട്ടുപോകുക. എല്ലാപേർക്കും യാത്രപൂർത്തിയാക്കുവാൻ സാധിക്കുന്നകാര്യം സംശയമാണ്. വിഘ്നങ്ങളെല്ലാം തരണംചെയ്ത് തീർത്ഥാടനം പൂർത്തിയാക്കുവാൻ ശ്രീ. രാമചന്ദ്രനു സാധിച്ചിരിക്കുന്നു. അറുപത്തിയഞ്ചു കിലോമീറ്ററിലധികം ചുറ്റളവുവരുന്ന മഞ്ഞുമൂടിയ ഹൈമവതഭൂമിക്ക് പ്രദക്ഷിണം വിജയകരമായി പൂർത്തിയാക്കിയവർ വിരളമാണ്. ആത്മവിശ്വാസം, ദൃഢവ്രതത്വം, ആരോഗ്യം, ഈശ്വരാനുഗ്രഹം എന്നിവയുടെ തുണയാൽ രാമചന്ദ്രന് തീർത്ഥാടനം പൂർത്തിയാക്കുവാൻ സാധിച്ചു എന്നത് ഏവർക്കും സന്തോഷമുളവാക്കും.

കാളിദാസ പ്രസിദ്ധമായ രാമഗിര്യാശ്രമം, ഋഷിവാടങ്ങൾ, മാനസസരസ്സിലേക്കു പോകുന്ന രാജഹംസങ്ങൾ, നിരവധി ഇടത്താവളങ്ങൾ, കാനന ഛായകൾ, ജലസ്രോതസ്സുകൾ, ഹിമസൈകതങ്ങൾ, നദികൾ, ക്ഷേത്രങ്ങൾ ഇങ്ങനെ എന്തെല്ലാം എന്തെല്ലാം ഈ സഞ്ചാരി കണ്ടു പോന്നിരിക്കുന്നു!

എസ്.കെ. പൊറ്റേക്കാട്ടും മറ്റും സമ്പന്നമാക്കിയ മലയാളത്തിലെ യാത്രാവിവരണസാഹിത്യശാഖയിലേക്കാണ് ഈ എളിയ കൃതിയും കൊണ്ടുള്ള എന്റെ കാൽവെപ്പ്. അതുകൊണ്ടുതന്നെ ഭയവും ഉദ്വേഗവും വേണ്ടത്രയുണ്ട്. കൈലാസത്തെക്കുറിച്ച് രണ്ടോ മൂന്നോ യാത്രാവിവരണങ്ങളേ മലയാളത്തിൽ ഉള്ളൂ എന്നാണ് എന്റെ അറിവ്. സംപൂജ്യനായ തപോവനസ്വാമികളുടെ *ഹിമഗിരിവിഹാരം*, സ്വാമി സദാനന്ദസരസ്വതിയുടെ *കൈലാസ ദർശനം* എന്നിവയാണ് ഞാൻ വായിച്ചിട്ടുള്ളത്. എന്റെ പുസ്തകം അച്ചടിച്ചു പുറത്തുവന്ന ശേഷമാണ് ഈ കൃതികൾ വായിക്കാനുള്ള സൗഭാഗ്യം ലഭിച്ചത്. വേദങ്ങളിലേയും പുരാണങ്ങളിലേയും ആധ്യാത്മികചിന്തകൾക്ക് ഊന്നൽ കൊടുത്തുകൊണ്ടുള്ള ഈ രണ്ടുകൃതികളും രചനാവൈഭവംകൊണ്ട് അപാരമാണെങ്കിലും സാധാരണ വായനക്കാർക്ക് അപ്രാപ്യമല്ലേ എന്നൊരുതോന്നൽ എനിയ്ക്കുണ്ടായി എന്നു തുറന്നു പറയട്ടെ. രണ്ടാമത്തെ കൃതിയിൽ സ്വാമിജി കൈലാസം കണ്ടതായിട്ടുള്ള ഒരു പരാമർശവും കാണുന്നുമില്ല.

ഈ പുസ്തകത്തിന്റെ രചനയിൽ മുഴുകിയിരിയ്ക്കുമ്പോൾ പല ഘട്ടങ്ങളിലും നിർദ്ദേശങ്ങൾക്കായി ഞാൻ പിഷാരോടി മാസ്റ്ററെ സമീപിച്ചിരുന്നു. എന്റെ സ്വന്തം ഇഷ്ടത്തിനനുസരിച്ച് രചന നടത്താനാണ് ആ വലിയ മനുഷ്യൻ നിർദ്ദേശിച്ചത്. പുസ്തകരചനയ്ക്ക് പ്രചോദനവും മറ്റുവിധത്തിലുള്ള സഹകരണങ്ങളും നിരവധി സുഹൃത്തുക്കളിൽനിന്ന് ലഭിച്ചത് ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു.

ഈ എളിയ ഗ്രന്ഥം ഞാൻ വായനക്കാരുടെ മുന്നിൽ വെയ്ക്കുന്നു. നിങ്ങളാണ് ഇതിന്റെ യഥാർത്ഥവിധികർത്താക്കൾ. പ്രോത്സാഹനങ്ങളും നിർദ്ദേശങ്ങളും അറിയിക്കുക.

നന്ദിപൂർവ്വം,

എം.കെ. രാമചന്ദ്രൻ

തൃശൂർ,

5-9-2002

# ഒരു ധവളയാത്രയുടെ ധന്യരേഖ

യാത്രയ്ക്കു ഉൻമേഷം കൂട്ടാനുള്ള ഒറ്റമൂലി ഏതാനും കൊല്ലം മുമ്പ് ഇന്ത്യൻ റെയിൽവേ ഉദ്ബോധിപ്പിക്കാറുണ്ടായിരുന്നു: ഭാണ്ഡത്തിന്റെ ഭാരം കുറയ്ക്കുക! ശരിയാവാം; എങ്കിലും ഇത് സംഗതി നന്നെ സരളമാക്കലല്ലേ എന്നു സംശയിക്കാതെ വയ്യ. ശ്രീ. രാമചന്ദ്രന്റെ ഈ യാത്രാവിവരണം വായിച്ചപ്പോൾ ഞാൻ ഇങ്ങനെയൊരു വശം ഓർത്തുപോയി. ഇവിടെ യാത്രയുടെ ഉൻമേഷം നിസ്സന്ദേഹം; വായനക്കാരിലേയ്ക്കു സംസ്കാരത്തിന്റെ ഒരു നിറവായി അതു സംക്രമിക്കയും ചെയ്യുന്നു. നിശ്ചിതനിയമത്തിനു വഴങ്ങിക്കൊണ്ടാണെങ്കിലും, രാമചന്ദ്രൻ തന്റെ യാത്രയിൽ ഉടനീളം വഹിച്ച ഭാണ്ഡത്തിന് ഭാരം നന്നെ കുറവായിരുന്നില്ല എന്നാണ് ഉദ്ദേശിക്കേണ്ടത്. എന്നിട്ടും ആ ഭാരം അദ്ദേഹത്തിന്റെ ഉൻമേഷത്തെ ബാധിക്കുന്നതായി കാണുന്നില്ല.

യാത്രയുടെ ഒരുക്കങ്ങൾ എന്നാണല്ലോ തന്റെ വിവരണത്തിലെ പ്രഥമാധ്യായത്തിന് രാമചന്ദ്രൻ നൽകുന്ന പേര്. അതെ, ധാരാളം ഒരുക്കങ്ങൾ ആവശ്യപ്പെടുന്ന ഒന്നായിരുന്നു അദ്ദേഹം ഏറ്റെടുത്ത കൈലാസ് - മാനസരോവർ യാത്ര. ഇന്ത്യയിലെ അധികൃതരുടെ മാത്രമല്ല ചൈനയിലെ അധികൃതരുടെയും അനുവാദത്തിനും അംഗീകാരത്തിനും വിധേയമാണ് ഈ യാത്ര. രാഷ്ട്രാന്തരീയ ബന്ധങ്ങൾ തീർത്ഥാടനങ്ങളെപ്പോലും ഞെരിക്കുന്ന ഒന്നാണല്ലോ നിർഭാഗ്യവശാൽ നമ്മുടെ കാലഘട്ടം. അനേകം അപേക്ഷകർ; നറുക്കു വീണുകിട്ടുക എന്നതു തന്നെ ഒന്നാമത്തെ കടമ്പ. തുടർന്നോ- സാമ്പത്തികം, സാങ്കേതികം, ആരോഗ്യപരം.... അങ്ങനെയങ്ങനെ പല കടമ്പകൾ. ഇവയൊക്കെ താൻ എങ്ങനെ തരണം ചെയ്തു എന്ന് രാമചന്ദ്രൻ വിശദമായി രേഖപ്പെടുത്തിയിരിക്കുന്നു.

എന്നാൽ എന്റെ വിചാരം പോയത് വേറെ വഴിക്കത്രേ: ഇവയൊക്കെത്തന്നെയാണോ യഥാർത്ഥത്തിൽ യാത്രയുടെ ഒരുക്കങ്ങൾ? ബാഹ്യവും ഭൗതികവുമായ ഈ വക ഒരുക്കങ്ങൾക്കപ്പുറത്ത്, ആന്തരമായ, ആത്മീയമായ, ചില ഒരുക്കങ്ങൾകൂടി ആശാസ്യമല്ലേ യാത്രയ്ക്ക്? ശ്രീ.രാമചന്ദ്രൻ ഇവിടെ ഏറ്റെടുത്ത യാത്രയ്ക്കാവട്ടെ, അത്തരം ഒരുക്കങ്ങൾ അനിവാര്യം പോലുമല്ലേ? പോവുമ്പോൾ ഉള്ളിലുള്ളതെന്തോ, അത് പൂർവാധികം ഉറച്ചും തെളിഞ്ഞും കിട്ടുക എന്നല്ലാതെ, ആരും ഒരു യാത്രയിലും പുതുതായി ഒന്നും കാണാറില്ല എന്ന് ഈ ആശയം പെരുപ്പിച്ചുപറയാറുണ്ട്. അതായത്, മാനസസരസ്സിന്റെയോ കൈലാസപർവതത്തിന്റെയോ പ്രത്യക്ഷമായ അനുഭവത്തിൽനിന്ന് രാമചന്ദ്രൻ ആദാനം ചെയ്യുന്നതെന്തോ, അത് അസംസ്കൃതരൂപത്തിൽ അദ്ദേഹത്തിന്റെ മനസ്സ് യാത്രയ്ക്കു മുമ്പു തന്നെ ആവാഹിച്ചിരുന്നു എന്നർത്ഥം. ഇത്തരം ആവാഹനത്തെയാണ് ആന്തരമായ, ആത്മീയമായ, ഒരുക്കം എന്നു മുകളിൽ സൂചിപ്പിച്ചത്. ഒരുക്കത്തെത്തുടർന്ന് നടക്കുന്ന ഈ യാത്രയോ, ആർക്കും എപ്പോഴും പൂർത്തിയാക്കാവുന്ന സാധാരണ പ്രക്രിയകളിൽ ഒന്നല്ല. പിന്നെയോ, പുണ്യവിപാകം എന്നുതന്നെ

വിശേഷിപ്പിക്കാവുന്ന വിധം, സാന്ദ്രമായ ഒരു പ്രാർഥനയുടെ ഫലപ്രാപ്തിയത്രേ. വെറുതെയല്ല, ഇതിന്റെ പല പരീക്ഷണഘട്ടങ്ങളിലും രാമചന്ദ്രൻ ഈശ്വരസ്മൃതിയിൽ ആഴുന്നതും, പരീക്ഷണത്തെ അതിജീവിക്കേ സ്വന്തം സുകൃതത്തെ വിനീതമായി അയവിറക്കുന്നതും. ഇതിനെല്ലാം സഹായകമായ മനസ്സത്രേ യാത്രയ്ക്ക് രാമചന്ദ്രൻ നിർവഹിക്കുന്ന ഒരുക്കങ്ങളിൽ ഏറ്റവും നിർണായകം.

ഇതു നേരിട്ടു വിസ്തരിക്കുന്നില്ല എന്നത് ഈ യാത്രാവിവരണത്തിന്റെ കലാപരമായ നേട്ടമാണ് എന്നു ഞാൻ വിചാരിക്കുന്നു. (ഇവിടെ അന്തിമാധ്യായമുണ്ടല്ലോ, ആർഷഭാരതസംസ്കാരം-ഹിമാലയസാനുക്കളിലൂടെ , അതു മാത്രം ഒരു പക്ഷേ ഈ നേട്ടത്തെ അസാരം നിഷേധിക്കുന്നതായി തോന്നുന്നു. എന്റെ കണക്കിൽ, ആ അനുബന്ധം തൊടുക്കാതെത്തന്നെ, അതിലെ ആശയവും വീക്ഷണവും ഈ വിവരണത്തിലെ വരികൾക്കിടയിൽ തുടിച്ചു നിൽപാണ്.) എന്നാലും ഇതിലെ ഏതു വിശദാംശത്തിൽനിന്നും അത് എളുപ്പം നിർധാരണം ചെയ്യാം. താൻ തുനിയുന്നത് കേവലം ഒരു ഒരു വിനോദയാത്രയ്ക്കോ മറ്റോ അല്ല ഭാരതത്തിന്റെ സാംസ്കാരിക ധന്യതയുടെ കേദാരത്തിൽ ഒരു വിശിഷ്ടസന്ദർശനത്തിനാണ്- ഈ അവബോധം രാമചന്ദ്രന്റെ വിവരണത്തിന് അപൂർവമായ അന്തർഗൗരവം പകരുന്നു. അതിലാഘവത്തിലേയ്ക്കു വഴുതാതെ മനസ്സ് ഇപ്രകാരം സമാഹിതമാക്കാൻ എന്തെല്ലാം സജ്ജീകരണം വേണോ, രാമചന്ദ്രന്റെ വ്യക്തിത്വം അതൊക്കെ മുൻകൂട്ടി സമാഹരിച്ചിരിക്കുന്നു എന്നതല്ലേ വസ്തുത? ആ സജ്ജീകരണം സഫലമാവാൻ ഒരു സന്ദർഭം എന്ന നിലയ്ക്കാവണം അദ്ദേഹം ഈ യാത്രയെ സ്വാഗതം ചെയ്തത്.

ഇങ്ങനെയൊരു വസ്തുത എടുത്തുസമർത്ഥിക്കേണ്ടതില്ല. പുസ്തകത്തിലെങ്ങും സമൃദ്ധമാണ് ഇതിനുള്ള ദൃഷ്ടാന്തങ്ങൾ. എത്തുന്ന പ്രദേശങ്ങളുടെയെല്ലാം ഭൂമിശാസ്ത്രപരവും ചരിത്രപരവും സാംസ്കാരികവും ജനജീവിതസംബന്ധിയും... അങ്ങനെയങ്ങനെയുള്ള സമസ്തവശങ്ങളിലേയ്ക്കും വ്യാപിക്കുന്ന അറിവുകൾ അതാത് ഉപാദാനങ്ങളിൽനിന്ന് രാമചന്ദ്രൻ ആദ്യമേ ഉൾക്കൊണ്ടിട്ടുണ്ട് എന്നു സ്പഷ്ടം. ഇതിൽ ചരിത്രപരമായ അറിവിന് മികച്ച സാക്ഷ്യമാണ് തിബത്തിനെക്കുറിച്ചുള്ള അധ്യായം. ഘടനയിൽ ഇടയ്ക്കു നിവേശിച്ചിരിക്കുന്നു, ആ പ്രതീതി മുഴച്ചുനിൽക്കുന്നു- എന്ന് കർക്കശമായ കലാബോധം ആവലാതിപ്പെട്ടേയ്ക്കാം. പക്ഷേ ആ അധ്യായത്തിന്റെ പ്രസക്തി ചോദ്യം ചെയ്തുകൂടാ എന്നതല്ലേ പരമാർഥം? യാത്രാവിവരണം എന്ന സാഹിത്യരൂപത്തിന് വൈജ്ഞാനികമായ ഒരു സാധ്യത കൂടിയുണ്ട് എന്നു സ്മരിക്കാതെ പറ്റില്ലല്ലോ. ഇനിയോ: ചൈനക്കാരായ ഉദ്യോഗസ്ഥരെല്ലാം മനുഷ്യത്വത്തിന്റെ ആർദ്രത തൊട്ടുതെറിക്കാത്തവർ - ഈ നിലയ്ക്കാണ് രാമചന്ദ്രന്റെ ചിത്രീകരണം. അങ്ങനെ വരാമോ? ഓരോ ജനതയ്ക്കും തനതായ വർഗസ്വഭാവം കാണും എന്നതു വാസ്തവം; അപ്പോഴും വൈയക്തികമായ അന്തരങ്ങൾക്ക് വല്ല പഴുതും കാണില്ലെന്നോ? കറുപ്പും വെളുപ്പും ഇപ്രകാരം ഒരു രേഖയുടെ അപ്പുറത്തും ഇപ്പുറത്തും കണിശമായി ഇനം തിരിഞ്ഞാവുമോ കിടപ്പ്? ഈ വക സംശയങ്ങൾക്ക് ഒന്നേയുള്ളു സമാധാനം: രാമചന്ദ്രന്റെ നിരീക്ഷണം സ്വന്തം അനുഭവത്തെ ആശ്രയിച്ചിരിക്കുന്നു; നിശ്ശേഷമായ സാമാന്യവൽക്കരണം അതുവെച്ച് അവകാശപ്പെടാൻ നിൽക്കണമെന്നില്ല. മാത്രമല്ല, നേരത്തെ സൂചിപ്പിച്ചതുപോലെ, ഭാരതസംസ്കാരത്തോടുള്ള

ആരാധന എന്നത് രാമചന്ദ്രന്റെ മാനസികമായ ഈടുവെപ്പുകളിൽ മൗലികമായ ഒന്നാണ്. അതിന്റെ സഹജമായ മറുവശം എന്ന നിലയ്ക്കെടുത്താൽ മതിയാവും ചൈനയുടെ നേർക്കു നിഴലിക്കുന്ന ഇത്തരം അപ്രീതി. അതായത്, യാത്രാവിവരണത്തിന് വൈജ്ഞാനികം എന്നോണം വൈകാരികമായും ഉണ്ടാവാം നിശ്ചിതമായ ഒരു കാഴ്ചപ്പാട്. വേണ്ടിവന്നാൽ അത് അല്പം ഉപ്പുകൂട്ടി സ്വീകരിക്കാൻ വായനക്കാരൻ സ്വതന്ത്രനാണല്ലോ.

ഈ വൈകാരികതയ്ക്കു ഒരു ഉദാഹരണമെങ്കിലും ഓർമ്മിക്കട്ടെ: താൻ ലിപുലേഖ് ചുരത്തിൽ ആദ്യമായി കടന്നെത്തിയ മുഹൂർത്തം; "ആയിരക്കണക്കിന് ഋഷീശ്വരന്മാരും യോഗികളും സംന്യാസിമാരും ഈ പാതയിൽക്കൂടി സഞ്ചരിച്ചിട്ടാണ് കൈലാസത്തിൽ എത്തിച്ചേർന്നിരുന്നത്" എന്ന് അപ്പോൾ അയവിറക്കാതിരിക്കാൻ തനിക്കു കഴിഞ്ഞില്ല. അതോടൊപ്പം, "അവരുടെയൊക്കെ കാൽപ്പാടുകൾ പതിഞ്ഞ ആ പുണ്യഭൂമി തൊട്ടുവണങ്ങി ഞാൻ ഒരു നിമിഷം പ്രാർഥിച്ചു നിന്നു" (പുറം 95). മഹാകവി ശങ്കരക്കുറുപ്പിന്റെ പഴയൊരു കവിതയിലെ (തിരുനാവാ) ഈരടി നനുക്കെ ഒന്നു തിരുത്തിയാൽ മതി, ഇവിടത്തെ വൈകാരികത സംഗ്രഹിക്കാൻ നല്ല പാകമാവും:

"ഈ മലമ്പാത ചവിട്ടുന്നതിൻ മുമ്പു
നാമിതിന്നൊന്നു നമോവാകമോതുക!"

പ്രാർഥനയുടെ ഈ വെൺമ ഇവിടെ പല സന്ദർഭങ്ങളിലും സ്ഫുരിക്കുന്നതു കാണാം. സാഹസത്തിനു താൻ സദാ സന്നദ്ധനാണ്. മരണം എപ്പോഴായാലും സുനിശ്ചിതം; എന്നാൽ ഇഷ്ടപ്പെട്ട നിയോഗം ഏറ്റെടുത്തു എന്ന തൃപ്തിയെങ്കിലും ശേഷിക്കട്ടെ – ഇത്തരത്തിൽ നിസ്സംഗതയുടെ ദീപ്തി കലർന്ന ഒരു ദർശനമാവാം അതിന് ഉത്തേജകം. ഈ സാഹസങ്ങൾക്കിടയ്ക്ക് ഏകരക്ഷാകവചമാകുന്നു പ്രാർഥന. മാൽപ്പ ദുരന്തം ആവർത്തിച്ചേയ്ക്കുമോ എന്ന ആശങ്കയ്ക്ക് ഔഷധം വേദപാരായണം. മറ്റു ചില ഘട്ടങ്ങളിൽ ശിവ-പാർവതീസ്തവമോ മൃത്യുഞ്ജയമന്ത്രമോ ഒക്കെയായി, കവചത്തിന് രൂപാന്തരം നേരിടുന്നു. ഈ ആസ്തികത ഒരന്തരീക്ഷമായി യാത്രയിലെ പല അനുഭവങ്ങളെയും വലയം ചെയ്യുന്നു. ഇതിനു പാകത്തിൽ വിശ്വാസത്തിന്റെയും വിനയത്തിന്റെയും ഉറച്ച ഒരാധാരം രാമചന്ദ്രൻ സ്വാംശീകരിച്ചിട്ടുണ്ട്.

സ്വാംശീകരിച്ച വേറൊരു വിഭവം വിപുലമായ സാഹിത്യപരിചയമത്രേ. കാളിദാസകൃതികളിൽനിന്നുള്ള ഉദ്ധരണങ്ങൾ ഈ വിവരണത്തിലെ പല മുഹൂർത്തങ്ങളേയും ഉൻമേഷം കൊള്ളിക്കുന്നു. ഹിമാലയത്തിന് മഞ്ഞു ശാപമാണോ? ആണെന്ന സംസാരം ഒരു സഹയാത്രികനിൽനിന്ന് ഉണർന്നപ്പോൾ, "ഏകോ ഹി ദോഷോ ഗുണസന്നിപാതേ/നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ" എന്ന കുമാരസംഭവശ്ലോകംകൊണ്ട് ഉത്തരം കൊടുക്കുന്നിടത്ത് പ്രസരിക്കുന്ന ഉത്സാഹം പിന്നെപ്പിന്നെ കൂടുതൽ നിർണായകമാവുന്നു. ഇത്തരം സാഹിത്യപരിചയം വഴി രാമചന്ദ്രൻ സഹയാത്രികരുടെ വിശേഷാൽ ആദരവിനു പാത്രമാവുന്നും ഉണ്ട്.

ഈ ആഭിമുഖ്യം തന്റെ ഐഹികതയെ ആവരണം ചെയ്യുന്ന ഒന്നല്ലതാനും. എവിടെ എത്തിയാലും അവിടത്തെ സാധാരണ ജനങ്ങളുടെ ജീവിതരീതി രാമചന്ദ്രൻ ശ്രദ്ധിക്കാതിരിക്കുന്നില്ല. അവിടവിടെ കിട്ടുന്ന ആഹാരത്തിന്റെ വിശദവിവരം വിസ്തരിക്കുന്നതിലുമുണ്ട് നിഷ്ഠ. ചായ രുചിച്ചു കുടിക്കുന്നതിന്റെ അവത

രണം നിരവധി. ഇത്, അനുഭവങ്ങളോട് എടുക്കുന്ന നിലപാടിന്നു നിദർശകമായി വേണം വിചാരിക്കാൻ. ഏതനുഭവവും താൻ സ്വാഗതം ചെയ്യുന്നു; എന്തു ചുമ തലയ്ക്കും സന്നദ്ധൻ. റിപ്പോർട്ടിങ്ങിന്റെ ബാധ്യത ആദ്യമേ തന്നെ ഏല്പിച്ചു എന്നതിൽ രാമചന്ദ്രനു ചാരിതാർഥ്യമാണ്. അന്നന്ന് രാത്രി അസമയത്തായാലും കുറിപ്പുകൾ പൂർത്തിയാക്കുക എന്ന നിഷ്കർഷ താൻ തെറ്റിക്കാറില്ല. (ആ കുറി പ്പുകളിൽ നിന്ന് ഉരുത്തിരിഞ്ഞതാണല്ലോ ഈ പുസ്തകം.)

ഇത്തരത്തിലുള്ള സ്വഭാവത്തിനു നേരിടേണ്ടിവന്ന യഥാർഥ വെല്ലുവിളി, മാന സരോവർ - കൈലാസ് പരിക്രമം കാൽനടയായി നിർവഹിക്കാൻ തയ്യാറാണോ എന്ന അന്വേഷണമത്രേ. രാമചന്ദ്രനു സംശയമൊന്നും ഉണ്ടായില്ല. ജീവിതത്തിൽ ഈ വക നിയോഗങ്ങൾ എപ്പോഴുമൊന്നും വീണുകിട്ടുന്നവയല്ല. കിട്ടുമ്പോൾ ഉപയോഗപ്പെടുത്തുകയത്രേ വിഹിതം. തുടക്കത്തിൽ തനിക്കു തുണയായി മൂന്നു പേർകൂടി നിയോഗം ഏറ്റതാണ്. അവർക്കു പക്ഷേ ഇടയ്ക്കുവച്ച് പിൻവാങ്ങേണ്ടി വന്നു. രാമചന്ദ്രനാവട്ടെ, മഹാപ്രസ്ഥാനത്തിലെ യുധിഷ്ഠിരനെപ്പോലെ, അചഞ്ച ലനായി തന്റെ ദൗത്യം നിറവേറ്റി. എങ്ങാനും അനുഭവപ്പെട്ട ചാഞ്ചല്യത്തിന് വിശ്വാ സത്തിലൂടെ ഉപശാന്തി നേടി.

ആസ്തികത, ഭാരതീയപൈതൃകത്തോടുള്ള ആരാധന-എല്ലാം ഇല്ലാത്തവർക്ക് ഈ വിവരണത്തിലെ ചില പ്രകരണങ്ങളുമായി ഐക്യപ്പെടാൻ പ്രയാസം തോന്നാം. എന്നാൽ അവർക്കും ആസ്വാദ്യമാവാതിരിക്കയില്ല അതേ പ്രകരണങ്ങ ളിലെ വേറെച്ചില ഭാവധാരകൾ. പ്രകൃതിയുടെ അനന്തവൈചിത്ര്യത്തിനു മുന്നിൽ ധ്യാനലീനനാവുന്ന പ്രവണതയാണ് ഒന്ന്. ചിലപ്പോൾ എല്ലാവരും ഉറങ്ങുന്ന പാതി രാവിലാവും ഈ പ്രവണത പ്രവർത്തിക്കുക. ഇതിലെ അപാകം ആലോചന യിൽ ഉദിക്കില്ല എന്നല്ല. കാഴ്ച അനുഭവിച്ചതിനു ശേഷമേ അതുദിക്കൂ. (പുറം 77) - അതിനാൽ വായനക്കാർക്ക് ആ അനുഭവം കൈമോശം വരുന്നില്ല. ചില പ്പോൾ അനുഭവത്തിനു പിറകെ രാമചന്ദ്രന്റെ ആലോചന ദാർശനികമായ അർഥ തലത്തിലേയ്ക്കു ചികഞ്ഞു ചെല്ലും. ഓംപർവത ദർശനത്തിനു ഭാഗ്യമുണ്ടായതി നെത്തുടർന്ന് ഓങ്കാരപ്പൊരുൾ ആരായുന്നത് ഉദാഹരണമാണ്.

അല്ലെങ്കിലും, എല്ലാവരും ഉറങ്ങുമ്പോൾ ഉണർന്നിരിക്കുന്ന കണ്ണ് എന്നതാ ണല്ലോ എഴുത്തുകാരന് ശരിക്കും നിരക്കുന്ന നിർവചനം. രാമചന്ദ്രൻ ഇതിന്റെ നിജസ്ഥിതി ഈ വിവരണത്തിൽ ഒന്നിലേറെത്തവണ വെളിപ്പെടുത്തുന്നു. ഇതിന്റെ ഉദ്വേഗമാണ് മുമ്പു സൂചിപ്പിച്ച ഭാവധാരകളിൽ സുപരീക്ഷിതമായ മറ്റൊന്ന്. കൈലാസത്തിന്റെ വിവിധമുഖങ്ങൾ, നിലാവിൽ മുങ്ങിയ അതിന്റെ വിചിത്രമുഗ്ധത- എല്ലാറ്റിലേയ്ക്കും ചെല്ലുന്നു തന്റെ സൂക്ഷ്മമായ മിഴി. പൊതുവേ വസ്തുതകളെക്കൊണ്ടു സമ്പന്നമാണ് ഈ പുസ്തകം. വശ്യമായ ശൈലി എന്ന ആർഭാടത്തിന് ഇടം പോരാ. എന്നാൽ തന്റെ അപൂർവമായ അനു ഭവം ആവിഷ്കരിക്കവേ, അതിലെ ആർജവം ശൈലിയുടെ ആകർഷണവുമാ കുന്നു എന്നതത്രേ സത്യം. "ലോകാരംഭം മുതൽക്കേ നിത്യാദ്ഭുതമായി നില കൊള്ളുന്ന കൈലാസപർവതത്തെ പ്രദക്ഷിണം വെച്ചുകൊണ്ടിരിക്കേ, മനുഷ്യൻ എത്രയോ നിസ്സാരജീവി എന്നു തോന്നി"(പുറം 175). - ആ ആർജവം ചിലപ്പോൾ അനാവരണം ചെയ്യുന്നതോ, ഇത്തരം ചിന്തനമായ ആശയങ്ങളും. കൈലാസ ദർശനത്തെത്തുടർന്ന്, അടുത്ത താവളത്തിലേയ്ക്ക് അതിരറ്റ വിജനതയിലൂടെ,

ആർത്തലയ്ക്കുന്ന കാറ്റും മഴയും നേരിട്ടുകൊണ്ട്, താൻ നടത്തുന്ന നീണ്ടയാത്ര -അതിന്റെ വിവരണം, ഈ പുസ്തകം നൽകുന്ന ഉദ്വേഗത്തിന്റെ നിസ്തുലമായ വിരുന്നുതന്നെ.

ഈ നീണ്ട യാത്ര ഒരുവിധം പൂർത്തിയാക്കി താൻ അവശതയുടെ ആൾരൂപം പോലെ അടുത്ത താവളത്തിന്റെ വരാന്തയിൽ ചെന്നു വീഴുകയാണ് ഉണ്ടായത്. അവിടെ, ഒരു പൊതു മാധ്യമത്തിന്റെ അഭാവത്തിൽ, അന്യോന്യസംവാദം സാധ്യമല്ലാത്ത അവസ്ഥ. എന്നിട്ടും അവിടത്തെ കിഴവനും കിഴവിയും തനിക്കു പകർന്ന പരിചര്യയുടെ സംക്ഷിപ്തമായ വിവരണം ഈ പുസ്തകത്തിലെ ഏറ്റവും മുന്തിയ മാനുഷികസന്ദർഭങ്ങളിൽ ഒന്നത്രേ (പുറം 185). മുമ്പൊരിടത്ത്, മാനസസരസ്സു വലം വെയ്ക്കുന്നതിനിടെ ഒരു സുഹൃത്തു തളർന്നു വീഴുന്നു (പുറം 131). എന്നാൽ ഈ മാനുഷികാനുഭവത്തിൽ ഏറെ തങ്ങാതെ, രാമചന്ദ്രൻ മാനസസരസ്സ് എന്ന അമാനുഷികാനുഭവത്തിൽ തരളനാവുകയാണ്. ഇതു സംബന്ധിച്ച് തെറ്റിദ്ധാരണ ജനിക്കരുത് എന്ന ശുഷ്കാന്തികൊണ്ടത്രേ ഇങ്ങനെ മുന്തിയ ഒരു മാനുഷികസന്ദർഭം ഇവിടെ സൂചിപ്പിക്കുന്നത്. പിന്നെ ഏതിനാണ് പുസ്തകത്തിൽ മുൻതൂക്കമെന്നു ചോദിച്ചാൽ, സ്വാഭാവികമായും, അമാനുഷികത്തിന് എന്നു പറയാവുന്നതല്ലേ പാകം? ആണെന്ന് എനിക്കു തോന്നുന്നു. ഒരു യാത്രാവിവരണത്തെസ്സംബന്ധിച്ചിടത്തോളം ഇങ്ങനെയൊരു പാകം സവിശേഷം തന്നെ. ഇവിടത്തെ യാത്രയും സവിശേഷമാണല്ലോ എന്ന്. അതിന് ഹേതു സരളമായി കണ്ടെത്തുകയും ചെയ്യാം.

വിവരണത്തിൽ വിശദാംശങ്ങളുടെ ആധിക്യം ഇടയ്ക്ക് അസ്ഥാനത്താവുന്നുണ്ടോ? കലാപരമായ അനുപാതത്തിൽ വിട്ടുവീഴ്ചയില്ലാത്ത വീക്ഷണത്തിന് അങ്ങനെ വേണെങ്കിൽ സംശയിക്കാം. ഇതിനു പക്ഷേ മറ്റൊരു വശമുള്ളതു വിസ്മരിക്കരുത്: മേലിൽ ഇത്തരം യാത്രയ്ക്കു മുതിരുന്നവരെ സഹായിക്കുക എന്നതാണ് രാമചന്ദ്രന്റെ ഉദ്ദേശം. അങ്ങനെ ഒരു മാർഗ്ഗദർശനത്തിന്റെ ഉദാരദൗത്യം കൂടി ഈ പുസ്തകം അനുഷ്ഠിക്കുന്നു. ഉത്തരവാദപ്പെട്ട സർക്കാർ വകുപ്പ് ഇറക്കുന്ന വിജ്ഞാപനം പോരേ മാർഗ്ഗദർശനത്തിന് എന്നാണെങ്കിൽ - അവിടെയത്രേ ഇത്തരം പുസ്തകങ്ങളുടെ അന്തരം അറിയാറാവുക. അത്തരം വിജ്ഞാപനങ്ങളിൽ അങ്ങേയറ്റം ആശിക്കാവുന്നത് സത്യസന്ധമായ വസ്തുതകളാണ്. ഇവിടെയോ, ആവിഷ്കരിക്കുന്നത് സമാർദ്രമായ അനുഭവങ്ങളും.

ആകപ്പാടെ സംക്ഷേപിക്കട്ടെ: യാത്രാവിവരണത്തിന്റെ നൈഷ്ഫല്യത്തിന് നമ്മുടെ നാട്ടുചൊല്ല് നല്ലൊരു സാദൃശ്യം തീർത്തിട്ടുണ്ടല്ലോ-'കുറ കപ്പലിൽ പോയ പോലെ.' ഇവിടെ അതിനു നേരെ വിപരീതമാകുന്നു നില. ഗരുഡൻ ആകാശത്തു പാറുംപോലെ എന്നോ മറ്റോ ആവും ആ നിലയ്ക്ക് അനുരൂപമായ സമാന്തരം. ഈ ഗരുഡന്റെ ചിറകുകൾ സാഹസങ്ങളെ അളക്കാൻ പര്യാപ്തമാണ്. ആകാശമാണെങ്കിലോ, അനന്തമായി, അജ്ഞാതമായി ആണ് കിടപ്പും. അതിനാൽ രാമചന്ദ്രന് കൂടുതൽ സഞ്ചാരവേഗങ്ങളും അവയുടെ സഫലാവിഷ്കാരങ്ങളും, മട്ടും ഔപചാരികത കൂടാതെത്തന്നെ, ആശംസിച്ചു കൊള്ളുന്നു.

പുത്തോൾ, തൃശ്ശൂർ - 4   പ്രൊഫ. കെ. പി. ശങ്കരൻ

2-12-2002

# സത്യം ശിവം സുന്ദരം

പുരാതനകാലത്തെ ഋഷീശ്വരന്മാരെ ആകർഷിച്ചിരുന്ന രണ്ട് വിചിത്രപ്രതിഭാസങ്ങളാണ് പർവതങ്ങളും നദികളും. പർവതങ്ങൾ കാണുമ്പോൾ സാധാരണ നാമെല്ലാം കാണുന്നതുപോലെയല്ല അവർ അതിനെ കാണുന്നത്. ജീവിതലക്ഷ്യത്തിലേയ്ക്ക് മുന്നേറുന്നതിനു നേരിടേണ്ടതായ ദുർഘടങ്ങളും ക്ലേശങ്ങളും തങ്ങളുടെ മുന്നിൽ പർവതരൂപത്തിൽ വർത്തിക്കുകയാണെന്നും അതിനെ തരണം ചെയ്ത് ഔന്നത്യത്തിന്റെ പാരമ്യത്തിലേക്ക് കയറിപ്പറ്റാൻ തങ്ങൾക്ക് കഴിയുമെന്നും അവർ ആഗ്രഹിക്കുകയും അതിനായി പ്രാർഥിക്കുകയും ചെയ്യുന്നു. കേവലം ഒരു പർവതദൃശ്യം അവരിൽ ഇത്തരത്തിലുള്ള ചിന്താഗതിയെ ഉണർത്തുന്നുവെങ്കിൽ ആ പർവതാരോഹണത്തിന്റെ ക്ലേശങ്ങളും ദുർഘടങ്ങളും അനുഭവിച്ച് അവയെ മറികടന്ന് പർവതത്തിന്റെ ഉന്നതശൃംഗത്തിൽ എത്തുമ്പോൾ അവർ അനുഭവിയ്ക്കുന്ന ആനന്ദം അവർണ്ണനീയമാണ്. ഈ ആനന്ദം കൂടെക്കൂടെ തങ്ങൾക്ക് സിദ്ധിക്കുന്നതിനായി അവർ മനുഷ്യരുടെ പാദസ്പർശംപോലും ഏല്ക്കാത്ത പർവ്വതശൃംഗങ്ങളെത്തേടി, കണ്ടെത്തി, അതിന്റെ ശിഖരങ്ങളിൽ കയറി ആനന്ദനൃത്തം ചെയ്യാറുണ്ട്. ക്ലേശം ഫലസിദ്ധിയിൽ ആനന്ദകരമാണെന്ന് കാളിദാസമഹാകവി അദ്ദേഹത്തിന്റെ കാവ്യത്തിൽ പറഞ്ഞിട്ടുള്ളത് ഇവിടെ നമുക്ക് അനുസ്മരിക്കാം.

*"ക്ലേശഃ ഫലേന ഹി പുനർനവതാം വിധത്തേ"*

ആർഷസാഹിത്യത്തിൽ ഒന്നാമത്തേതായി കണക്കാക്കുന്ന ഋഗ്വേദത്തിൽ ഈശ്വരന്റെ മഹിമയുടെ പ്രതീകമായി ഹിമവൽപർവതത്തെ വർണ്ണിച്ചിട്ടുണ്ട്.

*"യസ്യേമേ ഹിമവന്തോ മഹിത്വാ*
*യസ്യ സമുദ്രം രസയാ സഹാഹുഃ"*

എന്ന മന്ത്രം ഈ സാധ്യതയെയാണ് പ്രഖ്യാപിയ്ക്കുന്നത്.

ഹിമാലയം ബ്രഹ്മവിദ്യാസ്വരൂപിണിയായ പാർവ്വതീദേവിയുടെ പിതാവാണ് എന്നു സങ്കൽപ്പിച്ച ഋഷീശ്വരന്മാർ മറ്റൊരു വിധത്തിൽ ഹിമാലയപർവതസാനുക്കളിൽ തീർഥയാത്ര നടത്തുമ്പോൾ അതിൽനിന്ന് ബ്രഹ്മാനന്ദാനുഭൂതി ലഭിയ്ക്കും എന്നാണ് സൂചിപ്പിച്ചിട്ടുള്ളത്.

ഹിമാലയത്തിന്റെ പുത്രിയായി പിറന്ന ബ്രഹ്മാനന്ദത്തെ അഥവാ പാർവതിയെ പരിണയിക്കാൻ ശവഭാവമുള്ള മനുഷ്യന് സാദ്ധ്യമല്ല, ശിവഭാവമുള്ള ഈശ്വരനേ സാധിയ്ക്കൂ. പാർവ്വതിയെ പരിണയിച്ചത് പരമശിവനാണല്ലോ. ആ ബ്രഹ്മാനന്ദാനുഭൂതി സിദ്ധിച്ച ശിവന്റെ ആവാസസ്ഥാനം പരമപൂജ്യമായ കൈലാസശിഖരമാണ് എന്നുള്ളതും പ്രസിദ്ധമാണല്ലോ. ഈ

മായി ബന്ധപ്പെട്ടതാണെന്ന് തോന്നിയേക്കാം. ആദ്ധ്യാത്മികമേഖലയുടെ പരിധികൾ ഉൾക്കൊണ്ടുതന്നെ ഭൗതികജീവിതത്തിന്റെ വശങ്ങളും ഇവിടെ വേണ്ടത്ര സ്പർശിച്ചുപോയിട്ടുണ്ട്. ചുരുക്കത്തിൽ സ്റ്റാർഹോട്ടലിലെ എ.സി. റൂമിലെ തണുപ്പിനോടൊപ്പംതന്നെ മാനസസരസ്സിൽ അരയ്ക്കൊപ്പം വെള്ളത്തിലിറങ്ങിനിന്ന് ധ്യാനിയ്ക്കുന്നതും നമുക്ക് ഈ പുസ്തകത്തിൽ കാണാം.

ഇരുപത്തിയൊമ്പത് അംഗങ്ങളുള്ള ഒരു യാത്രാസംഘത്തിൽ രാമചന്ദ്രൻ കാൽനടയ്ക്ക് ധൈര്യം കാണിക്കുകയും മറ്റുള്ളവർ ലഭ്യമായ മൃഗങ്ങളുടെ സഹായത്താൽ യാത്ര തുടരുകയും ചെയ്തു എന്നു നാം അറിയുമ്പോൾ ഏറ്റവും മിതമായ ഭാഷയിൽ പറഞ്ഞാൽ ഈ രാമചന്ദ്രൻ ഒരു അപൂർവസിദ്ധിയാണെന്നു പറയാതിരിയ്ക്കാൻ വയ്യ. യൗവ്വനത്തിൽ ഇത്തരം കാര്യങ്ങൾ ആരുടേയും ചിന്തയിൽ വരുകയില്ല. വാർധക്യത്തിലാകട്ടെ ചിന്തയിൽ സദാ വ്യാപിച്ചിരിക്കുമെങ്കിലും ഭജനമുറിയിലോ അമ്പലമുറ്റത്തോ ഒതുക്കി നിർത്താനേ മനുഷ്യർക്ക് കഴിയുകയുള്ളു. ഹിന്ദുക്കളുടെ പുണ്യസ്ഥലങ്ങളിൽ പ്രധാനപ്പെട്ടവയെല്ലാം മലമുകളിൽ സ്ഥിതിചെയ്യുന്നവയാണല്ലോ. അയ്യപ്പനായാലും സഹോദരൻ സുബ്രഹ്മണ്യനായാലും വെങ്കിടേശ്വരനായാലും തിരുനെല്ലി ഭഗവതിയായാലും കയറ്റം കയറാതെ ദർശനം ലഭിക്കുക സാദ്ധ്യമല്ലല്ലോ. ആ പാരമ്പര്യത്തിൽപ്പെട്ട മലയാളിയ്ക്ക് ഹിമാലയസന്ദർശനം സാദ്ധ്യമാണെന്ന് തോന്നണം. പക്ഷെ ഹിമാലയമെന്നു പറഞ്ഞാൽ ഋഷികേശും ഹരിദ്വാറും മാത്രമല്ലല്ലോ. ഒരു മുഴുവൻ ഹിമാലയത്തേയും ദർശിക്കണമെങ്കിൽ രാമചന്ദ്രൻ വിവരിച്ച മാനസസരസ്സിൽ നിന്നുള്ള ദൃശ്യാനുഭവം തന്നെ ലഭിയ്ക്കണം. അതിന് അനുഭവിയ്ക്കേണ്ടി വരുന്ന യാതനകൾ ഒരു യുദ്ധരംഗത്തോ പ്രകൃതിക്ഷോഭം നിറഞ്ഞ അന്തരീക്ഷത്തിലോ കൊടുംപട്ടിണിയുടെ ആലിംഗനത്തിലോ ക്ലേശഭൂയിഷ്ടമായ അന്തരീക്ഷത്തിലോ നിന്നതുകൊണ്ടുമാത്രം സാധിയ്ക്കുകയില്ലതന്നെ.

ഈ പുസ്തകത്തിൽ ചായ എന്ന വാക്കിന്റെ പ്രയോഗം ധാരാളമായിട്ടുണ്ട് എന്നു നമുക്ക് പെട്ടെന്ന് തോന്നിയേക്കാം. ആ ചായയാണ് ഈ യാത്രികരെ 31 ദിവസവും നിലനിർത്തിപ്പോന്നത് എന്ന് നാം മനസ്സിലാക്കുമ്പോൾ ഇത് വെറും ചായയല്ല യഥാർഥ മൃതസഞ്ജീവനിയാണെന്ന് നമുക്ക് ബോദ്ധ്യപ്പെടും.

രാമചന്ദ്രൻ യുവത്വത്തിലേയ്ക്ക് കാലുകുത്തുമ്പോൾ എനിയ്ക്ക് പരിചയപ്പെടാൻ ഇടവന്നതാണ്. അന്നത്തെ പ്രകൃതിയും സ്വഭാവവും ഒക്കെ ഓർമ്മിക്കുമ്പോൾ ഇതുപോലൊരു വിശ്വോത്തമനേട്ടം കൈവരിയ്ക്കുമെന്ന് കരുതിയിരുന്നില്ല. അതുകൊണ്ടുതന്നെ ഈ പുസ്തകവും അതിന്റെ ഗ്രന്ഥകാരനും അത്ഭുതപ്രതിഭാസങ്ങളായി നിലകൊള്ളും എന്നതിൽ സംശയമില്ല.

അഡ്വ. എം. കൃഷ്ണൻകുട്ടി

വടക്കാഞ്ചേരി,
19-10-2002.

# യാത്രയുടെ ഒരുക്കങ്ങൾ

കൈലാസ്-മാനസരോവർ യാത്രയ്ക്ക് അപേക്ഷകൾ ക്ഷണിച്ചുകൊണ്ടുള്ള ഇന്ത്യാഗവണ്മെന്റിന്റെ വിദേശമന്ത്രാലയത്തിന്റെ പത്രപ്പരസ്യം ഹിന്ദു, മാതൃഭൂമി എന്നീ പത്രങ്ങളിൽ വന്നത് 2001 ജനുവരി 21ന് ആണ്. ഡിസംബർ മാസം മുതല്ക്കേ പത്രപ്പരസ്യം വരുന്നതും ശ്രദ്ധിച്ചുകൊണ്ടിരുന്ന ഞാൻ ഉടനെത്തന്നെ പരസ്യത്തിൽ പറഞ്ഞ പ്രകാരമുള്ള അപേക്ഷ തയ്യാറാക്കി വിദേശമന്ത്രാലയത്തിന് അയച്ചുകൊടുത്തു.

കൈലാസ്-മാനസരോവർ യാത്ര Indian Mountaineering Foundation (IMF) അംഗീകരിച്ച ഒരു സംഘടിത മലയാത്രയാണ്. പ്രമേഹം, ഉയർന്ന രക്തസമ്മർദ്ദം, ഹൃദ്രോഗങ്ങൾ, അപസ്മാരം എന്നീ രോഗങ്ങൾ ഉള്ളവർ ഈ യാത്രയ്ക്ക് അപേക്ഷിക്കേണ്ടതില്ലഎന്ന് പരസ്യത്തിൽ പ്രത്യേകം നിഷ്കർഷിക്കുന്നുണ്ട്. ഓരോ കൊല്ലവും അപേക്ഷകരുടെ എണ്ണം ക്രമാതീതമായി വർധിച്ചുവരുന്നതിനാൽ മൊത്തം അപേക്ഷകരിൽനിന്ന് നറുക്കിട്ടെടുത്താണ് യാത്രക്കാരെ തെരഞ്ഞെടുക്കുന്നത്. വർഷംതോറും 500ൽ താഴെ യാത്രക്കാരെ മാത്രമാണ് ഇത്തരത്തിൽ തെരഞ്ഞെടുക്കുന്നത്.

1950കളിൽ ചൈന, ടിബറ്റ് ആക്രമിച്ച് കീഴടക്കിയതിനുശേഷം ലിപുലേഖ് വഴിയുള്ള പരമ്പരാഗതമായ കൈലാസ് യാത്ര നിലച്ചുപോയി. ദുഷ്കരമായ മറ്റു ചില വഴികൾകൂടി ഉണ്ടായിരുന്നതിനാൽ ചുരുക്കം ചില സന്ന്യാസിമാർ പലപ്പോഴും കൈലാസത്തിൽ എത്തിപ്പെട്ടിരുന്നു. 1962ൽ ചൈന ഇന്ത്യയെ ആക്രമിച്ചതോടെ ലഡാക് അടക്കമുള്ള പ്രദേശങ്ങൾ വഴിയുള്ള കൈലാസ് യാത്ര തീർത്തും നിലച്ചുപോയി. കൈലാസ്-മാനസരോവർ യാത്ര ചൈനീസ് ഗവണ്മെന്റ് ഔദ്യോഗികമായി നിർത്തലാക്കിയതോടുകൂടി ഹിന്ദുക്കളുടെ പരമോന്നതമായ പുരാണപുണ്യതീർഥാടനകേന്ദ്രമായ കൈലാസ്

ശ്യത്തോടെ ഞങ്ങൾ പുറത്തിറങ്ങി. മഴ നിലച്ചിരുന്നു. പച്ചപ്പിൽ പുണ്ടുകിടക്കുന്ന ദെൽഹി നഗരത്തിന്റെ വിവിധമുഖങ്ങൾ നടന്ന് കണ്ട് ഞങ്ങൾ ദീർഘദൂരം മുന്നോട്ട് പോയി. എത്രയെത്ര വിദേശീയാക്രമണങ്ങൾക്ക് സാക്ഷ്യം വഹിച്ചതാണ് ഈ പുരാതനനഗരം!. എല്ലാം അതിജീവിച്ച്, കാലത്തിന്റെ കുത്തൊഴുക്കിൽപ്പെട്ടിട്ടും തകർന്നടിയാതെ, ദെൽഹി ഇന്നും തലയുയർത്തി നില്ക്കുന്നു.

പിറ്റേന്ന് അതിരാവിലെ യാത്രക്കാരെയെല്ലാം ഔട്ടർ ദൽഹിയിലുള്ള ഇൻഡോ ടിബറ്റൻ ബോർഡർ പോലീസിന്റെ (ITBP) ബേസ് ക്യാമ്പിൽ എത്തിച്ചു. ഇവിടെയാണ് യാത്രക്കാരുടെ വിശദമായ മെഡിക്കൽ പരിശോധന നടത്തുന്നത്. ഡോ. B.B. പാണിഗ്രാഹിയുടെ നേതൃത്വത്തിലുള്ള ഒരു വിദഗ്ധസംഘം ഡോക്ടർമാർ ഓരോ യാത്രക്കാരനെയും വിശദമായി പരിശോധിച്ചു. നാട്ടിൽനിന്നും കൊണ്ടുപോയിരുന്ന പരിശോധനാറിപ്പോർട്ടുകൾ ചിലതൊക്കെ അവിടെ ആവർത്തിക്കുന്നു. സംശയം തോന്നുന്ന യാത്രികനെ കൂടുതൽ വിദഗ്ധപരിശോധനയ്ക്ക് വീണ്ടും വിധേയനാക്കുന്നു. TMT ടെസ്റ്റുകൾ ചിലർക്കൊക്കെ വീണ്ടും ചെയ്യേണ്ടതായും വന്നു. ഓരോ യാത്രികന്റേയും ശാരീരികക്ഷമത അതിസൂക്ഷ്മമായി പരിശോധിച്ചശേഷം ഉച്ചകഴിഞ്ഞ് 4 മണിയോടെ അവസാനലിസ്റ്റ് പുറത്തിറക്കി. മിക്കവാറും എല്ലാ യാത്രികരും കടുത്ത മാനസിക സമ്മർദ്ദത്തിലായിരുന്നു. 29 പേരുടെ ലിസ്റ്റാണ് ഔദ്യോഗികമായി അവിടെ പ്രഖ്യാപിച്ചത്. മി.മൂർത്തിയും മി.ചക്രവർത്തിയും യോഗ്യത നേടിയില്ല എന്നറിഞ്ഞപ്പോൾ ഞാൻ അത്ഭുതപ്പെട്ടുപോയി. രണ്ടുപേരും കടുത്ത പുകവലിക്കാരാണ് എന്നത് ഞാൻ ആദ്യമേ ശ്രദ്ധിച്ചിരുന്നു എങ്കിലും ഒറ്റ നോട്ടത്തിൽ അവർ തികഞ്ഞ ശാരീരികക്ഷമത പുലർത്തുന്നവരായിരുന്നു എന്ന് നിസ്സംശയം പറയാം. ഉയർന്ന മലമടക്കുകളിലും കടുത്ത കാലാവസ്ഥയിലും വളരെക്കാലം പട്ടാളസേവനം നടത്തിയ മി.മൂർത്തിയോട് ഈ സംഘത്തിന്റെ തലവനായ ലെയ്സൻ ഓഫീസർ മി.മധുപ് മൊഹ്ത, ചില പ്രത്യേക ദൗത്യങ്ങൾ ഏറ്റെടുക്കണമെന്ന് തലേദിവസം അഭ്യർത്ഥിച്ചിരുന്നു. എന്തായാലും അയോഗ്യരാക്കപ്പെട്ടവരുടെ ഇടയിൽ മി.മൂർത്തിയും ഉൾപ്പെട്ടു എന്നത് പലർക്കും വിശ്വസിക്കാനായില്ല. ഇവരൊക്കെ പിറ്റേന്ന് ഹോട്ടലിൽനിന്ന് ഒഴിഞ്ഞുപോകണമെന്നാണ് വ്യവസ്ഥ.

അന്ന് നേരത്തേ ഭക്ഷണം കഴിച്ച് ഹോട്ടലിൽ വിശ്രമിക്കാനും പിറ്റേന്ന് തിരക്കുപിടിച്ച പരിപാടികളാണെന്നും ലെയ്സൺ ഓഫീസർ (LO) ഞങ്ങളെ ഓർമ്മിപ്പിച്ചു. പിറ്റേന്ന് ഉച്ചയ്ക്ക് സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയിൽ വിദേശനാണ്യം അനുവദിച്ചുകിട്ടുന്നതിനായി LO ഞങ്ങളെ കൊണ്ടുപോയി. ചൈനീസ് ഗവണ്മെന്റിന് കൊടുക്കേണ്ട 600 യു.എസ്..ഡോളറും സ്വകാര്യാവശ്യത്തിനും മറ്റു ചിലവുകൾക്കുമായി 150 US ഡോളറും ഞങ്ങൾക്ക് അവിടെനിന്നും അനുവദിച്ചുകിട്ടി. മൊത്തം 36,664 രൂപ ഇതിനുവേണ്ടി ഓരോരുത്തരിൽനിന്നും ഈടാക്കുകയും ചെയ്തു. KMVN ന് അടയ്ക്കേണ്ടതായ 9055 രൂപ അന്ന് കാലത്ത്തന്നെ ഹോട്ടലിൽവെച്ച് കൊടുത്ത് രശീതിവാങ്ങിച്ചി

രുന്നു. കുതിരയുടെ വാടക, പോർട്ടറുടെ കൂലി, എന്നിങ്ങനെ പോകുമ്പോഴും മടങ്ങിവരുമ്പോഴും ചെലവുകൾ വേറെയും വരുമെന്നും ഈ ആവശ്യത്തിലേക്കായി കുറഞ്ഞത് 6,000 രൂപയെങ്കിലും കരുതണമെന്നും LO പ്രത്യേകം നിർദ്ദേശിച്ചിരുന്നു. ദൽഹി മഹാദേവ് അമർനാഥ് സേവാസമിതിക്കാരുടെ വക ഉച്ചഭക്ഷണം കഴിച്ചശേഷം ഞങ്ങൾ മൂന്നുമണിയോടെ രാഷ്ട്രപതിഭവനിലേക്ക് യാത്രതിരിച്ചു. ഓരോ യാത്രാസംഘത്തിനും രാഷ്ട്രപതിഭവനിൽ ഔദ്യോഗികസ്വീകരണം ഏർപ്പാടുചെയ്യുന്നു. ഞങ്ങളുടെ സംഘത്തിന് ഉപരാഷ്ട്രപതിയും പത്നിയുമാണ് യാത്രാമംഗളം നേർന്നത്. ചായസത്കാരവും പ്രസംഗവും കഴിഞ്ഞപ്പോൾ യോഗത്തിൽവച്ച് ഓരോ അംഗത്തിനും ഉപഹാരങ്ങൾ തന്ന് അനുഗ്രഹിക്കുകയുണ്ടായി. രുദ്രാക്ഷമാല, ചന്ദനമാല, തൊപ്പി, പൂജാസാമഗ്രികൾ അടങ്ങുന്ന പെട്ടി, പൂജാവസ്ത്രങ്ങൾ എന്നിവയടങ്ങുന്നതായിരുന്നു ഈ സമ്മാനപ്പൊതി. അതിനുശേഷം ദൽഹി ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന കൈലാസ്-മാനസരോവർ സേവാസമിതിയുടെ സ്വീകരണവും നടന്നു. ചായസത്കാരത്തിന് പുറമേ യാത്രാസംഘത്തിന് ആവശ്യമായ മെഡിക്കൽ കിറ്റും, മഞ്ഞുമൂടിയപ്രദേശങ്ങളിൽ ധരിയ്ക്കുവാനുള്ള കറുത്ത കണ്ണടയും ഈ യോഗത്തിൽവച്ച് വിതരണം ചെയ്തു. അന്നു വൈകുന്നേരം ദൽഹി സർക്കാർ സംഘടിപ്പിച്ച സ്വീകരണവും യാത്രയയപ്പും ആയിരുന്നു അവസാന പരിപാടി. ഹോട്ടൽ ഇന്ദ്രപ്രസ്ഥയിൽ നടന്ന ഹൃദ്യമായ ചടങ്ങിനുശേഷം വിഭവസമൃദ്ധമായ ഡിന്നറും ഉണ്ടായിരുന്നു. ശിവപുരാണത്തിന്റെ ബൃഹത്തായ ഓരോ വാല്യം, പൂജാസാമഗ്രികളുടെ പെട്ടി, ശിവപൂജയ്ക്ക് വേണ്ടതായ പട്ടുവസ്ത്രങ്ങൾ, ലോക്കറ്റ്, മാലകൾ എന്നിവയടങ്ങുന്ന ബാഗ് എല്ലാ യാത്രക്കാർക്കും ചടങ്ങിൽവച്ച് നൽകുകയുണ്ടായി.

ലഗേജുകൾ എങ്ങനെ ക്രമീകരിക്കണമെന്ന് LO വിശദമായി ഞങ്ങളെ അറിയിച്ചിരുന്നു. മൂന്നുദിവസം ബസ്സ് യാത്ര ചെയ്യേണ്ടതുകൊണ്ട് ഈ യാത്രയ്ക്ക് ആവശ്യമായ വസ്ത്രങ്ങൾ, മരുന്നുകൾ എന്നിവയടങ്ങുന്ന ബാഗ്, ബസ്സിനുള്ളിൽ ലഗ്ഗേജ് റാക്കിൽ സൂക്ഷിക്കുവാനും, കമ്പിളിവസ്ത്രങ്ങൾ, ട്രെക്കിങ്ങ് ഷൂ, ടോർച്ച്, മാനസരോവർ-കൈലാസ് പ്രദക്ഷിണസമയത്ത് കരുതേണ്ടതായ ഭക്ഷണസാമഗ്രികൾ അടങ്ങിയ ടിന്നുകൾ, മറ്റു പാനീയങ്ങൾ (വിശദമായ ലിസ്റ്റ് അവസാന ഭാഗത്ത് നോക്കുക) എന്നിവയടങ്ങിയ ബാഗ്, താഴിട്ട് പൂട്ടി പ്ലാസ്റ്റിക് ഷീറ്റ് കൊണ്ട് മൂടിക്കെട്ടി ബസ്സിന്റെ മുകളിൽ കയറ്റിക്കൊണ്ടുപോകാനുമാണ് നിർദ്ദേശിച്ചിരുന്നത്. ഇതിന് പുറമേ യാത്രാസംഘത്തിന് ചൈനയിൽ എത്തിയശേഷം ഉപയോഗപ്പെടുത്തേണ്ട ഭക്ഷണാവശ്യത്തിനുള്ള സാധനസാമഗ്രികൾ പ്രത്യേക ലഗ്ഗേജ് ആയും ബസ്സിനു മുകളിൽ കയറ്റേണ്ടതായിട്ടുണ്ട്. സ്വന്തം ലഗ്ഗേജുകൾ 25 Kg ൽ ഒതുക്കണമെന്നും കൂടുതൽ തൂക്കം വരുന്ന ലഗ്ഗേജുകൾക്ക് ചാർജ് ഈടാക്കുമെന്നും മുൻകൂട്ടി അറിയിച്ചിരുന്നു.

അന്നു രാത്രി ലഗ്ഗേജ് ക്രമീകരിക്കലും മറ്റുമായി യാത്രാംഗങ്ങൾക്ക് തിരക്കിട്ട ജോലിയായിരുന്നു. ദൽഹി നിവാസികളും സാമൂഹ്യ സാംസ്കാരിക

രംഗത്ത് പ്രവർത്തിക്കുന്ന ഉന്നത വ്യക്തികളും യാത്രികരെ കാണാനും യാത്രാമംഗളം നേരുവാനും വന്നിരുന്നു. ഗുജറാത്ത് ഹൗസ്, രാജസ്ഥാൻ ഹൗസ്, യു.പി.ഹൗസ്, എന്നിവിടങ്ങളിലെ ഉദ്യോഗസ്ഥന്മാർ വന്ന് അവരവരുടെ സംസ്ഥാനത്ത് നിന്നുമുള്ള യാത്രികരെ കൊണ്ടുപോകുകയും, താമസം, ഭക്ഷണം എന്നിവ സൗജന്യമായി അനുവദിക്കുകയും ചെയ്തിരുന്നു. തലേദിവസംതന്നെ ഈ പ്രതിനിധികൾ ഹോട്ടലിൽ ഇതെക്കുറിച്ച് ഒരു ബോർഡ് എഴുതി ലോബിയിൽ പ്രദർശിപ്പിച്ചിരുന്നു. ഗുജറാത്ത് സർക്കാർ കൈലാസ് യാത്ര കഴിഞ്ഞ് തിരിച്ചെത്തുന്ന ഓരോ ഗുജറാത്ത് യാത്രക്കാർക്കും 20,000രൂപ വീതവും യു.പി.സർക്കാർ 5,000രൂപ വീതവും സഹായധനമായി കൊടുക്കുമെന്നും അറിയിച്ചിരുന്നു. വിദേശനാണ്യ ഇടപാട് കഴിഞ്ഞ് തിരിച്ചുവരുമ്പോൾ അശോകാ റോഡിന്റെ അടുത്തായി സ്ഥിതി ചെയ്യുന്ന കേരളാഹൗസിൽ ഞാൻ ഒന്നു കയറി. കൈലാസ് യാത്രാസംഘാംഗമാണെന്നും ഒരു ദിവസത്തെ താമസം ആവശ്യമാണെന്നും ഒന്നു പറഞ്ഞുനോക്കി. പരമപുച്ഛത്തോടെയാണ് സ്വീകരണ കൗണ്ടറിലിരിക്കുന്ന പുരുഷനും സ്ത്രീയും പ്രതികരിച്ചത്. അവർക്ക് അതെക്കുറിച്ച് യാതൊരറിവുമില്ലാത്ത പോലെയാണ് സംസാരിച്ചത്. മന്ത്രിമാർക്കും എം.പി.മാർക്കും എം.എൽ.എ.മാർക്കും മറ്റ് ഉയർന്ന ഉദ്യോഗസ്ഥന്മാർക്കും താമസിക്കുവാനുള്ള ഒരു സുഖവാസകേന്ദ്രമാണ് കേരളാഹൗസ് എന്നു പറഞ്ഞാണ് അവർ സംഭാഷണം അവസാനിപ്പിച്ചത്. സാംസ്കാരിക കേരളം, സാക്ഷരകേരളം എന്നൊക്കെ വായ്തോരാതെ പ്രസംഗിക്കുന്ന നമ്മുടെ നേതാക്കന്മാർക്ക് വർഷങ്ങളായി കേരളാഹൗസിനെക്കുറിച്ച് ഉയർന്നുവരുന്ന ആരോപണങ്ങൾ ഒന്നന്വേഷിക്കാൻപോലും സമയം കിട്ടുന്നില്ലല്ലോ എന്നു ചിന്തിച്ചുകൊണ്ട് ഞാൻ മടങ്ങിപ്പോന്നു.



യാത്രക്കിടയിൽ ഒരു വിശ്രമം

# 1-ാം ദിവസം കാത്തഗോഡം

കാലത്ത് 7 മണിയോടെ എല്ലാവരും തയ്യാറായി. സംഘത്തെ ഏഴായി ഭാഗിക്കുകയും ഓരോന്നിലും നാലുപേരെവീതം ഉൾപ്പെടുത്തുകയും ചെയ്തു. ബോംബെയിൽനിന്നുള്ള മി.ഹരിഹർ, രാജസ്ഥാനിൽനിന്നുള്ള മി. രൂപേന്ദർ, ബംഗാളിൽനിന്നുള്ള മി.ബലറാംഡെ എന്നിവരായിരുന്നു എന്റെ കൂടെ ഉണ്ടായിരുന്ന മറ്റു മൂന്നുപേർ. കടുത്ത യാത്രയായതിനാൽ പ്രശ്നങ്ങൾ ഉണ്ടാകുമ്പോൾ അംഗങ്ങൾ പരസ്പരം ചർച്ചചെയ്ത് തീരുമാനമെടുക്കാനും, സാധിക്കാതെവരുമ്പോൾ മാത്രം LO യെ സമീപിക്കാനും ആയിരുന്നു നിർദ്ദേശം. കൃത്യം 8 മണിക്ക്തന്നെ ഞങ്ങൾ പുറപ്പെട്ടു.

എയർകണ്ടീഷൻ ചെയ്ത ഒരു ഡീലക്സ് ബസ്സിലായിരുന്നു ഞങ്ങളുടെ യാത്ര. 'കൈലാസ്-മാനസരോവർ യാത്ര 2001', 'ഓം നമഃശിവായ' എന്നീ ലിഖിതങ്ങൾ ബസ്സിന്റെ നാലുവശങ്ങളിലും തിളങ്ങുന്ന പെയിന്റിൽ എഴുതിയിരുന്നു. ഒറ്റനോട്ടത്തിൽത്തന്നെ എവിടെവെച്ചുകണ്ടാലും ഈ ബസ്സിനെ ജനങ്ങൾ തിരിച്ചറിഞ്ഞിരുന്നു. തലകുനിച്ച്, കൈകൂപ്പി വന്ദിച്ചാണ് മിക്കവരും യാത്രികർക്ക് മംഗളം നേരുന്നത്. യാത്രയിലുടനീളം ജനങ്ങൾ ഇത്തരത്തിലായിരുന്നു ഞങ്ങളെ എതിരേറ്റത്.

ഗാസിയാബാദ്-ഹാപൂർ-മുറാദാബാദ്-റാംപൂർ-ഹൽഡ്വാനി-വഴി കാത്തഗോഡം എത്തുക - ഇതായിരുന്നു ഒന്നാംദിവസത്തെ ഞങ്ങളുടെ യാത്രാ ഷെഡ്യൂൾ. ഗാസിയാബാദിലെ ഹോട്ടൽ വെസ്റ്റ് വ്യൂയിലായിരുന്നു പ്രാതൽ. വിപുലമായ ഒരു സ്വീകരണച്ചടങ്ങാണ് അവിടെ ഏർപ്പാട് ചെയ്തിരുന്നത്. അത്യാധുനികരീതിയിൽ പണിതീർത്ത ഈ ഹോട്ടലിന്റെ ഉടമ മി.മദൻലാൽ ചദ്ദ യാത്രികരെ ആശ്ലേഷിക്കുകയും കാലിൽ തൊട്ടു വന്ദിക്കുകയും ചെയ്തശേഷമാണ് ഹോട്ടലിന്റെ വിശാലമായ ഓഡിറ്റോറിയത്തിലേക്ക് ആന

യിച്ചത്. ജനങ്ങൾ തിങ്ങിനിറഞ്ഞ ആ ചടങ്ങിന് അദ്ധ്യക്ഷം വഹിച്ചത് യു.പി. ഊർജ്ജവകുപ്പുമന്ത്രിയായ മി.സതീഷ് ശർമ്മയാണ്. ഭജന, പ്രസംഗങ്ങൾ, ഉപഹാരങ്ങൾ സമർപ്പിക്കൽ, വിഭവസമൃദ്ധമായ പ്രാതൽ ഇതിനൊക്കെക്കൂടി രണ്ടു മണിക്കൂറോളം വേണ്ടിവന്നു. 'അഖിൽ ഭാരതീയ കൈലാസ്-മാനസ രോവർ സമിതി'യാണ് ഈ ചടങ്ങ് സംഘടിപ്പിച്ചത്. ഉച്ചയ്ക്ക് കഴിയ്ക്കാനുള്ള ഭക്ഷണവും അവർ ബസ്സിൽ കയറ്റിത്തന്നു.

ബസ്സിനുള്ളിലെ തണുത്ത അന്തരീക്ഷത്തിൽ അലയടിച്ചിരുന്ന ശിവ-പാർവതി സ്തുതിഗീതങ്ങൾ ശ്രവിച്ച് ഉത്തരപ്രദേശിന്റെ അതിവിശാലമായ ഗ്രാമീണഭാഗങ്ങൾ സശ്രദ്ധം നിരീക്ഷിച്ചാസ്വദിച്ച് ഞങ്ങൾ മുന്നോട്ട് കുതിച്ചു. കൃഷിയിടങ്ങൾ സമൃദ്ധി നിറഞ്ഞതാണ്. ബജ്റാ, കരിമ്പ്, പച്ചക്കറികൾ എന്നിവ ധാരാളമായി കൃഷിചെയ്തിട്ടുണ്ട്. കൃഷിയിടത്തിലേയ്ക്ക് വെള്ളം പമ്പുചെയ്യുന്നതിനും, ചെറിയ കനാലുകൾ കെട്ടി വെള്ളം ഒഴുക്കിക്കൊണ്ടു പോകുന്നതിനും വിപുലമായ സജ്ജീകരണങ്ങൾ ചെയ്തിട്ടുണ്ട്. ആൺപെൺ ഭേദമില്ലാതെ വയലുകളിൽ കൃഷിപ്പണി ചെയ്തിരുന്ന ആ ഉത്സാഹശീലരായ ഗ്രാമീണരെ കണ്ടപ്പോൾ എന്റെ മനസ്സ് ആഹ്ലാദഭരിതമായി. കൃഷിയിടങ്ങളിലെ അതിരുകളിലും അതിനിടയിൽ കിടക്കുന്ന തരിശുഭൂമികളിലും മാവ് തഴച്ച് വളർന്നുനില്ക്കുന്നത് ഹൃദ്യമായ ഒരു കാഴ്ചതന്നെയാണ്. പല സ്ഥലങ്ങളിലും വയലുകളിൽ ഇഷ്ടികനിർമ്മാണം വിപുലമായരീതിയിൽ നടത്തിവരുന്നുണ്ട്. ആയിരക്കണക്കിന് തൊഴിലാളികൾ ഇവിടങ്ങളിൽ ജോലിയെടുക്കുന്നതും കണ്ടു. സമൃദ്ധമായ കന്നുകാലിസമ്പത്താണ് ശ്രദ്ധേയമായ മറ്റൊരു കാഴ്ച. ആയിരക്കണക്കിന് ഏക്കർ സ്ഥലത്ത്, വിശാലമായ പുൽമേടുകളിൽ, കാലിക്കൂട്ടങ്ങൾ മേഞ്ഞുനടക്കുന്നത് അതീവഹൃദ്യമായ ഒരു കാഴ്ച തന്നെയാണ്.

ഒരു മണി കഴിഞ്ഞപ്പോൾ ഞങ്ങൾ മുറാദാബാദിൽ എത്തി. വഴിയോരത്തുള്ള ഒരു വിശാലമായ ഹോട്ടലിൽ ഞങ്ങൾക്ക് ഭക്ഷണം കഴിയ്ക്കാൻ ഹോട്ടൽ മാനേജർ പ്രത്യേക സ്ഥലസൗകര്യങ്ങൾ ഏർപ്പെടുത്തിത്തന്നു. ഭക്ഷണപ്പൊതി കൈവശമുണ്ടായിരുന്നതുകൊണ്ട് അത് കഴിയ്ക്കാനുള്ള പ്ലെയിറ്റ്, സ്പൂൺ, വെള്ളം, അച്ചാറുകൾ, സലാഡുകൾ എന്നിവയൊക്കെ അവർ സസന്തോഷം, സൗജന്യമായി, ലഭ്യമാക്കിത്തന്നു. ടോയ്ലറ്റ് സൗകര്യങ്ങളും, ആവശ്യക്കാർക്ക് ഉപയോഗിക്കുവാൻ, തുറന്നുതന്നു. ഭക്ഷണത്തിനുശേഷം മാവിൻതണലിൽ വിശ്രമിക്കുമ്പോഴാണ് കൈലാസ്-മാനസരോവർ യാത്രകഴിഞ്ഞ് തിരിച്ചുവരുന്ന ഒന്നാം ബാച്ചിന്റെ ബസ്സ് അവിടെ എത്തിച്ചേർന്നത്. ആ സമാഗമം കോരിത്തരിപ്പിയ്ക്കുന്നതായിരുന്നു. അവരെല്ലാവരും അത്യധികം ക്ഷീണിതരായിരുന്നു. പരിക്കുപറ്റിയവരേയും തളർന്ന് ബസ്സിൽ കിടക്കുന്നവരേയും ഞങ്ങൾ കണ്ടു. അരമണിക്കൂർ സമയം അവരോടൊപ്പം ചെലവഴിച്ചശേഷം ഞങ്ങൾ പിരിഞ്ഞു.

തിരക്കേറിയ പട്ടണപ്രദേശങ്ങളും അതുകഴിഞ്ഞ് ഹൃദ്യമായ ഗ്രാമീണാന്തരീക്ഷങ്ങളും മാറിമാറി വന്നുകൊണ്ടിരുന്നു. വൃത്തികേടുകളുടെ

കുമ്പാരമാണ് യുപി.യിലെ പട്ടണങ്ങൾ. ഇടുങ്ങിയ വഴികളും മാലിന്യങ്ങൾ നിറഞ്ഞ ഓടകളും ഉന്തുവണ്ടി, സൈക്കിൾ, സൈക്കിൾ റിക്ഷ, ഓട്ടോറിക്ഷ, മോട്ടോർ വാഹനങ്ങൾ എന്നിവ അരിച്ചരിച്ച് നീങ്ങുന്ന തിരക്കേറിയ വീഥികളും അതിന്റെയൊക്കെ ഇടയിൽക്കൂടി നടന്നുനീങ്ങുന്ന ജനസഹസ്രങ്ങളും നമ്മളിൽ ഒരുതരം വിരക്തി ഉണ്ടാക്കുന്നു.

യു.പി.യിലെ ഫർണീച്ചർ നിർമാണത്തെപ്പറ്റി പരാമർശിക്കാതെ പോകുന്നത് ശരിയല്ലെന്ന് തോന്നുന്നു. കരകൗശലവൈദഗ്ദ്ധ്യം ഫർണീച്ചർ നിർമാണത്തിൽ ഇത്രയ്ക്കധികം സമന്വയിപ്പിച്ച, ഇവിടത്തെ വിദഗ്ധതൊഴിലാളികളെപ്പോലെയുള്ളവർ ഇന്ത്യയിൽ മറ്റൊരിടത്തും ഉണ്ടാകുമെന്ന് തോന്നുന്നില്ല. ചായ സമയത്ത് ഞങ്ങളുടെ വാഹനം ഒരിടത്ത് കുറച്ചുനേരം നിർത്തിയപ്പോൾ അവിടെകണ്ട നിർമാണകേന്ദ്രങ്ങളിൽ ഞാനൊരു മിന്നൽസന്ദർശനം നടത്തുകയുണ്ടായി. ദൽഹി, കൽക്കത്ത, ബോംബെ തുടങ്ങിയ വൻനഗരങ്ങളിൽ വ്യാപകമായിട്ടും മറ്റു സ്റ്റേറ്റുകളിൽ തരക്കേടില്ലാത്തവിധത്തിലും ഇവിടെനിന്നുള്ള സോഫാസെറ്റ്, അലമാരി, ഊൺമേശ, കസേര, ടീപോയ്, കട്ടിൽ എന്നിവ വിറ്റഴിക്കുന്നതായി മനസ്സിലാക്കാൻ സാധിച്ചു. മനോഹരമായ കൊത്തുപണികളാൽ അലംകൃതമായ, പോളിഷ് ചെയ്ത് കണ്ണാടിപോലെ മിന്നുന്ന, ആകർഷകമായ തുണിത്തരങ്ങൾകൊണ്ട് കവറുകൾ തുന്നിച്ചേർത്ത ഈ വീട്ടുപകരണങ്ങൾ ഏതൊരു വീടിനും ഓഫീസിനും ഒരലങ്കാരം തന്നെയാണ്. നല്ല സാധനങ്ങൾ ഉണ്ടാക്കി എന്നതിലുപരി അതിന് ഉത്തമമായ മാർക്കറ്റിങ്ങ് സംവിധാനങ്ങൾ കണ്ടുപിടിച്ചു എന്നതാണ് ഇവരുടെ വിജയത്തിന് ഹേതു എന്നെനിയ്ക്ക് തോന്നി. ലക്ഷക്കണക്കിന് തൊഴിലാളികളാണ് ഈ വ്യവസായംകൊണ്ട് ജീവിച്ചുപോകുന്നത്.

285 കി.മീറ്റർ യാത്രചെയ്ത് അഞ്ചുമണിയോടെ ഞങ്ങൾ കാത്തഗോഡം എന്ന സ്ഥലത്ത് എത്തിച്ചേർന്നു. KMVN വക ഗസ്റ്റ്ഹൗസിൽ ഞങ്ങൾക്ക് താമസം ഏർപ്പാട് ചെയ്തിരുന്നു. കുമയോൺ മലനിരകളിലെ അടിവാരപ്രദേശമാണ് കാത്തഗോഡം. ദൽഹിയിൽനിന്നുള്ള റെയിൽവെ ഗതാഗതം ഇവിടെ അവസാനിക്കുന്നു. ഉത്തരാഞ്ചൽ സംസ്ഥാനത്തിന്റെ കുമയോൺ ഭാഗത്തുപെട്ട ഈ സ്ഥലത്ത് ഉദ്ധംസിങ്ങ്നഗർ, നൈനിത്താൾ, അൽമോറ, ഭാഗേശ്വർ, ചമ്പാവത്, പിത്തോരഗഢ് എന്നിങ്ങനെ ആറ് ജില്ലകളാണ് ഉള്ളത്. സമുദ്രനിരപ്പിൽനിന്നു 550 മീറ്റർ വരെ ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ സ്ഥലത്ത് വർഷംമുഴുവനും സുഖപ്രദമായ കാലാവസ്ഥയാണ്.

ചൂടുവെള്ളത്തിൽ ഒരു കുളികഴിച്ച് കുമയോൺ തേയിലത്തോട്ടങ്ങളിൽനിന്നുള്ള മുന്തിയ ഇനം തേയില കൊണ്ടുണ്ടാക്കിയ ഒന്നാന്തരം ചായ ആസ്വദിച്ചു കുടിച്ചുകൊണ്ട് കുറച്ചധികംനേരം ബാൽക്കണിയിൽ സൂര്യാസ്തമയവും നോക്കി നിന്നു. മനോഹരമായ സന്ധ്യ. ചായയ്ക്ക് ഹൃദ്യമായ ഒരു നറുമണം ഉണ്ടായിരുന്നു. ഇന്ത്യൻ വിപണിയിൽനിന്ന് കയറ്റുമതിചെയ്യുന്ന തേയിലകളിൽ കുമയോൺ ഭാഗത്തുനിന്നുള്ള ഇനത്തിന് വലിയ മതിപ്പാണെന്നാണ് ഗസ്റ്റ്ഹൗസ് മാനേജർ മി.എച്ച്.ജി.ഭട്ട് അവകാശപ്പെട്ടത്.

സുഖകരമായ തണുപ്പനുഭവപ്പെട്ടിരുന്ന സന്ധ്യാസമയത്ത് ആ ചെറി പട്ടണം ഒന്നു ചുറ്റിക്കറങ്ങിവരാം എന്നു കരുതി ഞാനും ഹരിഹറും കൂ പുറത്തിറങ്ങി. റെയിൽവെ ടെർമിനൽ കേന്ദ്രീകരിച്ചാണ് പട്ടണത്തിന്റെ ഹൃ യഭാഗം സ്ഥിതിചെയ്യുന്നത്. ഒരുവിധം തിരക്കുള്ള ഒരു ചെറിയ പട്ടണമാണ കാത്തഗോഡം. കുമയോൺ ഭരിച്ചിരുന്ന ചന്ദ്രരാജാക്കന്മാരാണ് ഈ പട്ടണ വളർത്തി വലുതാക്കിയതെന്ന് പറയുന്നു. ചമ്പാവത് ആസ്ഥാനമാക്കിയാ രുന്നു ഈ രാജവംശത്തിന്റെ ഭരണം. ബസുമതി അരി, ഗോതമ്പ്, കരിന സോയാബീൻ എന്നിവ വൻതോതിൽ ഇവിടെ കൃഷിചെയ്യുന്നുണ്ട്. പഴവർ ങ്ങളുടെ ഒരു കലവറതന്നെയാണ് ഈ പ്രദേശം. ആപ്പിൾ, സന്ദ്ര, ഓറഞ്ച വാഴപ്പഴം, ചെറി, മുന്തിരി, നാസ്പാങ്ങി, അക്രൂട്ട് എന്നിവ ധാരാളമായി ഇ മേഖലയിൽ കൃഷിചെയ്തുണ്ടാക്കുന്നു. ഉത്പന്നങ്ങൾ മറ്റു സംസ്ഥാനങ്ങ ലേയ്ക്ക് വ്യാപകമായരീതിയിൽ കയറ്റി അയയ്ക്കുന്നു. വ്യവസായികമാ ഒരു വൻമുന്നേറ്റം ഈ ഭാഗത്ത് കാണാൻകഴിയുന്നില്ല. പൊതുവെ ഉത്തര ഞ്ചൽ സംസ്ഥാനത്തിന്റെ സ്ഥിതിയും ഇതുതന്നെയാണ്. എച്ച്.എം.ടി.യു ഒരു വാച്ച് നിർമ്മാണശാല, ഇന്ത്യൻ ഓയിൽ കോർപ്പറേഷന്റെ ഗ്യാ ഫില്ലിങ്ങ് യൂണിറ്റ്, ഹൈടെൻഷൻ വയറുകൾ ഉണ്ടാക്കുന്ന ചില കമ്പ കൾ, സോയാബീൻ പ്രൊസസ്സിങ്ങ് യൂണിറ്റുകൾ എന്നിവയാണ് ഇ ഭാഗത്തെ പ്രധാനപ്പെട്ട വ്യവസായങ്ങൾ. കുമയോൺ യൂണിവേഴ്സിറ്റിയോ അഫിലിയേറ്റ് ചെയ്ത കുമയോൺ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇൻഫോർമേഷ ടെക്നോളജി എന്നൊരു ചെറിയ കോളേജും ഇവിടെ കാണുകയുണ്ടാ ബി.സി.എ., ബി.ബി.എ. എന്നീ കോഴ്സുകൾ ഇവിടെ പഠിപ്പിയ്ക്കുന്ന ണ്ടെന്നും മനസ്സിലാക്കാൻ സാധിച്ചു.

സന്ധ്യമയങ്ങിയതോടെ ആ പ്രദേശം മുഴുവനും മൂടൽമഞ്ഞിൽ അമർന്ന പോയി. ഹോട്ടലിൽ തിരിച്ചെത്തി കുറച്ചുനേരം വിശ്രമിച്ചപ്പോഴേയ്ക്ക അത്താഴം തയ്യാറായി എന്ന അറിയിപ്പുകിട്ടി. ഈ യാത്രയിലുടനീളം, ഇന്ത്യ അതിർത്തി കഴിയുന്നതുവരെ, ഭക്ഷണം തയ്യാറാക്കിത്തന്നിരുന്നത് KMV ആണ്. ഗസ്റ്റ്ഹൗസുകളിലും ഉയർന്ന മലമ്പ്രദേശങ്ങളിലും ഉത്തരാഞ്ച സർക്കാരിന്റെ ഈ ടൂറിസം ഡിപ്പാർട്ടുമെന്റ് വളരെ സ്വാദിഷ്ഠമായ ഭക്ഷ പദാർഥങ്ങൾ, ചൂടോടെ, വളരെ സ്തുത്യർഹമായ രീതിയിൽ തയ്യാറാക്കിത ന്നിരുന്നു എന്ന് പ്രത്യേകം ഓർമിയ്ക്കട്ടെ. ദുഷ്കരമായ ഈ യാത്രയി ഓരോ യാത്രികന്റേയും ആരോഗ്യസ്ഥിതി തൃപ്തികരമായ വിധത്തിൽ നി നിർത്തുന്നതിനു വേണ്ടത്ര കലോറി ഭക്ഷണം ഓരോ നേരവും തയ്യാറാക്ക ത്തരുന്നതിൽ ഇവർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അതിരാവിലെ ബെഡ് ടീ എട്ടുമണിയോടെ പൂരി, കിഴങ്ങ്കറി, കടലക്കറി എന്നിവയടങ്ങിയ പ്രാതൽ ചപ്പാത്തി, ചോറ്, രണ്ടോ മൂന്നോ തരം പച്ചക്കറികൾ, പപ്പടം, തൈര് എന്ന വയടങ്ങിയ ഉച്ചഭക്ഷണം; നാലുമണിയോടെ ചായ, ബിസ്ക്കറ്റ്, അതുകഴിഞ്ഞ ഏഴുമണിക്ക് സൂപ്പ്, എട്ടുമണിക്ക് ചപ്പാത്തി, ചോറ്, ഇലക്കറികൾ, സലാഡ പഴവർഗ്ഗങ്ങൾ എന്നിവയടങ്ങിയ അത്താഴവുമായിരുന്നു ബസ്സ് യാത്രയ്ക്ക

ടയിൽ മൂന്ന് ദിവസവും കിട്ടിയിരുന്നത്. ഉയർന്ന മലമ്പ്രദേശങ്ങളിൽ കാൽനട യാത്ര ചെയ്യുമ്പോൾ രാവിലെ ബെഡ് ടീ, ചപ്പാത്തി, പൂരി, കിഴങ്ങുകറി എന്നിവയുടെ ഉച്ചഭക്ഷണപ്പൊതിയും തന്നിരുന്നു. വൈകുന്നേരം ക്യാമ്പുക ളിൽ തക്കാളിസൂപ്പ് അല്ലെങ്കിൽ പച്ചക്കറിസൂപ്പ്, ചോറ്, ചപ്പാത്തി, രണ്ടുതരം പച്ചക്കറിവിഭവങ്ങൾ, സലാഡ്, എന്തെങ്കിലും ഒരുതരം മധുരപദാർഥം എന്നി വയടങ്ങുന്ന അത്താഴവും ലഭിച്ചിരുന്നു. ഒരു മാറ്റത്തിനുവേണ്ടി ചിലപ്പോ ഴൊക്കെ നെയ്ചോറ്, കേസരി, പരിപ്പുകറി, ഇലക്കറികൾ എന്നിവയും ലഭി ച്ചിരുന്നു. ഇന്ത്യൻ ഭാഗത്ത് ഉടനീളം ഭക്ഷണസൗകര്യങ്ങൾ മികച്ചതായി രുന്നു എന്നുപറയാതെവയ്യ.

അലക്കിത്തേച്ച ബെഡ്ഷീറ്റ്, തലയിണ ഉറകൾ, വൃത്തിയുള്ള കമ്പിളിപ്പുതപ്പുകൾ, ചാറിച്ചാറിപ്പെയ്യുന്ന മഴയും തണുത്ത അന്തരീക്ഷവും ഇതൊക്കെക്കൂടിയായപ്പോൾ നല്ല സുഖനിദ്രയാണ് അനുഭവപ്പെട്ടത്.




ദൽഹിയിൽനിന്ന് കൈലാസത്തിലേയ്ക്കുള്ള യാത്രാമാർഗം

കൈലാസം-തൊട്ടടുത്ത് ജാംബിയാങ്ങ് കൊടുമുടി



മാനസസരസ്സ്




**Sketch Map of the Pilgrimage Route**

# 2-ാം ദിവസം ഭാഗേശ്വർ

കാലത്ത് 7.30ന് ഞങ്ങൾ തയ്യാറായി. ഏഴുമണിയ്ക്ക്തന്നെ പ്രാതൽ കഴിച്ചിരുന്നതിനാൽ കൃത്യസമയത്തു വാഹനം പുറപ്പെട്ടു. ഭീംതാൾ, ഭോവാലി, കൈഞ്ചിധം, അൽമോറ, സോമേശ്വർ, ക്വൊസാനി, ബേജ്നാഥ്, വഴി ഭാഗേശ്വറിലേയ്ക്ക് 180 കി.മീറ്റർ ദൂരമുണ്ട്. കാത്തഗോഡത്തുനിന്ന് 34 കി. മീറ്റർ ദൂരമേയുള്ളു, സുപ്രസിദ്ധ ടൂറിസ്റ്റ് കേന്ദ്രമായ നൈനിത്താളിലേയ്ക്ക്. പ്രകൃതി ഇത്രയും സൗന്ദര്യം ഈ ഹിമാലയൻപ്രദേശങ്ങൾക്ക് കനിഞ്ഞു നൽകിയത് എന്തിനാണാവോ! ഈ മനോഹാരിത എത്ര കണ്ടാലും മതിവരില്ല.

തല്ലിതാൾ എന്നൊരു മനോഹരമായ ചെറിയ തടാകം പിന്നിട്ട് ഞങ്ങൾ ഭീംതാൾ എന്ന തടാകത്തിനടുത്തെത്തി. നൈനിത്താൾ തടാകത്തിനേക്കാൾ വളരെ വലുതാണ് ഭീംതൾ തടാകം. നൈനിത്താൾ തടാകത്തിലെ വെള്ളം ദുർഗ്ഗന്ധപൂരിതവും പച്ചനിറത്തിൽ കൊഴുത്തതുമാണെങ്കിൽ ഭീംതാളിലെ വെള്ളം തെളിഞ്ഞ്, നീലാകാശത്തിന്റെ പ്രതിഫലനം അതിന്റെ മനോഹരമായ രൂപത്തിൽ കാണിച്ചുതരുന്ന വിധത്തിലുമാണ്. പാണ്ഡവന്മാരിൽപ്പെട്ട ഭീമസേനൻ ഈ തടാകത്തിൽ തപസ്സനുഷ്ഠിച്ചതിനാലാണ് ഈ തടാകത്തിന് ഭീംതാൾ എന്ന് പേരുവീണതെന്ന് പറയുന്നു. വളർന്നുവികസിച്ചു വരുന്ന ഈ ചെറിയപട്ടണം കാലക്രമേണ നൈനിത്താളിന്റെ സ്ഥാനം കൈയടക്കുമെന്നത് ഏതാണ്ട് ഉറപ്പാണ്.

തല്ലിതാൾ മുതൽ ഉയർന്ന മലമ്പ്രദേശങ്ങളിൽ തേക്കുമരങ്ങൾ ധാരാളം തഴച്ചുവളർന്ന് നില്ക്കുന്നത് കാണാം. ആയിരക്കണക്കിന് ഹെക്ടർ സ്ഥലങ്ങളിൽ വളരെ ശാസ്ത്രീയമായ രീതിയിൽ തേക്കുമരങ്ങൾ വച്ചുപിടിപ്പിക്കുന്നതിന് വനം വകുപ്പുകാർ കാണിയ്ക്കുന്ന ശുഷ്കാന്തി തികച്ചും ആദര

ണീയമാണ്. നമ്മുടെ നാട്ടിലേതുപോലെ വ്യാപകമായ വനംകൊള്ള ഇ
പ്രദേശങ്ങളിൽ ഉണ്ടാകുന്നില്ല എന്നാണ് മനസ്സിലാക്കാൻ സാധിച്ചത്.

9 മണിയോടുകൂടി ഞങ്ങൾ ഭോവാലിയിൽ എത്തി. ചെറിയൊരു പട്ടണ മാണ് ഭോവാലി. കുന്നിൻചെരുവുകളിൽ കനത്ത മൂടൽമഞ്ഞ് ഉരുണ്ടുകൂ നില്ക്കുന്നു. 9 മണികഴിഞ്ഞിട്ടും സൂര്യപ്രകാശം അങ്ങിങ്ങ് എത്തിനോക്ക ന്നതേയുള്ളൂ. കുളിരുള്ള, സുഖമുള്ള, അന്തരീക്ഷം. വെണ്ട, വഴുതന, ചോള ഉരുളക്കിഴങ്ങ്, ചീര, പച്ചനിറമുള്ള ആപ്പിൾ, കാപ്സിക്കം തുടങ്ങിയവ ധാര ളമായി കൃഷിചെയ്തിട്ടുണ്ട്. കനത്തവേലിപ്പടർപ്പുകളിൽ സൂര്യകാന്തിപ്പ ക്കളും വിവിധവർണങ്ങളിലുള്ള പൂച്ചെടിപ്പൂക്കളും വിടർന്നുനിൽക്കുന്ന കാഴ് എത്രകണ്ടാലും മതിവരില്ല. പൈൻ, അക്രൂട്ട്, ചെറി തുടങ്ങിയ മരങ്ങള ധാരാളമായി കാണാം.

അതിമനോഹരമായ താഴ്വരകൾ പിന്നിട്ട് 12 മണിയോടുകൂടി ഞങ്ങ അൽമോറയിൽ എത്തി. KMVN ന്റെ കീഴിലുള്ള ഹോളിഡേഹോമിൽ ആ ഉച്ചഭക്ഷണം ഏർപ്പാടുചെയ്തിരുന്നത്. ഭക്ഷണത്തിനുശേഷം കുറച്ചുസമയ ആ പരിസരത്ത് ഞങ്ങൾ ചുറ്റിക്കറങ്ങിനടന്നു. മലമടക്കുകളിൽ ധാരാള വീടുകളുണ്ട്. ദേവദാരുമരങ്ങൾ തണൽവിരിച്ചുനില്ക്കുന്ന മലഞ്ചെരുവു ളിൽ അതിമനോഹരമായ പുഷ്പങ്ങളും സമൃദ്ധമായി കാണാം. സാമാന തിരക്കുള്ള ഒരു പട്ടണമാണ് അൽമോറ. കച്ചവടസ്ഥാപനങ്ങളും ചെറുക വ്യവസായയൂണിറ്റുകളും ധാരാളമുണ്ട്. ആർമിയുടെ ഒരു റിക്രൂട്ടിങ കേന്ദ്രവും അവിടെ കാണുകയുണ്ടായി.

ഒരുമണിയോടെ അൽമോറയിൽനിന്നു പുറപ്പെട്ട ഞങ്ങൾ പിന്നീടുള മൂന്നു മണിക്കൂർ സഞ്ചരിച്ചത് ഇന്ത്യയിലെ ഏറ്റവും മനോഹരമായ പ്രദേ ങ്ങൾ എന്നറിയപ്പെടുന്ന സോമേശ്വർ, കൊസാനി വഴിയാണ്. ഇന്ത്യയി സ്വിറ്റ്സർലാന്റ് എന്നാണ് കൊസാനിയെ സഞ്ചാരികൾ വിളിച്ചാദരിയ്ക ന്നത്. റോഡിന്നിരുവശത്തുമായി കിലോമീറ്ററുകളോളം വിസ്തൃതിയിൽ ഉ രംകൂറഞ്ഞ് താഴ്ന്നിറങ്ങിക്കിടക്കുന്ന പച്ചച്ച കുന്നിൻചെരുവുകളും അതി യിടയിൽ സമൃദ്ധമായ തണൽവിരിച്ചുകൊണ്ട് ഉയർന്നുനില്ക്കുന്ന ദേവ രുവൃക്ഷങ്ങളും എത്രകണ്ടാലും മതിവരില്ല. താഴ്ന്നിറങ്ങിക്കിടക്കുന്ന ച വാളം കൃഷിയിടങ്ങളിലെ പച്ചപ്പുകൾക്ക് നൽകുന്ന നീലശോഭ അതിമനേ ഹരമായ ഒരു ദൃശ്യമാണ്. കുന്നിൻചെരുവുകളിൽ തട്ടുകൃഷി (Terrace Far ing) രീതിയിലും അതിനുതാഴെ, നിരപ്പായ സ്ഥലങ്ങളിൽ, ജപ്പാൻ മാതൃ യിലും നെൽവയലുകൾ കണ്ണെത്താത്ത ദൂരത്തോളം നീണ്ടുപരന്ന് കിടക ന്നത് അവിസ്മരണീയമായ ഒരു കാഴ്ചതന്നെയാണ്. ഇതിനെല്ലാം അതിർ രമ്പിട്ടപോലെയുള്ള വാഴ, പച്ചക്കറി കൃഷികളും, സമൃദ്ധമായ പുൽമേ കൾക്കിടയിൽ കാണുന്ന ശുദ്ധജലതടാകങ്ങളും, അവയിൽ പ്രതിഫലിച കാണുന്ന നീലാകാശവും ഏതൊരു സഞ്ചാരിയുടേയും മനസ്സിൽ ദീർഘ കാലം നിലനില്ക്കുമെന്നതിൽ യാതൊരു സംശയവും ഇല്ല. കോണ്ടൂർ മാര

കയിൽ, ആയിരക്കണക്കിന് ഹെക്ടർ സ്ഥലത്ത് ദേവദാരു വൃക്ഷങ്ങൾ മൂടൽമഞ്ഞിൽ ഉറക്കംതൂങ്ങിനിൽക്കുന്ന കാഴ്ച അതീവഹൃദ്യമാണ്. മൂടൽമഞ്ഞിനിടയിൽക്കൂടി ഊർന്നിറങ്ങിവരുന്ന സൂര്യകിരണങ്ങൾ അവിടെ സപ്തവർണങ്ങളുടെ ഒരു പ്രപഞ്ചംതന്നെ സൃഷ്ടിക്കുന്നു. ശുദ്ധജലതടാകങ്ങളിൽനിന്ന് ഒലിച്ചിറങ്ങിവരുന്ന കൊച്ചരുവികൾ പാറക്കെട്ടുകളിൽ തട്ടി, ചിന്നിച്ചിതറി, താഴേയ്ക്കൊഴുകുന്നത് എത്രകണ്ടാലും മതിവരില്ല. കൊസാനിയുടെ അത്യന്തസൗന്ദര്യത്തിന് മാറ്റുകൂട്ടുന്നതിൽ അവിടത്തെ തേയിലത്തോട്ടങ്ങളും ഒരു പ്രധാന പങ്കുവഹിക്കുന്നുണ്ട്.

ഗഢ്വാൾ കുന്നുകളിൽനിന്ന് ഉത്ഭവിക്കുന്ന ഗോമതീനദി കൊസാനിയെ വലംവെച്ച് ബേജ്നാഥ് വഴി ഒഴുകുന്നു. നദീതീരത്തുകൂടിയുള്ള ഈ യാത്ര ബേജ്നാഥിൽ എത്തിയപ്പോൾ സമയം നാലര കഴിഞ്ഞിരുന്നു. ബേജ്നാഥ് മന്ദിർ എന്ന അതിപുരാതനമായ ക്ഷേത്രത്തിൽ ശിവ-പാർവ്വതിപ്രതിഷ്ഠയാണ്. ക്ഷേത്രദർശനം കഴിഞ്ഞ് കുറച്ചുനേരം അവിടെ ചെലവഴിച്ചു. ഉരുളക്കിഴങ്ങ് ധാരാളമായി ഈ പ്രദേശത്ത് കൃഷിചെയ്യുന്നുണ്ട്. വിവിധ ഇനങ്ങളിലുള്ള മാവുകളും ഇവിടെ വ്യാപകമായ രീതിയിൽ കൃഷി ചെയ്തിരിക്കുന്നു. ഒരു നാടൻപെട്ടിക്കടയിൽനിന്ന് കിട്ടിയ നല്ല ഒന്നാംതരം ചായ മൊത്തിക്കുടിക്കുന്നതിന്റെ ഇടയിൽ വയലുകളിൽ പണിയെടുക്കുന്ന ഒരു കൂട്ടം സ്ത്രീ-പുരുഷന്മാർ അവിടെ വന്നു. കുമയോണികൾ ഉയരം കുറഞ്ഞവരാണെങ്കിലും സൗന്ദര്യംകൊണ്ട് അനുഗൃഹീതരാണ്. അവരുടെ തൂവെള്ളനിറത്തിന് റോസ്കളറിന്റെ ഷേഡ് കൂടി കാണാം. കൃഷിപ്പണികൾ ചെയ്തുകൊണ്ടും ആടുമാടുകളെ മേച്ചുകൊണ്ടും സാധാരണക്കാരായ അവർ സംതൃപ്തിയോടെ ജീവിയ്ക്കുന്നു. സ്ത്രീകൾക്ക് 50 രൂപയും ചെലവും പുരുഷന്മാർക്ക് 80 രൂപയും ചെലവുമാണ് ഈ പ്രദേശത്തെ പൊതുവായ കൂലിനിരക്ക്. അത്യാവശ്യ മുടക്കുകളൊഴിച്ച് വർഷം മുഴുവനും ഇവർക്കു പണിയുണ്ടാകുമത്രേ.

കൈലാസ് വാഹനത്തേയും യാത്രികരേയും വന്ദിയ്ക്കാനെത്തിയ ആ ജനക്കൂട്ടത്തോട് യാത്രപറഞ്ഞ് ഞങ്ങൾ ഭാഗേശ്വറിലേയ്ക്ക് യാത്രതിരിച്ചു. അഞ്ചരമണിയോടെ അന്നത്തെ ലക്ഷ്യമായ ഭാഗേശ്വറിൽ ഞങ്ങൾ എത്തിച്ചേർന്നു.

ഭാഗേശ്വറിലെ KMVN വക ഗസ്റ്റ് ഹൗസിലാണ് ഞങ്ങൾ താമസിച്ചത്. രണ്ടു നിലയുള്ള വിശാലമായ ആ കെട്ടിടത്തിൽ എല്ലാവിധ സൗകര്യങ്ങളും ഒരുക്കിയിട്ടുണ്ട്. വിശാലമായ അതിന്റെ മുറ്റത്ത് മനോഹരമായ പുൽത്തകിടിയും മനസ്സിന് കുളിർമ്മ നൽകുന്ന വിവിധ ഇനങ്ങളിലുള്ള പൂച്ചെടികളും ധാരാളം നട്ടുവളർത്തിയിട്ടുണ്ട്.

ഒന്നു നടക്കാനായി ഇറങ്ങിയ ഞങ്ങൾ ആ സൂര്യാസ്തമയസമയത്ത് കണ്ടത് അപൂർവമായ ഒരു കാഴ്ചയാണ്. ദുർലഭമായിമാത്രം ലഭിയ്ക്കുന്ന ആ കാഴ്ച അവിടത്തെ തോട്ടക്കാരനാണ് ഞങ്ങൾക്ക് കാണിച്ചുതന്നത്.

പോക്കുവെയിലിന്റെ പൊൻപ്രഭയിൽ മുങ്ങിക്കുളിച്ചുനില്ക്കുന്ന 'പശ്ചിമ്പിണ്ഡാരി' മഞ്ഞുമലകൾക്കിടയിൽക്കൂടി പ്രസിദ്ധമായ നന്ദാദേവികൊടുമുടി വെട്ടിത്തിളങ്ങിനില്ക്കുന്നു. പ്രൗഢഗംഭീരമായ ഒരു കാഴ്ചതന്നെയാണ് അത്. ഭാഗേശ്വറിൽനിന്ന് 45 കി.മീറ്റർ ദൂരമുണ്ട് പശ്ചിമ്പിണ്ഡാരി ഗ്ലേസിയറിലേയ്ക്ക്. ഇത്രയും ദൂരം വാഹനങ്ങളിൽ യാത്രചെയ്തശേഷം ഏകദേശം 40 കി.മീറ്റർ ദൂരം കാൽനടയായും യാത്രചെയ്യണം. സീസൺ സമയത്ത് ധാരാളം ടൂറിസ്റ്റുകൾ ഇവിടെ സന്ദർശനത്തിനായി വന്നുചേരാറുണ്ട്.

ഗോമതിയും സരയൂനദിയും സംഗമിക്കുന്ന സ്ഥലമാണ് ഭാഗേശ്വർ. ഇവിടെനിന്നും 120 കി.മീറ്റർ ദൂരത്തുള്ള സർമൂൽ പ്രവാഹത്തിൽ നിന്നാണ് സരയൂനദിയുടെ ഉദ്ഭവം. വളരെ പഴക്കമുള്ള ഒരു ശിവക്ഷേത്രം ഭാഗേശ്വർ പട്ടണത്തിന്റെ ഹൃദയഭാഗത്തായി സ്ഥിതിചെയ്യുന്നുണ്ട്. ഇതിന്റെ മുന്നിലാണ് ഗോമതീ-സരയൂനദീസംഗമം. മകരസംക്രമത്തിന് ഇവിടെ സ്നാനം ചെയ്യുന്നതിന് വമ്പിച്ച ജനാവലി വന്നെത്തുമെന്നാണ് അറിയാൻ കഴിഞ്ഞത്. ഗോമതി-സരയൂനദികൾ ഇവിടെനിന്നും ഒന്നിച്ചൊഴുകി നേപ്പാളിൽ പ്രവേശിക്കുമ്പോൾ ശാരദാനദി എന്നപേരിൽ അറിയപ്പെടുന്നു.

ഭാഗേശ്വറിലെ പ്രധാനകൃഷികൾ നെല്ലും ഗോതമ്പുമാണ്. മലമടക്കുകളിൽ താമസിക്കുന്ന ഹിമാലയൻ ബൂട്ടിയ എന്ന കാട്ടുജാതിക്കാരാണ് കൃഷിപ്പണികളും മറ്റു കൂലിവേലകളും ചെയ്യുന്നത്. ബൂട്ടിയ എന്ന ഇനത്തിൽപ്പെടുന്ന നായ്ക്കൾ കുമയോൺമേഖലയിൽ സർവസാധാരണമാണ്. വലിയ മുഖം, തടിച്ച കഴുത്ത്, നല്ല ഉയരം, തടിച്ച് രോമാവൃതമായ ദേഹം, കരുത്തേറിയ മുൻകാലുകൾ, അസാമാന്യശൂരത ഇതൊക്കെ ഈ വർഗത്തിന്റെ പ്രത്യേകതകളാണ്. പെട്ടെന്ന് ഇണങ്ങുകയും ചെയ്യും. ഒരു ബൂട്ടിയ ആട്ടിടയനും ഒരു ബൂട്ടിയ പട്ടിയുംകൂടി ആയിരം വരുന്ന ആട്ടിൻപറ്റത്തെ മേയ്ക്കുമെന്നാണ് ഇവിടത്തുകാർ പറയുക. ഭാഗേശ്വറിൽ എഴുപതുശതമാനം ക്ഷത്രിയരും, ഇരുപതുശതമാനം ബ്രാഹ്മണരും ഏഴുശതമാനം ദലിത് വർഗ്ഗവും ബാക്കി കൃസ്ത്യൻ-മുസ്ലിം വർഗ്ഗക്കാരുമാണ് എന്നാണ് ഒരു ഏകദേശകണക്ക്. സമുദ്രനിരപ്പിൽ നിന്ന് മൂവ്വായിരത്തോളം അടി ഉയരത്തിലാണ് ഈ പ്രദേശങ്ങൾ സ്ഥിതിചെയ്യുന്നത്.

# 3-ാം ദിവസം ധാർച്ചുല

രാവിലെ അഞ്ചുമണിയ്ക്ക് നേരം പുലർന്നു. കനത്ത മൂടൽമഞ്ഞിൽ ആ പ്രദേശമാകെ അകപ്പെട്ടുകിടന്നിരുന്നുവെങ്കിലും സൂര്യോദയത്തിന്റെ നാമ്പുകൾ ആ പരിസരമാകെ പ്രസരിച്ചിരുന്നു.

കൃത്യം 7 മണിയ്ക്കുതന്നെ ഞങ്ങൾ യാത്രതിരിച്ചു. ചൈക്കോടി-ധൽ-ഡിഡിഹട്ട് വഴി ധാർച്ചുലയിലേയ്ക്ക് 160 കി.മീറ്റർ ദൂരമുണ്ട്. മൂടൽമഞ്ഞിനോടൊപ്പം കനത്തമഴയും തുടങ്ങിയപ്പോൾ യാത്ര വളരെ പതുക്കെയായി. ഒമ്പതര മണിയോടെ ചൈക്കോടിയിൽ എത്തി അവിടത്തെ KMVN ഗസ്റ്റ്ഹൗസിൽ പ്രാതൽ കഴിക്കുകയും ചെയ്തു. ഗസ്റ്റ് ഹൗസിന്റെ വടക്കുകിഴക്കേ മൂലയിൽ ഹിമാലയപർവതനിരകളുടെ കണ്ണഞ്ചിപ്പിയ്ക്കുന്ന ദൃശ്യം ഞങ്ങൾ കൺകുളിർക്കെ കണ്ടാസ്വദിച്ചു. പത്തരമണിയോടുകൂടി ധൽ എന്ന ചെറിയൊരു ഗ്രാമത്തിൽ എത്തിച്ചേർന്നു. രാംഗംഗ എന്ന നദിയുടെ ഓരത്ത് കുറച്ച് സമയം ചെലവഴിച്ചു. ആൾത്താമസം ഈ ഭാഗത്ത് ധാരാളമുണ്ട്. പിത്തോരഗഡ് ജില്ലയുടെ ഒരു ഭാഗമാണ് ഈ സ്ഥലം.

ഭാഗേശ്വറിൽനിന്ന് യാത്ര തുടങ്ങിയതുമുതൽ റോഡിന്നിരുവശത്തും ദേവദാരു, ചീർ, ബാഞ്ച്, സ്പ്രൂസ് മരങ്ങൾ ധാരാളമായി കാണ്മാനുണ്ടായിരുന്നു. റബ്ബർ തോട്ടങ്ങൾ വെച്ചുപിടിപ്പിയ്ക്കുന്നതുപോലെയാണ് ചീർമരങ്ങൾ ആയിരക്കണക്കിന് ഹെക്ടർ സ്ഥലത്ത് കൃഷിചെയ്തിരിക്കുന്നത്. റബ്ബർ മരങ്ങൾ വെട്ടി കറയെടുക്കുന്നതുപോലെ ചീർമരങ്ങളിലും ടാപ്പിങ്ങ് ചെയ്തിരിക്കുന്നത് കണ്ടപ്പോൾ വല്ലാത്ത അത്ഭുതം തോന്നുകയും ഈ മരത്തെക്കുറിച്ച് കൂടുതൽ അറിയാനുള്ള താല്പര്യം ഉണ്ടാവുകയും ചെയ്തു. ചീർമരങ്ങളുടെ കറ (ലിസ) വ്യാവസായികാവശ്യത്തിന് വൻതോതിൽ ഉപയോഗപ്പെ

ടുത്തുന്നുണ്ടെന്ന് അറിഞ്ഞപ്പോൾ എന്റെ അത്ഭുതം ഇരട്ടിച്ചു. റോഡുകൾ ടാർ ചെയ്യുന്നതിനും, ടർപ്പെന്റൈൻ, പ്ലാസ്റ്റിക് വസ്തുക്കൾ ഉണ്ടാക്കുന്നതിനും ഈ കറ ഉപയോഗിയ്ക്കുന്നുണ്ട്. കോണിഫറസ്സ് വർഗത്തിൽപ്പെട്ട ഈ മരത്തിന്റെ പ്രാധാന്യം നമ്മൾ, ദക്ഷിണേന്ത്യക്കാർ, മനസ്സിലാക്കിയിട്ടുണ്ടെന്ന് തോന്നുന്നില്ല. ഈ പ്രദേശത്ത് ധാരാളമായി ലഭിയ്ക്കുന്ന ഒരു പഴമാണ് ലിച്ചി. നേരിയപാടപോലെ കാണുന്ന തൊലി പൊളിച്ചു കളഞ്ഞാൽ, ഒരു മുഴുത്ത നെല്ലിയ്ക്കയുടെ വലുപ്പമുള്ള, വെള്ളത്തോടുകൂടിയ ഇതിന്റെ ഉൾക്കാമ്പ് സ്വാദിഷ്ഠമാണെന്ന് നിസ്സംശയം പറയാം.

ഒരുമണിയോടുകൂടി ഡിഡിഹട്ടിൽ എത്തി. നാലായിരത്തി അഞ്ഞൂറ് അടിയ്ക്ക് മുകളിൽ ഉയരമുള്ള ഈ സ്ഥലം കനത്തകാടുകളാൽ ചുറ്റപ്പെട്ട് കിടക്കുന്നു. മഴയും മഞ്ഞും കൂടിക്കലർന്ന കാലാവസ്ഥയായതിനാൽ കാടുകൾക്ക് അതീവപുഷ്ടിയുണ്ട്. ഇരുളടഞ്ഞ വനാന്തർഭാഗത്ത് വെൺമേഘങ്ങൾക്ക് തൊട്ടുതാഴെഎന്നപോലെ മൂടൽമഞ്ഞ് ഉരുണ്ടുകൂടിനില്ക്കുന്നത് തികച്ചും ഉദ്വേഗജനകമായ ഒരു കാഴ്ചയാണ്. കടുവ, ആന, കുരങ്ങ്, മാൻ കാട്ടുപന്നി എന്നീ മൃഗങ്ങളും അപൂർവ ഇനത്തിൽപ്പെട്ട പക്ഷികളും ഈ കാടുകളിൽ സുലഭമായിട്ടുണ്ട്.

ഹിമാലയൻപർവതനിരകൾക്കു തൊട്ട്താഴെ എന്നപോലെ കിടക്കുന്ന ഈ മലമ്പ്രദേശത്ത് സ്ഥിതിചെയ്യുന്ന വളരെ ചെറിയൊരു പട്ടണമാണ് ഡിഡിഹട്ട്. നട്ടുച്ചനേരത്തും നല്ല തണുപ്പാണ് ഇവിടെ. ആ ചെറിയ അങ്ങാടിയിൽക്കൂടി ഹരിഹറും ഞാനും കുറച്ചുനേരം നടന്നു. അക്രോട്ട് എന്ന ഒരുതരം പഴം ധാരാളമായി വില്പനയ്ക്കു വെച്ചിരിയ്ക്കുന്നത് കണ്ടു. സ്ക്കൂൾ വിട്ട സമയമായിരുന്നു അപ്പോൾ. പ്ലസ്ടു വരെ മാത്രമേ ഡിഡിഹട്ടിൽ പഠന സൗകര്യങ്ങൾ ഉള്ളൂ. ഉപരിപഠനത്തിനുവേണ്ടി ദൂരെയുള്ള അൽമോറയിലേ നാരായൺനഗർ എന്ന സ്ഥലത്തോ താമസിച്ചുപഠിയ്ക്കണം. സാമ്പത്തിക ഭദ്രതയില്ലാത്ത സാധാരണക്കാരാണ് ഈ പ്രദേശത്ത് ഭൂരിഭാഗവും എന്നതിനാൽ വിദ്യാഭ്യാസം പ്ലസ്ടു കഴിയുമ്പോൾ നിലച്ചുപോകുന്നു. ആൺകുട്ടികൾ ആർമിയിലും പോലീസിലും ജോലിതേടുന്നു. ഈ പ്രദേശത്തുള്ളവർ പട്ടാളത്തിലും പോലീസിലും ധാരാളമായി കടന്നുകൂടുന്നതും ഇതുകൊണ്ടാണ്. കുമയോണികൾ അതിൽ അഭിമാനംകൊള്ളുന്നു എന്ന വസ്തുതയും എടുത്തുപറയേണ്ട കാര്യമാണ്.

KMVN ഗസ്റ്റ്ഹൗസിൽനിന്ന് ഉച്ചഭക്ഷണം കഴിച്ചശേഷം രണ്ടുമണിയോടുകൂടി യാത്ര തുടർന്നു. കാളീനദിയുടെ ഓരത്തുകൂടിയുള്ള ആ ദുഷ്കരമായ യാത്ര ഭീതിയോടുകൂടിമാത്രമേ ഓർമിയ്ക്കാൻ കഴിയുന്നുള്ളൂ. മലയിടിഞ്ഞുവീണ് ഗതാഗതം താറുമാറാകുന്നത് ഉത്തർഖണ്ഡിലെ ഒരു സ്ഥിരസംഭവമാണ്. എന്തായാലും അത്തരത്തിലുള്ള ദുർഘടങ്ങൾ ഒന്നും സംഭവിയ്ക്കാതെ ഞങ്ങൾ നാലര മണിയോടുകൂടി ധാർച്ചുലയിൽ എത്തിച്ചേർന്ന

ധാർച്ചുലയിലെ KMVN ഗസ്റ്റ്ഹൗസ് അതിമനോഹരമാണ്. ഉയർത്തിപ്പണിതിട്ടുള്ള ഗസ്റ്റ്ഹൗസ് മതിലിനെ തൊട്ടുരുമ്മി കാളീനദി കുതിച്ചൊഴുകുന്നു. നദിയുടെ മറുഭാഗം നേപ്പാളാണ്. വീതികുറഞ്ഞ ഒരു ചെറിയ ഇരുമ്പുപാലത്തിൽക്കൂടി നേപ്പാളിലേയ്ക്ക് കടക്കാം. വിദേശവസ്തുക്കൾ സുലഭമായ ഒരു വലിയ മാർക്കറ്റ് പാലം കടന്നാൽ ഉടനെകാണാം. ഇന്ത്യൻ രൂപ കൊടുത്താലും ഈ മാർക്കറ്റിൽനിന്ന് സാധനങ്ങൾ വാങ്ങിയ്ക്കാം. ഒരു കസ്റ്റംസ് ഓഫീസ് ഇന്ത്യൻ ഭാഗത്ത്, പാലത്തിന് തൊട്ടുതന്നെ, പ്രവർത്തിയ്ക്കുന്നുണ്ടെങ്കിലും അവിടെ പരിശോധനയൊന്നും നടക്കുന്നതായി കണ്ടില്ല. നേപ്പാൾ മാർക്കറ്റിൽ ചുറ്റിക്കറങ്ങിയശേഷം ധാർച്ചുലയിലെ പുരാതനമായ ഇന്ത്യൻ മാർക്കറ്റും ഒന്നു ചുറ്റിനടന്നുകണ്ടു.

ഗസ്റ്റ്ഹൗസിൽ തിരിച്ചെത്തിയപ്പോൾ അവിടെ വരാന്തയിൽ നൂറിൽപ്പരം കുമയോണിചെറുപ്പക്കാർ കൂട്ടംകൂടിനില്ക്കുന്നത് കണ്ടു. ഈ യാത്രയിൽ ഉപയോഗപ്പെടുത്തേണ്ട പോർട്ടർമാരും കുതിരക്കാരും ആണ് ഇവരെന്ന് ഉടനെ മനസ്സിലായി. സർക്കാരിന്റെ തിരിച്ചറിയൽ കാർഡും KMVN വക ഹെൽത്ത് കാർഡും ഇവർ LO യെ ഏൽപ്പിച്ചു. വിശദമായ പരിശോധനകൾക്കുശേഷം LO മുപ്പത് പോർട്ടർമാരേയും മുപ്പത്തഞ്ച് കുതിരക്കാരേയും തെരഞ്ഞെടുത്തു. അവരോട് പിറ്റേന്ന് പത്തുമണിയ്ക്ക് മുമ്പായി മംഗ്തി എന്ന സ്ഥലത്തു വരാനും നിർദ്ദേശിച്ചു. ദൽഹിയിൽനിന്ന് ഞങ്ങൾ യാത്ര ചെയ്തിരുന്ന വലിയ ബസ്സിന്റെ ഓട്ടം ധാർച്ചുലയിൽ എത്തിയതോടെ അവസാനിച്ചു. ദുർഘടമായ മലമടക്കുകളിൽക്കൂടി സഞ്ചരിയ്ക്കാൻ പാകത്തിലുള്ള KMVN വക രണ്ട് മിനി ബസ്സുകൾ പിറ്റേന്ന് അവിടെ തയ്യാറാക്കി നിർത്തിയിരുന്നു. വലിയ ബസ്സിൽനിന്ന് ലഗേജുകൾ താഴെ ഇറക്കാനും ഒന്നഴിച്ച് പരിശോധിച്ച് വീണ്ടും മിനിബസ്സുകളിൽ തൂക്കംനോക്കി ലോഡ് ചെയ്യാനും തിരഞ്ഞെടുക്കപ്പെട്ട പോർട്ടർമാർ സഹായിച്ചു. 25 കിലോഗ്രാമിൽ കൂടുതൽ തൂക്കംവരുന്ന ലഗ്ഗേജുകൾക്ക് അധികതൂക്കത്തിന് കിലോഗ്രാമൊന്നിന് അമ്പതു പൈസവെച്ച്, ദിവസം തോറും, KMVN ഈടാക്കും. ഈ തുക ഉടനെ അടയ്ക്കുകയും വേണം.

സന്ധ്യകഴിഞ്ഞപ്പോൾ മഴ തുടങ്ങി. മഴ കനത്തതോടെ കാളിനദിയിലെ ജലനിരപ്പും ഉയർന്നുതുടങ്ങി. ആർത്തിരമ്പിയെത്തുന്ന മലവെള്ളത്തിന്റെ അതിശക്തമായ ഒഴുക്ക് അതീവ ഭീതിയോടെയാണ് ഞങ്ങൾ ഹോട്ടലിന്റെ ബാൽക്കണിയിൽനിന്നുകൊണ്ട് വീക്ഷിച്ചത്. LOയും ഡോക്ടർമാരും പോലീസ് ഓഫീസർമാരും KMVN അധികൃതരും ഗാഢമായ ചർച്ചയിൽ ഏർപ്പെട്ടു. മലമടക്കുകളിൽ മഴ ശക്തിപ്പെട്ടാൽ മലയിടിച്ചിൽ ഉറപ്പാണെന്നും അതുമൂലം യാത്രതന്നെ നിർത്തിവെയ്ക്കുകയോ ഉപേക്ഷിക്കുകയോ വേണ്ടിവന്നേക്കാമെന്നും അവരുടെ സംഭാഷണത്തിൽനിന്നു മനസ്സിലായി. LO ദെൽഹിയിലുള്ള വിദേശമന്ത്രാലയവുമായി ബന്ധപ്പെടുകയും സ്ഥിതിഗതികൾ ധരിപ്പിയ്ക്കുകയും ചെയ്തു. ജൂൺ മുതൽ ആഗസ്റ്റ് അവസാനംവരെ

യുള്ള കാലയളവിനുള്ളിൽ നാനൂറ്പേരെ പതിനാറ് ബാച്ചുകളാക്കിത്തിരിച്ച് ഈ യാത്രയ്ക്ക് കൊണ്ടുപോകുമ്പോൾ വിദേശമന്ത്രാലയം കൃത്യമായ ഒരു യാത്രാഷെഡ്യൂൾ തയ്യാറാക്കുന്നു. ഏതെങ്കിലും ഒരു സംഘത്തിന് വന്നു ചേരുന്ന യാത്രാതടസ്സം മറ്റു സംഘങ്ങളേയും ബാധിയ്ക്കുമല്ലോ. സെപ്തംബർ മദ്ധ്യത്തോടെ യാത്ര തീർത്തും അസാദ്ധ്യമാകുമെന്നതിനാൽ ഓരോ സംഘത്തിന്റേയും ലെയ്സൺ ഓഫീസർമാർക്ക് ഉണ്ടാകാവുന്ന വ്യാകുലത ഊഹിയ്ക്കാവുന്നതാണ്.



ഗാലയിലേയ്ക്ക്

# 4-ാം ദിവസം ഗാല

ആ രാത്രിയിലെ ഉറക്കം തികച്ചും സുഖകരമായിരുന്നു. കിടക്കക്കരികിൽ ചായയുമായി ഹോട്ടൽ ജീവനക്കാരൻ വന്നപ്പോൾ സമയം 4.45 ആയതേയുള്ളു. പക്ഷെ, സൂര്യപ്രകാശം എങ്ങും പരന്നിരുന്നു. മലമടക്കുകളിൽ ഉദയം വളരെ നേരത്തെയാണ്.

7 മണിയ്ക്ക് മുമ്പായി പ്രാതൽ കഴിച്ച് എല്ലാവരും തയ്യാറായി. അധികം വൈകാതെത്തന്നെ യാത്ര തുടങ്ങി. ഉത്തർപ്രദേശ് പോലീസിലെ ഓഫീസർമാർ, വയർലസ്സ് സംവിധാനത്തോടെ, യാത്രാസംഘത്തിന് അകമ്പടി സേവിച്ചു. മഴ നിശ്ശേഷം ഒഴിഞ്ഞുനിന്നിരുന്നു. നേരിയ മൂടൽമഞ്ഞിൽ വാഹനം അരിച്ചരിച്ചാണ് നീങ്ങിയത്. കാളീനദിയുടെ തീരത്തുകൂടിയുള്ള ഈ യാത്ര അത്യന്തം ദുർഘടം നിറഞ്ഞതായിരുന്നു. തലേദിവസം പെയ്ത കനത്ത മഴയിൽ പല സ്ഥലത്തും മലയിടിഞ്ഞുവീണ് തടസ്സപ്പെട്ട വഴി, യന്ത്രസഹായത്താൽ ബോർഡർ റോഡ്സിലെ ജീവനക്കാർ ശരിയാക്കിയിരുന്നു. ഒന്നുരണ്ടു സ്ഥലത്ത് നദിയിലേയ്ക്ക് ഇടിഞ്ഞുപോയ ടാർറോഡ് ഉരുളൻകല്ലുകൾ ഇട്ടുനിറച്ച് സഞ്ചാരയോഗ്യമാക്കുന്നതുവരെ ഞങ്ങൾക്ക് കാത്തുനില്ക്കേണ്ടതായും വന്നു. ഭീതിജനകമായ വളവുകളും ആർച്ചുപോലെ റോഡിലേക്ക് വളഞ്ഞ് തൂങ്ങിനിൽക്കുന്ന പാറക്കൂട്ടങ്ങളും മനസ്സിൽ ഭീതിപരത്തി. ഓരോ നിമിഷവും അപകടം മുന്നിൽ കണ്ടുകൊണ്ട് നീങ്ങിയ, ഉദ്വേഗം നിറഞ്ഞ യാത്ര പത്തരയോടെ മംഗ്ത്തിയിൽ എത്തിയപ്പോൾ അവസാനിച്ചു. ഇന്ത്യൻ ഭാഗത്തുകൂടിയുള്ള മോട്ടോർവാഹനയാത്രയുടെ അവസാനമാണ് മംഗ്ത്തി എന്ന കാട്ടുപ്രദേശം.

കുതിരകളും കുതിരക്കാരും പോർട്ടർമാരും അവിടെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. കോവർക്കഴുത (മ്യൂൾ-MULE) എന്നു വിളിയ്ക്കുന്ന കുതിര

കളെയാണ് യാത്രയ്ക്കുവേണ്ടി ഉപയോഗിയ്ക്കുന്നത്. യാത്രക്കാരുടെ പ്രധാന ലഗ്ഗേജുകൾ ചുമക്കുന്നതിന് KMVN പ്രത്യേക കുതിരകളെ ഏർപ്പാടാക്കിയിരുന്നു. യാത്രക്കാർക്ക് അവരുടെ ഇഷ്ടാനുസരണം കുതിരകളേയും പോർട്ടർമാരേയും തിരഞ്ഞെടുക്കാം. ആവശ്യമില്ലെന്ന് തോന്നുന്നവർക്ക് വേണ്ടെന്നുവയ്ക്കാം. കുതിരയ്ക്കും കുതിരക്കാരനും കൂടി ഒരുദിവസത്തെ കൂലി 240 രൂപയാണ്. പോർട്ടർക്ക് ദിവസമൊന്നുക്ക് 140 രൂപയും കൊടുക്കണം. ഭക്ഷണച്ചെലവിലേക്കായി 25 രൂപ വേറെയും കൊടുക്കണം ചാർജ്ജുകൾ എല്ലാം KMVN മുൻകൂട്ടി നിശ്ചയിച്ചുറപ്പിച്ചിരിയ്ക്കുന്നതിനാൽ ഒരു തർക്കത്തിന്റെ ആവശ്യം ഉദ്ഭവിയ്ക്കുന്നില്ല എന്നത് വളരെ ആശ്വാസം

ദൽഹിയിലെ വൈദ്യപരിശോധന കഴിഞ്ഞപ്പോൾത്തന്നെ കാൽനടയായ കൈലാസ്-മാനസരോവർ യാത്ര നടത്തുവാൻ കഴിവുള്ളവരെന്ന് കരുത പ്പെടുന്നവരുടെ ഒരു സാദ്ധ്യതാ ലിസ്റ്റ് ലെയ്സൺ ഓഫീസറും ഡോക്ടറു കൂടി തയ്യാറാക്കിയിരുന്നു. ഓരോ സംഘത്തിൽനിന്നും ചുരുങ്ങിയത് നാ ഞ്ചുപേരെങ്കിലും നടന്ന് ഈ ദുർഘടമായ യാത്ര പൂർത്തീകരിയ്ക്കണമെന ഓരോ ലെയ്സൺ ഓഫീസർക്കും ആഗ്രഹമുണ്ട്. കാരണം, നടന്നുകൊണ കൈലാസ്-മാനസരോവർ യാത്ര നടത്തിയാൽ അതിന് വളരെയേറെ പ്രാധ ന്യമുണ്ടെന്ന് ശിവപുരാണത്തിൽ പരാമർശമുണ്ട്. കുതിരപ്പുറത്തും യാക്കിറെ പുറത്തും കയറിയിരുന്ന് ഈ യാത്ര പൂർത്തീകരിയ്ക്കാനാണ് ഭൂരിഭാഗവു ശ്രമിയ്ക്കാറ്. എന്തായാലും ലെയ്സൺ ഓഫീസർ സാദ്ധ്യതാലിസ്റ്റ് വായ ച്ചപ്പോൾ അതിൽനിന്ന് അഞ്ചുപേർ ഒഴിഞ്ഞുമാറി. ഞാനും, ഹരിഹറും, ബ നാംഡേയും, രൂപേന്ദറും, കൽപ്പേഷ് ഷായും നടക്കാൻ തീരുമാനിച്ചു. പ്രധാന ലഗ്ഗേജുകൾ KMVN വക കുതിരകൾ ഇന്ത്യൻ അതിർത്തി കഴിയുന്നതുവര കൊണ്ടുപോകുമെങ്കിലും അഞ്ചുദിവസത്തെ ആവശ്യത്തിനുള്ള ഡ്രസ്സുകളു മറ്റ് അത്യാവശ്യ സാധനങ്ങളും ഒരു തോൾബാഗിൽ നിറച്ച് പോർട്ടറെ ഏല്പിച്ചു. പോർട്ടർമാരെ എല്ലായാത്രക്കാരും ഉപയോഗപ്പെടുത്തിയിരുന്നു അരോഗദൃഢഗാത്രരായ ഈ കുമയോണി യുവാക്കൾ യാത്രക്കാരുടെ സന്ത തസഹചാരികളായി ഈ അഞ്ചുദിവസവും ഉണ്ടാകുമെന്നും അറിവുകിട്ടി യിരുന്നു. സുരീന്ദ്രകുമാർ എന്നൊരു ഇരുപതുവയസ്സുകാരനായിരുന്നു എന്റെ പോർട്ടർ.

പതിനൊന്നുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ആ സുദീർഘമായ യാത്രയ്ക്ക് തുടക്കം കുറിച്ചു. നടക്കുമ്പോൾ ഊന്നാനായി നല്ല ബലമുള്ള വടികൾ ധാർച്ചുലയിൽനിന്ന് വാങ്ങിച്ചിരുന്നു. മംഗ്ത്തിയിൽനിന്ന് അന്ന വൈകുന്നേരം ഗാലയിൽ എത്തുമ്പോൾ ഞങ്ങൾ ഏഴായിരം അടിയ്ക്ക് മുക ളിൽ കയറിക്കഴിഞ്ഞിരിയ്ക്കും. ഒരുവിധം സൂര്യപ്രകാശം ഉണ്ടായിരുന്നുവെ ങ്കിലും തണുത്ത കാറ്റ് വീശിയടിച്ചിരുന്നു. മലമടക്കുകളിൽക്കൂടിയുള്ള ഒറ്റ യടിപ്പാതകൾ വളരെ ബുദ്ധിമുട്ടിക്കയറി ഞങ്ങൾ മുന്നേറി. കഴിഞ്ഞ രാത്രി യിലെ മഴ കാരണം പല സ്ഥലങ്ങളിലും വല്ലാത്ത വഴുക്കൽ ഉണ്ടായിരുന്നു കുതിരകൾ വളരെ ക്ലേശിച്ച് കയറ്റങ്ങൾ കയറിക്കൊണ്ടിരുന്നുവെങ്കിലും കുത

രപ്പുറത്തിരിയ്ക്കുന്നവർക്ക് ബാലൻസ് ശരിയാക്കാൻ നന്നേ പണിപ്പെടേണ്ടി വന്നു. പോർട്ടർമാരും, കുതിരക്കാരും, പോലീസ് ഓഫീസർമാരും അടിയന്തരസഹായങ്ങൾ ചെയ്തിരുന്നതിനാൽ ആർക്കും അപകടമൊന്നും സംഭവിച്ചില്ല.

ഒരുമണിയോടെ ജിപ്തി എന്ന സ്ഥലത്ത് എത്തി. ചെറിയതോതിൽ ആൾത്താമസമുള്ള പ്രദേശങ്ങളിലൂടെയായിരുന്നു യാത്ര. പഹാഡി വർഗക്കാരായിരുന്നു അധികവും. മൺചുമരുകൾകൊണ്ട് പണിത, പുല്ലുമേഞ്ഞ, ചെറിയ വീടുകളിലാണ് ഇവർ താമസിയ്ക്കുന്നത്. ഒരു ചെറിയ ചായക്കടയുടെ അരികിലുള്ള ബാജ് മരത്തിന്റെ തണലിൽ ഇരുന്ന് ഞങ്ങൾ ഉച്ചഭക്ഷണം കഴിച്ചു. കൈലാസ് യാത്രക്കാരെ കാണുവാനും വന്ദിയ്ക്കാനും ആ ചെറിയ ഗ്രാമത്തിലെ ആബാലവൃദ്ധം ജനങ്ങളും വന്നിരുന്നു. ഓം നമഃശിവായ മന്ത്രം ഉരുവിട്ട്, യാത്രികരുടെ കാലിൽതൊട്ടു വന്ദിയ്ക്കാനെത്തിയ കിഴവികൾ ഞങ്ങളുടെ കണ്ണുകളെ ഈറനണിയിച്ചു.

ജിപ്തിയിൽനിന്ന് തുടർന്നുള്ള യാത്ര അതികഠിനമാണെന്ന് ഞങ്ങൾ മനസ്സിലാക്കിയിരുന്നു. ആകാശത്തെ തൊട്ടുരുമ്മി നില്ക്കുന്ന രണ്ടു വൻപർവതങ്ങൾ കയറിക്കടന്നുവേണം ഗാലയിൽ എത്താൻ. ഒരോ ചൂടുചായ വാങ്ങിക്കുടിച്ച് കുറച്ചധികം നേരം ആ മരച്ചുവട്ടിൽ ഗ്രാമീണരോടൊപ്പം ചിലവഴിച്ചു. ജിപ്തിയിൽ ഒട്ടാകെ നാൽപ്പതോളം കുടുംബങ്ങൾ ഉണ്ട്. ക്ഷത്രിയവർഗത്തിൽപ്പെട്ട ഇവരെ പഹാഡികളെന്നാണ് പൊതുവെ വിളിയ്ക്കുക. കൃഷിയാണ് മുഖ്യ ഉപജീവനമാർഗം. തലമുറകളായി ഈ മലമടക്കുകളിൽ ജീവിയ്ക്കുന്ന ഇവർക്ക് സ്വന്തമായ കൃഷിഭൂമികൾ ഉണ്ട്. മലഞ്ചെരുവുകളിൽ, തട്ടുതട്ടായിതിരിച്ച്, കൃഷിചെയ്തിരിയ്ക്കുന്നതുകണ്ടാൽ നമ്മൾ അത്ഭുതപ്പെട്ടുപോകും. കറുത്ത ഫലഭൂയിഷ്ഠമായ മണ്ണാണ് ഇവിടെ മുഴുവനും. ആടുമാടുകളെ ധാരാളം വളർത്തുന്നതിനാൽ ജൈവവളംകൊണ്ട് സമ്പന്നമാണ് ഇവിടം. ഉരുളക്കിഴങ്ങ്, കാളിഫ്ളവർ, വെണ്ട, വഴുതന, തക്കാളി, മുളക്, ചോളം, ഗോതമ്പ് തുടങ്ങിയവ തഴച്ചുവളർന്നുനില്ക്കുന്നത് കൗതുകരമായ ഒരു കാഴ്ചതന്നെയാണ്. അക്രൂട്ട് എന്ന പഴത്തിന്റെ മരങ്ങളും ധാരാളമായി ഇവിടെ കാണാനുണ്ട്. കൃഷിചെയ്തുണ്ടാക്കുന്ന ഉത്പന്നങ്ങൾ ധാർച്ചുലയിൽ എത്തിച്ച് വിപണനം നടത്തുന്നു. മലമടക്കുകളിലെ വ്യാപകമായ കഞ്ചാവ് കൃഷി കണ്ട് ഞാൻ ഞെട്ടിപ്പോയി. കഞ്ചാവ് കൃഷിചെയ്യുന്നതും വില്പന നടത്തുന്നതും ഇവിടെ ഒരു പ്രശ്നമേയല്ല എന്നാണ് അന്വേഷണത്തിൽനിന്നു മനസ്സിലായത്. തൊട്ടടുത്ത് കിടക്കുന്ന നേപ്പാളാണ് ഇതിന്റെ വില്പന കേന്ദ്രമെന്നും മനസ്സിലായി.

മഞ്ഞുകാലം ആരംഭിയ്ക്കുന്നതോടെ ഇവരുടെ കഷ്ടതകൾ വർധിയ്ക്കുന്നു. കനത്ത മഞ്ഞുവീഴ്ചയുള്ള ഈ പ്രദേശങ്ങളിൽ ഇവർ വീട്ടിൽനിന്ന് പുറത്തിറങ്ങാൻ വയ്യാതെ ഒരുതരം ഏകാന്തവാസം നയിയ്ക്കുന്നു. വൈദ്യുതി ഇല്ലാത്തതുകൊണ്ട് എണ്ണവിളക്കുകളെമാത്രം ആശ്രയിച്ചാണ് ഇവർ കഴി





ഞ്ഞുകൂടുന്നത്. മഴക്കാലത്ത് മലയിടിച്ചിൽ ഉണ്ടാകുന്നതുകൊണ്ട് അതു
ലമുണ്ടാകുന്ന കഷ്ടനഷ്ടങ്ങളും ഇവർക്ക് സഹിയ്ക്കേണ്ടിവരുന്നു.

മംഗ്ത്തിയിലും ജിപ്തിയിലും വിദ്യാഭ്യാസത്തിന്റെ കാര്യം കഷ്ടമാണ്. എട്ടാം ക്ലാസ്സുവരെ മാത്രമേ ഇവിടെ പഠനസൗകര്യമുള്ളൂ. പക്ഷേ, സിലബ സ്സിനെക്കുറിച്ച് വിശദമായന്വേഷിച്ചറിഞ്ഞപ്പോൾ എനിയ്ക്ക് അത്യധിക ആഹ്ലാദമുണ്ടായി. വേദപുരാണഭാഷയായ സംസ്കൃതം ഇവിടെ ഒരു നിർബ ന്ധവിഷയമാണ്. ഈ പ്രദേശങ്ങളിൽക്കൂടി വളർന്നുവികസിച്ച് പരിപുഷ് പ്രാപിച്ച മഹത്തായ സംസ്കാരത്തിന്റെ ഭാഷയായ സംസ്കൃതം ഇവിടെ ഇന്നും ആദരിയ്ക്കപ്പെടുന്നു എന്ന വസ്തുത തികച്ചും ശ്ലാഘനീയമാണ് ഭാരതത്തിലെ മറ്റു സംസ്ഥാനങ്ങൾക്കും ഇതൊരു മാതൃകയായിത്തീര എന്ന് ആശിച്ചുപോകുന്നു. എട്ടാംതരം വരെ ഇവിടെ പഠിച്ചശേഷം ഥാർച്ചു യിൽപോയി വേണം പ്ലസ്ടു വരെ പഠിയ്ക്കാൻ. ദിവസേന പോക്കുവരവ അസാധ്യമായതിനാൽ അവിടെ താമസിച്ചു പഠിയ്ക്കണം. പ്ലസ്ടു കഴിഞ്ഞാ ഉയർന്ന വിദ്യാഭ്യാസത്തിന് പിത്തോരഗഢിൽ പോകണം. ഇതിന്റെയൊക്കെ പണച്ചെലവ് കണക്കാക്കുമ്പോൾ അധികംപേരും വിദ്യാഭ്യാസം പ്ലസ്ടുവി താഴെയാക്കി ഒതുക്കുന്നു. പിത്തോരഗഢ്, അൽമോറ തുടങ്ങിയ സ്ഥലങ്ങ ളിലേയ്ക്ക് ചേക്കേറി എന്തെങ്കിലും തൊഴിലുകളിൽ ഏർപ്പെട്ട് ഇന്നത്തെ പുതിയ തലമുറ ജീവിതം തള്ളിനീക്കുന്നു. രാഷ്ട്രീയമായി ഭാരതീയ ജനത പാർട്ടിയോട് ആഭിമുഖ്യമുള്ളവരാണ് ഈ പ്രദേശങ്ങളിലെ ഭൂരിഭാഗം ജന ങ്ങളും. കൈലാസ്-മാനസരോവർ തീർഥാടകരും അതിർത്തി കാക്കുന്ന പട്ടാ ളക്കാരുമാണ് ഈ വഴിയെപോകുന്ന യാത്രക്കാർ. ഇന്ത്യയ്ക്കുള്ളിൽ കിട ക്കുന്ന ഛോട്ടാകൈലാസത്തിലേയ്ക്ക് പോകുന്ന തീർഥാടകരും ഈ വഴിയെ പോകാറുണ്ട്. പക്ഷെ, നേപ്പാളിൽക്കൂടിയുള്ള വഴിയാണ് അവർക്ക് എളുപ്പ

രണ്ടുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തുടർന്നു. ഓരോ കയറ്റവു അതികഠിനമായിരുന്നു. മലയോരത്തുള്ള ഒറ്റയടിപ്പാതയിൽക്കൂടി ക്ലേശിച്ച് നടന്നു കയറുമ്പോൾ താഴെ അഗാധമായ കൊക്കകൾ മനസ്സിൽ ഭീതിപ ടർത്തി. ഒറ്റപ്പെട്ട വീടുകൾ പല സ്ഥലത്തും കാണ്മാനുണ്ടായിരുന്നു. ചില പ്പോഴൊക്കെ കൃഷിയിടങ്ങളിൽ ജോലിയിലേർപ്പെട്ടുനില്ക്കുന്ന സ്ത്രീപുരു ഷന്മാരെയും കണ്ടിരുന്നു.

ഉച്ചയ്ക്കുശേഷം ആകാശം മേഘാവൃതമായിരുന്നു. തണുത്ത കാറ്റു മൂടൽമഞ്ഞും ഒന്നിച്ചാണ് വന്നത്. പലപ്പോഴും കനത്ത മഞ്ഞിൻകൂട്ടങ്ങ ഞങ്ങളുടെ ദൃശ്യശക്തിയെ ദുർബലമാക്കി. നേരിയതോതിൽ മഴയും തു ങ്ങിയതോടെ കഠിനമായ തണുപ്പ് അനുഭവപ്പെടാൻതുടങ്ങി. മൂടൽമഞ്ഞ് മാറ പ്പോകുമ്പോഴൊക്കെ യാത്ര തുടർന്നു. ഏകദേശം നാലുമണിയോടുകൂടി ഞങ്ങൾ ഗാലയിൽ എത്തിച്ചേർന്നു.

ആ മലമടക്കുകളിൽ KMVN ഒരുക്കിയിട്ടുള്ള താത്കാലിക ക്യാ

തികച്ചും തൃപ്തികരമായിരുന്നു. ആസ്ബസ്റ്റോസിൽ തീർത്തിട്ടുള്ള ഷെഡ്ഡുകളിൽ കട്ടിലും കിടയ്ക്കയും കമ്പിളിയും കിടക്കസ്സഞ്ചിയും ഒക്കെയുണ്ട്. വൃത്തിയുള്ള കക്കൂസും കുളിമുറിയും മുന്നെണ്ണം വീതമുണ്ട്. ആവശ്യക്കാർക്ക് ചൂടുവെള്ളവും ലഭ്യമാണ്. ഉയർന്ന മലഞ്ചെരുവുകളിൽനിന്നുത്ഭവിക്കുന്ന നീരുറവകളിലെ ശുദ്ധജലം ഇടയ്ക്കിടയ്ക്ക് ടാങ്കുകൾ കെട്ടി ശേഖരിച്ച്, അതിൽനിന്ന് പൈപ്പുകൾ വഴിയാണ് മലയിലെ താമസക്കാർക്ക് വെള്ളം എത്തിയ്ക്കുന്നത്. യന്ത്രസഹായമോ ശുദ്ധീകരണമോ ഒന്നും ആവശ്യമില്ലാത്ത തികച്ചും സ്വാഭാവികമായ ജലവിതരണം. ചൂടുവെള്ളത്തിലെ കുളി സ്വതവേ ഇഷ്ടമില്ലാത്ത എനിയ്ക്ക് ആ പരിശുദ്ധമായ, തണുത്തജലത്തിലെ കുളി ഒരു നവോന്മേഷം പ്രദാനം ചെയ്തു. കമ്പിളിവസ്ത്രങ്ങൾ ധരിച്ച്, ആവി പറക്കുന്ന ചായ സാവകാശത്തിൽ കുടിച്ച്, മുറ്റത്തെ അരമതിലിൽ ഇരുന്ന് ഞങ്ങൾ സൂര്യാസ്തമയം വീക്ഷിച്ചു.

താഴെ മലമടക്കുകളിൽ ഘനീഭവിച്ച മൂടൽമഞ്ഞിൻശകലങ്ങൾ മേഘക്കീറുകളെപ്പോലെ, നിശ്ചലമായി, രൂപപ്പെട്ടുനിൽക്കുന്നത് ഒരു അന്തരീക്ഷത്തിന്റെ പ്രതീതി ജനിപ്പിച്ചു. മുകളിൽ അനന്തമായ ആകാശവും താഴെ മലമടക്കുകളിൽ മറ്റൊരാകാശവും! ആ കാഴ്ച അത്യധികം ആകർഷകമായിരുന്നു.

ക്യാമ്പിൽനിന്ന് കുറച്ചകലെയായി ഒരു കുന്നിൻചെരുവിൽ ആൾത്താമസമുണ്ട്. പത്തോ പതിനൊന്നോ മാത്രം വീടുകളുള്ള ആ കുഗ്രാമത്തിലേയ്ക്ക് ഹരിഹറും ഞാനും ഒരു ഹ്രസ്വസന്ദർശനം നടത്തി. ഞങ്ങളുടെ കുതിരക്കാരും പോർട്ടർമാരും അവിടെയാണ് താവളമടിച്ചിരിയ്ക്കുന്നത്. കുതിരകളെ കെട്ടാനും, തീറ്റ കൊടുക്കാനും അവിടെ സൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. പുല്ല് മേഞ്ഞ ഒരു ഷെഡ്ഡിൽ എല്ലാവരും ഒതുങ്ങിക്കൂടിയിരിയ്ക്കുന്നു. അവർക്ക് ഭക്ഷണവും കിടപ്പും അവിടെ തരപ്പെടും. ആളൊന്നുക്ക് ഇരുപതുരൂപവെച്ച് കൊടുക്കണമെന്ന് മാത്രം. പച്ചക്കറികൾ അവിടെ ധാരാളമായി കൃഷിചെയ്തുണ്ടാക്കുന്നുണ്ട്. കൂടെ വ്യാപകമായ കഞ്ചാവ് കൃഷിയും.

സന്ധ്യമയങ്ങിയതോടെ ഞങ്ങൾ മടങ്ങി. ക്യാമ്പിൽ ഏഴുമണി മുതൽ ഒമ്പതുമണിവരെ വൈദ്യുതി ലഭിയ്ക്കും. ചെറിയൊരു ജനറേറ്റർ ഇതിനായി KMVN അവിടെ സ്ഥാപിച്ചിട്ടുണ്ട്. ഭക്ഷണത്തിന് മുമ്പായി ഡോക്ടറുടെ മുന്നിൽ പരിശോധനയ്ക്ക് എല്ലാവരും എത്തേണ്ടതുണ്ട്. അതുകഴിഞ്ഞ് സംഘാംഗങ്ങൾ ഒന്നിച്ചിരുന്ന് ഭജന ചൊല്ലി. തികച്ചും അപകടകരമായൊരു യാത്രയാണ് ഇതെന്ന് ആദ്യദിവസംതന്നെ ഞങ്ങൾക്ക് ബോധ്യപ്പെട്ടിരുന്നു. KMVNന്റെ ഗൈഡും, മറ്റു വഴികാട്ടികളും ഇതെക്കുറിച്ച് ഞങ്ങളെ ധരിപ്പിയ്ക്കുകയും ചെയ്തു. ഭജനയ്ക്കുശേഷം കർപ്പൂര ആരതിയും നിവേദ്യങ്ങളും ശിവഭഗവാന് സമർപ്പിച്ചു. തുടർന്നുള്ള ദിവസങ്ങളിലെല്ലാം ഇതൊരു പതിവാക്കി.

ഭക്ഷണത്തിനുശേഷം കിടക്കസ്സഞ്ചിയിൽ അഭയം തേടിയ ഞങ്ങ വളരെ വേഗത്തിൽത്തന്നെ നിദ്രയെ പ്രാപിച്ചു.



ലഖൻപുരിൽനിന്ന് മാൽപ്പയിലേയ്ക്ക്



മാൽപ്പയിലേയ്ക്ക്

# 5 -ാം ദിവസം ബുധി

പുലർച്ചെ 4 മണിയ്ക്ക് KMVN ഗൈഡ് വിളിച്ചുണർത്തി. ഓരോ ചൂടുചായ കുടിച്ചശേഷം പ്രഭാതകൃത്യങ്ങൾ വേഗത്തിൽ ചെയ്തുതീർത്ത് നാലര മണിയോടെ യാത്രയ്ക്ക് തയ്യാറായി. പുറപ്പെടാൻ നേരത്ത് കിട്ടിയ ബോൺവിറ്റ വേഗത്തിൽ കുടിച്ചശേഷം, പൊതിഞ്ഞുകിട്ടിയ പ്രാതലും ഉച്ചഭക്ഷണവും ബാഗിൽവച്ച് ഞങ്ങൾ ക്യാമ്പിന് വെളിയിൽ എത്തി.

തലേദിവസം മഴ തിമർത്തുപെയ്തിരുന്നു. സമീപത്തുള്ള മലകളിൽനിന്നെല്ലാം വെള്ളം ധാരാളം ഒലിച്ചിറങ്ങിക്കൊണ്ടിരുന്നു. മൂടൽമഞ്ഞ് കെട്ടിക്കൊടുത്ത കനത്ത കൊതുവലയ്ക്കുള്ളിൽ മൂടിപ്പുതച്ചു കിടപ്പാണ് അവിടം മുഴുവൻ. കുതിരയാത്രക്കാരും അവരുടെ സെറ്റും മുമ്പേ നടന്നു. ഞങ്ങൾ കാൽനടക്കാർ ഏറ്റവും പിന്നിലായിരുന്നു. ടോർച്ച് ലൈറ്റിന്റെ സഹായത്താൽ അതിസൂക്ഷ്മതയോടെ ഓരോ ചുവടും മുന്നോട്ട് വച്ച് നീങ്ങി.

ഗാലയിൽനിന്ന് ബുധിയിലേയ്ക്ക് 20 കി.മീറ്റർ ദൂരമുണ്ട്. യാത്ര അതീവ ദുഷ്കരമാണെന്ന് ഗൈഡ് പറഞ്ഞിരുന്നു. ഗാലയിൽനിന്ന് ബിന്ദാകോട്ടിവരെ, നിരപ്പായ, സമതലപ്രദേശമായിരുന്നു. മൂടൽമഞ്ഞും ചാറ്റൽമഴയും ഉണ്ടായിരുന്നുവെങ്കിലും യാത്ര ഒട്ടും ക്ലേശകരമായിതോന്നിയില്ല. ഒരു മണിക്കൂറു കൊണ്ട് ഞങ്ങൾ ബിന്ദാകോട്ടിൽ എത്തി. പി.ഡബ്ല്യു.ഡി. വക ഒരു ഗസ്റ്റ് ഹൗസ് ഇവിടെയുണ്ട്. ആൾത്താമസമുള്ള ലക്ഷണമൊന്നും അവിടെ കണ്ടില്ല. തുടർന്നുള്ള യാത്ര ഉൾക്കിടിലത്തോടുകൂടിമാത്രമേ ഇന്നും ഓർക്കാൻ കഴിയുന്നുള്ളു. 4440 പടികൾ (Steps) കയറിയും ഇറങ്ങിയും വേണം 3 കി.മീറ്റർ ദൂരെയുള്ള ലഖൻപൂർ എന്ന സ്ഥലത്ത് എത്തിച്ചേരാൻ. 2000 അടിയോളം ഉയരത്തിൽ സ്ഥിതിചെയ്യുന്ന ചെങ്കുത്തായ കരിങ്കൽമലകളുടെ പള്ളയിൽക്കൂടി രണ്ടരഅടിയോളം നീളത്തിലും കഷ്ടി ഒരടി മാത്രം

വീതിയിലും നിർമിച്ച ഈ പടവുകൾക്ക് താഴെ അഗാധമായ ഗർത്തങ്ങളാണ്. മഴയും മഞ്ഞും മൂലം നനഞ്ഞുകുതിർന്നുകിടക്കുന്ന പടവകുളിൽനിന്ന് വഴുതിവീണാൽ പിന്നീട് എന്തു സംഭവിയ്ക്കുമെന്ന് ഊഹിയ്ക്കാവുന്നതേയുള്ളു. ചെങ്കുത്തായ ഇറക്കങ്ങൾ അതിസൂക്ഷ്മതയോടെ പിന്നിട്ട് നിരപ്പായ ഒരു ചെറിയ സ്ഥലത്ത് കുറച്ചുനേരം വിശ്രമിച്ചു. Elecrral & glucose powder കലക്കിയ വെള്ളം ധാരാളം കുടിച്ച്, ശ്വാസകോശങ്ങൾക്ക് വേണ്ടത്ര വിശ്രമംകൊടുത്ത്, മലമടക്കുകളിലെ മഞ്ഞിനിടയിൽക്കൂടി ഉദിച്ചുപൊങ്ങുന്ന പ്രഭാതസൂര്യന്റെ ഭംഗി ആവോളം ആസ്വദിച്ച് കുറച്ചധികം നേരം അവിടെ ഇരുന്നു.

ഉന്മേഷം വീണ്ടെടുത്ത് യാത്ര തുടർന്നു. പടവുകളിൽക്കൂടിയുള്ള യാത്ര കുതിരസവാരിക്കാർക്ക് അത്യന്തം ക്ലേശകരമാകുമെന്നതിനാൽ അവരൊക്കെ കാൽനടയായിട്ടാണ്, ഈ ഭാഗങ്ങളിൽ, യാത്രചെയ്തത്. പലർക്കും ഈ യാത്ര പലവിധത്തിലുള്ള വിഷമതകൾക്കും ഹേതുവായി. ദുരന്തത്തിന്റെ വക്കുവരെ പലരും ചെന്നെത്തി. പടവുകളിൽ കുതിരകൾ ചാണകം യഥേഷ്ടം വിസർജിച്ചിരുന്നതിനാൽ പലരും, പലപ്പോഴും, വഴുതിവീണിരുന്നു. തക്കസമയത്തുതന്നെ കുതിരക്കാരും പോർട്ടർമാരും KMVN ഓഫീസർമാരും പോലീസ് ഓഫീസർമാരും സഹായം എത്തിച്ചിരുന്നതുകൊണ്ട് ദുരന്തങ്ങൾ ഒഴിവായി എന്നു മാത്രം.

ലഖൻപൂരിലേക്കുള്ള പകുതിദൂരം പിന്നിട്ടപ്പോഴേയ്ക്കും യാത്ര ഭീതിജനകമായിത്തീർന്നു. രണ്ടായിരത്തോളം അടി താഴെക്കൂടി കാളീനദി അലറിക്കുതിച്ചൊഴുകിക്കൊണ്ടിരുന്നു. അഗാധമായ ആ ഒഴുക്കിലേയ്ക്ക് നോക്കിയാൽ ദേഹമാകെ ഒരു വിറയൽ അനുഭവപ്പെടും. അത്യന്തം അപകടകരമായ തിരിവുകളും അതുകഴിഞ്ഞാൽ കുത്തനെയുള്ള കയറ്റങ്ങളും മനസ്സിൽ ഭീതിപടർത്തി. ഇതിനൊക്കെ ആക്കം കൂട്ടാനെന്നവണ്ണം കനത്ത മൂടൽമഞ്ഞും. വളരെപ്പെട്ടെന്നാണ് മൂടൽമഞ്ഞ് വന്നു മൂടി കാഴ്ചശക്തിയെ ദുർബ്ബലമാക്കുക. അത്തരം സന്ദർഭങ്ങളിലെല്ലാം പോലീസ് വിസിലടിച്ച് യാത്ര നിർത്തിവെപ്പിയ്ക്കും. കാഴ്ചശക്തി പൂജ്യം ഡിഗ്രിയാവുന്ന അത്തരം പരിതസ്ഥിതികളിൽ, നിന്നനിലയിൽ, നില്ക്കുകയേ നിർവ്വാഹമുള്ളു.

ലഖൻപൂരിൽ എത്തുന്നതിന് മുമ്പുള്ള മുക്കാൽകിലോമീറ്റർ ദൂരവും ഓർക്കാൻ അത്ര സുഖമുള്ളതല്ല. കുത്തനെയുള്ള, അതിദുർഘടമായ, ഇറക്കമാണ് മുഴുവനും. മുകളിൽനിന്ന് കണ്ടിരുന്ന കാളീനദിയുടെ തീരത്തേയ്ക്ക് ഇറങ്ങിച്ചെല്ലണം. താഴേയ്ക്ക് ഇറങ്ങിച്ചെല്ലുംതോറും മൂടൽമഞ്ഞ് ഒഴിഞ്ഞുനിന്നിരുന്നത് വളരെ സഹായകരമായി. പക്ഷേ നദിയുടെ ഒഴുക്കിന്റെ ഇരമ്പം കാതുകൾക്ക് താങ്ങാവുന്നതിലും അപ്പുറമായിരുന്നു. അതിസാഹസികമായ ഞങ്ങളുടെ ആ യാത്ര ലഖൻപൂരിൽ എത്തിയപ്പോൾ സമയം ഒമ്പത് മണി കഴിഞ്ഞിരുന്നു.

കാളീനദിയുടെ തീരത്തോട് ചേർന്നുകിടക്കുന്ന ഒരു കൊച്ചുപ്രദേശമാണ് ലഖൻപൂർ. മൂന്നോ നാലോ വീടുകൾ മാത്രമേ അവിടെ കണ്ടുള്ളു. ഒഴിഞ്ഞ ഒരു ഭാഗത്തായി ഒരു ചെറിയ ചായക്കടയും ഉണ്ട്. പുല്ലുമേഞ്ഞ കുടിലുക ളാണ് എല്ലാം. ചായക്കടയുടെ മുറ്റത്ത് നിരന്നിരുന്ന്, പൊതിഞ്ഞുകൊണ്ടു പോയിരുന്ന, പൂരി കഴിച്ചു. പച്ചക്കറികൾ ധാരാളം കൂട്ടിക്കലർത്തിയ കറി ചിലരൊക്കെ വാങ്ങിയ്ക്കുന്നത് കണ്ടു. ശുദ്ധമായ പാൽ ചേർത്ത നല്ല ഒന്നാം തരം ചായ കടയിൽനിന്നു വാങ്ങിക്കുടിച്ച്, നദിയുടെ വർണ്ണനാതീതമായ ഒഴുക്കും ശ്രദ്ധിച്ച്, ഏകദേശം അരമണിക്കൂർ അവിടെ ചെലവഴിച്ചു.

ലഖൻപൂരിൽനിന്നുള്ള ഞങ്ങളുടെ യാത്രയുടെ ഭൂമിഭാഗവും കാളീനദി യുടെ തീരത്തുകൂടിയാണെന്ന് ഗൈഡ് പറഞ്ഞിരുന്നു. നദിയുടെ മറുഭാഗം നേപ്പാളാണ്. അംബരചുംബികളായ മലനിരകളാണ് ഇന്ത്യൻ ഭാഗത്തും നേപ്പാൾ ഭാഗത്തും. അതിന്റെ നടുവിൽക്കൂടി കാളീനദി കുതിച്ചൊഴുകുന്നു. ഇന്ത്യയേയും നേപ്പാളിനേയും വിഭജിച്ച് ഒഴുകുന്ന ഈ നദിയുടെ ഉദ്ഭവം നേപ്പാൾ ഭാഗത്തുള്ള ഹിമാലയപർവതനിരകളിൽനിന്നാണ്. 168 കി.മീറ്റർ ദൂരം അഗാധമായ മലയിടുക്കുകളിൽക്കൂടി അലറിപ്പാഞ്ഞ് ഒഴുകി, നേപ്പാ ളിന്റെ സമതലപ്രദേശങ്ങളിൽ എത്തുമ്പോൾ കാളീനദി ശാരദാനദി എന്ന പേരിലാണ് അറിയപ്പെടുന്നത്. പിന്നീട് ശാരദാനദി ഗംഗാനദിയിൽ ലയി യ്ക്കുന്നു. ഇന്ത്യൻ മലനിരകളിൽനിന്നും അനേകം പ്രവാഹങ്ങൾ കാളീന ദിയിൽ ചേരുന്നുണ്ട്.

അരമണിക്കൂർ വിശ്രമിച്ചശേഷം യാത്ര പുനരാരംഭിച്ചു. മലയിടിച്ചിലും തദ്വാരാ ഗതാഗതം താറുമാറാകലും നിത്യസംഭവമാണെന്ന് ചായക്കട യിൽനിന്ന് ഞങ്ങളറിഞ്ഞിരുന്നു. ചെങ്കുത്തായ പർവ്വതനിരകളുടെ അടിഭാ ഗത്ത്നിന്ന് കരിങ്കൽ തുരന്നെടുത്ത് നിർമ്മിച്ച വീതികുറഞ്ഞ ആ ചവിട്ടുവഴി നദിയെ തൊട്ടുരുമ്മിയാണ് കിടക്കുന്നത്. നദിയുടെ അനിയന്ത്രിതമായ ഒഴുക്കും ആരവവും മനസ്സിൽ വല്ലാത്ത ഭീതിപടർത്തി. നദീനിരപ്പിൽനിന്നും ക്രമേണ ഉയർന്നുയർന്ന്, മലകളുടെ പള്ളയിൽക്കൂടി, വഴി മുന്നോട്ട് പോകു ന്നത് അപാരമായ ഉയരത്തിലേയ്ക്കാണ്. കല്ലിട്ടുറപ്പിച്ച, രണ്ടര അടിമാത്രം വീതിയുള്ള, വഴി പല സ്ഥലത്തും ഇടിഞ്ഞ് നദിയിൽ പതിച്ചിരുന്നു. അത്തരം സ്ഥലങ്ങളിൽ ഇടത്തരം വലിപ്പമുള്ള മരത്തടികൾ വെട്ടിയിട്ട് തത്ക്കാലം ഗതാഗതയോഗ്യമാക്കിയിരിയ്ക്കയാണ്. കുത്തനെയുള്ള കയറ്റങ്ങളും അത്യന്തം അപകടം നിറഞ്ഞ തിരിവുകളും മനസ്സിൽ വല്ലാത്ത വിഭ്രാന്തി പരത്തി. നൂറുകണക്കിന് അടി മുകളിലേയ്ക്കാണ് ഞങ്ങൾ ഓരോ അടിയും അതീവസൂക്ഷ്മതയോടെ കയറിക്കൊണ്ടിരുന്നത്. നേരിയ അശ്രദ്ധപോലും ജീവൻ അപകടത്തിലാക്കുമെന്ന അവസ്ഥ ഓരോ യാത്രക്കാരനും മനസ്സി ലാക്കിയിരുന്നു.

ഓരോ മലകൾ കയറി മുകളിലെത്തുമ്പോഴും ഞങ്ങൾ ചെന്നെത്തിയി രുന്നത് നിരപ്പായ ഹിമാലയൻ താഴ്വരകളിലേയ്ക്കായിരുന്നു. മനോഹരമാണ്

ആ പ്രദേശങ്ങൾ. പുഷ്പിച്ചു നില്ക്കുന്ന കുറ്റിച്ചെടികളും പച്ചക്കാർപ്പറ്റ് വിരിച്ചതുപോലെയുള്ള മൈതാനങ്ങളും മനസ്സിനു കുളിർമനൽകി. പുൽത്തകിടിയിൽ വട്ടംകൂടിയിരുന്ന് ബിസ്കറ്റും പാനീയങ്ങളും കഴിച്ച് അടുത്ത ദുർഘടമായ കയറ്റത്തിന് മാനസികമായി ഞങ്ങൾ തയ്യാറെടുക്കുകയായിരുന്നു, ഭീതിജനകമായ, നദിയുടെ ഓരത്തുകൂടിയുള്ള യാത്രയ്ക്ക്.

മഴയും മൂടൽമഞ്ഞും ഒഴിഞ്ഞുനിന്നത് വലിയ അനുഗ്രഹമായിതോന്നി. വ്യാപകമായരീതിയിൽ മലയിടിച്ചിൽ നടന്ന പ്രദേശങ്ങളിൽക്കൂടിയായിരുന്നു തുടർന്നുള്ള യാത്ര. ഏതു നിമിഷവും അപകടം സംഭവിയ്ക്കാവുന്ന സ്ഥിതിവിശേഷം. മുകളിൽനിന്ന് കൂറ്റൻപാറക്കല്ലുകൾ ഊക്കോടെ ഉരുണ്ടുവന്ന് നദിയിൽ പതിയ്ക്കുന്ന കാഴ്ച ഒരു ഉൾക്കിടലത്തോടുകൂടി മാത്രമേ കാണാൻ കഴിയൂ. തലനാരിഴയ്ക്കാണ് പലപ്പോഴും ജീവൻ രക്ഷപ്പെടുന്നത്. അത്തരം സന്ദർഭങ്ങളിലെല്ലാം ആർച്ചുപോലെ റോഡിലേയ്ക്ക് തൂങ്ങിക്കിടക്കുന്ന കരിങ്കൽപള്ളയ്ക്കുള്ളിൽ ഞങ്ങൾ മറഞ്ഞുനിന്നു. തുടർന്നുള്ള ഒരു കിലോമീറ്റർ യാത്രയിൽ മുകളിൽനിന്നുള്ള ജലപ്രവാഹത്തിൽ നനഞ്ഞു കുതിർന്നാണ് നടന്നുനീങ്ങിയത്. പലസ്ഥലത്തും ഒരു പകുതി ടണൽ പോലെയാണ് വഴി കിടന്നിരുന്നത്. അത്തരം സ്ഥലത്തുകൂടെ കുനിഞ്ഞുനടന്നും, ഇരുന്ന് നിരങ്ങിയും ഒക്കെയാണ് മുന്നോട്ട് നീങ്ങിയത്. എന്റെ പോർട്ടറും സഹായിയുമായ സുരീന്ദ്രകുമാറും, ഹരിഹറിന്റെ സഹായിയും പോർട്ടറുമായ പ്രഹ്ലാദ് സിങ്ങും ഇത്തരം അപകടകരമായ സന്ദർഭങ്ങളിലൊക്കെ ആവശ്യമായ സഹായം നിർലോപം നൽകിക്കൊണ്ടിരുന്നു. മലമടക്കുകളിൽ ജീവിച്ച് പരിചയമുള്ള ഇവർക്ക്, മലയിടിച്ചിൽ നടക്കുന്ന സ്ഥലത്തെത്തുമ്പോൾ, ഏഴാം ഇന്ദ്രിയം നൽകുന്ന സംജ്ഞ അനുസരിച്ചാണെന്നു തോന്നുന്നു, പെട്ടെന്ന് നില്ക്കാനും ഒളിയ്ക്കാനും പ്രചോദനം നൽകിക്കൊണ്ടിരുന്നത്. അടുത്ത സെക്കന്റിൽത്തന്നെ സംഭവിയ്ക്കാവുന്ന ഒരു വൻദുരന്തം ഒഴിവായിപ്പോകുകയും ചെയ്യുന്നു.

ശാരീരികക്ഷമതയെയും ക്ഷമയെയും അതികഠിനമായി പരീക്ഷിയ്ക്കുന്ന ആ യാത്ര അവസാനിച്ചത് ഏകദേശം ഒരുമണിയോടെ മാൽപ്പ എന്ന സ്ഥലത്തെത്തിയപ്പോഴാണ്. ദൽഹിയിൽനിന്നുതന്നെ മാൽപ്പയെക്കുറിച്ച് ഞങ്ങൾ ധാരാളം കേട്ടതാണ്. ഭാഗേശ്വറിലും ധാർച്ചുലയിലുംവച്ച് കൂടുതൽ കേട്ടുകഴിഞ്ഞപ്പോൾ മാൽപ്പ ഒരു പേടിസ്വപ്നമായി മനസ്സിൽ തളംകെട്ടിനിന്നു. മാൽപ്പ ദുരന്തത്തിൽ കഥാവശേഷനായ തന്റെ സഹോദരീഭർത്താവിന്റെ കഥ സുരീന്ദ്രകുമാർ ഒരു ദൃക്സാക്ഷിവിവരണംപോലെ, നടത്തത്തിനിടയിലെ വിശ്രമവേളയിൽ ഞങ്ങൾക്ക് കേൾപ്പിച്ചുതന്നു.

1998 ആഗസ്റ്റ് മാസത്തിൽ ആണ് മാൽപ്പ ദുരന്തം നടന്നത്. കൈലാസ്-മാനസരോവർ യാത്രയിലെ 12-ാം ബാച്ച് അന്നു രാത്രിയിൽ ക്യാമ്പ് ചെയ്തത് മാൽപ്പയിലായിരുന്നു. മൂന്നുനാലു ദിവസം തുടർച്ചയായി പെയ്തിരുന്ന ശ്രാവണത്തിലെ മഴ തീർഥാടകസംഘത്തിന് കുറച്ചധികം ദുരിതങ്ങൾ വരുത്തി

വച്ചു. കാളീനദിയുടെ തീരത്തായി സ്ഥിതിചെയ്യുന്ന ഒരു ചെറിയ ഗ്രാമമാണ് മാൽപ്പ. അന്ന് അവിടെ മുപ്പതോളം കുടുംബങ്ങൾ താമസമുണ്ടായിരുന്നു. ഊർജസ്വലരായ ഒരു കൂട്ടം ചെറുപ്പക്കാരോടൊപ്പം നാട്യ-നൃത്ത കലകളിൽ പ്രാവീണ്യം നേടിയ ചില സ്ത്രീകളും അന്നത്തെ ആ സംഘത്തിൽ ഉണ്ടായിരുന്നു. പ്രസിദ്ധ ഹിന്ദി സിനിമാനടനായ ശ്രീ. കബീർബേഡിയുടെ ഭാര്യ പ്രൊതിമാ ബേഡിയും ആ സംഘത്തിലെ അംഗമായിരുന്നു. യാത്രക്കാരും, കുതിരക്കാരും, പോർട്ടർമാരും, KMVN - പോലീസ് ആൾക്കാരും ഒക്കെക്കൂടി ആ സംഘത്തിൽ നൂറ്റമ്പതിൽപ്പരം പേരുണ്ടായിരുന്നു. ആകാശം മുട്ടിനില്ക്കുന്ന പർവതനിരകളുടെ മദ്ധ്യത്തിലായി സ്ഥിതിചെയ്യുന്ന ഒരു വിശാലമായ മൈതാനത്തിലായിരുന്നു KMVN ക്യാമ്പ് ഒരുക്കിയിരുന്നത്. ഉച്ചകഴിഞ്ഞ് മാൽപ്പയിലെത്തിയ സംഘാംഗങ്ങൾ, തികച്ചും അനുകൂലമായിരുന്ന അന്നത്തെ കാലാവസ്ഥയിൽ, കാളീനദീതീരത്തും അതിമനോഹരമായ ആ ഹിമാലയൻതാഴ്‌വരകളിലും പൂത്തുമ്പികളെപ്പോലെ പാടിപ്പാറിനടന്നു. സന്ധ്യയായതോടെ കാലാവസ്ഥയിൽ വീണ്ടും വലിയമാറ്റം സംഭവിച്ചു. മുളിപ്പറക്കുന്ന കാറ്റും മഴയും കൊടുംശൈത്യവും കാരണം നേരത്തെ അത്താഴം കഴിച്ച് സംഘാംഗങ്ങൾ ക്യാമ്പിൽ ഒതുങ്ങിക്കൂടി. അർധരാത്രിയോടെ തെക്കുപടിഞ്ഞാറായി നിന്നിരുന്ന ഒരു പടുകൂറ്റൻ പർവതം ഒന്നാകെ ഇടിഞ്ഞ് ആ പരിസരം മുഴുവനും നിലംപരിശാക്കി. ഗ്രാമീണരും യാത്രാസംഘത്തിലെ അംഗങ്ങളും അടക്കം 300ൽപ്പരം ആൾക്കാരാണ് ഏതാനും സെക്കന്റുകൾക്കുള്ളിൽ ഈ ലോകത്തോട് യാത്രപറഞ്ഞത്. കുതിരകളും മറ്റു മൃഗങ്ങളും എല്ലാം ആ ദുരന്തത്തിൽപ്പെട്ടുപോയി. മലമടക്കുകളിൽ താമസിച്ചിരുന്ന ഒന്നോ രണ്ടോ കുടുംബങ്ങളാണ് ആ ദുരന്തത്തിൽ അവശേഷിച്ചത്. പിറ്റേദിവസം ദൂരെയുള്ള ക്യാമ്പിൽനിന്ന് പട്ടാളക്കാർ എത്തിയെങ്കിലും അവർക്കൊന്നും ചെയ്യാനുണ്ടായിരുന്നില്ല. ഒരു മൃതദേഹംപോലും കണ്ടെടുക്കാനായില്ല. പ്രകൃതിശക്തിയുടെ ആ സംഹാരതാണ്ഡവത്തിനുമുമ്പിൽ തലകുനിച്ചുനിന്ന് നിശ്ശബ്ദമായി കണ്ണീർ വാർക്കാനേ അവർക്ക് കഴിഞ്ഞുള്ളൂ. മലവർഗക്കാരായ ഗ്രാമീണരും, പട്ടാളക്കാരും ആ ദുരന്തം സംഭവിയ്ക്കാനുള്ള കാരണത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നത് മുഴുവനും വിശ്വസിയ്ക്കാമോ എന്ന് ഉറപ്പിച്ചുപറയാൻ സാദ്ധ്യമല്ല. പക്ഷേ അത്തരത്തിലൊരു സാദ്ധ്യത തള്ളിക്കളയാനും കഴിയുന്നില്ല. ബോംബെയിലെ തിരക്കേറിയ വീഥികളിൽക്കൂടി നഗ്നയോട്ടം നടത്തിയ പ്രൊതിമാ ബേഡി, പരിപാവനമായ കൈലാസ്-മാനസരോവർ യാത്രയ്ക്കിടയിൽ രാത്രിസമയങ്ങളിൽ, ക്യാമ്പിൽ, നൃത്തം നടത്തിയിരുന്നു എന്നാണ് പറയപ്പെടുന്നത്. അന്നത്തെ ലെയ്സൺ ഓഫീസർ അത് എന്തിന് അനുവദിച്ചു എന്ന ചോദ്യത്തിന് ആരുണ്ട് ഉത്തരം നൽകാൻ? പ്രൊതിമാ ബേഡിയുടെ മകൻ സിദ്ധാർഥ് അമേരിക്കയിൽവെച്ച് ആത്മഹത്യ ചെയ്തിട്ട് അധികം നാളുകൾ കഴിഞ്ഞിരുന്നില്ല. ആ മഹാദുഃഖം മറക്കാൻവേണ്ടിയായിരിക്കണം അവർ ഈ ദുർഘടമായ യാത്രയ്ക്ക് ഇറങ്ങിത്തിരിച്ചത്. എന്തായാലും കൈലാസ്-മാനസരോവർ യാത്രയ്ക്കിടയിലെ ഏറ്റവും വലിയ ദുരന്തം നടന്നത് മാൽപ്പയിലായിരുന്നു.

കൈലാസ്‌യാത്ര കഴിഞ്ഞ് തിരിച്ചുവന്നിരുന്ന ബാച്ച് മാൽപ്പ ദുരന്തം കാരണം വഴിയിൽ കുടുങ്ങിപ്പോയി. ഒരാഴ്ചയോളം പട്ടിണി കിടന്നും ദുരിതങ്ങൾ അനുഭവിച്ചും നിസ്സഹായരായിപ്പോയ അവരെ അവസാനം ഹെലികോപ്ടർ വഴി ദൽഹിയിൽ എത്തിക്കുകയാണുണ്ടായത്.

ഒരു നിർധനകുടുംബത്തിലെ അംഗമായിരുന്ന സുരീന്ദ്രകുമാറിന്റെ അളിയനും ആ ദുരന്തത്തിൽ മരിച്ചുപോയി. വാടകയ്ക്കെടുത്ത ഒരു കുതിരയേയുംകൊണ്ട് ദുർഘടമായ മലഞ്ചെരുവുകളിൽക്കൂടി പട്ടാളക്യാമ്പുകളിലേയ്ക്ക് ചരക്കുകൾ എത്തിച്ചും, കൈലാസ്-മാനസരോവർ യാത്രാസീസണിൽ യാത്രക്കാരുടെ കുതിരക്കാരനായും അരിഷ്ടിച്ച് ജീവിതം തള്ളിനീക്കിയിരുന്ന ഒരു കുടുംബനാഥനായിരുന്നു സുരീന്ദ്രകുമാറിന്റെ അളിയൻ. നഷ്ടപരിഹാരമായി സർക്കാരിൽനിന്ന് കിട്ടിയ ഒന്നരലക്ഷത്തോളം രൂപ ബാങ്കിൽ നിക്ഷേപിച്ച് അതിന്റെ പലിശകൊണ്ട് സഹോദരിയും കുട്ടികളും ഒരുവിധം കഴിഞ്ഞുകൂടുന്നു എന്നാണ് ആ ചെറുപ്പക്കാരൻ പറഞ്ഞത്.

മാൽപ്പയിലെ ആ ദുരന്തഭൂമിയിൽ ഞങ്ങൾ കുറച്ചുനേരം തങ്ങി. ഇടിഞ്ഞുവീണ പർവതഭാഗങ്ങളും പാറക്കഷണങ്ങളും ആ പ്രദേശമാകെ കുന്നുകൂടി കിടക്കുന്നുണ്ട്. വലിയൊരു ഭാഗം നദിയിലേയ്ക്കും പതിച്ചിരിയ്ക്കണം. കാരണം, കാളീനദിയ്ക്ക് ഈ ഭാഗത്ത് അഗാധമായ താഴ്ചകാണുന്നില്ല. കൂടാതെ, നദി വഴിമാറി ഒഴുകിയതിന്റെ വ്യക്തമായ അടയാളവും കാണാനുണ്ട്. പരിപാവനമായ ഒരു ലക്ഷ്യത്തിനുവേണ്ടി ഇറങ്ങിത്തിരിച്ച് അത് പൂർത്തീകരിയ്ക്കുവാൻ സാധിയ്ക്കാതെ വിധിയ്ക്ക് കീഴടങ്ങേണ്ടിവന്ന ആ പുണ്യാത്മാക്കളുടെ ആത്മശാന്തിയ്ക്കുവേണ്ടി ഏതാനും നിമിഷം പ്രാർഥിച്ചശേഷം ഞങ്ങൾ മുന്നോട്ട് നടന്നു. രണ്ടു ഫർലോങ്ങ് മാത്രം ദൂരെയുള്ള ഒരു ചെറിയ ഗ്രാമത്തിൽ ഭക്ഷണം കഴിയ്ക്കാനായി കുറച്ചുനേരം തങ്ങി.

അഞ്ചു വീടുകൾ മാത്രമുള്ള ആ കൊച്ചുഗ്രാമത്തിൽ രണ്ട് ഹോട്ടലുകളും ഉണ്ട്. വീടുകളും ഹോട്ടലുകളും എല്ലാം പുല്ല് മേഞ്ഞവയാണ്. കൈലാസ്-മാനസരോവർ യാത്രക്കാരെ ഉദ്ദേശിച്ചാണ്, സീസണിൽ മാത്രം, ഹോട്ടൽ നടത്തുന്നത് എന്നാണ് അന്വേഷണത്തിൽനിന്നു മനസ്സിലായത്. വെള്ളം വറ്റിച്ചെടുത്ത് കട്ടയാക്കിയ പച്ചരിച്ചോറും പരിപ്പുകറിയും എണ്ണയിൽ വാട്ടിയെടുത്ത പച്ചമുളകും ആ ഉച്ചനേരത്തെ കഠിനമായ വിശപ്പിൽ സ്വാദിഷ്ഠമായ ഭക്ഷണമായി ഞങ്ങൾക്കനുഭവപ്പെട്ടു. പൊതിഞ്ഞു തന്നിരുന്ന ഉച്ചഭക്ഷണം വിശപ്പ് സഹിയ്ക്കാതായപ്പോൾ ഞങ്ങൾ വഴിമധ്യേ കഴിച്ചിരുന്നു. ഹോട്ടൽ ഭക്ഷണം കഴിയുന്നത്ര ഒഴിവാക്കണമെന്നാണ് പൊതുനിയമമെങ്കിലും ചിലപ്പോഴൊക്കെ അത് ലംഘിയ്ക്കേണ്ടി വന്നിട്ടുണ്ട്.

ഹോട്ടലിന് തൊട്ടുമുമ്പിലായി, നദീതീരത്ത്, ഒരു സ്മാരകശില സ്ഥാപിച്ചിട്ടുണ്ട്. സിമന്റിൽ കെട്ടിയ ഒരു ചെറിയ മണ്ഡപത്തിന്റെ നടുവിൽ മാൽപ്പ ദുരന്തം നടന്ന തിയ്യതിയും മരിച്ചവർക്ക് ആദരാഞ്ജലികളും കരിങ്കൽ ഫല

കൈലാസ്‌യാത്ര കഴിഞ്ഞ് തിരിച്ചുവന്നിരുന്ന ബാച്ച് മാൽപ്പ ദുരന്തം കാരണം വഴിയിൽ കുടുങ്ങിപ്പോയി. ഒരാഴ്ചയോളം പട്ടിണി കിടന്നും ദുരിതങ്ങൾ അനുഭവിച്ചും നിസ്സഹായരായിപ്പോയ അവരെ അവസാനം ഹെലികോപ്ടർ വഴി ദൽഹിയിൽ എത്തിക്കുകയാണുണ്ടായത്.

ഒരു നിർധനകുടുംബത്തിലെ അംഗമായിരുന്ന സുരീന്ദ്രകുമാറിന്റെ അളിയനും ആ ദുരന്തത്തിൽ മരിച്ചുപോയി. വാടകയ്ക്കെടുത്ത ഒരു കുതിരയേയുംകൊണ്ട് ദുർഘടമായ മലഞ്ചെരുവുകളിൽക്കൂടി പട്ടാളക്യാമ്പുകളിലേയ്ക്ക് ചരക്കുകൾ എത്തിച്ചും, കൈലാസ്–മാനസരോവർ യാത്രാസീസണിൽ യാത്രക്കാരുടെ കുതിരക്കാരനായും അരിഷ്ടിച്ച് ജീവിതം തള്ളിനീക്കിയിരുന്ന ഒരു കുടുംബനാഥനായിരുന്നു സുരീന്ദ്രകുമാറിന്റെ അളിയൻ. നഷ്ടപരിഹാരമായി സർക്കാരിൽനിന്ന് കിട്ടിയ ഒന്നരലക്ഷത്തോളം രൂപ ബാങ്കിൽ നിക്ഷേപിച്ച് അതിന്റെ പലിശകൊണ്ട് സഹോദരിയും കുട്ടികളും ഒരുവിധം കഴിഞ്ഞുകൂടുന്നു എന്നാണ് ആ ചെറുപ്പക്കാരൻ പറഞ്ഞത്.

മാൽപ്പയിലെ ആ ദുരന്തഭൂമിയിൽ ഞങ്ങൾ കുറച്ചുനേരം തങ്ങി. ഇടിഞ്ഞുവീണ പർവതഭാഗങ്ങളും പാറക്കഷണങ്ങളും ആ പ്രദേശമാകെ കുന്നുകൂടി കിടക്കുന്നുണ്ട്. വലിയൊരു ഭാഗം നദിയിലേയ്ക്കും പതിച്ചിരിയ്ക്കണം കാരണം, കാളീനദിയ്ക്ക് ഈ ഭാഗത്ത് അഗാധമായ താഴ്ചകാണുന്നില്ല കൂടാതെ, നദി വഴിമാറി ഒഴുകിയതിന്റെ വ്യക്തമായ അടയാളവും കാണുന്നുണ്ട്. പരിപാവനമായ ഒരു ലക്ഷ്യത്തിനുവേണ്ടി ഇറങ്ങിത്തിരിച്ച് അത് പൂർത്തീകരിയ്ക്കുവാൻ സാധിയ്ക്കാതെ വിധിയ്ക്ക് കീഴടങ്ങേണ്ടിവന്ന ആ പുണ്യാത്മാക്കളുടെ ആത്മശാന്തിയ്ക്കുവേണ്ടി ഏതാനും നിമിഷം പ്രാർഥിച്ചശേഷം ഞങ്ങൾ മുന്നോട്ട് നടന്നു. രണ്ടു ഫർലോങ്ങ് മാത്രം ദൂരെയുള്ള ഒരു ചെറിയ ഗ്രാമത്തിൽ ഭക്ഷണം കഴിയ്ക്കാനായി കുറച്ചുനേരം തങ്ങി.

അഞ്ചു വീടുകൾ മാത്രമുള്ള ആ കൊച്ചുഗ്രാമത്തിൽ രണ്ട് ഹോട്ടലുകളും ഉണ്ട്. വീടുകളും ഹോട്ടലുകളും എല്ലാം പുല്ല് മേഞ്ഞവയാണ്. കൈലാസ്-മാനസരോവർ യാത്രക്കാരെ ഉദ്ദേശിച്ചാണ്, സീസണിൽ മാത്രം, ഹോട്ടൽ നടത്തുന്നത് എന്നാണ് അന്വേഷണത്തിൽനിന്നു മനസ്സിലായത്. വെള്ളം വറ്റിച്ചെടുത്ത് കട്ടയാക്കിയ പച്ചരിച്ചോറും പരിപ്പുകറിയും എണ്ണയിൽ വാട്ടിയെടുത്ത പച്ചമുളകും ആ ഉച്ചനേരത്തെ കഠിനമായ വിശപ്പിൽ സ്വാദിഷ്ഠമായ ഭക്ഷണമായി ഞങ്ങൾക്കനുഭവപ്പെട്ടു. പൊതിഞ്ഞു തന്നിരുന്ന ഉച്ചഭക്ഷണം വിശപ്പ് സഹിയ്ക്കാതായപ്പോൾ ഞങ്ങൾ വഴിമധ്യേ കഴിച്ചിരുന്നു. ഹോട്ടൽ ഭക്ഷണം കഴിയുന്നത്ര ഒഴിവാക്കണമെന്നാണ് പൊതുനിയമമെങ്കിലും ചിലപ്പോഴൊക്കെ അത് ലംഘിയ്ക്കേണ്ടി വന്നിട്ടുണ്ട്.

ഹോട്ടലിന് തൊട്ടുമുമ്പിലായി, നദീതീരത്ത്, ഒരു സ്മാരകശില സ്ഥാപിച്ചിട്ടുണ്ട്. സിമന്റിൽ കെട്ടിയ ഒരു ചെറിയ മണ്ഡപത്തിന്റെ നടുവിൽ മാൽപ്പ ദുരന്തം നടന്ന തിയ്യതിയും മരിച്ചവർക്ക് ആദരാഞ്ജലികളും കരിങ്കൽ ഫല

കത്തിൽ രേഖപ്പെടുത്തിവച്ചിട്ടുണ്ട്. അവിടേയും ഞങ്ങൾ മൗനപ്രാർഥന നടത്തി.

മാൽപ്പ ദുരന്തത്തിന് ശേഷം പരമ്പരാഗതമായ ഈ തീർഥയാത്രാപഥ ത്തിൽ മാറ്റം വരുത്തി യാത്രാദിവസങ്ങൾ കുറയ്ക്കണമെന്ന ഒരു നിർദേശം സർക്കാർതലത്തിൽ ചർച്ചചെയ്യപ്പെട്ടു എന്നാണ് അറിവ്. പക്ഷേ, ലദ്ദാഖ് മല നിരകളെ കുറുകെ കടന്ന് ചൈനയിൽ പ്രവേശിക്കാനുള്ള ആ ഉപായമാർഗം കൂടുതൽ ദുർഘടങ്ങൾ വരുത്തിവെച്ചേക്കും എന്നായിരുന്നു അന്തിമ തീരു മാനം. പൗരാണികമായ ഈ വഴി തന്നെയാണ് തുടർന്നും ഉപയോഗപ്പെടു ത്തുന്നത്.

വേവിച്ച ഗോതമ്പ് ഉണ്ടകളും തവിടും വെള്ളവും യഥേഷ്ടം അകത്താ ക്കിയശേഷം കുതിരകൾ നദീതീരത്ത് മേഞ്ഞുനടന്നു. തണുപ്പുള്ള ആ ഉച്ച നേരത്ത് പുൽത്തകിടിയിൽ മലർന്നുകിടന്നുകൊണ്ട് ഹരിഹറും ഞാനും നല്ല പോലെ വിശ്രമിച്ചു. ബോട്ടണി അദ്ധ്യാപകനായ ബലറാംഡെ ഹിമാലയൻ സസ്യശേഖരങ്ങൾ വിശദമായി പരിശോധിച്ച് നടക്കുന്നുണ്ടായിരുന്നു.

നല്ലപോലെ വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം ഞങ്ങൾ പുറപ്പെട്ടു. മല യിടിച്ചിൽ മൂലം നദീതീരത്തെ തൊട്ടുരുമ്മിക്കിടന്നിരുന്ന വഴി സഞ്ചാരയോ ഗ്യമല്ലാതിരുന്നതിനാൽ ഇടത്തരം വലിപ്പമുള്ള മലകൾ കയറിയാണ് മുന്നോട്ട് പോയത്. പക്ഷെ പലപ്പോഴും ചുറ്റിക്കറങ്ങി വീണ്ടും നദീതീരത്തുതന്നെ വന്നു ചേർന്നിരുന്നു. അത്തരത്തിലുള്ള ഒരു സന്ദർഭത്തിൽ അത്യന്തം ഭീതിജനക മായ ഒരു കയറ്റം ഞങ്ങൾക്ക് തരണം ചെയ്യേണ്ടതായി വന്നു. നദിയുടെ ഒഴുക്ക് ഒരു സംഹാരതാണ്ഡവംപോലെയാണ് അവിടെ അനുഭവപ്പെട്ടത്. നേപ്പാൾ ഭാഗത്തുള്ള ചെങ്കുത്തായ രണ്ടു പർവതഭാഗങ്ങളിൽക്കൂടി ശരവേ ഗത്തിൽ ഒഴുകിവരുന്ന നദി ഈ ഭാഗത്തുവെച്ച് ഒന്നിയ്ക്കുന്നു. ഈ സംഗമ സ്ഥാനത്തിന്റെ ഓരത്തുകൂടിയുള്ള വളരെ വീതികുറഞ്ഞവഴിയിൽക്കൂടി ഏക ദേശം ആയിരം അടി മുകളിലേയ്ക്ക് ഞങ്ങൾ കയറിച്ചെല്ലണം. സപ്തനാ ഡികളും തകർന്നുപോകുന്ന ഒരു പ്രതിസന്ധി! കുതിരപ്പുറത്ത് അള്ളിപ്പി ടിച്ച് കിടന്ന്, കയറ്റംകയറാൻ കഴിയാതെ വിഷമിച്ചുനിന്നുപോകുന്ന കുതിരകളെ പിന്നിൽനിന്ന് ഉന്തിക്കയറ്റി ശാപവചനങ്ങൾ ചൊരിയുന്ന കുതി രക്കാരന്റെ ആക്രോശങ്ങൾ കേട്ട്, മൃതതുല്യരായി കുതിരസ്സവാരി ചെയ്യുന്ന വരുടെ സ്ഥിതി അത്യന്തം ദയനീയമായിരുന്നു.

കഠിനമായ ആ കയറ്റം കയറി ഞങ്ങൾ ചെന്നെത്തിയത് നിരപ്പായ ഒരു പ്രതലത്തിലേയ്ക്കായിരുന്നു. ഹിമാലയൻ താഴ്വരകളുടെ സൗന്ദര്യം വീണ്ടും കൺകുളിർക്കെ ആസ്വദിച്ചു. ഫലഭൂയിഷ്ഠമായ ആ മണ്ണിൽ ധാരാളം കൃഷി കൾ ചെയ്തിട്ടുണ്ട്. ഉരുളക്കിഴങ്ങ്, ചോളം, ഗോതമ്പ് എന്നീ കൃഷികൾ തഴച്ച് വളർന്നുനില്ക്കുന്നത് കണ്ണിന് കുളിർമ നൽകുന്ന ഒരു കാഴ്ചതന്നെയാണ്. കഞ്ചാവുചെടികളും ധാരാളം തഴച്ച് നില്ക്കുന്നത് കണ്ടു. ഖുമാനി എന്ന

ഒരിനം പഴം ധാരാളമുണ്ടാകുന്ന വൃക്ഷങ്ങൾ കൃഷിചെയ്തിരിയ്ക്കുന്നത് വിസ്മയത്തോടുകൂടി മാത്രമേ നോക്കിക്കാണാൻ കഴിയൂ. കടും ചുവപ്പ് നിറത്തിലുള്ള, ആപ്പിൾ പഴത്തിന്റെ ആകൃതിയിലും വലുപ്പത്തിലുമുള്ള, ഈ പഴങ്ങൾ അത്യധികം മധുരിയ്ക്കുന്നതും സ്വാദിഷ്ഠവുമാണ്.

അധികം വൈകാതെ ഞങ്ങൾ ലാമാറി എന്ന ചെറിയൊരു ഗ്രാമത്തിൽ എത്തിച്ചേർന്നു. പത്തുവീടുകളേ ഈ ഗ്രാമത്തിലുള്ളു. ITBP യുടെ ഒരു താത്കാലിക ക്യാമ്പും ഈ ഗ്രാമത്തിലുണ്ട്. വയർലസ്സ് സംവിധാനങ്ങളുമൊക്കെയായി എട്ട് പട്ടാളക്കാർ അവിടെ താമസിയ്ക്കുന്നുണ്ട്. ഭക്ഷണം പാകംചെയ്തുകൊടുക്കുന്നതിനായി ഒരു മലവർഗക്കാരനായ വൃദ്ധനേയും ചുമതലപ്പെടുത്തിയിരിയ്ക്കുന്നതായി കണ്ടു. പുല്ല്മേഞ്ഞ കുടിലുകൾക്ക് പകരം മൺഭിത്തിയും സ്ലേറ്റുപോലെയുള്ള കല്ലുകൾകൊണ്ട് മേച്ചിലും ഉള്ള ചെറിയ വീടുകളിലാണ് ഗ്രാമീണർ താമസിയ്ക്കുന്നത്. പശുക്കളേയും ആടുകളേയും ഇവർ വളർത്തുന്നുണ്ട്. കൃഷിചെയ്തുണ്ടാക്കുന്ന ഉത്പന്നങ്ങൾ ദൂരെയുള്ള ധാർച്ചുലയിൽ എത്തിച്ച് വില്പന നടത്തിയശേഷം അത്യാവശ്യസാധനങ്ങൾ വാങ്ങി ഇവർ തിരിച്ചുവരുന്നു. മഞ്ഞുകാലം ആരംഭിയ്ക്കുന്നതോടെ എല്ലാം അടച്ചുപൂട്ടി, ആടുമാടുകളെയുംകൊണ്ട്, ഇവർ ധാർച്ചുലയിൽ താല്ക്കാലികമായ താമസസൗകര്യങ്ങൾ കണ്ടുപിടിച്ച് ജീവിയ്ക്കുന്നു. മണ്ണും മനുഷ്യനും തമ്മിലുള്ള അഭേദ്യമായ ആ ബന്ധം ഒന്നുമാത്രമാണ് ഈ ദുസ്സഹമായ മലമടക്കുകളിൽ ജീവിയ്ക്കാൻ ഇവരെ പ്രേരിപ്പിയ്ക്കുന്നത്.

ഗ്ലൂക്കോസ് കലക്കിയ വെള്ളവും ബിസ്ക്കറ്റും കഴിച്ചശേഷം ഞങ്ങൾ ലാമാറിയോട് വിടപറഞ്ഞു. എല്ലാഗ്രാമീണരും ചെയ്യുന്നതുപോലെ ഇവിടേയും ഗ്രാമവാസികൾ ഒന്നടങ്കം തീർഥയാത്രികരെ അനുഗ്രഹിച്ചയയ്ക്കാൻ സന്നിഹിതരായിരുന്നു.

ലാമാറിയിൽ നിന്നുള്ള യാത്ര താരതമ്യേന കടുപ്പം കുറഞ്ഞതായിരുന്നു. കുറ്റിക്കാടുകളും ചെറിയ പാറക്കൂട്ടങ്ങളും നിരപ്പായ മൈതാനങ്ങളും പിന്നിട്ട് ഞങ്ങൾ വീണ്ടും കാളീനദീതീരത്ത് എത്തിച്ചേർന്നു. ഉയരക്കൂടുതൽ ഇല്ലെങ്കിലും നദീതീരത്തുകൂടിയുള്ള യാത്ര ഒട്ടും ഭദ്രമായിരുന്നില്ല. ഇന്ത്യൻ ഭാഗത്തും നേപ്പാൾ ഭാഗത്തും വർഷങ്ങളായി വൻതോതിൽ മലകൾ ഇടിഞ്ഞു നദിയിൽ ചേർന്നിരുന്നതിനാൽ പല ഭാഗത്തും അസാമാന്യമായ വീതിയാണ് നദിയ്ക്ക് ഉള്ളത്. അതുകൊണ്ടുതന്നെ ഒഴുക്കും കുറവായിരുന്നു ആ ഭാഗങ്ങളിൽ.

നേപ്പാൾ ഭാഗം വലത്തോട്ട് തിരിഞ്ഞുകിടക്കുന്ന ഒരു സ്ഥലത്തുവച്ച് ഞങ്ങൾ ഇടത്തോട്ട് തിരിഞ്ഞു. കാളീനദിയെ വിട്ടകന്ന് ഇന്ത്യൻ മലനിരകളിൽ നിന്നൊഴുകിവരുന്ന ഗംഗുനുല്ല എന്ന നദീതീരത്തുകൂടി മുന്നോട്ട് യാത്ര തുടർന്നു. ഈ ഭാഗത്തു വന്നപ്പോൾത്തന്നെ ബുധിയിലെ ക്യാമ്പ് കൂടാരങ്ങൾ ദൃഷ്ടിയിൽപ്പെട്ടു. അരമണിക്കൂർകൊണ്ട് നദിയിലെ താല്ക്കാലിക

പാലം കടന്ന്, ഏകദേശം മൂന്നരമണിയോടെ, ബുധി ക്യാമ്പിൽ എത്തിച്ചേർന്നു.

ബുധി ക്യാമ്പിന്റെ മുൻവശത്ത് മനോഹരമായ ഒരു പൂന്തോട്ടമുണ്ട്. എട്ടുപേർക്കുവീതം കിടക്കാനുള്ള സൗകര്യങ്ങൾ ഓരോ ഷെഡ്ഡിലും ഉണ്ട്. ഷീറ്റ് മേഞ്ഞ, വൃത്തിയും വെടിപ്പുമുള്ള, ഷെഡ്ഡും പരിസരങ്ങളും നല്ല രീതിയിൽ സംരക്ഷിയ്ക്കുന്നതിന് KMVN ജാഗ്രത കാണിക്കുന്നുണ്ടെന്ന് ഒറ്റനോട്ടത്തിൽത്തന്നെ മനസ്സിലാക്കാം. ഓരോ പാത്രം നാരങ്ങവെള്ളം കുടിച്ചശേഷം ഓരോരുത്തരായി കുളിയ്ക്കാനുള്ള ശ്രമങ്ങളിൽ ഏർപ്പെട്ടു. ആവശ്യക്കാർക്ക് ചൂടുവെള്ളം ലഭിച്ചിരുന്നു. സമുദ്രനിരപ്പിൽനിന്ന് 9000 അടി ഉയരത്തിലാണ് ബുധി.

കുളികഴിഞ്ഞ്, കമ്പിളിവസ്ത്രങ്ങൾ വീണ്ടും ധരിച്ച്, ഞങ്ങൾ ക്യാമ്പ് ഷെഡ്ഡിന്റെ വീതികുറഞ്ഞ വരാന്തയിൽ കുറച്ചുനേരം വിശ്രമിച്ചു. ചൂടുള്ള ചായയുമായി പരിചാരകൻ വന്നപ്പോൾ ഏറെ സന്തോഷിച്ചു. കാരണം, കനത്ത മൂടൽമഞ്ഞ് മലനിരകളിൽനിന്ന് അരിച്ചരിച്ച് സമതലങ്ങളിലേയ്ക്ക് വരുന്നതിന്റെ മുന്നോടിയായി നല്ല തണുത്ത കാറ്റ് വീശിക്കൊണ്ടിരുന്നു. ചായ കുടിയ്ക്കുന്നതിനോടൊപ്പം ഞാൻ ഇടതുഭാഗത്തെ മലമടക്കുകളിലായി വ്യാപിച്ചുകിടക്കുന്ന ബുധി ഗ്രാമത്തേയും നല്ലപോലെ നിരീക്ഷിച്ചു. അമ്പതിനടുത്ത് വീടുകളുണ്ട് ബുധിയിൽ. മൺചുമരും കരിങ്കൽപ്പാളികൾകൊണ്ടുള്ള മേച്ചിലുമാണ് മിക്ക വീടുകൾക്കും. കൃഷിയും ആടുവളർത്തലും ആണ് മുഖ്യതൊഴിൽ. കോവർകഴുതകളേയും ഇവിടെ ധാരാളമായി വളർത്തുന്നുണ്ട്. ഒക്ടോബർ അവസാനത്തോടെ, മഞ്ഞുകാലത്തിന്റെ ആരംഭത്തിൽ, ഗ്രാമവാസികൾ കൂട്ടത്തോടെ ധാർച്ചുലയിലേയ്ക്ക് പോകുന്നു.

ആറുമണി ആകുമ്പോഴേയ്ക്കും കഠിനമായ തണുപ്പ് അനുഭവപ്പെടാൻ തുടങ്ങി. കടുത്ത മൂടൽമഞ്ഞിൽ ആ പ്രദേശമാകെ മൂടിക്കിടന്നു. വൈകാതെ മഴയും തുടങ്ങി. വീശിയടിയ്ക്കുന്ന കാറ്റും മഴയും ഒന്നിച്ചുചേർന്നപ്പോൾ അതികഠിനമായ തണുപ്പാണ് അനുഭവപ്പെട്ടത്. ഉയർന്ന മലനിരകളിൽനിന്നാണെന്ന് തോന്നുന്നു, മലയിടിച്ചിലിന്റെ ഭയങ്കരശബ്ദങ്ങൾ ആ താഴ്വരയിലാകെ പ്രതിധ്വനിച്ചു. ഒരു മാൽപ്പ ദുരന്തംകൂടി ആവർത്തിയ്ക്കുമോ എന്ന് ന്യായമായും ഭയന്നുപോയ ഞങ്ങൾ മെഴുകുതിരി വെളിച്ചത്തിൽ വേദപാരായണം ആരംഭിച്ചു. ഹരിഹറിന്റെ നേതൃത്വത്തിൽ നടന്ന ആ ഋഗ്വേദപാരായണം കുറച്ചധികം നേരം നീണ്ടുനിന്നു. എന്തായാലും വേദപാരായണം തുടർന്നുകൊണ്ടിരിയ്ക്കെ കാറ്റും മഴയും ശമിയ്ക്കുകയും അന്തരീക്ഷം തെളിയുകയും ചെയ്തു എന്നത് തികച്ചും യാദൃച്ഛികമാവാം. പക്ഷേ, പ്രകൃതിശക്തിയുടെ മുന്നിൽ മനുഷ്യൻ ഒന്നുമല്ല എന്ന വസ്തുത നമ്മളൊക്കെ ഓർത്തിരിക്കേണ്ടതാണ്.

അത്താഴത്തിനുശേഷം, കിടക്കാൻ നേരത്ത് കിട്ടിയ ഓരോ ഗ്ലാ ഹോർലിക്സ് കുടിച്ചശേഷം സമാധാനത്തോടെയുള്ള ഒരു ഉറക്കത്തിന് ത റെടുത്തു.



മാൽപ്പയിൽ ഒരു വിശ്രമം



മാൽപ്പയിലേയ്ക്ക്

## 6-ാം ദിവസം ഗുൻജി

അഞ്ചുമണിയ്ക്ക് എഴുന്നേറ്റപ്പോൾ സൂര്യോദയം കഴിഞ്ഞിരുന്നു. ചുറ്റുമുള്ള മലനിരകളിൽ കനത്ത മൂടൽമഞ്ഞ് കെട്ടിനിന്നിരുന്നതിനാൽ ബുധിയിലെ സൂര്യോദയം ഒട്ടും ആകർഷകമായിതോന്നിയില്ല. കൃത്യം അഞ്ചരമണിയ്ക്ക്തന്നെ യാത്ര തുടങ്ങി. ശക്തമായ മൂടൽമഞ്ഞിലകപ്പെട്ട് കിടന്നിരുന്ന ആ ഗ്രാമത്തിന്റെ ഓരത്തുകൂടി ഞങ്ങൾ സാവകാശം നടന്നുനീങ്ങി. കുതിരകളുടെ കഴുത്തിലെ മണിയൊച്ച കേട്ടിട്ടാകണം ഗ്രാമവാസികൾ ആ തണുത്തുവിറങ്ങലിച്ച കൊച്ചുവെളുപ്പാൻകാലത്തും കൂട്ടത്തോടെ വഴിയ്ക്ക് മുകളിലായി കാത്തുനിന്നിരുന്നു. വൃശ്ചികപ്പുലരിയിൽ ശബരിമല വനപ്രദേശങ്ങളിൽ മുഴങ്ങിക്കേൾക്കുന്ന ശരണം വിളികൾപോലെ ഓം നമഃ ശിവായ മന്ത്രങ്ങൾ ആ കാട്ടിലുടനീളം മുഴങ്ങിക്കേട്ടു.

ബുധിയിൽനിന്ന് ഗുൻജിയിലേക്ക് 15 കി.മീറ്റർ ദൂരമുണ്ട്. പക്ഷേ, പല സ്ഥലങ്ങളിലും വഴിമാറി നടക്കേണ്ടിവരുന്നതിനാൽ ദൂരം കൂടുതൽ ഉണ്ടാകുമെന്നാണ് ഗൈഡ് പറഞ്ഞത്. നിരപ്പായ സ്ഥലങ്ങളും കുത്തനെയുള്ള ഇറക്കവും പിന്നിട്ട് ഞങ്ങൾ കയറ്റം കയറിത്തുടങ്ങി. കുത്തനെയുള്ള ഹെയർപിൻ വളവുകളോടെ അത്യധികം ദുഷ്കരമായ ആ കയറ്റങ്ങൾ അതീവ സൂക്ഷ്മതയോടെ നടന്നുകയറി. രാത്രിയിൽ പെയ്തിരുന്ന കനത്ത മഴമൂലം മിക്കസ്ഥലങ്ങളിലും ചളിയും വഴുക്കലും ഉണ്ടായിരുന്നു. കയറ്റങ്ങൾ കയറിയും ഇറങ്ങിയും ഞങ്ങൾ നിരപ്പായ ഒരു മൈതാനഭാഗത്തേയ്ക്ക് പ്രവേശിച്ചു. ഛരാലേഖ് എന്ന ഗ്രാമത്തിലാണ് പിന്നെ എത്തിച്ചേർന്നത്. 11050 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ആ പ്രദേശത്ത് ITBP യുടെ ഇരുപത്തിനാലാം ബറ്റാലിയന്റെ ഒരു താവളമുണ്ട്. ITBP ക്യാമ്പിനോട് ചേർന്നുതന്നെ ഒരു ഹെലിപ്പാഡും ഉണ്ട്.

ഛാലേഖും പരിസരങ്ങളും എന്നുമെന്നും മനസ്സിൽനിന്ന് മായാതെ നില്ക്കും. ഹിമാലയതാഴ്വരകളിലെ ഏറ്റവും മനോഹരമായ പ്രദേശങ്ങളിൽ ഒന്നാണ് ഛാലേഖ്. നിലത്തോട് പറ്റിച്ചേർന്ന് കിടക്കുന്ന വിവിധ വർഗ്ഗത്തിൽപ്പെട്ട ചെടികൾ മഞ്ഞ, നീല, ചുവപ്പ്, വയലറ്റ്, വെള്ള തുടങ്ങിയ നിറങ്ങളിൽ കൊച്ചുപുഷ്പങ്ങൾ വിരിയിച്ചുനില്ക്കുന്നതു കണ്ടാൽ ആ നിറങ്ങളിൽ വിരിച്ച കാർപ്പറ്റ് ആണെന്നേ തോന്നൂ. ഓരോ ഭാഗത്തും ഓരോ നിറം മാത്രമായതിനാൽ ആ ഭംഗി അവാച്യമായ ഒരാനന്ദം നമുക്ക് പകർന്നുതരുന്നു. ഇതിന്റെയൊക്കെ ഇടയ്ക്കായി പച്ചപ്പുൽമൈതാനങ്ങളും കൂടിക്കലർന്നു കിടക്കുമ്പോൾ വർണരാജികൾ വിരിയിക്കുന്ന ഹിമാലയതാഴ്വരകളുടെ അഭൗമമായ ഭംഗി അതിന്റെ പരമോന്നതിയിൽ എത്തുന്നു.

മുന്നോട്ട് പോകുന്തോറും ചെടികളുടെ വലുപ്പത്തിലും ആകൃതിയിലും മാറ്റങ്ങൾ കാണാം. നമ്മുടെ നാട്ടിൽ കാണുന്ന ചണ, കാശിത്തുമ്പ തുടങ്ങിയ ചെടികളുടെ വർഗത്തിലും വലുപ്പത്തിലുമുള്ള ചെടികൾ, വർണരാജികൾ വിരിയിച്ച്, പ്രഭാതസൂര്യന്റെ പൊൻകിരണങ്ങൾ ഏറ്റുവാങ്ങി, ഇളം തെന്നലിൽ നൃത്തംവെയ്ക്കുന്ന കാഴ്ച തികച്ചും അവിസ്മരണീയമാണ്. പുഷ്പങ്ങളുടെ വർണവൈവിധ്യം എണ്ണിയാൽ തീരില്ല. ഇത്രയ്ക്കധികം വർണസമന്വയം ലോകത്തിൽ വേറെ കാണാൻ കഴിയില്ല എന്നാണ് ബലറാംഡെയുടെ അഭിപ്രായം. കാടിന്റെ പച്ചപ്പിൽ ഋതുഭേദങ്ങൾ പെയ്ത വർണമഴ!

പ്രാതൽ കഴിയ്ക്കുന്നതിനോടൊപ്പം പ്രകൃതി കനിഞ്ഞുനൽകിയ ആ ഭംഗി കുറേസമയംകൂടി ആസ്വദിയ്ക്കാമല്ലോ എന്നു കരുതി ഞങ്ങൾ ഒരു പൈൻ മരത്തിന്റെ ചുവട്ടിൽ സ്ഥാനം പിടിച്ചു. പർവതശിഖരങ്ങളിൽനിന്ന് രൂപപ്പെട്ടുവന്നിരുന്ന ഒരു ചെറിയ ചോലയിലെ സ്ഫടികതുല്യമായ തണുത്ത ജലം മതിവരുവോളം കുടിച്ച് ആ പുൽത്തകിടിയിൽ കുറച്ചുനേരം മലർന്നു കിടന്നു. തുടർന്നുള്ള യാത്ര അതികഠിനമാണെന്നും നദിയുടെ ഒഴുക്കും രൂപവും ഭീതിപ്പെടുത്തുന്ന വിധത്തിലാണെന്നും ഗൈഡ് മുന്നറിയിപ്പ് നൽകിയിരുന്നു. കൈകാലുകൾക്കും ശ്വാസകോശത്തിനും വേണ്ടത്ര വിശ്രമം നൽകി, മനസ്സിനെ ഏകാഗ്രമാക്കി കുറേനേരം പ്രാർഥിച്ച്, അടുത്ത ഘട്ടം യാത്രയ്ക്ക് ഞങ്ങൾ തയ്യാറെടുത്തു.

തികഞ്ഞ നവോന്മേഷത്തോടെ യാത്ര തുടർന്നു. ITBP യുടെ കാവൽകേന്ദ്രത്തിൽ കണ്ടുമുട്ടിയ ജവാന്മാരോട് കുറച്ചുസമയം കുശലാന്വേഷണങ്ങൾ നടത്തിയശേഷം ഞങ്ങൾ മുന്നോട്ട് നീങ്ങി. ഉയരം കുറഞ്ഞ് പരന്നുകിടന്നിരുന്ന ഭംഗിയേറിയ പർവതനിരകൾ പിന്നിട്ട് വീണ്ടും കാളീനദിയുടെ തീരത്ത് എത്തിച്ചേർന്നു. അവിടന്നങ്ങോട്ട് ഭൂപ്രകൃതിയിലും പ്രകടമായ വ്യത്യാസങ്ങൾ കണ്ടുതുടങ്ങി. ആകാശം മുട്ടിനില്ക്കുന്ന മലനിരകളും അതിന്റെ പള്ളയിൽകൂടിയുള്ള വീതികുറഞ്ഞ വഴിയും തലേദിവസത്തെ തനിയാവർത്തനമായിരുന്നു. സർവവും തകർത്ത് തരിപ്പണമാക്കുന്നപോലെ അലറിക്കുതിച്ച്

പാഞ്ഞൊഴുകിവരുന്ന നദിയിലേയ്ക്ക് നോക്കുമ്പോൾ ഏതൊരുവന്റേയും മനോധൈര്യം തകർന്നുപോകുമെന്ന് നിസ്സംശയം പറയാം. ഇടിഞ്ഞുകിടക്കുന്ന പടവുകളും ഇളകിക്കിടക്കുന്ന കല്ലുകളും ആർച്ചുപോലെ തൂങ്ങിക്കിടക്കുന്ന പാറക്കെട്ടുകളും ഓരോ നീക്കത്തിലും ശ്രദ്ധിച്ചുവേണം തരണം ചെയ്യുവാൻ. ഇടയ്ക്കെല്ലാം മലയിടിച്ചിൽ മൂലം തകർന്നുകിടക്കുന്ന വഴിയിലെത്തുമ്പോൾ പ്രശ്നം ഗുരുതരമാകുന്നു. കഷ്ടി ഒരടിമാത്രം വീതിയുള്ള ആ ഭാഗങ്ങളിൽക്കൂടി അരിച്ചരിച്ച് നടക്കുമ്പോൾ വിണ്ടുനിൽക്കുന്ന അടിമണ്ണിനോടൊപ്പം ഏതു നിമിഷവും അഗാധമായ നദിയിലേയ്ക്ക് വീണുപോകാനുള്ള സാദ്ധ്യത വളരെ കൂടുതലാണ്. അത്തരം സന്ദർഭങ്ങളിൽ ഈശ്വരചിന്ത മാത്രമായിരുന്നു ആശ്രയം.

അത്യന്തം അപകടകരമായ ആ യാത്ര പത്തുമണിയോടെ കർചങ് എന്ന സ്ഥലത്തെത്തിയപ്പോഴാണ് അവസാനിച്ചത്. ഭൂപ്രകൃതിയിൽ പ്രകടമായ മാറ്റങ്ങൾ വീണ്ടും പ്രത്യക്ഷപ്പെട്ടുതുടങ്ങി. മേഞ്ഞുനടക്കുന്ന പശുക്കളും ആട്ടിൻപറ്റങ്ങളും കണ്ണിന് കൗതുകം നൽകുന്ന കാഴ്ചകളായിരുന്നു.

ഏകദേശം ഒരു കിലോമീറ്റർ നടന്നുമുന്നേറിയപ്പോൾ ഞങ്ങൾ ഗ്യർബ്യാങ്ങിൽ എത്തി. പരന്ന് പന്തലിച്ച് നില്ക്കുന്ന ഒരു വലിയ അക്രൂട്ട് മരത്തിന്റെ അടുത്തായി കണ്ട ഒരു ചായക്കടയിൽ ലഘുഭക്ഷണത്തിനായി കയറി. ഇരിപ്പിടങ്ങൾ വൃക്ഷത്തണലിലായിരുന്നത് വളരെ സൗകര്യപ്രദമായി തോന്നി.

സുഖകരമായ തണുപ്പായിരുന്നു ഗ്യർബ്യാങ്ങിൽ. വെള്ളം തിളച്ചുകിട്ടാൻ കുറച്ചു താമസമുണ്ടെന്ന് കടക്കാരൻ പറഞ്ഞപ്പോൾ ഞങ്ങൾ ഗ്യർബ്യാങ്ങ് തെരുവിൽക്കൂടി കുറച്ച് ദൂരം നടന്നു. 1962 വരെ കുമയോൺ മലനിരകളിലെ ഏറ്റവും പ്രധാനപ്പെട്ട വ്യാപാരകേന്ദ്രമായിരുന്നു ഗ്യർബ്യാങ്ങ്. ലിപുലേഖ് വഴി ടിബറ്റിലേയ്ക്കും അവിടന്നങ്ങോട്ട് നേപ്പാളിലേയ്ക്കും അന്ന് വ്യാപാര ശൃംഖലകൾ നീണ്ടുകിടന്നു. കുതിരകളുടേയും യാക്കു[1]കളുടേയും കഴുത്തിലെ മണിയൊച്ചകൾ അന്നൊക്കെ കുമയോൺ മലനിരകളിലും ടിബറ്റൻ താഴ്വരകളിലും നിരന്തരം മുഴങ്ങിക്കേട്ടിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഈ മലമടക്കുകളിൽ സീസൺ സമയത്ത് 30,000 സ്റ്റെർലിങ്ങ് പൗണ്ടിന്റെ ബിസിനസ്സ് നടന്നിരുന്നു എന്നാണ് അനൗദ്യോഗികമായ കണക്ക്. കുമയോണികളും ടിബറ്റൻസും തമ്മിൽ വിവാഹങ്ങൾവരെ ധാരാളം നടന്നിരുന്നു. അങ്ങനെ ഒരു പുതിയ സംസ്കാരംതന്നെ അവിടെ ഉടലെടുത്തു. ഗതകാലപ്രതാപങ്ങളെ അനുസ്മരിപ്പിയ്ക്കുന്ന വിധത്തിലുള്ളതാണ് ഗ്യർബ്യാങ്ങിലെ വീടുകൾ. മനോഹരമായ കൊത്തുപണികളാൽ അലംകൃതമായ വാതിലുകളും ജനലുകളും തണുപ്പിനെ അകറ്റാനുള്ള ചിമ്മനിക്കെട്ടുകളും ബാൽക്കണികളും എല്ലാം നിറംമങ്ങി ജീർണ്ണിച്ച് നാമാവശേഷമാ

*1. യാക്ക് - Yak - ചമരിക്കാള, കാട്ടുമൂരി = കടുത്ത മഞ്ഞിൻ പ്രദേശത്ത് കാണപ്പെടുന്ന കാളയുടെ ഏകദേശ ആകൃതിയിൽ ദേഹം മുഴുവൻ രോമങ്ങൾ നീണ്ടു കിടക്കുന്ന ഒരു മൃഗം.*

യിക്കൊണ്ടിരിയ്ക്കുന്നു. കൊത്തുപണികൾ ഭൂരിഭാഗവും ചൈനീസ്-ടിബറ്റ സംസ്കാരത്തിന്റെ മാതൃകയിലാണ്. മിക്ക വീടുകളും വിണ്ട് നിലംപൊത്ത റായ അവസ്ഥയിലാണ്. ചൈന ടിബറ്റ് കീഴടക്കിയതോടെ ഭാഗികമായും പിന്നീട് ഇന്ത്യയെ ആക്രമിച്ചപ്പോൾ പൂർണ്ണമായും ലിപുലേഖ് വഴിയുള്ള വ്യാപാരം നിന്നുപോയി. ലിപുലേഖ് മുതൽ ലദ്ദാഖ് വരെയുള്ള സ്ഥലങ്ങ ളിൽക്കൂടി ടിബറ്റിലേയ്ക്ക് കടക്കുവാനുള്ള ഇരുപത്തിരണ്ട് മാർഗ്ഗങ്ങൾ ചൈന നിശ്ശേഷം അടച്ചുകളഞ്ഞു. കൈലാസ്-മാനസരോവർ യാത്രയും അതോടെ നിലച്ചുപോയി.

ഗ്യർബ്യാങ്ങിന്റെ ഇന്നത്തെ അവസ്ഥ തികച്ചും ശോചനീയമാണ്. നാന റിൽപ്പരം വീടുകളുണ്ടായിരുന്ന ഈ പ്രദേശത്ത് ഇന്ന് നൂറിൽതാഴെ മാത്ര മേയുള്ളു. വിശാലമായ ഈ ഗ്രാമത്തിന്റെ പ്രധാനഭാഗങ്ങൾ പലതും തുടർച്ച യായ മലയിടിച്ചിൽമൂലം നാമാവശേഷമായി. തകർന്നുകിടക്കുന്ന അവശ ഷ്ടങ്ങൾക്കിടയിൽ സ്മാരകശിലകൾപോലെ തലനീട്ടിനില്ക്കുന്ന വീടുക ളുടെ ഭാഗങ്ങൾ കാണുമ്പോൾ മനസ്സ് ദുഃഖാർദ്രമാകും. ഉരുളക്കിഴങ്ങു ചോളവും ചിലയിനം പച്ചക്കറികളും കൃഷിചെയ്ത് ജീവിയ്ക്കുന്ന ഇവർക്ക പട്ടിണിയുടെ ഭീകരമുഖത്തെ പലപ്പോഴും അഭിമുഖീകരിയ്ക്കേണ്ടിവരാറുണ്ട് നെല്ലും ഗോതമ്പും കൃഷിചെയ്യാൻ സാധിയ്ക്കാത്ത ഈ പ്രദേശങ്ങളിര റേഷൻ സമ്പ്രദായം ഇല്ലെന്നുള്ളത് ഇവരെ ഏറെ വിഷമിപ്പിയ്ക്കുന്നു. പശു യാക്ക് എന്നീ മൃഗങ്ങളെ വളർത്തിയും ഇവർ ജീവിതം തള്ളിനീക്കുന്നു വളർന്നുവരുന്ന തലമുറയുടെ കാര്യം അത്യന്തം ദയനീയമാണ്. സ്ക്കൂ വിദ്യാഭ്യാസം ലഭിയ്ക്കാതെ, മലഞ്ചെരുവുകളിൽ മൃഗങ്ങൾക്കൊപ്പം അല ഞ്ഞുനടന്ന്, വല്ലപ്പോഴുമൊക്കെ അതുവഴി കടന്നുപോകുന്ന യാത്രക്കാരോട കൈനീട്ടി ഇരന്ന്, ജീവിതം പാഴാക്കിക്കളയുന്നു. രോഗങ്ങൾ പിടിപെട്ടാൽ ചികിത്സ ലഭിയ്ക്കാൻ യാതൊരു മാർഗങ്ങളുമില്ല. മഞ്ഞുകാലത്തിന്റെ ആരം ഭത്തോടെ ഏറെ ദൂരെയുള്ള ധാർച്ചുലയിലേയ്ക്ക് ഇവർ അഭയാർഥികളെ പ്പോലെ നീങ്ങുന്നു.

വൃക്ഷത്തണലിൽ ഇരുന്ന് ചൂടുള്ള ചായ സാവകാശത്തിൽ നുകർന്ന കൊണ്ടിരുന്നപ്പോൾ ഞാൻ പ്രധാനമായും ചിന്തിച്ചത് ജീവിതത്തിന്റെ കടുത്ത യാഥാർഥ്യങ്ങളെക്കുറിച്ചാണ്.

നിറംമങ്ങി, മുഷിഞ്ഞു പിന്നിത്തുടങ്ങിയ കമ്പിളിപ്പുതപ്പുകൾ പുതച്ച് ശൂന്യതയിലേയ്ക്ക് കണ്ണുംനട്ടിരുന്ന്, ഗതകാലപ്രതാപസ്മരണകൾ അയവി റക്കിയിരുന്ന ഒരു കൂട്ടം കിഴവികൾക്ക് ചില സഹായങ്ങൾ നൽകി ഞങ്ങൾ ഗ്യർബ്യാങ്ങിനോട് വിടപറഞ്ഞു.

അധികം താമസിയാതെത്തന്നെ ഞങ്ങൾ വീണ്ടും കാളീനദിയുടെ തീര ത്തെത്തി. നിരപ്പായ, കയറ്റങ്ങൾ ഒട്ടുമില്ലാത്ത, പ്രദേശങ്ങളായിരുന്നതിനാൽ നദീതീരത്തുനിന്നും ഭദ്രമായ ഒരകലത്തിൽക്കൂടി നടന്നുനീങ്ങി. കുറ്റിച്ചെടി

കളും ഇടത്തരം കാടുകളും നിറഞ്ഞുനിന്നിരുന്ന ആ പ്രദേശങ്ങൾ പിന്നിട്ട് കഖ്ഡു എന്ന സ്ഥലത്തെത്തി. ആൾത്താമസമില്ലാത്ത, ഫലഭൂയിഷ്ഠമല്ലാത്ത, ഉരുളൻകല്ലുകൾ ധാരാളമുള്ള ആ സ്ഥലങ്ങളിലൂടെ ഞങ്ങൾ വേഗത്തിൽ നടന്നു. സൂര്യൻ ജ്വലിച്ചുനിന്നിരുന്നുവെങ്കിലും തണുത്ത കാറ്റും കുളിരാർന്ന അന്തരീക്ഷവുമായിരുന്നതിനാൽ യാത്ര ഒട്ടും ക്ലേശകരമായി തോന്നിയില്ല.

ഒരുമണിയോടുകൂടി ഞങ്ങൾ ശീത്തിയിൽ എത്തി. ശീത്തി മലമടക്കുകളിൽ ആൾത്താമസം, ചെറിയതോതിൽ, ഉണ്ട്. കുടിൽപോലെ തോന്നിയ്ക്കുന്ന ഒരു ചെറിയ ഹോട്ടലിൽ ഉച്ചഭക്ഷണം കഴിയ്ക്കാനായി കയറി. പൊതിഞ്ഞു കരുതിയിരുന്ന പൂരിയും കറിയും വല്ലാതെ തണുത്തു പോകുന്നതുകൊണ്ട് ഒരു മാറ്റത്തിനുവേണ്ടി ഞങ്ങൾ ഹോട്ടൽ ഭക്ഷണത്തെ ചിലപ്പോൾ ആശ്രയിച്ചിരുന്നു. കുതിരക്കാരുടെ താവളമാണ് ഇത്തരം ഹോട്ടലുകൾ. കുടിലിനെ രണ്ടാക്കിത്തിരിച്ച് ഒരുഭാഗത്ത് കുടുംബം താമസിയ്ക്കുകയും മറുഭാഗത്ത് ഭക്ഷണം വിളമ്പുകയും ചെയ്യുന്നു. കഷ്ടിച്ച് എട്ടുപേർക്ക് ഇരിയ്ക്കാം. കുടിലിനകത്തുനിന്ന് ഒട്ടും സുഖകരമല്ലാത്ത ഒരു ഗന്ധം ഉയർന്നിരുന്നു. അതിന്റെ ഉറവിടമന്വേഷിച്ച് എന്റെ കണ്ണുകൾ അവിടെയെല്ലാം പരതിനടന്നു. യാക്കിന്റേയും ചെമ്മരിയാടിന്റേയും ഉണക്കിസൂക്ഷിച്ച തുകലിൽനിന്നാണ് ആ വാട ഉയരുന്നതെന്ന് താമസിയാതെ മനസ്സിലായി. മലഞ്ചെരുവുകളിൽ താമസിയ്ക്കുന്നവരുടെ ഇടയിൽ മാംസഭക്ഷണത്തിന് പ്രഥമസ്ഥാനമുണ്ട്. യാക്ക്, ആട്, കോവർകഴുത എന്നീ മൃഗങ്ങളുടെ മാംസം ഇവർ ധാരാളം ഭക്ഷിയ്ക്കുന്നു. "നഹി പശ്യാമി ജീവന്തം ലോകേ കഞ്ചിദഹിംസയാ", "ജീവോ ജീവസ്യ ജീവനം" തുടങ്ങിയ ആചാര്യവചനങ്ങൾ ഞാൻ ഓർത്തുപോയി. മൃഗങ്ങളുടെ തുകൽ വിപണനം ചെയ്യാൻ ബുദ്ധിമുട്ടായതിനാൽ അതെല്ലാം സംസ്കരിച്ച് സ്വന്തം ആവശ്യങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നു. പുതയ്ക്കാനും, വിരിയ്ക്കാനും, ഇരിയ്ക്കാനും ഇത്തരം തുകലുകൾ ഇവർ സൂക്ഷിച്ച് വയ്ക്കുന്നു.

നല്ല ചൂടുള്ള കട്ടയായ പച്ചരിച്ചോറും പരിപ്പുകറിയും ഉച്ചഭക്ഷണമായി കിട്ടി. സബോളയും പച്ചമുളകും എണ്ണയിൽ പൊരിച്ചെടുത്തുണ്ടാക്കിയ ഒരു വിഭവവും കൂടെക്കഴിയ്ക്കാൻ കിട്ടി. ഇരുപത് രൂപയാണ് ഈ ഭക്ഷണത്തിന് അവർ വസൂലാക്കിയത്. മലമുകളിൽ ഇതൊട്ടും അധികമാണെന്ന് ഞങ്ങൾക്കാർക്കും തോന്നിയില്ല.

ഭക്ഷണം കഴിയ്ക്കുന്നതിനിടയ്ക്ക്, കുടിലിന്റെ ഒരു മൂലയിലായി കെട്ടിയ അഴയിൽ ഉണക്കാനെന്നപോലെ തൂക്കിയിട്ടിരുന്ന, ഒരു വസ്തുവിനെ ഞാൻ നല്ലപോലെ ശ്രദ്ധിച്ചിരുന്നു. വെളുത്ത നിറവും ഇരുണ്ടനിറവും ഇടകലർന്ന, വിരിഞ്ഞ കൂണിന്റെ വൃത്താകൃതിയെ അനുസ്മരിപ്പിയ്ക്കുന്ന, വലപോലെ സുഷിരങ്ങളുള്ള ആ വസ്തു എന്താണെന്ന് ഭക്ഷണത്തിനുശേഷം ഞാൻ കടക്കാരനോട് ചോദിച്ചു. ഉയരം കൂടിയ പർവതങ്ങളുടെ, ഏറ്റവും മുകളി

ലായി, പാറക്കെട്ടുകളിൽ വളരുന്ന ഒരു സസ്യവർഗമാണ് അതെന്നും ഗൂച്ചി എന്നപേരിൽ അറിയപ്പെടുന്ന ആ സസ്യം അത്യന്തം രുചികരമായ ഒരു ഭക്ഷ്യവസ്തുവാണെന്നും അദ്ദേഹം വിസ്തരിച്ചുപറഞ്ഞുതന്നു. ജീവൻ പണയംവെച്ച് ശേഖരിയ്ക്കുന്ന ഗുച്ചിയെ തണലിൽകെട്ടി ഉണക്കി ഏജന്റുമാർ മുഖേന വിറ്റഴിയ്ക്കുന്നു. നക്ഷത്രഹോട്ടലുകളിലും കോടീശ്വരന്മാരുടെ വീടുകളിലും മാത്രം ഊൺമേശകളിൽ പ്രത്യക്ഷപ്പെടുന്ന ഗുച്ചിയ്ക്ക് ഒരു കിലോഗ്രാമിന് അയ്യായിരം രൂപയ്ക്ക് മുകളിൽ വിലയുണ്ടെന്ന് കേട്ടപ്പോൾ ഞാൻ അദ്ഭുതപ്പെട്ടുപോയി. രണ്ടോ മൂന്നോ കൂട്ടുകാർ ഒരു സീസൺ മുഴുവനും അദ്ധ്വാനിച്ചാൽ രണ്ടുകിലോവരെ സംഭരിയ്ക്കാനാവുമെന്നും കടക്കാരൻ കൂട്ടിച്ചേർത്തു.

കൈകൊണ്ടും കാലുകൊണ്ടും പ്രവർത്തിപ്പിയ്ക്കുന്ന നാടൻ തറികൾ ഉപയോഗിച്ച് കമ്പിളിവസ്ത്രങ്ങൾനെയ്യുന്ന ഏതാനും കുടുംബങ്ങളെ ശീത്തിയിൽ കാണുകയുണ്ടായി. നെയ്തുണ്ടാക്കുന്ന ചെറിയ കാർപ്പറ്റുകൾ മനോഹരമായി തോന്നി. അദ്ധ്വാനത്തിന് കുറഞ്ഞവിലയേ ലഭിയ്ക്കുന്നുള്ളുവെന്നും ലാഭം അധികഭാഗവും ഇടത്തട്ടുകാർ തട്ടിയെടുക്കുകയാണെന്നുമാണ് അവരുടെ പരാതി.

ഉച്ചഭക്ഷണത്തിനുശേഷം അന്തരീക്ഷത്തിന് വല്ലാത്ത മാറ്റങ്ങൾ കണ്ടു. പകൽവെളിച്ചം അപ്രത്യക്ഷമാകുകയും നേരിയതോതിൽ മഴപെയ്യാൻ തുടങ്ങുകയും ചെയ്തു. തണുത്തകാറ്റും തുടങ്ങിയതോടെ യാത്രചെയ്യാൻ ബുദ്ധിമുട്ട് അനുഭവപ്പെട്ടു. കയറിനില്ക്കുവാൻ പറ്റിയ ഒരിടം ഇല്ലാത്തതിനാലും കനത്ത മഴപെയ്താൽ മലയിടിച്ചിൽ സംഭവിയ്ക്കാൻ സാദ്ധ്യതയുള്ളതിനാലും ഞങ്ങൾ നദീതീരത്തുകൂടി കഴിയാവുന്നത്രവേഗത്തിൽ നടന്നുനീങ്ങി. നീണ്ട് പരന്നു കിടക്കുന്ന വിശാലമായ പ്രദേശമായതിനാൽ ഏകദേശം രണ്ടുകിലോമീറ്റർ ദൂരെ കിടക്കുന്ന ഗുൻജിഗ്രാമത്തെ ദൂരെനിന്ന് കണ്ടിരുന്നു. മലയിടിച്ചിൽ മൂലം തകർന്നുകിടക്കുന്ന നദീതീരത്തുകൂടി സാവധാനത്തിൽ നടന്നുനീങ്ങിയ ഞങ്ങൾ കാളീനദി കുട്ടിഗംഗ എന്ന നദിയുമായി സംഗമിയ്ക്കുന്ന സ്ഥലത്തെത്തിയപ്പോൾ ഗുൻജി ഒരു വിളിപ്പാടകലെയെന്നോണം അടുത്തായിരുന്നു. കുട്ടിഗംഗാനദിയെ പാർവ്വതിസരയും എന്നും വിളിയ്ക്കാറുണ്ട്.

കാളീനദീതീരത്തുനിന്നും മാറി ഞങ്ങൾ കുട്ടിഗംഗാനദീതീരത്തുകൂടി നടന്ന് നപാൽച്ചോ എന്ന ഗ്രാമത്തിൽ എത്തി. ഇരുപത്തഞ്ചോളം വീടുകളുള്ള നപാൽച്ചോയിൽ അഞ്ചോ ആറോ വീടുകളിൽ മാത്രമേ ആൾത്താമസം ഉള്ളൂ. കൊത്തുപണികളാൽ അലംകൃതമായ, കോണികളും ബാൽക്കണികളുമുള്ള ആ വീടുകൾ പോയകാലത്തെ പ്രതാപസ്മരണകൾ അയവിറക്കി അവിടെ നിലകൊള്ളുന്നു.

കുട്ടിഗംഗയുടെ തീരത്തുനിന്നും ഒരു ചെറിയപാലം കടന്ന്, കുറച്ചുദൂരം





നിരപ്പായ സ്ഥലത്തുകൂടി നടന്നശേഷം, ഞങ്ങൾ ഗുൻജിയിൽ പ്രവേശിച്ചു. വിശാലമായ ഒരു പ്രദേശമാണ് ഗുൻജിഗ്രാമം. നിരപ്പായ സ്ഥലങ്ങളിലും മലഞ്ചെരിവുകളിലും ആൾത്താമസമുണ്ട്. കൈലാസ്-മാനസരോവർ, ആദികൈലാസ് (ചോട്ടാ കൈലാസ്) യാത്രയ്ക്കിടയിലെ ഒരു പ്രധാനപ്പെട്ട സ്ഥലമാണ് ഗുൻജി. KMVN ക്യാമ്പ്, PWD റെസ്റ്റ് ഹൗസ്, ITBP യുടെ ഒരു ബേസ് ക്യാമ്പ്, സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയുടെ ഒരു ചെറിയ ബ്രാഞ്ച്, ഒരു കസ്റ്റംസ് ഓഫീസ്, പോസ്റ്റ് ഓഫീസ് എന്നിവ ഗുൻജിയിൽ ഉണ്ട്. KMVN ക്യാമ്പും PWD റെസ്റ്റ്ഹൗസും പ്രധാനമായും തീർഥാടകരെ ഉദ്ദേശിച്ചുള്ളതാണ്. ഗുൻജിയിൽനിന്ന് 22 കി.മീറ്റർ വടക്കുപടിഞ്ഞാറോട്ട് നടന്നാൽ ആദികൈലാസത്തിൽ എത്താം. നേപ്പാളിൽക്കൂടിയും ആദികൈലാസത്തിൽ ചെന്നെത്താം എന്നാണ് മനസ്സിലാക്കാൻ സാധിച്ചത്. ഇന്ത്യൻ മണ്ണിൽ സ്ഥിതിചെയ്യുന്ന ആദികൈലാസം സന്ദർശിയ്ക്കാൻ ധാരാളം സന്ദർശകർ വന്നെത്താറുണ്ട്. സ്വകാര്യ ട്രാവൽ ഏജന്റുമാർ മുഖേന ഈ യാത്ര സംഘടിപ്പിയ്ക്കുവാൻ ഒട്ടും വിഷമമില്ല എന്നാണ് അറിഞ്ഞത്. ആദികൈലാസപർവതത്തിന്റെ അടിവാരത്തായി വിശാലമായ ഒരു തടാകമുണ്ടെന്നും അതിനെ മാനസസരസ്സായി സങ്കൽപ്പിച്ചാണ് തീർഥാടകർ അതിൽ സ്നാനം ചെയ്യുന്നതെന്നും യഥാർഥ കൈലാസ്-മാനസരോവർ യാത്രയായി പലരും ഈ ആദികൈലാസ് യാത്രയെ തെറ്റിദ്ധരിയ്ക്കുന്നുണ്ടെന്നും ഗുൻജിയിൽനിന്ന് അറിഞ്ഞു.

ഗുൻജിഗ്രാമത്തിന്റെ ഇടതുഭാഗത്തായി നിരപ്പായ, വിശാലമായ, ഒരു പ്രതലത്തിലാണ് KMVN ക്യാമ്പ്. കിഴക്കുഭാഗത്തു കാളി, കുട്ടിഗംഗ നദികൾ; ബാക്കിഭാഗങ്ങൾ ഭീമാകാരങ്ങളായ പർവതനിരകളാൽ ചുറ്റപ്പെട്ട് കിടക്കുന്നു. കിഴക്കും പടിഞ്ഞാറും ഭാഗങ്ങളിൽ, വിദൂരപശ്ചാത്തലത്തിൽ, ഹിമാലയപർവതനിരകൾ കൊടുംമഞ്ഞിൽ മൂടിക്കിടക്കുന്നു. KMVN ക്യാമ്പിനോട് ചേർന്നാണ് ITBP ബേസ് ക്യാമ്പും മറ്റു ഓഫീസുകളും സ്ഥിതിചെയ്യുന്നത്. വിപുലമായ സജ്ജീകരണങ്ങളും സൗകര്യങ്ങളും ഈ ക്യാമ്പുകളിൽ ഏർപ്പെടുത്തിയിട്ടുണ്ട്. അമ്പതോ അറുപതോ പേർക്ക് ഒരേ സമയം താമസിയ്ക്കാം. ആദികൈലാസ് യാത്രക്കാരെക്കൂടി ഉദ്ദേശിച്ചാണ് ഇത്രയും സംവിധാനങ്ങൾ ഒരുക്കിയിട്ടുള്ളതെന്ന് ഒരു ഉദ്യോഗസ്ഥൻ പറയുകയുണ്ടായി.

കൈലാസ്-മാനസരോവർ യാത്രക്കാരുടെ ഹൃദയമിടിപ്പും മാനസികസംഘർഷവും വർധിപ്പിയ്ക്കുന്ന ഒരു സ്ഥലമാണ് ഗുൻജി. ഇവിടെ രണ്ടാംഘട്ട മെഡിക്കൽ പരിശോധനകളും വിശദമായ ചർച്ചകളും നടക്കുന്നു. ദൽഹിയിൽനിന്നുള്ള മെഡിക്കൽ റിപ്പോർട്ടുകളും, കൂടെയുള്ള ഡോക്ടറുടേയും ലെയ്സൺ ഓഫീസറുടേയും റിപ്പോർട്ടുകളും യാത്രക്കാരുടെ അതുവരെയുള്ള ശാരീരികക്ഷമതകളും ഇവിടെ സൂക്ഷ്മപരിശോധനയ്ക്ക് വിധേയമാകുന്നു. യാത്രക്കാരുടെ നേരിയ ആരോഗ്യപ്രശ്നങ്ങൾപോലും ITBP യുടെ വിദഗ്ദ്ധഡോക്ടർമാരുടെ ഒരു സംഘം കൂടുതൽ പരിശോധനകൾ നടത്തി വിലയിരുത്തുന്നു. അയോഗ്യരായി പ്രഖ്യാപിയ്ക്കപ്പെടുന്ന യാത്രികർക്ക്

തുടർന്നുള്ള യാത്ര നിഷേധിക്കുന്നു. എല്ലാവിധ സന്നാഹങ്ങളും ചെയ്ത് പരിപാവനമായ ഈ യാത്രയ്ക്ക് ഒരുങ്ങിത്തിരിച്ച്, ലക്ഷ്യം പൂർത്തീകരിയ്ക്കാനാവാതെ, തീർഥയാത്ര കഴിഞ്ഞെത്തുന്ന മറ്റേതെങ്കിലും സംഘത്തോടൊപ്പം മടങ്ങിപ്പോരുക എന്നത് തികച്ചും പരിതാപകരമായ ഒരു അവസ്ഥയാണ്. ദൽഹിയിലേയും ഗുൻജിയിലേയും മെഡിക്കൽ പരിശോധനാസന്ദർഭങ്ങളിൽ സ്വാധീനങ്ങളോ മറ്റുവിധത്തിലുള്ള ശുപാർശകളോ ഇല്ല എന്നത് ഈ യാത്രയുടെ കാഠിന്യത്തിലേക്ക് വിരൽചൂണ്ടുന്നു.

കഠിനമായ തണുപ്പായിരുന്നു ഗുൻജിയിൽ. ഹരിഹർ ചൂടുവെള്ളം അന്വേഷിച്ച് പോയപ്പോൾ ഞാൻ ഐസ്പോലെ തണുത്ത ജലത്തിൽ വിസ്തരിച്ചൊന്നു കുളിച്ചു. ഓരോ കപ്പ് ചായ കുടിച്ചശേഷം ഞങ്ങൾ ഓരോരുത്തരായി വൈദ്യപരിശോധനയ്ക്ക് പുറപ്പെട്ടു. കഷ്ടി രണ്ടു ഫർലോങ്ങ് മാത്രം ദൂരെയുള്ള ഒരു മൈതാനത്താണ് ITBP ക്യാമ്പ്. ക്യാമ്പും പരിസരവും ഉൾപ്പെടുന്ന പ്രദേശം മാനില എന്നപേരിലാണ് അറിയപ്പെടുന്നത്. സിമന്റുകൊണ്ട് തേച്ച് ചായം പൂശിയ ചുമരുകളും ഷീറ്റ് മേഞ്ഞ മേൽക്കൂരകളും ഉള്ള, ബലവത്തായ, ഒറ്റനില കെട്ടിടങ്ങളാണ് ITBP യുടെ ബേസ് ക്യാമ്പിൽ കണ്ടത്. പട്ടാളത്തിന്റെ ചിട്ടകളും അച്ചടക്കവും വൃത്തിയും വെടിപ്പും ഇവിടേയും ദൃശ്യമാണ്. സെക്യൂരിറ്റി ഗേറ്റ് കടന്ന് ഞങ്ങൾ മെഡിക്കൽ ഓഫീസിന്റെ മുൻവശത്തായി ക്യൂ പാലിച്ച് കാത്തുനിന്നു.

ഓരോ യാത്രികനേയും അതിവിശദമായി പരിശോധിച്ചിരുന്നു. ശ്വാസകോശത്തിന്റെ പ്രവർത്തനക്ഷമത പരിശോധിക്കാൻ പ്രത്യേക ഉപകരണങ്ങളും സജ്ജീകരണങ്ങളുമുണ്ട്. ഹൃദയത്തിന്റെ പ്രവർത്തനക്ഷമതയും അതിവിശദമായി പരിശോധിക്കുന്നു. ദൽഹിയിൽ നിന്നുള്ള തികച്ചും അനുകൂലമായ പരിശോധനാറിപ്പോർട്ടും യാതൊരു ക്ലേശവും കൂടാതെ നടന്ന് മലകയറിയതിന് ടീം ഡോക്ടർ സമർപ്പിച്ച തികച്ചും അനുകൂലമായ മറ്റൊരു റിപ്പോർട്ടും കണ്ടിട്ടാകണം ക്യാമ്പ് ഡോക്ടർമാർ എന്റെ പരിശോധനകൾ വേഗത്തിൽ തീർത്ത് "You are Quite all right" എന്നു പ്രതികരിച്ചത്. 'ഓം നമഃശിവായ' മന്ത്രം ഉരുവിട്ട് പുറത്തുകടന്ന എന്നെ ഒരു പട്ടാളക്കാരൻ കൈപിടിച്ച് ഒരു ഒഴിഞ്ഞ മൂലയിലേയ്ക്ക് മാറ്റിനിർത്തി മലയാളത്തിൽ സംസാരിയ്ക്കാൻ ആരംഭിച്ചപ്പോൾ ഞാൻ അദ്ഭുതപ്പെട്ടുപോയി. ദൽഹിയിൽ തീവണ്ടി ഇറങ്ങിയശേഷം മലയാളം സംസാരിയ്ക്കാനാവാതെ വീർപ്പുമുട്ടിയിരുന്ന എനിക്ക് സ്വയംവന്നു പരിചയപ്പെടുത്തി മലയാളത്തിൽ സംസാരിക്കാനാരംഭിച്ച ആ പട്ടാളക്കാരനോട് അത്യധികം ആദരവ് തോന്നി.

പത്തനംതിട്ട സ്വദേശിയായ മി. സുരേഷ് ഇന്തോ - ടിബറ്റൻ ബോർഡർ പോലീസിലെ സിഗ്നൽ വിഭാഗത്തിൽ ജോലിചെയ്യുന്നു. ഗുൻജിയിൽ വന്നിട്ട് രണ്ടുവർഷം കഴിഞ്ഞു. മെഡിക്കൽ പരിശോധനാഓഫീസിന്റെ തൊട്ടമുറിയിലാണ് സിഗ്നൽ വിഭാഗം പ്രവർത്തിയ്ക്കുന്നത്. കൈലാസ്-മാനസരോവർ യാത്ര തുടങ്ങുമ്പോൾ ഓരോ ബാച്ചിലും മലയാളികൾ ഉണ്ടോ എന്ന്



കൈലാസം



ഗുൻജിയിലെ കെ.എം.വി.എൻ. ക്യാമ്പ്



ബുധിയിലെ കെ.എം.വി.എൻ. ക്യാമ്പ്



മാനസ്സസരസ്സിലെ തിരമാലകൾ. ഇവിടെ യാണ് സംസ്കൃതലിപിയിൽ ഓം രൂപ പ്പെട്ടുവരുന്നത്



കാലാപാനിയിൽ പട്ടാളക്കാർ തീർഥാ ടകർക്കുവേണ്ടി ചായ തയ്യാറാക്കുന്നു

അറിയാനായി സുരേഷ് ലിസ്റ്റ് പരിശോധിക്കാറുണ്ട്. പക്ഷേ, നിരാശയായിരുന്നു ഫലം. ജന്മംകൊണ്ട് മലയാളികളായ പലരേയും കണ്ടുമുട്ടിയിട്ടുണ്ട്. പക്ഷെ "കൊരച്ച് കൊരച്ച് മളയാളം" പറയുന്ന അവരെയൊക്കെ ഒഴിവാക്കാറാണ് പതിവെന്നും സുരേഷ് പറഞ്ഞു. ഗുൻജിയിലെ കൊടുംതണുപ്പിൽ പെട്രോളിങ്ങും ഓഫീസ് ജോലികളും ഇടവിട്ട് ചെയ്ത് ഒരുവിധത്തിൽ തന്റെ കാലാവധി പൂർത്തിയാക്കിക്കൊണ്ടിരിയ്ക്കുകയാണെന്നും ഒരു സ്ഥലമാറ്റം ഉടനെ പ്രതീക്ഷിയ്ക്കുന്നുവെന്നും അദ്ദേഹം പറഞ്ഞു.

അന്തരീക്ഷം തെളിഞ്ഞുനിന്നതിനാൽ ആദികൈലാസപർവതം കാണാൻവേണ്ടി ഞങ്ങൾ മൈതാനത്തിന്റെ ഒരു മൂലയിലേയ്ക്ക് നീങ്ങി. കനത്ത മഞ്ഞിൽ മൂടിക്കിടന്നിരുന്ന ആ പർവതശിഖരം പോക്കുവെയിലിൽ മുങ്ങിക്കുളിച്ചു നില്ക്കുന്ന കാഴ്ച തികച്ചും ആകർഷകമാണ്.

കടുത്തതണുപ്പ് അനുഭവപ്പെട്ടിരുന്നുവെങ്കിലും അവിടെ ഒരു പുൽത്തകിടിയിലിരുന്ന് ഞങ്ങൾ സംസാരിച്ചു. കൈലാസ്-മാനസരോവർ യാത്ര വളരെ അപകടം പിടിച്ചതാണെന്നും പല ബാച്ചുകളിലും മരണങ്ങൾ സംഭവിയ്ക്കാറുണ്ടെന്നും പക്ഷെ അതെല്ലാം പുറംലോകം അറിയാറില്ലെന്നും സുരേഷ് പറയുകയുണ്ടായി. ഗുൻജിയിൽവെച്ച് പലരെയും അയോഗ്യരായി പ്രഖ്യാപിയ്ക്കാറുണ്ടെന്നും അത്തരത്തിലുള്ളവരുടെ സ്ഥിതി കഷ്ടമാണെന്നും സുരേഷ് കൂട്ടിച്ചേർത്തു.

ഏഴുമണിയായപ്പോഴേയ്ക്കും തണുത്തകാറ്റ് വീശിയടിക്കാൻ തുടങ്ങി. മടക്കയാത്രയിൽ മെഡിക്കൽ ക്യാമ്പിന്റെ മുൻവശത്തെത്തിയപ്പോൾ ഹരിഹർ അടക്കം അഞ്ചുപേർ ഞങ്ങളെ കാത്ത് മുറ്റത്ത് നില്ക്കുന്നുണ്ടായിരുന്നു. അവരുടെ യാത്രയുടെ കാര്യത്തിൽ തീരുമാനം ആയിട്ടില്ലെന്നും ചിലപ്പോൾ അനുമതി നിഷേധിയ്ക്കപ്പെടാൻ സാദ്ധ്യതയുണ്ടെന്നുള്ള ഒരു സൂചന ഡോക്ടർമാർ പറഞ്ഞുവെന്നും ഹരിഹർ വിഷാദത്തോടെ അറിയിച്ചു. നടന്ന് യാത്രചെയ്യാൻ തീരുമാനമെടുത്ത കൂട്ടത്തിൽപ്പെട്ടതാണ് ഹരിഹർ എങ്കിലും പലപ്പോഴും വൻകയറ്റങ്ങൾ കയറുമ്പോൾ അദ്ദേഹം അവശത അനുഭവിയ്ക്കുന്നതായി എനിയ്ക്ക് തോന്നിയിട്ടുണ്ട്. എന്തായാലും സുരേഷ് അകത്തുപോയി വിശദാംശങ്ങൾ അറിഞ്ഞുവന്നു. ആരേയും അയോഗ്യരാക്കിയിട്ടില്ലെന്നും പിറ്റേന്ന് അതിരാവിലെ മറ്റൊരു പരിശോധന കൂടി കഴിച്ചശേഷം മാത്രമേ ഇവരുടെ കാര്യത്തിൽ അന്തിമതീരുമാനം ഉണ്ടാകുകയുള്ളു എന്നും സുരേഷ് അറിയിച്ചു.

ക്യാമ്പിലേയ്ക്ക് മടങ്ങുമ്പോൾ ഞങ്ങൾ മൂകരായിരുന്നു. സുരേഷും കുറച്ചുദൂരം ഞങ്ങളുടെ കൂടെ വന്നു. പിറ്റേന്ന് വീണ്ടും കാണാമെന്ന് പറഞ്ഞ് അദ്ദേഹം യാത്രപറഞ്ഞ് പിരിഞ്ഞപ്പോൾ ഞങ്ങൾ ക്യാമ്പ് ഹൗസിനെ ലക്ഷ്യംവെച്ച് സാവധാനത്തിൽ നടന്നു.

ഓരോ ഗ്ലാസ്സ് ചൂടുള്ള തക്കാളിസൂപ്പ് സാവകാശത്തിൽ കുടിച്ച് ഞങ്ങൾ

ക്യാമ്പിൽ വിശ്രമിച്ചു. പിന്നെ കുറച്ചുനേരം വേദപാരായണം നടത്തി. കിട കിടാ വിറയ്ക്കുന്ന ആ തണുപ്പിൽനിന്ന് രക്ഷനേടാനായി കുറച്ചുനേരം കിട ക്കസ്സഞ്ചിയിൽ അഭയം തേടി. ഏഴര മുതൽ ഒമ്പതര മണിവരെ ക്യാമ്പി ജനറേറ്റർ മുഖേന വൈദ്യുതി ലഭിയ്ക്കും. കനത്ത മഴയ്ക്കുള്ള മുന്നോട യായി കാറ്റും ഇടിമിന്നലും ആരംഭിച്ചപ്പോൾ അത്താഴം കഴിക്കാനായി ഞങ്ങ തിടുക്കത്തിൽ മെസ്സിലേക്ക് പോയി. അത്താഴത്തിനുശേഷം ആരംഭിച്ച കനത്ത മഴയിൽ ഗുൻജി തണുത്ത് വിറങ്ങലിച്ചപ്പോൾ ഒരു സുഖനിദ്ര ലക്ഷ മാക്കി കിടക്കയിലേയ്ക്ക് വീണു.



കാളീനദിയുടെ തീരത്തുകൂടി

# 7-ാം ദിവസം കാലാപാനി

കൃത്യം 4.30ന് പരിചാരകർ വന്ന് ഞങ്ങളെ ഉണർത്തി. 4.45ന് ആണ് ഗുൻജി യിലെ ഉദയം. തണുപ്പുകൊണ്ട് മരവിച്ചുപോകുന്ന ആ പ്രഭാതത്തിൽ, ദേഹ മാസകലം കനത്ത കമ്പിളികൊണ്ട് മൂടിപ്പുതച്ച്, ഞങ്ങൾ ക്യാമ്പിന് വെളി യിൽവന്ന് കിഴക്ക് ലക്ഷ്യമാക്കി സ്ഥാനം പിടിച്ചു.

ഒരു വർണപ്രപഞ്ചംതന്നെ സൃഷ്ടിച്ചുകൊണ്ട്, കൃത്യസമയത്ത്, അന്ന പൂർണേശ്വരി കൊടുമുടിയുടെ പിൻഭാഗത്തുനിന്നും ഉദയസൂര്യൻ മെല്ലെ മെല്ലെ തലനീട്ടി. ചക്രവാളം മുട്ടിനില്ക്കുന്ന അന്നപൂർണേശ്വരിയ്ക്ക് ആദി ത്യൻ കോരിച്ചൊരിഞ്ഞുകൊടുത്ത നിറക്കൂട്ടുകൾ ചേതോഹരമായിരുന്നു. ചെറുതും വലുതുമായ കൊടുമുടികൾ ബാലാർക്കൻ പകർന്നുകൊടുത്ത വ്യത്യസ്ത നിറക്കൂട്ടുകളിൽ മുങ്ങിക്കുളിച്ച് സപ്തവർണങ്ങളിൽ ആറാടി നില്ക്കുന്ന കാഴ്ച അതിമനോഹരമായിരുന്നു. വിവിധ വർണങ്ങളാൽ വെട്ടി ത്തിളങ്ങുന്ന ഞൊറിയുള്ള വെൽവെറ്റ് കർട്ടനുകൾ പോലെ, ഹിമക്കൊടുമു ടികൾക്ക്, ചക്രവാളം ഒരുക്കിയ മനോഹരമായ പശ്ചാത്തലം ആസ്വദിയ്ക്കു മ്പോൾ നമ്മൾ പ്രകൃതിയുടെ കരവിരുതിനുമുമ്പിൽ ഒരു നിമിഷം അദ്ഭുത സ്തബ്ധരായിനിന്നുപോകും. ഭാരതത്തിന്റെ പല ഭാഗത്തുവെച്ചും അതീവ ഹൃദ്യമായ സൂര്യോദയങ്ങൾ കണ്ടിട്ടുണ്ട്. പക്ഷെ ഗുൻജിയിലെ സൂര്യോ ദയം ജീവിതത്തിലെ അവിസ്മരണീയമായ ഒരു അനുഭവമാണ്.

അഞ്ചരമണിയ്ക്ക് ചായ കുടിച്ചശേഷം ഹരിഹറും ഞാനും കൂടി വിശാ ലമായ മൈതാനത്തിന്റെ അറ്റംവരെ ഒന്നു നടന്നു. ഗായത്രീമന്ത്രങ്ങൾ കുറ ച്ചുനേരം ഉരുവിട്ടശേഷം ഞങ്ങൾ കുറച്ചുസമയം വ്യായാമത്തിൽ ഏർപ്പെട്ടു. മനസ്സിനെ ഏകാഗ്രമാക്കി, ശ്വാസകോശത്തെ മുഴുവനും വീർപ്പിച്ചുനിർത്തി, പിന്നെ സ്തംഭനാവസ്ഥയിൽ കുറച്ചുനേരം ധ്യാനത്തിൽനില്ക്കുന്ന ഒരു വ്യായാമം ഞാൻ ഹരിഹറിനെക്കൊണ്ട് കുറച്ചുനേരം ചെയ്യിച്ചു.

ആറുമണിയ്ക്ക് മുമ്പായി ഹരിഹറും മറ്റു നാലുപേരും മെഡിക്കൽ പരിശോധനയ്ക്കായി പോയപ്പോൾ ഞാൻ സുരീന്ദ്രകുമാറിനെ അന്വേഷിച്ച് ഗ്രാമത്തിലുള്ള കുതിരത്താവളത്തിലേയ്ക്ക് പോയി. കുതിരച്ചാണകത്തിൽ മുങ്ങിക്കുളിച്ചുകിടക്കുന്ന ആ വൃത്തിഹീനമായ പ്രദേശത്തിന്റെ ഒരറ്റത്തായി കെട്ടിയ താത്കാലിക ഷെഡ്ഡിൽ മറ്റുകുതിരക്കാരോടൊപ്പം സുരീന്ദ്രകുമാറും കൂർക്കംവലിച്ച് കിടന്നുറങ്ങുകയായിരുന്നു അന്നേരം. സുരീന്ദ്രകുമാറിനെ ഉണർത്തിയശേഷം ഞാൻ അദ്ദേഹത്തോട് കുട്ടിഗംഗാ നദിയിൽ കുളിയ്ക്കുവാനുള്ള എന്റെ ആഗ്രഹം അറിയിച്ചു. ഏതൊരു ആവശ്യവും അഭ്യർഥനയും ഒട്ടും മടി കൂടാതെ, ശിരസ്സുനമിച്ചുകൊണ്ട്, സ്വീകരിയ്ക്കുന്ന വർഗത്തിൽ പെട്ടവരായതുകൊണ്ടാകാം, സുരീന്ദ്രകുമാർ വേഗത്തിൽ എന്റെ കൂടെ പോരാൻ തയ്യാറായി. ആദികൈലാസത്തിൽ നിന്നൊഴുകിവരുന്ന കുട്ടിഗംഗ നദിയ്ക്ക് സാമാന്യം നല്ല ഒഴുക്കുണ്ട്. കഠിനമായ തണുപ്പുള്ള ആ തെളിഞ്ഞ വെള്ളത്തിൽ മുങ്ങിക്കുളിച്ച് തിരിച്ചുവരുന്നവഴി ലെയ്സൺ ഓഫീസറുടെ മുറിയിൽ കുറച്ചുനേരം ചെലവഴിച്ചു.

അലോപ്പതി ഡോക്ടറായതിനുശേഷമാണ് ഡോ.മധുപ് മൊഹ്തയ്ക്ക് I.F.S. കിട്ടിയത്. പല വിദേശരാജ്യങ്ങളിലും ഇന്ത്യൻ നയതന്ത്രവിഭാഗത്തിൽ ജോലിചെയ്തിട്ടുള്ള അദ്ദേഹത്തിന് വിവിധഭാഷകൾ നല്ലപോലെ കൈകാര്യം ചെയ്യാൻ അറിയാം. ഹിന്ദിഭാഷയിൽ സുന്ദരമായ കവിതകൾ എഴുതിയിട്ടുള്ള അദ്ദേഹം ഒരു ചരിത്രഗവേഷകൻ കൂടിയാണ്. ഭാരതത്തിന്റെ ആധ്യാത്മിക സംസ്കാരത്തിന്റെ ഒരാരാധകൻ കൂടിയായ ഡോ.മൊഹ്തയ്ക്ക് സംസ്കൃതപഠനം സാധിയ്ക്കാതെ പോയതിൽ അതീവകുണ്ഠിതമുണ്ട്. നടത്തത്തിനിടയിൽ വിശ്രമിയ്ക്കുമ്പോഴൊക്കെ അദ്ദേഹം എന്നെക്കൊണ്ട് സംസ്കൃത ശ്ലോകങ്ങൾ ചൊല്ലിയ്ക്കുമായിരുന്നു. അന്നേരം അദ്ദേഹം നിർവൃതിയിൽ ലയിച്ചിരിയ്ക്കുന്ന കാഴ്ച എനിക്ക് സംതൃപ്തിനൽകിയിരുന്നു. വൈകുന്നേരം വേദപാരായണം നടക്കുമ്പോൾ, കഴിഞ്ഞ രണ്ടു രാത്രികളിലും, അദ്ദേഹം തന്റെ സാന്നിദ്ധ്യം ആദ്യമേ ഉറപ്പാക്കിയിരുന്നു. ഓരോ ക്യാമ്പ് വിടുമ്പോഴും ആ ക്യാമ്പിലെ സൗകര്യങ്ങൾ, ഭക്ഷണം, പരിചാരകന്മാരുടെ പെരുമാറ്റങ്ങൾ, ലഗ്ഗേജ് സംബന്ധമായ കാര്യങ്ങൾ എന്നിവയെക്കുറിച്ചെല്ലാം ഒരു വിശദമായ റിപ്പോർട്ട് ലെയ്സൺ ഓഫീസർ KMVN മാനേജരെ ഏൽപ്പിയ്ക്കണം. പോരായ്മകൾ പ്രത്യേകം ചൂണ്ടിക്കാണിയ്ക്കുകതന്നെ വേണം. കാത്തഗോഡം മുതൽക്കുതന്നെ ഈ ചുമതല ഡോ.മൊഹ്ത എന്നെയാണ് ഏൽപ്പിച്ചത്. ഞാൻ എഴുതിക്കൊടുത്തിരുന്ന റിപ്പോർട്ടുകൾ അദ്ദേഹം തികഞ്ഞ സംതൃപ്തിയോടെ ഒപ്പിട്ട് ക്യാമ്പ് മാനേജർമാരെ ഏൽപ്പിച്ചിരുന്നു.

ഞങ്ങൾ സംസാരിച്ചിരിയ്ക്കുമ്പോൾ ഹരിഹറും സംഘവും തികഞ്ഞ ആഹ്ലാദത്തോടെ അവിടെവന്ന് അവർക്കെല്ലാം യാത്രാനുമതി കിട്ടിയവിവരം അറിയിച്ചു. കൊടും ശൈത്യമുള്ള കൈലാസത്തിൽ യാക്കിന്റെ പുറത്ത് കയറി യാത്രചെയ്യണമെന്ന് ഡോക്ടർമാർ പ്രത്യേകം നിഷ്കർഷിച്ചതായും

ഹരിഹർ അറിയിച്ചു. എന്തായാലും ഞങ്ങൾ എല്ലാവരും ഏറെ സന്തോഷിച്ച ഒരു സന്ദർഭമായിരുന്നു അത്. തന്റെ നേതൃത്വത്തിലുള്ള ഈ യാത്രാസംഘ ത്തിൽ നിന്ന് ഒന്നോ രണ്ടോ പേരെങ്കിലും നടന്ന് കൈലാസപ്രദക്ഷിണം പൂർത്തിയാക്കുമെന്നും തനിയ്ക്കതിൽ ഉറച്ച ശുഭാപ്തിവിശ്വാസമുണ്ടെന്നും ഡോ.മൊഹ്ത അന്നേരം ഒരഭിപ്രായപ്രകടനം നടത്തി. എട്ടുമണിയ്ക്ക് യാത്ര തുടങ്ങേണ്ടതിനാൽ ഞങ്ങൾ ക്യാമ്പുകളിലേയ്ക്ക് മടങ്ങി.

ഏഴരമണിക്ക്, പ്രാതൽ കഴിച്ചശേഷം, ഞങ്ങൾ എല്ലാവരും ITBP യുടെ ക്യാമ്പിനകത്തുള്ള കസ്റ്റംസ് ഓഫീസിൽ ചെന്ന് പാസ്പോർട്ട് പരിശോധന യ്ക്കായി ഏൽപ്പിച്ചു. അവിടെ റജിസ്റ്ററിൽ ഒപ്പുവെച്ചശേഷം പാസ്പോർട്ട് തിരികെ വാങ്ങി ഞങ്ങൾ എല്ലാവരും പരേഡ് മൈതാനത്തിന്റെ കവാടത്തി നടുത്തുള്ള ചെറിയ ശിവക്ഷേത്രത്തിൽ പ്രാർഥിച്ച് പട്ടാളക്കാർ നിർദ്ദേശിച്ച ഒരു സ്ഥലത്ത് സംഘംചേർന്ന് നിന്നു.

ഗുൻജി മുതൽക്ക് ഞങ്ങളുടെ സുരക്ഷാക്രമീകരണങ്ങൾക്ക് വിപുലമായ സജ്ജീകരണങ്ങൾ ആണ് ഏർപ്പെടുത്തിയിരുന്നത്. അതുവരെ ഉത്തർപ്രദേശ് പോലീസിന്റെ നിയന്ത്രണത്തിലായിരുന്ന തീർത്ഥയാത്രാസംഘത്തെ ഇൻഡോ ടിബറ്റ്യൻ ബോർഡർ പോലീസിലെ പട്ടാളക്കാർക്ക്, ഗുൻജി യിൽവച്ച്, കൈമാറി. കമാന്റോകൾ അടക്കമുള്ള ആ പട്ടാളസംഘത്തിൽ മൊത്തം പതിനെട്ടുപേർ ഉണ്ടായിരുന്നു. SLR ലോങ്ങ് റേഞ്ച് റൈഫിളുകളും CARBINE പിസ്റ്റളുകളുമേന്തിയ ആ സംഘത്തിൽ ഒരു പട്ടാളഡോക്ടറും ഉണ്ടായിരുന്നു. തുടുത്തുകൊഴുത്ത രണ്ടു കുതിരകളെ മുന്നിൽ നടത്താനായി തയ്യാറാക്കി നിർത്തിയിരുന്നു. ഒരു പട്ടാളഓഫീസർ യാത്രക്കാർ പാലിക്കേ ണ്ടതായ അച്ചടക്കത്തെക്കുറിച്ചും മറ്റും വിശദമായി വിവരിച്ചുതന്നു. ഗുൻജി മുതൽക്ക് ചൈനീസ് മേഖല തുടങ്ങുന്നതുകൊണ്ടാണ് ഇത്രയും സന്നാഹ ങ്ങൾ ഏർപ്പെടുത്തുന്നതെന്ന് സുരേഷ് എന്നോട് പറയുകയുണ്ടായി.

കൃത്യം എട്ടുമണിയ്ക്ക് പട്ടാളഓഫീസറുടെ വിസിൽ ആ താഴ്വരയിൽ മുഴങ്ങി. അതോടെ തികച്ചും വ്യത്യസ്തമായൊരു ചട്ടക്കൂട്ടിൽ ഒതുങ്ങിയുള്ള ഞങ്ങളുടെ യാത്ര ആരംഭിച്ചു. കാളീനദിതീരത്തുകൂടിയാണ് ഞങ്ങൾ തുട ക്കത്തിൽ നടന്നത്. ഇടിഞ്ഞ് നദിയിൽ പതിച്ചുപോയ ഒരു വലിയ മൺമല യുടെ ഓരത്തുകൂടിയാണ് ഈ വഴി നീണ്ടുകിടക്കുന്നത്. അഗാധമായ ഗർത്ത ങ്ങളാണ് ഇവിടെ രൂപപ്പെട്ട് കിടക്കുന്നത്. നനഞ്ഞ് കുതിർന്ന പ്രതലമായതി നാൽ മണ്ണിന് വല്ലാത്ത വഴുക്കൽ അനുഭവപ്പെട്ടു. ഏതുനിമിഷവും ഇടിഞ്ഞു വീഴാവുന്ന നിലയിൽ നിന്നിരുന്ന മലകൾ ഇടതുഭാഗത്തും ആർത്തുവിളിച്ച് കുലംകുത്തിയൊഴുകുന്ന നദി വലതുഭാഗത്തും കാണുമ്പോൾ വല്ലാത്തൊരു ഭീതിയാണ് അനുഭവപ്പെട്ടത്. ദുർഘടം നിറഞ്ഞ ആ ഒരു കിലോമീറ്റർ ദൂരം പിന്നിട്ട് ഞങ്ങൾ നദീതീരത്തുനിന്നും മാറി വിശാലമായ മൈതാന ഭാഗ ത്തേയ്ക്ക് പ്രവേശിച്ചു.

ഛാലേഖിൽ ഞങ്ങൾ ആസ്വദിച്ചപോലെയുള്ള അതിമനോഹരമായ ഹിമാലയൻതാഴ്വരകളാണ് ഇവിടേയും ഞങ്ങളെ എതിരേറ്റത്. പൈൻ മരങ്ങൾ തണൽവിരിച്ച് നില്ക്കുന്ന പർവതനിരകളും അവയുടെ അടിവാരത്തായി നോക്കെത്താത്ത ദൂരത്തോളം പൂത്തുലഞ്ഞുനില്ക്കുന്ന പുഷ്പപ്രപഞ്ചവും കണ്ടാൽ ആരും അദ്ഭുതപ്പെട്ടുപോകും. പർവതങ്ങൾക്ക് തൊട്ടുമുകളിൽ എന്നപോലെ കമാനാകൃതിയിൽ നില്ക്കുന്ന ചക്രവാളം അവിടമാകെ പ്രസരിപ്പിക്കുന്ന നീലച്ഛവി തികച്ചും ചാരുതയാർന്ന ഒരു ദൃശ്യമാണ്. പൈൻ മരങ്ങളുടെ ഇടയിൽക്കൂടി അരിച്ചിറങ്ങിവരുന്ന നേരിയ മൂടൽമഞ്ഞ് സൂര്യകിരണങ്ങളേറ്റുവാങ്ങി നവരത്നശോഭകൾ വിരിയിക്കുന്ന കാഴ്ച വർണ്ണനാതീതമാണ്.

തണുപ്പുകൊണ്ട് വിറച്ചിരുന്ന ആ പ്രഭാതത്തിൽ ഒരു പാറക്കെട്ടിന്മേൽ ഇരുന്ന് വിശ്രമിക്കുമ്പോൾ ഡോ.മൊഹ്ത നടത്തിയ ഒരഭിപ്രായം എനിയ്ക്കൊട്ടും സ്വീകാര്യമായിതോന്നിയില്ല. പ്രകൃതിസൗന്ദര്യം നിറഞ്ഞുതുളുമ്പിനില്ക്കുന്ന ഹിമാലയത്തിന് മഞ്ഞ് ഒരു ശാപമാണല്ലോ എന്നായിരുന്നു അദ്ദേഹത്തിന്റെ ദുഃഖം. ഞാനത് ഉടനെത്തന്നെ ഖണ്ഡിച്ചു. രത്നങ്ങളുടെ കലവറയാണ് ഹിമാലയമെന്നും, വൃക്ഷരത്നം, മൃഗരത്നം, ഔഷധരത്നം എന്നിവയെക്കൊണ്ട് സമ്പൽസമൃദ്ധമാണ് ഹിമാലയമെന്നും മഞ്ഞ് അതിന് ഒരിയ്ക്കലും കളങ്കമല്ലെന്നും ഞാൻ വ്യക്തമാക്കി. കാളിദാസന്റെ കുമാരസംഭവത്തിലെ ഒരു ശ്ലോകം ചൊല്ലിക്കൊണ്ട് ഞാൻ അത് ഒന്നുകൂടി ഉറപ്പാക്കുകയും ചെയ്തു.

*"അനന്തരത്നപ്രഭവസ്യ യസ്യ
ഹിമം ന സൗഭാഗ്യവിലോപി ജാതം;
ഏകോ ഹി ദോഷോ ഗുണസന്നിപാതേ
നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ"

ഗുൻജിയിൽനിന്ന് കാലാപാനിയിലേയ്ക്ക് 10 കി.മീറ്റർ ദൂരമുണ്ട്. കയറ്റങ്ങളാണെങ്കിലും അത് നീണ്ടുകിടക്കുന്നതിനാൽ ആയാസം തോന്നിയില്ല. തളിരിട്ട വൃക്ഷത്തലപ്പുകളും പച്ചക്കാർപ്പറ്റ് വിരിച്ചപോലെ കിടക്കുന്ന വിസ്തൃതമായ മൈതാനങ്ങളും മനസ്സിന് എന്തെന്നില്ലാത്ത ഒരു കുളിർമ നൽകി. പക്ഷെ, മുന്നോട്ട് നടന്നുനീങ്ങുംതോറും അസഹനീയമായ തണുപ്പാണ് അനുഭവപ്പെട്ടിരുന്നത്. ഇടിഞ്ഞ് ഛിന്നഭിന്നമായി ആ മൈതാനമാകെ വ്യാപിച്ചു കിടക്കുന്ന ഒരു പർവ്വതത്തിന്റെ ഓരത്തുകൂടിയുള്ള ഒരു ദുർഘടമായ കയറ്റം കയറിയിറങ്ങിയശേഷം കാളീനദീതീരത്തുള്ള ഒരു മൈതാനഭാഗത്ത് ഞങ്ങൾ ലഘുഭക്ഷണത്തിനും വിശ്രമത്തിനുമായി കുറച്ചുനേരം തങ്ങി.

* "രത്നങ്ങൾ തിങ്ങീടുമവന്നു മഞ്ഞു
സൗഭാഗ്യമേതും കുറവാക്കിയില്ല
ഗുണങ്ങൾ കൂടുന്നതിലേകദോഷം
മുങ്ങുന്നിതങ്കം മൃഗതിങ്കളിൽപ്പോൽ."
(പണ്ഡിതരത്നം ഡോ.കെ.പി.നാരായണപ്പിഷാരോടി- കുമാരസംഭവം തർജമ)

മിക്ക യാത്രക്കാർക്കും തളർച്ചയും ക്ഷീണവും അനുഭവപ്പെട്ടിരുന്നു. 12,000 അടിയ്ക്ക് മുകളിലായിരുന്നു അന്നേരം ഞങ്ങൾ. മലമുകളിൽ ധാരാളം പാനീയങ്ങൾ കഴിയ്ക്കണമെന്നാണ് ഡോക്ടർമാരുടെ നിർദ്ദേശം. ശരീരത്തിലെ ജലാംശത്തിന് കുറവ് വരുന്നത് പലതരത്തിലുള്ള അസുഖങ്ങൾക്കും കാരണമാകുന്നു. ഇത്തരം സാഹചര്യങ്ങളിൽ ചായ ഒരു ഉത്തമമായ പാനീയം തന്നെയാണ്. ചായയിലെ പഞ്ചസാര ഈ ചുറ്റുപാടുകളിൽ ശരീരത്തിന് അത്യാവശ്യമായ ശക്തി പെട്ടെന്ന് വീണ്ടെടുക്കാൻ സഹായിയ്ക്കുന്നു. പാലു കൊണ്ട് ധാരാളം പോഷകഗുണം ലഭിയ്ക്കുന്നു. ചൂടുവെള്ളം, നഷ്ടപ്പെട്ട ജലാംശവും ചൂടും ശരീരത്തിന് വീണ്ടും നൽകുന്നു. പട്ടാളക്കാരാണ്, ഒരു ചെറിയ ക്യാൻവാസ്ടെന്റിൽവച്ച്, ചായയും ഉരുളക്കിഴങ്ങ് വറുത്തതും ഞങ്ങൾക്കായി തയ്യാറാക്കിയത്. ചെറിയ പാറക്കൂട്ടങ്ങൾക്ക് മുകളിലും പൈൻ വൃക്ഷത്തിന്റെ ചുവട്ടിലും കൊച്ചുസംഘങ്ങളായി ഇരുന്ന് ഞങ്ങൾ ചായയും ചിപ്സും യഥേഷ്ടം കഴിച്ചു. പട്ടാളക്കാരുടെ ചില അനുഭവങ്ങൾ അവർ വിസ്തരിക്കുന്നത് സശ്രദ്ധം കേട്ട് ഹരിഹറും ഞാനും ആ പാറപ്പുറത്ത് മലർന്നുകിടന്നു. ലോങ്ങ്പട്രോളിങ്ങിന്നിടയിൽ, പലപ്പോഴും അസമയത്ത്, നേപ്പാൾ മലയിടുക്കുകളിലും ഇന്ത്യൻ മലയിടുക്കുകളിലും ഉയരം കുറഞ്ഞ് പ്രാകൃതരൂപത്തിലുള്ള ചില മനുഷ്യരെ കണ്ടുമുട്ടാറുണ്ടെന്നും ദർശനമാത്രയിൽത്തന്നെ ഞൊടിയിടയ്ക്കുള്ളിൽ അവർ കുത്തനെയുള്ള പാറക്കൂട്ടങ്ങൾക്ക് മുകളിൽക്കൂടി ഒരു കാട്ടാടിന്റെ വേഗതയും തന്ത്രവും പ്രയോഗിച്ച് ഓടിമറയാറുണ്ടെന്നും അവർ വ്യക്തമാക്കി. ഇത്തരം മനുഷ്യർ ഒളിച്ചുനിന്ന് കുരമ്പ് പ്രയോഗിയ്ക്കാൻ സാദ്ധ്യതയുള്ളതിനാൽ തങ്ങൾ വളരെ സൂക്ഷിച്ചുമാത്രമേ ഈ പ്രദേശങ്ങൾ തരണം ചെയ്യാറുള്ളുവെന്നും അവർ കൂട്ടിച്ചേർത്തു.

പട്ടാളത്തിന്റെ നീണ്ട വിസിലടി കേട്ടപ്പോൾ ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. ഇരുളടഞ്ഞ വനപ്രദേശത്തുകൂടിയായിരുന്നു തുടർന്നുള്ള യാത്ര. കാട്ടിൽ നിന്നൊഴുകിവരുന്ന കൊച്ചുനീർച്ചാലുകൾ വഴിയിൽ കെട്ടിനിൽക്കുന്നതുകൊണ്ട് യാത്ര പലപ്പോഴും ദുഷ്കരമായിരുന്നു. വനാന്തർഭാഗത്തുനിന്നു വീശിയടിച്ചിരുന്ന തണുത്ത കാറ്റ് ദുസ്സഹവും, മുന്നോട്ടു പോകുന്തോറും മൂടൽമഞ്ഞും യാത്രയ്ക്ക് തടസ്സമായി. ഇടിഞ്ഞ് നദിയോടുചേർന്നുകിടക്കുന്ന വലിയൊരു മല നദീതീരത്ത് തികച്ചും അപകടകരമായ ഒരു വളവ് സൃഷ്ടിച്ചിരുന്നത് ഞങ്ങൾ ദൂരെനിന്നും കണ്ടിരുന്നു. നേപ്പാൾ ഭാഗത്തും വലിയൊരു മല ഇടിഞ്ഞ് നദിയിൽ പതിച്ച് നാമാവശേഷമായിരുന്നതിനാൽ നദിയ്ക്ക് ഈ ഭാഗത്ത് അപാരമായ വീതിയുണ്ട്. ഭീതിപ്പെടുത്തുന്ന, അതിശക്തമായ, ആ ഒഴുക്ക് ഇടിഞ്ഞ മലയുടെ അടിഭാഗം മുഴുവനും കാർന്നുകഴിഞ്ഞിരുന്നതിനാൽ പൊള്ളയായ ആ ഭാഗത്തുകൂടിവേണം ഞങ്ങൾക്ക് സഞ്ചരിയ്ക്കാൻ. മുന്നൂറടിയോളം ഉയരത്തിലേയ്ക്ക് കുത്തനെയുള്ള കയറ്റം കയറി ഒരു കൊടുംവളവ് തരണംചെയ്തുവേണം മുന്നോട്ട് പോകുവാൻ എന്ന ചിന്ത പലരിലും പരിഭ്രാന്തിസൃഷ്ടിച്ചു. പ്രാർത്ഥിച്ച്, ആത്മസംയമനം പാലിച്ച്, ഇട

യ്ക്കിടയ്ക്ക് നിന്ന് ശ്വാസോച്ഛ്വാസം ക്രമീകരിച്ച്, ഞങ്ങൾ വളരെ സാവധാനത്തിൽ ആ അതിദുർഗമമായ വഴികൾ ഒരുവിധത്തിൽ നടന്നുകയറി.

നദിയുടെ വീതികുറഞ്ഞ ഭാഗത്തായി നിർമ്മിച്ച ഒരു പാലംകടന്ന് ഞങ്ങൾ കാലാപാനിയിൽ എത്തിയപ്പോൾ സമയം 12 കഴിഞ്ഞിരുന്നു. പാലം കടന്നയുടനെയുള്ള ഒരു ചെറിയ കയറ്റം കയറിയാൽ ക്യാമ്പ്കവാടവും അതുകഴിഞ്ഞുള്ള വൃത്തിയായ നടവഴിയുടെ അറ്റത്തായി കാലാപാനിയിലെ കാളീക്ഷേത്രവും കാണാം. പട്ടാളക്കാരും KMVN ജോലിക്കാരും ചേർന്ന് ഞങ്ങൾക്ക് ഹൃദ്യമായ വരവേൽപ്പ്നൽകി. കാളീക്ഷേത്രത്തിൽ തൊഴുതിറങ്ങിയ ഞങ്ങൾക്കായി പട്ടാളക്കാർ ആവിപറക്കുന്ന ഓരോ കപ്പ് ചായ പകർന്നു തന്നു.

എമിഗ്രേഷൻ നടപടികൾ പൂർത്തിയാക്കിയശേഷം, പാസ്പോർട്ട് അധികൃതരെ ഏൽപ്പിച്ച്, ഞങ്ങൾ ക്യാമ്പിൽ എത്തിയപ്പോൾ ഉച്ചഭക്ഷണം തയ്യാറാണെന്ന് അറിയിപ്പു കിട്ടി. ഭക്ഷണത്തിനുശേഷം ഞങ്ങൾ ക്യാമ്പുകളിൽ വിശ്രമിച്ചു.

ചുറ്റും മഞ്ഞു മൂടിക്കിടക്കുന്ന ഹിമാലയപർവതനിരകളുടെ അടിവാരത്തിൽ വിസ്തൃതമായിക്കിടക്കുന്ന ഒരു മൈതാനത്തിലാണ് ITBP യുടെ കമ്പനി ഹെഡ്ക്വാർട്ടേഴ്സും KMVN ക്യാമ്പും സ്ഥിതിചെയ്യുന്നത്. ഷീറ്റുകൾ മേഞ്ഞ, ചെറിയ, സ്ഥിരം ഷെഡ്ഡുകൾ ആ മൈതാനമാകെ വ്യാപിച്ചു കിടക്കുന്നു. മെഡിക്കൽ, എമിഗ്രേഷൻ, ഓഫീസുകൾ, തുടങ്ങി താമസസ്ഥലങ്ങൾ വരെ ഇവിടെയുണ്ട്. വൃത്തിയുള്ള കുളിമുറികളും കക്കൂസുകളും ഒരു ഭാഗത്തായി വേണ്ടത്രയുണ്ട്. ചൂടുവെള്ളം ആവശ്യാനുസരണം ലഭിക്കാൻ ഏർപ്പാടുണ്ട്. കാലാപാനിയിലെ കാളീക്ഷേത്രം ചെറുതാണെങ്കിലും കാണാൻ കൗതുകമുള്ളതാണ്. ക്ഷേത്രത്തിന്റെ പിൻഭാഗത്തായി നിലകൊള്ളുന്ന പടുകൂറ്റൻ പർവതനിരകളിൽപ്പെട്ട ശിവപർവതത്തിൽ നിന്നാണ് കാളീനദിയുടെ ഉത്ഭവം. ഇവിടെയുള്ള ശിവകുണ്ഡിൽനിന്നും നദി അതിന്റെ പ്രവാഹംതുടങ്ങുന്നു. കാലാപാനി ഉൾപ്പെട്ട ഭൂവിഭാഗം മുമ്പ് നേപ്പാളിന്റെ കൈവശമായിരുന്നു. തന്ത്രപ്രധാനമായ ഈ ഭാഗത്ത് നേപ്പാളിന്റെ ശ്രദ്ധ വേണ്ടത്ര പതിയാത്തതിനാൽ ഇന്ത്യ ഈ ഭാഗം കൈയടക്കുകയാണ് ഉണ്ടായത്. നേപ്പാളിന് ഇതിൽ പ്രധിഷേധമുണ്ടെന്ന് പറയുന്നു.

കാലാപാനിയിലെ ITBP മേലധികാരി ദൽഹി സ്വദേശിയായ മി.ബാജി സിങ്ങാണ്. അൽമോറക്കാരനായ ഷസ്തിദത്ത് ഭട്ടാണ് KMVN മാനേജർ. ബാജിസിങ്ങിന്റെ മുറിയിൽ, ഷസ്തിദത്ത്ഭട്ടുമൊത്ത്, ഞാൻ കുറച്ചധികം നേരം സംസാരിച്ചിരുന്നു. ITBP യുടെ പ്രധാനചുമതല ഈ ഭാഗത്തുള്ള അതിർത്തി സംരക്ഷണമാണ്. ഇന്ത്യൻ ആർമിയും ഇതിൽ പങ്കുചേരുന്നു. ലോങ്ങ്പട്രോളിങ്ങും ഷോർട്ട്പട്രോളിങ്ങും ഇവർ സംയുക്തമായി നിർവഹിയ്ക്കുന്നു. ഈ ക്യാമ്പുകളിലേയ്ക്കുള്ള റേഷൻസാമഗ്രികളും മണ്ണെണ്ണ തുട

ങ്ങിയ മറ്റു നിത്യോപയോഗ വസ്തുക്കളും കോവർക്കഴുതകളുടെ പുറത്തേറ്റി ദൂരെയുള്ള ധാർച്ചുലയിൽനിന്നും കൊണ്ടുവരുന്നു. ഇവിടത്തെ ജീവിതത്തിന് പരിമിതികൾ ഏറെയുണ്ട്. നാടും വീടും വിട്ട് അതിദുർഘടമായ മലമടക്കുകളിൽ ദുസ്സഹമായ കൊടുംതണുപ്പ് സഹിച്ച് മാതൃഭൂമിയുടെ രക്ഷക്കുവേണ്ടി ഒരുകൂട്ടം സഹോദരന്മാർ രാപ്പകൽ പ്രവർത്തിക്കുന്നു എന്ന ചിന്ത എന്നിൽ വിവിധ വികാരങ്ങൾ ഉണർത്തി. ഏതുനിമിഷവും മരണം മുന്നിൽ കണ്ട് ജീവിക്കുന്ന ഇവരുടെ ആത്മധൈര്യത്തിന് മുന്നിൽ ഞാൻ ഒരു നിമിഷം ശിരസ്സ് കുനിച്ചുപോയി.

നാലുമണിയാകുന്നതിന് മുമ്പ്തന്നെ കൊടുംതണുപ്പ് അനുഭവപ്പെട്ടുതുടങ്ങി. ധാർച്ചുലയിൽനിന്നും കയറ്റിവിട്ടിരുന്ന ഞങ്ങളുടെ പ്രധാനലഗ്ഗേജ് മുൻപേ ഇവിടെ എത്തിയിരുന്നു. സുരീന്ദ്രകുമാറിന്റെ സഹായത്തോടെ ലഗ്ഗേജ് അഴിച്ച് ഇവിടേയ്ക്കായി കരുതിയിരുന്ന കനത്ത കമ്പിളിവസ്ത്രങ്ങൾ പുറത്തെടുത്തു. അതുവരെ ഉപയോഗിച്ച വസ്ത്രങ്ങൾ ഒരു പ്രത്യേകബാഗിൽ നിറച്ച് KMVN അധികൃതരെ ഏല്പിച്ചു. ഞങ്ങൾ മടങ്ങിവരുമ്പോൾ, ഞങ്ങളുടെ കൂടെത്തന്നെ, അവരത് ധാർച്ചുലയിൽ എത്തിയ്ക്കാൻ വേണ്ടതായ നടപടികൾ എടുക്കും. കൈവശമുള്ള ഇന്ത്യൻ രൂപയും ഉപയോഗിച്ച ഫിലിം റോളുകളും ഞങ്ങൾ ITBP അധികൃതരെ ഏല്പിച്ച് രസീത് വാങ്ങിച്ചു. ഇന്ത്യൻഭാഗത്ത് ഉപയോഗിച്ച ഫിലിംറോളുകൾ ചൈനീസ് എമിഗ്രേഷൻ ഉദ്യോഗസ്ഥന്മാർ കൈവശപ്പെടുത്തിയേയ്ക്കാൻ സാദ്ധ്യതയുള്ളതുകൊണ്ടാണ് ഇക്കാര്യത്തിൽ ITBP ഉദ്യോഗസ്ഥന്മാർ നിയന്ത്രണം ഏർപ്പെടുത്തിയിട്ടുള്ളത്.

യാത്രാസംഘത്തിലെ പലരുടേയും ആരോഗ്യസ്ഥിതി അത്ര മെച്ചമായിരുന്നില്ല. ലെയ്സൺ ഓഫീസർക്ക് അതുകാരണം വല്ലാത്ത ആശങ്കയുണ്ടായിരുന്നു. ITBP യുടെ ഡോക്ടർ അനിൽ അസ്വസ്ഥത പ്രകടിപ്പിച്ചവരെയെല്ലാം വിശദമായി പരിശോധിച്ചു. മലച്ചൊരുക്കായിരുന്നു മിക്കവരുടേയും അസുഖത്തിന് കാരണം. തലവേദന, തലകറക്കം, കിതപ്പ്, ആഞ്ഞ് ശ്വാസം വലിയ്ക്കൽ, വിശപ്പില്ലായ്മ തുടങ്ങിയവയാണ് മലച്ചൊരുക്കിന്റെ ലക്ഷണങ്ങൾ. ഉയർന്നമലമടക്കുകളിൽ കണ്ടുവരുന്ന മറ്റൊരു മാരകരോഗമാണ് 'HAPO' (High Altitude Pulmonary Odema). ഓക്സിജന്റെ കുറവുമൂലം ശരീരത്തിൽ പല മാറ്റങ്ങളും സംഭവിക്കുന്നതിനാൽ ശ്വാസകോശത്തിൽ ദ്രാവകം അടിഞ്ഞുകൂടുന്നു. പെട്ടെന്ന് വൈദ്യസഹായം ലഭിക്കേണ്ട ഒരു അസുഖമാണ് ഇത്. കഴിഞ്ഞ രണ്ടു രാത്രികളിലും ഉറക്കമരുന്നുകൾ കഴിച്ചാണ് മിക്കവരും ഉറങ്ങിയിരുന്നത്. പുതിയ ചുറ്റുപാടുകളുമായി ശരീരം ഇണങ്ങിച്ചേർന്നിട്ടില്ല എന്നറിയിക്കുവാനുള്ള പ്രകൃതിയുടെ ഒരു വിദ്യയാണ് ഈ അസുഖങ്ങൾ. ഇത്തരത്തിലുള്ള ദുർഘടമായ യാത്രകളിൽ ശരീരത്തെ ദേശാന്തരശീതോഷ്ണങ്ങൾക്ക് പാകപ്പെടുത്തുക (acclimatize) എന്ന ഉദ്ദേശ്യത്തോടെയാണ് ഓരോ ക്യാമ്പുകളും സംവിധാനം ചെയ്തിരിക്കുന്നത്. 11,000 അടി കഴിഞ്ഞാൽ വായു

വിന് തീരെ കട്ടിയില്ല. അന്തരീക്ഷസമ്മർദം കുറവായിരിയ്ക്കുകയും ചെയ്യും. നമ്മൾ കാലാവസ്ഥയ്ക്ക് അനുയോജ്യരായിത്തീരുക മാത്രമാണ് ഇതിനെയൊക്കെ മറികടക്കാനുള്ള പോംവഴി.

സന്ധ്യമയങ്ങിയതോടെ കൊടുംതണുപ്പാണ് അനുഭവപ്പെട്ടത്. കട്ടിയുള്ള കമ്പിളിബനിയൻ, ഫുൾ സ്വെറ്റർ, ജീൻസ്ഷർട്ട്, പുൾഓവർ, ലെതർ കയ്യുറകൾ, ജീൻസ് പാന്റ്സ്, മങ്കിക്യാപ്പ്, കഴുത്തിൽ മഫ്ളർ തുടങ്ങിയവയൊക്കെ ധരിച്ചിട്ടും ശരീരം കിടുകിടാ വിറച്ചുകൊണ്ടിരുന്നു. കാളീക്ഷേത്രത്തിലെ കൂട്ടഭജനയിൽ പങ്കെടുത്തശേഷം ആറുമണിയോടെ ഞാനും മി. മൊഹ്തയും ബാജിസിങ്ങിന്റെ മുറിയിൽ വീണ്ടും ഒത്തുചേർന്നു. ചൂടുള്ള തക്കാളിസൂപ്പ് കുറേശ്ശെയായി നുകർന്നുകൊണ്ട് ഞങ്ങൾ നർമ്മസംഭാഷണങ്ങളിൽ മുഴുകി. കൈലാസ്-മാനസരോവർ യാത്രയിലെ ചില ബാച്ചുകാർ കാലാപാനിയിലെ പട്ടാളക്കാർക്കായി ചില സ്നേഹോപഹാരങ്ങൾ സമർപ്പിയ്ക്കാറുണ്ടെന്നും അത്തരത്തിലുള്ള എന്തെങ്കിലും ചെയ്തുതന്നാൽ അത് വളരെ ഉപകാരപ്രദമാവുമെന്നും ബാജിസിങ്ങ് സൂചിപ്പിച്ചു. കാളീക്ഷേത്രത്തിലേയ്ക്ക് ആവശ്യമായ ഉപകരണങ്ങൾ, കാറ്റാടിയന്ത്രം, സൗരോർജ്ജത്താൽ പ്രവർത്തിയ്ക്കുന്ന വിളക്കുകൾ അങ്ങിനെ പലതും സംഭാവനകളായി കിട്ടാറുണ്ടെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. ഒരു കൂടിയാലോചന നടത്തിയശേഷം അത്താഴസമയത്ത് ഒരു പ്രഖ്യാപനം നടത്താൻ കഴിഞ്ഞേയ്ക്കുമെന്ന് മൊഹ്ത മറുപടി പറയുകയുംചെയ്തു. ഹരിഹറും ഞാനും സഹയാത്രികരുമായി ബന്ധപ്പെടുകയും എല്ലാവരുടേയും അഭിപ്രായസമന്വയപ്രകാരം മൊഹ്തയെ ആ ഉപഹാരനിശ്ചയത്തിന് ഏകകണ്ഠമായി അധികാരപ്പെടുത്തുകയും ചെയ്തു.

അത്താഴം നേരത്തെ തയ്യാറാക്കിയിരുന്നു. ഏഴരമണിയോടുകൂടി ഞങ്ങൾ മെസ്സിലെ ഭക്ഷണഹാളിൽ ഒത്തുചേർന്നു. അന്നേരം മൊഹ്ത തന്റെ തീരുമാനം അറിയിച്ചു. 5-ാം ബാച്ചിന്റെ വകയായി കാളീക്ഷേത്രത്തിന്റെ വലതുഭാഗത്തുള്ള കൊച്ചുമൈതാനത്തിൽ സൈനികർക്ക് വിശ്രമിക്കാനും മറ്റുമായി ഒരു ചെറിയ വിശ്രമമന്ദിരം നിർമിച്ചുകൊടുക്കാമെന്നായിരുന്നു അദ്ദേഹത്തിന്റെ വാഗ്ദാനം. വൃത്താകൃതിയിൽ, ഷീറ്റുമേഞ്ഞ, സിമന്റ് ബെഞ്ചുകളുള്ള ഈ വിശ്രമസങ്കേതത്തിന്റെ ചുറ്റും മനോഹരമായ ഒരു പൂന്തോട്ടവും പുൽത്തകിടിയും വേണമെന്നും അദ്ദേഹം നിഷ്കർഷിച്ചു. പതിമൂവ്വായിരത്തിൽപ്പരം രൂപ ചെലവ് വരുന്ന ഈ സംരംഭത്തിന്റെ നിർമാണച്ചുമതല ബാജിസിങ്ങിനെ ഏല്പിക്കുകയും ചെയ്തു. കൈലാസ്-മാനസരോവർ യാത്ര കഴിഞ്ഞ് തിരിച്ചുവരുമ്പോൾ ഈ മന്ദിരത്തിന്റെ ഉദ്ഘാടനം നിർവഹിക്കാൻ കഴിയുമെന്നും അതിനുവേണ്ടതായ നടപടികൾ ഉടനെ ആരംഭിയ്ക്കാമെന്നും അദ്ദേഹം ഉറപ്പുനൽകി.

എട്ടുമണി കഴിഞ്ഞപ്പോൾ, കാലാവസ്ഥയിൽ പ്രകടമായ മാറ്റങ്ങൾ കണ്ടുതുടങ്ങി. കൊടുംതണുപ്പിന്റെ കൂടെ വീശിയടിക്കുന്ന കാറ്റും ചാറ്റൽമഴയും

ഒന്നിച്ചപ്പോൾ ശരീരമാകെ മരവിയ്ക്കുന്നപോലെ തോന്നി. കനത്ത മൂടൽമഞ്ഞു കാരണം ദൃശ്യശക്തി പൂജ്യം ഡിഗ്രിയായിരുന്നു. ഭക്ഷണത്തിനുശേഷം ക്യാമ്പിലേയ്ക്ക് മടങ്ങുമ്പോൾ മി.ഷസ്തിദത്ത് സംഭാഷണമദ്ധ്യേ സൂചിപ്പിച്ച ഒരു പരാമർശം എന്റെ മനസ്സിനെ ഹഠാദാകർഷിച്ചു. രാത്രി പന്ത്രണ്ടിനുശേഷം പൂർണചന്ദ്രൻ ഉദിച്ചുനില്ക്കുന്ന അസുലഭദൃശ്യം ജീവിതത്തിൽ ഒരിയ്ക്കലെങ്കിലും കാണേണ്ടതുതന്നെയാണ് എന്നായിരുന്നു അദ്ദേഹത്തിന്റെ പരാമർശം. ഭാഗ്യമുണ്ടെങ്കിൽ കാലാവസ്ഥ തികച്ചും അനുകൂലമാകുമെന്നും അപ്പോൾ അതു ഭംഗിയായി ആസ്വദിയ്ക്കാൻ കഴിഞ്ഞേയ്ക്കുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

പൂർണചന്ദ്രനെ കണ്ടാസ്വദിയ്ക്കുവാനുള്ള അസുലഭാവസരത്തെപ്പറ്റി സഹയാത്രികരോട് വേണ്ടത്ര വിശദീകരിച്ചുപറഞ്ഞുവെങ്കിലും ആർക്കും താത്പര്യമില്ലായിരുന്നു. ഹരിഹർപോലും ഒഴിഞ്ഞുമാറി. പകൽ സമയത്തെ കഠിനമായ യാത്ര, തണുപ്പുകൊണ്ട് മരവിച്ചുപോകുന്ന കാലാവസ്ഥ, മലച്ചൊരുക്കിന്റെ അസ്വാസ്ഥ്യങ്ങൾ ഇതൊക്കെക്കൂടിയാവുമ്പോൾ താത്പര്യക്കുറവ് തോന്നുന്നത് തികച്ചും സ്വാഭാവികം മാത്രം.

ഒന്നുമയങ്ങി, നല്ലപോലെ വിശ്രമിച്ച് പൂർണചന്ദ്രനെ കാണണമെന്ന ദൃഢനിശ്ചയത്തോടെ ഞാൻ കിടക്കസ്സഞ്ചിയിലേയ്ക്ക് കയറിക്കൂടി. അലാറം വെയ്ക്കാതെത്തന്നെ ഉറക്കത്തിൽനിന്ന് കൃത്യസമയത്ത് ഉണർന്നെഴുന്നേൽക്കുവാനുള്ള ഒരു കഴിവ് ഞാൻ വളരെമുമ്പുതന്നെ വളർത്തിയെടുത്തിരുന്നു. കിടക്കുമ്പോൾ, പ്രാർഥനയ്ക്ക്ശേഷം, മനസ്സിനെ നല്ലതുപോലെ ഏകാഗ്രമാക്കി ഉണരേണ്ട സമയം മനസ്സിൽ പലതവണ ഉരുവിടുന്നു. ഒരിയ്ക്കൽപ്പോലും പിഴയ്ക്കാതെ കൃത്യസമയത്തുതന്നെ ഉണർന്നിട്ടുമുണ്ട്. നമുക്കൊന്നും ഇനിയും അറിയാൻകഴിയാത്ത ഉപബോധമനസ്സിന്റെ ചില സവിശേഷതകൾ കൊണ്ടാണ് ഇതൊക്കെ സംഭവിയ്ക്കുന്നത്. പരിശീലനംകൊണ്ട് ഇത് ആർക്കും സാദ്ധ്യമാകുമെന്നാണ് എന്റെ വിശ്വാസം.

ഗാഢനിദ്രയിൽനിന്ന് ഉണർന്ന് ടോർച്ചടിച്ച് സമയം നോക്കിയപ്പോൾ പന്ത്രണ്ടാകാൻ അഞ്ചുമിനിറ്റുണ്ട്. കമ്പിളിവസ്ത്രങ്ങൾ ധരിച്ചിരുന്നത് ഒന്നു പരിശോധിച്ച് തൃപ്തിപ്പെട്ടതിനുശേഷം കയ്യുറകളും ഷൂസും ക്ഷണത്തിൽ മുറുക്കിക്കെട്ടി വാതിൽ തുറന്ന് പുറത്തേയ്ക്ക് ഇറങ്ങി. നേരം പുലർന്ന് ഒമ്പത് മണിയെങ്കിലും ആയല്ലോ എന്നാണ് എനിയ്ക്കാദ്യം തോന്നിയത്. വീണ്ടും സമയം നോക്കി. കൃത്യം പന്ത്രണ്ട് മണിതന്നെ. ക്യാമ്പ് ഷെഡ്ഡിന്റെ ചെറിയ വരാന്തയിൽ നിന്ന് ആകാശത്തേയ്ക്ക് നോക്കി. അനേകായിരം നക്ഷത്രങ്ങൾ ജ്വലിച്ചുനില്ക്കുന്നതിന്റെ ഇടയിലായി ചന്ദ്രൻ പൂർണപ്രകാശം പരത്തി ഉദിച്ചുനിൽക്കുന്നു. കഠിനമായ തണുപ്പുണ്ടായിരുന്നുവെങ്കിലും മൂടൽമഞ്ഞും മഴയും നിശ്ശേഷം ഒഴിഞ്ഞുനിന്നു. ഒരു പുഴുവിനെപ്പോലും വ്യക്തമായി

കാണാവുന്ന ആ പൂനിലാവിന്റെ ഭംഗി മതിവരുവോളം ആസ്വദിയ്ക്കാനായി നടവഴിയിൽനിന്ന് ഏകദേശം രണ്ടു ഫർലോങ്ങ് ദൂരത്തായി സ്ഥിതിചെയ്യുന്ന ഒരു ചെറിയ പാറക്കെട്ട് ലക്ഷ്യമാക്കി ഞാൻ നടന്നു.

പാറക്കൂട്ടത്തിലെ ഏറ്റവും വലിയ പാറയുടെ മുകളിലേയ്ക്ക് വലിഞ്ഞു കയറിയശേഷം നിരപ്പായ ആ പ്രതലത്തിൽ ഞാൻ ഇരുപ്പുറപ്പിച്ചു. സൗന്ദര്യം നിറഞ്ഞുകവിഞ്ഞൊഴുകുന്ന ആ അന്തരീക്ഷവും അതിന്റെ ചുറ്റുപാടുകളും ആശ്ചര്യത്തോടെ നോക്കിക്കണ്ടു. ചന്ദ്രബിംബത്തിന്റെ അസാധാരണമായ വലുപ്പം എന്നിൽ ഏറെ കൗതുകമുണർത്തി. ചന്ദ്രനിൽ തെളിഞ്ഞുകാണുന്ന കളങ്കം എന്താണെന്നറിയാനുള്ള ജിജ്ഞാസയിൽ ഏറെനേരം അതിൽ നോക്കിയിരുന്നു. കാളിദാസന്റെ രഘുവംശത്തിൽ, ഭൂമിയുടെ ഛായയാണ് ചന്ദ്രനിൽ കളങ്കംപോലെ കാണുന്ന പാട് എന്നൊരു പരാമർശമുണ്ട്.

* "അവൈമി ചൈനാമനഘേതി; കിന്തു
ലോകാപവാദോ ബലവാൻ മതോ മേ;
ഛായാ ഹി ഭൂമേഃ ശശിനോ മലത്വേ-
നാരോപിതാ ശുദ്ധിമതഃ പ്രജാഭിഃ"

നോക്കെത്താത്ത ദൂരത്തോളം വിസ്തൃതിയിൽ കിടക്കുന്ന ഹിമമടക്കുകളിൽ, പതിനായിരക്കണക്കിന് മെഗാവാട്ട് ശക്തിയുള്ള ഒരു സർച്ച്ലൈറ്റ് നൽകുന്ന പ്രകാശംപോലെ, പൂർണേന്ദു നിലാവ് ഒഴുകിക്കിടക്കുന്നത് കാണുമ്പോൾ ഭൂമിയിലൊരു സ്വർഗമുണ്ടെങ്കിൽ അതിവിടെയാണെന്ന് ആരും സമ്മതിച്ചുപോകും. അന്തരീക്ഷത്തിൽ പാറിനടക്കുന്ന ഹിമശകലങ്ങൾ ചന്ദ്രകിരണങ്ങൾ ഏറ്റുവാങ്ങി വജ്രശോഭപോലെ വെട്ടിത്തിളങ്ങുമ്പോൾ ഉദിച്ചുനില്ക്കുന്ന ചന്ദ്രബിംബത്തിന് ചമരിക്കൂട്ടങ്ങൾ വെഞ്ചാമരം വീശി അഭിവാദ്യങ്ങൾ അർപ്പിയ്ക്കുകയാണോ എന്നുതോന്നിപ്പോയി. ഓരോ ഹിമക്കൊടുമുടിക്കും പൂർണേന്ദു നൽകുന്ന നിലാവും നിഴലും അപാരമായ ഭംഗിയിൽ സമന്വയിപ്പിച്ചിരിയ്ക്കുന്നത് കാണുമ്പോൾ പ്രകൃതിയുടെ ആ കരവിരുതിനു മുമ്പിൽ നമ്മൾ ആശ്ചര്യഭരിതരായിപ്പോകും.

കാലാപാനിയിലെ സമസ്തജീവജാലങ്ങളും ഗാഢനിദ്രയിലാണ്ടുകഴിഞ്ഞ ആ അസമയത്ത് ഒറ്റയ്ക്കങ്ങനെ വിജനമായൊരു സ്ഥലത്ത് അധികനേരം ഇരിയ്ക്കുന്നതിലെ അപാകതയെക്കുറിച്ച് ഓർത്തപ്പോൾ ഞാൻ മടങ്ങാൻ തീരുമാനിച്ചു. കിടുകിടാവിറയ്ക്കുന്ന തണുപ്പും പേറി ക്യാമ്പിലെത്തിയപ്പോൾ സമയം ഒന്നര കഴിഞ്ഞിരുന്നു.

---

* സീത നിർദ്ദോഷയാണെന്ന് എനിയ്ക്കറിവുള്ളതാണ്. എന്നാൽ ലോകാപവാദമാണ് വലുതെന്ന് ഞാൻ കരുതുന്നു. ഭൂമിയുടെ നിഴലാണല്ലോ തെളിഞ്ഞ ചന്ദ്രന് കളങ്കമായി ജനങ്ങളാൽ ആരോപിക്കപ്പെട്ടിരിക്കുന്നത്.



കാലാപാനിയിലെ മൈതാനം



കാലാപാനി ക്യാമ്പ്

Location map of Kumaun
Delhi
U.P.
INDIA
KUMAUN
N
TIBET
Bageshwar
Almora
Pithoragarh
Nainital
Champawat
NEPAL
Udham Sing Nagar
Rudrapur
INDEX
— — — District Boundary
◎ District Head Quater
Commissionery Head Quater
0 30 km

കുമയൂൺ

# 8-ാം ദിവസം നാഭിധാങ്ങ്

കലാപാനിയിലെ ഉദയം 4.45ന് ആയിരുന്നു. 4.30ന്തന്നെ ഞങ്ങൾ എഴുന്നേറ്റ് തയ്യാറായി. നേരത്തേ ഉറക്കമുണരുന്നതുകൊണ്ട് പലവിധത്തിലുമുള്ള ഗുണങ്ങൾ ശരീരത്തിന് ഉണ്ടാകുമെന്ന് ആചാര്യന്മാർ പറയുന്നു.

"ബ്രാഹ്മേ മുഹൂർത്ത ഉത്തിഷ്ഠേൽ
സ്വസ്ഥോ രക്ഷാർത്ഥമായുഷഃ"

കാലാപാനിയിലെ ഉദയം ഞങ്ങളെ തീർത്തും നിരാശപ്പെടുത്തി. ഗുൻജിയിലെ പ്രൗഢഗംഭീരമായ ഉദയവുമായി താരതമ്യം ചെയ്യുമ്പോൾ ഇതൊരു സാധാരണ ഉദയം മാത്രമായിരുന്നു. ഉദയം കാണാൻ മെനക്കെടാതെ ഞങ്ങൾ പ്രഭാതപരിപാടികളുമായി സാവകാശം സമയംതള്ളിനീക്കി. കാളീക്ഷേത്രത്തിൽ ദർശനംനടത്താൻ ആറുമണി കഴിയണമെന്നറിഞ്ഞപ്പോൾ ഹരിഹറും ഞാനും കൂടി വേദപാരായണത്തിൽ മുഴുകി. കുതിരക്കാർക്ക് നിർദേശങ്ങൾ നൽകിക്കൊണ്ടിരുന്ന മൊഹ്ത ഉടനെത്തന്നെ ഞങ്ങളുടെ ക്യാമ്പിലെത്തി പാരായണത്തിൽ പങ്കുചേർന്നു.

ആറുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ക്ഷേത്രത്തിൽ പോയി ദർശനം നടത്തി. പിന്നെ, സാവകാശത്തിൽ പ്രാതൽ കഴിച്ച് യാത്രയ്ക്ക് തയ്യാറായി. എമിഗ്രേഷൻ നടപടികൾ കഴിച്ച് തയ്യാറാക്കിവച്ചിരുന്ന പാസ്പോർട്ട് തിരികെ വാങ്ങിയശേഷം എല്ലാവർക്കും കൈകൊടുത്ത് യാത്ര പറഞ്ഞു.

കാലാപാനിയിൽനിന്ന് നാഭിധാങ്ങിലേക്ക് ഒമ്പതുകിലോമീറ്റർ ദൂരമേയുള്ളു. നഭിധാങ്ങിലെ ഉയരം 14,500 അടിയാണ്. പൻഖാ എന്നൊരു കൊച്ചുനദിയുടെ തീരത്തുകൂടിയാണ് ആദ്യത്തെ ഒരു മൈൽ ദൂരം ഞങ്ങൾ യാത്രചെയ്തത്. കുത്തനെയുള്ള കയറ്റങ്ങൾ ഇല്ലായിരുന്നുവെങ്കിലും നീണ്ട

കിടക്കുന്ന കയറ്റങ്ങളായിരുന്നതിനാൽ യാത്ര ക്ലേശകരമായിരുന്നു. വായുവിന് കട്ടി കുറവായതിനാൽ ശ്വാസകോശങ്ങൾക്ക് അമിതഭാരം ഏല്ക്കേണ്ടിവന്നിരുന്നു. ചെറിയ പച്ചപ്പുകളും, വിടർന്നുനില്ക്കുന്ന പുഷ്പങ്ങളും അങ്ങിങ്ങായി കാണുന്ന പച്ചപ്പുൽമൈതാനങ്ങളും മനസ്സിന് കുളിർമ നല്കി.

പൻഖാ നദീതീരത്തുനിന്നും ഒരു ചെറിയ മരപ്പാലം കടന്ന് അപ്പുറത്തെത്തിയശേഷം ഞങ്ങൾ കുറച്ചുസമയം വിശ്രമിച്ചു. ഗ്ലൂക്കോസ് കലക്കിയ വെള്ളം ഓരോ ഗ്ലാസ് കുടിച്ചശേഷം നീണ്ടുകിടക്കുന്ന ഒരു വലിയ കയറ്റം കയറി ഇറങ്ങി വീണ്ടും ഒരു നദീതീരത്തു എത്തിച്ചേർന്നു. ലിപു ലേഖ്പാസ്സിൽനിന്നും ഒഴുകിയെത്തുന്ന ലിപുഗാഡ് എന്ന നദി സാമാന്യം വലുതാണെങ്കിലും വെള്ളം കുറവാണ്. ഒഴുക്കിനും വേണ്ടത്ര ശക്തിയില്ല. നദീതീരത്തുള്ള ചെറിയ മലകൾ കയറിയും ഇറങ്ങിയും ഞങ്ങൾ ഒന്നര കിലോമീറ്ററോളം യാത്രചെയ്തു. ആദികൈലാസത്തിലെ കുട്ടിത്തടാകത്തിൽനിന്നുദ്ഭവിക്കുന്ന റിപു എന്ന ഒരു കൊച്ചരുവി ലിപുഗാഡ് നദിയുമായി സംയോജിയ്ക്കുന്ന സ്ഥലത്തിന്നരികെ ചായ കഴിയ്ക്കാനായി കുറച്ചുനേരം ചെലവഴിച്ചു.

കഠിനമായ തണുപ്പാണ് അനുഭവപ്പെട്ടുകൊണ്ടിരുന്നത്. 14,000 അടിയോളം ഉയരത്തിലേയ്ക്ക് അടുത്തുകൊണ്ടിരിക്കുകയായിരുന്നു ഞങ്ങൾ. ശ്വാസോച്ഛ്വാസം പലർക്കും ബുദ്ധിമുട്ടുകൾ ഉണ്ടാക്കി. രാജസ്ഥാൻ സ്വദേശിയായ ഡോക്ടർ അനിൽ ഓരോരുത്തരേയും പ്രത്യേകം കണ്ട് നിർദ്ദേശങ്ങൾ നൽകിയിരുന്നു. ITBP യുടെ ഈ പട്ടാളഡോക്ടർ കുതിരപ്പുറത്ത് സഞ്ചരിച്ച് ഓരോ യാത്രക്കാരനേയും പ്രത്യേകം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. വിശ്രമസമയത്ത്, അവശത കാണിച്ചിരുന്ന യാത്രക്കാർക്ക്, മരുന്നും മറ്റു പാനീയങ്ങളും കൊടുക്കാൻ ഡോക്ടർ പ്രത്യേക നിഷ്കർഷകാണിച്ചിരുന്നു.

നദീസംഗമത്തോട് ചേർന്നുകിടക്കുന്ന വിശാലമായ മലയടിവാരത്തിൽ ഞങ്ങളുടെ സംഘത്തിലെ കുതിരകൾ അത്യാർത്തിയോടെ മേഞ്ഞുനടക്കുന്ന കാഴ്ച ഞാൻ കൗതുകത്തോടെ നോക്കിയിരുന്നു. കുതിരക്കാർ മൂർച്ചയുള്ള ഒരുതരം ആയുധംകൊണ്ട് പുല്ലും ചെടികളും അരിഞ്ഞുവീഴ്ത്തി ചെറിയ കെട്ടുകളാക്കി വയ്ക്കുന്നുണ്ടായിരുന്നു. രാത്രിയിൽ കുതിരകൾക്ക് ഭക്ഷിയ്ക്കാനായി കരുതിവെയ്ക്കുന്നതാകും എന്നായിരുന്നു എന്റെ ചിന്ത. പക്ഷേ, സുരീന്ദ്രകുമാർ പറഞ്ഞ വിവരണം കേട്ടപ്പോൾ അദ്ഭുതം തോന്നി. ആദികൈലാസത്തിന്റെ പരിസരപ്രദേശങ്ങളിൽ വൻതോതിൽ വളരുന്ന അമൂല്യങ്ങളായ ഈ ഔഷധസസ്യങ്ങൾ ശേഖരിച്ച് ഔഷധനിർമാണകമ്പനികൾ കൊള്ളലാഭമുണ്ടാക്കുന്നത് അയാൾ വിവരിച്ചുതന്നു. മലവർഗക്കാരാണ് ടൺ കണക്കിന് ഔഷധസസ്യങ്ങൾ ശേഖരിച്ച് ഏജന്റുമാർക്ക് എത്തിച്ചുകൊടുക്കുന്നത്. ആടുമാടുകളും, കുതിര, യാക്ക് എന്നീ മൃഗങ്ങളും ഔഷധച്ചെടികൾ ഭക്ഷിയ്ക്കാൻ വല്ലാത്ത ആർത്തി കാണിക്കാറുണ്ടെന്നും അവയുടെ ആരോഗ്യരഹസ്യം ഇതുതന്നെയാണെന്നും സുരീന്ദ്രകുമാർ കൂട്ടിച്ചേർത്തു.

മാൽപ്പ-ഗുൻജി യാത്രാമധ്യേ കാളീനദിയുടെ മുകളിൽക്കൂടിയുള്ള താത്കാലിക പാലം



കാലാപാനിയിലെ കാളീക്ഷേത്രം

ഡോൾമ ചുരത്തിൽനിന്നു ദൃശ്യമാകുന്ന ഗൗരീകുണ്ഡ്-5 തടാകങ്ങൾ



മാനസസരസ്സിൽ പ്രതിഫലിച്ചുകിടക്കുന്ന ബ്രഹ്മത്തിന്റെ ദിവ്യവെളിച്ചം.

ഒരു സംഘം പട്ടാളക്കാർ ചായ തിളപ്പിച്ചെടുക്കാനുള്ള തീവ്രശ്രമത്തിലായിരുന്നു. വാട്ടിയെടുത്ത് ഉണക്കിയ ഉരുളക്കിഴങ്ങിന്റെ പൂളുകൾ എണ്ണയിൽ പൊരിച്ചെടുക്കുകയാണ് മറ്റൊരുകൂട്ടം പട്ടാളക്കാർ. ചായ തയ്യാറാകാൻ താമസമുണ്ടെന്ന് കണ്ടതിനാൽ ഒരു പിടി ചിപ്സ് വാരിയെടുത്ത് ഹരിഹറും ഞാനും സസ്യശേഖരങ്ങൾ കാണുവാൻ ആ പരിസരത്ത് ഒന്നു ചുറ്റിക്കറങ്ങി. ബോട്ടണി അദ്ധ്യാപകനായ മി. ബലറാം ഡേയും ഞങ്ങളുടെ കൂടെവന്നു. ആ പരിസരംവിട്ട് അധികംദൂരെ പോകരുതെന്നും കഴിയുന്നത്ര വേഗത്തിൽ തിരിച്ചുവരണമെന്നും ആയുധധാരിയായ ഒരു പട്ടാളക്കാരൻ സൗമ്യമായ ഭാഷയിൽ ഞങ്ങളെ ഉപദേശിച്ചു. പട്ടാളത്തിന്റെ ആ ജാഗ്രതയിൽ എനിക്കേറെ സന്തോഷം തോന്നി. ഔഷധസസ്യങ്ങളുടെ ഒരു വലിയ കലവറതന്നെയാണ് ഞങ്ങൾ അവിടെ കണ്ടത്. ഹിമക്കൊടുമുടികളിൽനിന്ന് ഒലിച്ചിറങ്ങിവരുന്ന ചെറിയ ചോലത്തടങ്ങളുടെ ഫലഭൂയിഷ്ഠമായ തീരങ്ങളിൽ തഴച്ചുവളർന്നുനിൽക്കുന്ന വിവിധയിനം ചെടികൾ ആശ്ചര്യത്തോടെ മാത്രമേ നോക്കിക്കാണുവാൻ കഴിയുകയുള്ളൂ. കുതിരക്കാരിൽവച്ച് ഏറെ പ്രായം ചെന്ന രാംസിങ്ങ് പുൽക്കെട്ടുമായി അതുവഴിവന്നപ്പോൾ ഞങ്ങൾ സസ്യങ്ങളുടെ പേരുകളും വിശദാംശങ്ങളും ചോദിച്ചറിഞ്ഞു. ഉച്ചരിയ്ക്കാൻ പോലും പ്രയാസമായ ആ പേരുകൾ എഴുതിയെടുക്കാനുള്ള ശ്രമം ഞാൻ തത്കാലം ഉപേക്ഷിച്ചെങ്കിലും ഡോ. അനിലുമായി ഇതേക്കുറിച്ച് സംസാരിക്കണമെന്ന് മനസ്സിൽകരുതി. മൂർഖൻപാമ്പിന്റെ പത്തിപോലെയുള്ള ഇലകളോടുകൂടിയ ഒരിനംചെടികൾ, നക്ഷത്രങ്ങളുടെ ആകൃതിയിലുള്ള ഇലകളോടുകൂടിയ മറ്റൊരിനം ചെടികൾ, വെള്ളിത്തരികൾ വാരിവിതറിയപോലെയുള്ള ഇലകളുള്ള ചെടികൾ, തുടങ്ങി വൈവിധ്യമാർന്ന നൂറിൽപ്പരം ചെടികൾ ആ പ്രദേശമാകെ വളർന്നുനിൽക്കുന്നത് അതിശയകരമായ ഒരു കാഴ്ചയാണ്. വള്ളിച്ചെടികളും കുറ്റിച്ചെടികളും എല്ലാം ഇതിൽപ്പെടുന്നു.

ചായയും ചിപ്സും കഴിച്ചുകൊണ്ടിരിയ്ക്കുമ്പോൾ ഡോ. അനിലുമായി ഈ സസ്യവൈവിധ്യത്തെക്കുറിച്ച് സംസാരിച്ചു. ഡോ. മൊഹ്തയും സംഭാഷണത്തിൽ പങ്കുചേർന്നു. ടിബറ്റിനോട് ചേർന്നുകിടക്കുന്ന ഇന്ത്യൻ അതിർത്തിപ്രദേശങ്ങളിലാണ് ഔഷധസസ്യങ്ങൾ വൻതോതിൽ കണ്ടുവരുന്നത്. ഹിമാലയനിരകളുടെ ചായ്വ് ഇന്ത്യൻ പ്രദേശങ്ങളിലേയ്ക്കായതിനാൽ ഈ ഭാഗങ്ങളിൽ ധാരാളം മഴ ലഭിയ്ക്കുന്നു. മഴക്കാലം കഴിഞ്ഞാൽ മഞ്ഞ് ഉരുകി ഒലിച്ച് ഈ പ്രദേശങ്ങളെ സദാ നനവുള്ളതാക്കിത്തീർക്കുന്നു. മഞ്ഞുകാലത്ത് കനത്ത മഞ്ഞിന്നടിയിൽ മൂടപ്പെട്ടുകിടക്കുന്ന ചെടികളുടെ വേരുകളും വിത്തുകളും പ്രകൃതി ഭദ്രമായിസൂക്ഷിയ്ക്കുന്നു. മഞ്ഞുകാലം കഴിഞ്ഞാൽ ഉരുകിയൊലിച്ചുപോകുന്ന മഞ്ഞിന്റെ അടിയിൽനിന്ന് ഇവ വീണ്ടും പൊട്ടിമുളച്ച് പൊങ്ങിവരുന്നു. ടിബറ്റിന്റെ ഭാഗങ്ങളിൽ മഴകുറവായതിനാൽ വരണ്ടുകിടക്കുന്ന പ്രദേശങ്ങളാണ് അധികവും. ഇന്ത്യൻ മണ്ണിൽനിന്ന് ഈ അമൂല്യങ്ങളായ ഔഷധച്ചെടികൾ ടിബറ്റിലേയ്ക്ക് ഒളിച്ചു കടത്തി അവിടെ വിറ്റഴിയ്ക്കുകയാണ് ചെയ്യുന്നത്. ചൈന ലോകവിപണി

യിൽ വിറ്റഴിക്കുന്ന പ്രസിദ്ധമായ ടിബറ്റൻ ഔഷധങ്ങൾ ഭൂരിഭാഗവും ഇന്ത്യയുടെ ഔഷധച്ചെടികളിൽനിന്ന് വേർതിരിച്ച് എടുക്കുന്ന അത്യപൂർവ്വമായ മൂലകങ്ങൾ അടങ്ങിയവയാണ്. DHUA RHODIOLA എന്നൊരിനം ഔഷധച്ചെടിയിൽ 21 തരത്തിലുള്ള Biological Active Microelements ഉം 17 തരത്തിലുള്ള Amino Acid കളും അടങ്ങിയിട്ടുണ്ടെന്ന് ഗവേഷണഫലങ്ങൾ വ്യക്തമാക്കുന്നു. ഹൃദ്രോഗങ്ങൾ, പ്രമേഹം, ബി. പി., ആമാശയസംബന്ധമായ രോഗങ്ങൾ, കിഡ്നി തകരാറുകൾ, അപസ്മാരം തുടങ്ങിയവക്കുള്ള ജീവൻരക്ഷാമരുന്നുകൾക്കും, ക്ഷീണംതീർക്കാൻ, ഉത്സാഹക്കുറവു മാറ്റാൻ, ബുദ്ധിവികാസം, ദേഹപുഷ്ടി എന്നിവ നേടാൻ- ഒക്കെ ഉതകുന്ന ദേഹരക്ഷാമരുന്നുകൾക്കും ഹിമാലയൻ- ടിബറ്റൻ പ്രദേശങ്ങളിലെ ഔഷധച്ചെടികൾ വിപുലമായരീതിയിൽ ഉപയോഗപ്പെടുത്തിവരുന്നുണ്ട്.

ഹിമാലയത്തിലെ എല്ലാ പർവതങ്ങൾക്കുംവേണ്ടി ഭൂമിയെ പശുവാക്കി സങ്കല്പിച്ച് മഹാമേരു കറന്നെടുത്തുകൊടുത്തത് അമൂല്യങ്ങളായ രത്നൗഷധിശ്രേണികളാണെന്ന കാളിദാസന്റെ വരികൾ (കുമാരസംഭവം) ഞാൻ ഓർത്തുനോക്കി....

"യം സർവശൈലാഃ പരികല്പ്യ വത്സം
മേരൗ സ്ഥിതേ ദോഗ്ധരി ദോഹദക്ഷേ
ഭാസ്വന്തി രത്നാനി മഹൗഷധീശ്ച
പൃഥുപദിഷ്ടാം ദുദുഹുർധരിത്രീം"

ചൂടുള്ള ചായ അകത്തുചെന്നപ്പോൾ പുതിയൊരുണർവ്വും ഉത്സാഹവും അനുഭവപ്പെട്ടു. തൊട്ടടുത്തുള്ള ഒരു മരത്തിൽ ഒരു കൂട്ടം കാക്കകൾ വന്നിരുന്ന് ബഹളമുണ്ടാക്കിയപ്പോൾ വർദ്ധിച്ച കൗതുകത്തോടെ കുറച്ചുസമയം അത് നോക്കി നിന്നു. ധാർച്ചുലയിലും ഗാലയിലും കാക്കകളെ കണ്ടിരുന്നുവെങ്കിലും ഇത്രയും ഉയരംകൂടിയ സ്ഥലത്ത് കാക്കകൾ ഉണ്ടാകുമെന്ന് ഒട്ടും കരുതിയിരുന്നില്ല. കനത്ത മഞ്ഞ് മൂടിക്കിടക്കുന്ന ഈ പർവതപ്രദേശങ്ങളിൽ മറ്റു പക്ഷിവർഗങ്ങളും തീരെ കുറവായിരുന്നു. കേരളത്തിലെ കാക്കകളെ അപേക്ഷിച്ച് വലുപ്പം വളരെ കൂടുതലാണെങ്കിലും ആകൃതിയിൽ യാതൊരു മാറ്റങ്ങളും ഇല്ല. ഞങ്ങൾ എറിഞ്ഞിട്ടുകൊടുത്ത ചിപ്സ് അവ നിർഭയം താഴെ വന്നിരുന്ന് കൊത്തി അകത്താക്കുന്നതു കണ്ടപ്പോൾ മനുഷ്യവാസമുള്ള സ്ഥലങ്ങളിൽ വസിക്കുന്ന കാക്കകളാണ് അവയെന്ന് എനിക്കു തോന്നി. പട്ടാളത്തിന്റെ നീണ്ട വിസിലടിശബ്ദം കേട്ടപ്പോൾ

*"ശൈലങ്ങൾ ചേർന്നാ ഹിമവാനെ വത്സ-
നാക്കിക്കറപ്പാൻ പടുമേരു നില്ക്കേ
പൃഥുക്തിയാൽ ധാത്രിയിൽനിന്നു മിന്നും
രത്നൗഷധിശ്രേണി കറന്നെടുത്തു." -പണ്ഡിതരത്നം ഡോ. കെ.പി. നാരായണ പ്പിഷാരോടി - കുമാരസംഭവം തർജ്ജമ.

കാക്കൾ കൂട്ടത്തോടെ ടിബറ്റ് ഭാഗത്തേയ്ക്ക് പറന്നകന്നു. യാത്ര തുടരാനായി ഞങ്ങളും എഴുന്നേറ്റ് തയ്യാറായി.

ലിപുഗാഢ് നദീതീരത്തുകൂടി ഞങ്ങൾ സാവധാനം നടന്നു. വലിയ ഉയരത്തിലേയ്ക്കാണ് കയറിക്കൊണ്ടിരുന്നതെങ്കിലും നീണ്ടുകിടക്കുന്ന കയറ്റമായതിനാൽ വലിയ വിഷമം തോന്നിയില്ല. സൂര്യൻ നല്ലപോലെ ഉദിച്ചുയർന്നിരുന്നുവെങ്കിലും കഠിനമായ തണുപ്പാണ് അനുഭവപ്പെട്ടത്. നദീതീരങ്ങളിലും നദീതടങ്ങളിലും കിടന്നിരുന്ന പ്രത്യേകതരം പാറക്കല്ലുകൾ എന്റെ ശ്രദ്ധയെ പ്രത്യേകം ആകർഷിച്ചു. കല്ലുകളുടെ ആകൃതിയിലും നിറവ്യത്യാസങ്ങളിലും വളരെ പ്രത്യേകതകൾ തോന്നിയതിനാൽ ഞാൻ അതേക്കുറിച്ച് രാംസിങ്ങിനോട് ചോദിച്ചറിഞ്ഞു. മഹത്തായ ഓം പർവതത്തിൽനിന്നും ഒഴുകിവരുന്ന ശിവലിംഗങ്ങളാണ് അവയെന്നും ഓം പർവതദൃശ്യം വൈകാതെ ദർശിക്കാനാകുമെന്നും അദ്ദേഹം പറഞ്ഞു. പല ബാച്ചുകൾക്കും ഓം പർവതദൃശ്യം ലഭിക്കാറില്ലെന്നും കാലാവസ്ഥ തികച്ചും അനുകൂലമായാൽ മാത്രമെ ആ ദിവ്യദർശനം ലഭിക്കുകയുള്ളൂഎന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

നീണ്ടുകിടക്കുന്ന ആ വലിയ കയറ്റം കയറി ഇറങ്ങിയപ്പോൾ ഞങ്ങൾ നാഭിധാങ് ക്യാമ്പിന്റെ ഷെഡ്ഡുകൾ ദൂരത്തായി കണ്ടു. കുറച്ചുദൂരം കൂടി മുന്നേറിയപ്പോൾ മഹത്തായ ഓം പർവ്വതത്തിന്റെ രൂപം ദൂരെനിന്നും കണ്ടു. കനത്ത മൂടൽമഞ്ഞിലാണ്ട് കിടന്നിരുന്ന ആ ഹിമശൃംഗങ്ങൾക്ക് നടുവിലായി വളരെ മങ്ങിയരൂപത്തിൽ ഓം എന്നെഴുതിയത് വായിയ്ക്കാവുന്ന രൂപത്തിൽ തെളിഞ്ഞുകിടന്നിരുന്നു. കാലാവസ്ഥ തികച്ചും അനുകൂലമാണെന്നും നല്ല തെളിഞ്ഞ സൂര്യകിരണങ്ങളാണ് പുറത്തുവരുന്നതെന്നും അതുകൊണ്ടുതന്നെ ക്യാമ്പിന്റെ മുൻവശത്തെത്തുമ്പോഴേയ്ക്കും ഓം വ്യക്തമായി കാണാൻ സാധിയ്ക്കുമെന്നും പരിചയസമ്പന്നരായ കുതിരക്കാർ ഞങ്ങളെ അറിയിച്ചു. പട്ടാളസംഘത്തിലെ ഒരു കാലാവസ്ഥാ വിദഗ്ദ്ധനും ആ അഭിപ്രായത്തെ ശരിവെച്ചു.

എല്ലാവരും നല്ല ആവേശത്തിലായിരുന്നു. ത്യാഗങ്ങൾ ഏറെ സഹിച്ച്, ഇത്രയും ദുഷ്കരമായ ഒരു യാത്ര നടത്തി, ഇതുവരെ വന്നെത്തുമ്പോൾ ഓം പർവതം പോലെയുള്ള ദിവ്യദർശനം ലഭിയ്ക്കാതെപോകുന്നത് തികച്ചും ദുഃഖകരമായ ഒരു അനുഭവമായിരിക്കും. പല ബാച്ചുകൾക്കും അത് ലഭിക്കാറില്ല എന്നത് കേവലം ഒരു ആശ്വാസവചനംമാത്രമാണ്. എന്തായാലും ക്യാമ്പിനോട് അടുത്തെത്തുംതോറും ആ ദിവ്യാത്ഭുതം കൂടുതൽ തെളിഞ്ഞുവരുന്നുണ്ടായിരുന്നു.

11 മണിയ്ക്ക് ഞങ്ങൾ ക്യാമ്പിലെത്തി. ഫൈബർ ഷീറ്റുകൾകൊണ്ട് മേഞ്ഞ ചെറിയ ഷെഡ്ഡുകളാണ് ITBP ഇവിടെ ഒരുക്കിയിട്ടുള്ളത്. 'റ' ആകൃതിയിലുള്ള ഈ ഷെഡ്ഡുകൾ ചായംതേച്ച് മോടിപിടിപ്പിച്ചിട്ടുണ്ട്. ക്യാമ്പിൽനിന്ന് കുറച്ച് ദൂരെയായി കുളിമുറിസംവിധാനങ്ങളും ഒരുക്കിയി

ട്ടുണ്ട്. മഞ്ഞുമലകളിൽ നിന്നൊലിച്ചുവരുന്ന ശുദ്ധജലം ടാങ്കുകളിൽ ധാരാളം ശേഖരിച്ചിട്ടുണ്ട്. ഇന്ത്യ, നേപ്പാൾ, ടിബറ്റ് അതിർത്തികൾ നാഭിധാങ്ങിൽ ഒന്നിക്കുന്നു. ഈ ഭാഗത്തുള്ള ഇന്ത്യൻ പർവതനിരകളിലാണ് ഓം പർവതം. 14,500 അടിയാണ് നാഭിധാങ്ങിലെ ഉയരം. ഓം പർവതത്തിൽനിന്ന് ഒലിച്ചിറങ്ങിവരുന്ന നില്ല്യന്തിനദിയും ലിപുനദിയും ഒന്നിച്ചുചേരുന്ന സംഗമസ്ഥാനത്തിന്റെ അടുത്തുള്ള വിശാലമായ മൈതാനത്തിലാണ് നാഭിധാങ്ങ്ക്യാമ്പ് സ്ഥിതിചെയ്യുന്നത്. അതിർത്തികാക്കുന്ന പട്ടാളത്തിന്റെ ഒരു യൂണിറ്റും ഇവിടെയുണ്ട്.

ക്യാമ്പിന്റെ വടക്കുപടിഞ്ഞാറ് മൂലയിലുള്ള ഒരു പാറക്കെട്ടിൽനിന്ന് ചൂടുവെള്ളം ഒലിച്ചിറങ്ങിവരുന്നുണ്ടെന്ന് പട്ടാളക്കാർ പറഞ്ഞപ്പോൾ ഞങ്ങൾക്ക് ആശ്ചര്യംതോന്നി. ഹിമാലയപർവതനിരകളിൽ ഈ ചൂടുവെള്ളപ്രതിഭാസം സാധാരണമാണ്. എന്തായാലും, തണുപ്പുകൊണ്ട് മരവിച്ചുപോകുന്ന ആ അന്തരീക്ഷത്തിൽ ചൂടുവെള്ളത്തിലുള്ള കുളി ആരോഗ്യത്തിന് ഗുണകരമാകുമെന്നുതോന്നിയതിനാൽ ഹരിഹറും ഞാനും ആ നീരുറവയിൽ പോയി നന്നായി കുളിച്ചു. സഹിയ്ക്കാൻ പാകത്തിലുള്ള മിതമായ ചൂട് മാത്രമേ വെള്ളത്തിനുള്ളൂ.

കുളികഴിഞ്ഞ് കമ്പിളിവസ്ത്രങ്ങൾ ധരിച്ച് ഞങ്ങൾ ക്യാമ്പിനോട് തൊട്ടുകിടക്കുന്ന പച്ചപ്പുൽമൈതാനത്തിൽ സൗകര്യപ്രദമായസ്ഥലങ്ങളിൽ ഇരിപ്പുറപ്പിച്ചു. സംഘാംഗങ്ങളും കുതിരക്കാരും പട്ടാളക്കാരും ലെയ്സൺ ഓഫീസറും ഓം ദർശനം കണ്ടാസ്വദിയ്ക്കുവാൻ അവിടെ കൂടിയിട്ടുണ്ടായിരുന്നു. കിടുകിടാവിറയ്ക്കുന്ന ആ തണുപ്പിൽ KMVN എത്തിച്ചുതന്ന ചൂടുള്ള ചായ ഏറെ ആശ്വാസകരമായി. നല്ല തെളിഞ്ഞ കാലാവസ്ഥയായിരുന്നതിനാൽ ഓം വളരെ വ്യക്തമായി കാണാൻസാധിച്ചു. മഞ്ഞുമൂടിക്കിടക്കുന്ന പർവതനിരകളുടെ മദ്ധ്യത്തിലായി ഉയർന്നു കാണുന്ന ഒരു ഹിമപർവ്വതത്തിന്റെ ഏറ്റവുംമുകളിലായി നിരപ്പാർന്ന പ്രതലത്തിലാണ് ഓം എന്ന് സംസ്കൃതലിപിയിൽ കുറിച്ചിട്ടിരിക്കുന്നത്. പതിനഞ്ച് - ഇരുപത് അടിയെങ്കിലും ഉയരമുണ്ട് ആ ലിപിയ്ക്ക്. ഏതുകോണിൽനിന്ന് നോക്കിയാലും അക്ഷരത്തിന്റെ മുഖം അങ്ങോട്ടുതന്നെയാണ്. ഓം ലിപി കഴിഞ്ഞ് ഒഴിവായിക്കിടക്കുന്ന സ്ഥലങ്ങളിൽ ഒട്ടും മഞ്ഞ് വീഴാതെ ഒഴിവായിക്കിടക്കുന്നു. ഓം രൂപത്തിൽ വീണുകിടക്കുന്ന മഞ്ഞിന് അസാധാരണമായ തിളക്കമുണ്ട്. വജ്രപ്പൊടികൾകൊണ്ട് ഒരു സമർത്ഥനായ ചിത്രകാരൻ തൂവി വരച്ചപോലെയാണ് അത് രൂപപ്പെട്ടുകിടക്കുന്നത്. ഓം മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ടിരുന്ന ഞങ്ങളെ ഒന്നടങ്കം അത്ഭുതസ്തബ്ധരാക്കിക്കൊണ്ട് പെട്ടെന്ന് ആ ദിവ്യാക്ഷരം മാഞ്ഞുപോയി! കുതിരക്കാർ ഭക്തിയോടെ പിറുപിറുത്തു, അത് വീണ്ടും തെളിയുമെന്ന്. ഒട്ടും മൂടൽമഞ്ഞില്ലാത്തതിനാൽ ആ ലിപി രൂപപ്പെട്ടുകിടന്നിരുന്ന ഭാഗത്തെ കറുത്ത പാറ വ്യക്തമായി തെളിഞ്ഞുകാണമായിരുന്നു. ഡോ. മൊഹ്തയുടെ കൈയിൽനിന്നും ദൂരദർശിനി വാങ്ങിച്ച്

ഞാൻ ആ ശൂന്യമായി കിടക്കുന്ന പാറപ്പുറം വളരെ വിശദമായി നിരീക്ഷിച്ചു. അവിടെ പാറയിൽ കൊത്തിയ പാടുകളോ മറ്റു അടയാളങ്ങളോ ഉള്ളതായി കണ്ടില്ല. ഞങ്ങൾ നിർന്നിമേഷരായി നോക്കിയിരിക്കെ മഞ്ഞിൻകണങ്ങൾ വീണ്ടും പാറയിൽ രൂപപ്പെട്ടു തുടങ്ങി. അതൊരു അത്ഭുതകരമായ കാഴ്ച യായിരുന്നു എന്നു പറയാതെ വയ്യ! പത്തുമിനിറ്റുകൊണ്ട് ആ പ്രക്രിയ പൂർത്തിയാവുകയും ചെയ്തു.

മനോഹരമായ ആ പുൽത്തകിടയിൽ മലർന്നുകിടന്ന് ഓം ദർശനം കൺകുളിർക്കെ കണ്ടാസ്വദിച്ച എന്റെ മനസ്സിൽ ധർമ്മശാസ്ത്രങ്ങളിലും പുരാണങ്ങളിലും സാക്ഷാൽ പരബ്രഹ്മത്തെക്കുറിച്ചുള്ള വർണനകൾ ഓരോന്നായി ഓടിയെത്തി. *ഓം എന്നാൽ ബീജമന്ത്രമാണ്. ഓംകാരത്തെ ഏകാക്ഷരബ്രഹ്മമെന്ന് ഭഗവദ്ഗീതയിൽ വിശേഷിപ്പിച്ചിട്ടുണ്ട്. ഓംകാരം പ്രണവമന്ത്രമാണ്; ശബ്ദ ബ്രഹ്മമാണ്; പരബ്രഹ്മവാചകമാണ്. ഓംകാരസ്വരൂപൻ എന്നാൽ ഈശ്വരൻ, പരബ്രഹ്മം, വിഷ്ണു, ശിവൻ എന്നൊക്കെയാണ്. ഓംകാരത്തിന് ബ്രഹ്മത്തോടുള്ള ബന്ധം വെറും സാങ്കേതികം മാത്രമല്ല എന്നും അത് നിത്യമാണെന്നും ആചാര്യൻമാർ ഉറപ്പിച്ചുപറയുന്നു. സൃഷ്ടി -സ്ഥിതി -സംഹാര പ്രക്രിയയിലെ സൃഷ്ടിയുടെ ആരംഭത്തിൽ സർവ്വപ്രഥമമായി ഓംകാരരൂപമായ പ്രണവത്തിന്റെ സ്ഫുരണമുണ്ടായി. ബ്രഹ്മപ്രാപ്തിക്ക് നിർദ്ദേശിക്കപ്പെട്ട വിഭിന്ന സാധനകളിൽ പ്രണവോപാസന പ്രഥമ പ്രധാനമാണ്. എല്ലാ ദൈവികാനുഷ്ഠാനങ്ങളുടേയും മന്ത്രങ്ങളുടേയും ആദിയിൽ ഓം ചേർക്കണമെന്നാണ് നിയമം. ഓംകാരത്തിന്റെ അവയവങ്ങൾ അ + ഉ + മ്, ബിന്ദു, അർധചന്ദ്രക്കല തുടങ്ങിയവയാണ്. ഇവയിൽ അകാരം, ഉകാരം, മകാരം എന്നിവ സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നിയന്ത്രിക്കുന്ന ബ്രഹ്മാവ് – വിഷ്ണു – രുദ്രൻ എന്നീ കർത്താക്കളുടെ പര്യായങ്ങളാണ്. അക്ഷര-മാത്രാപരമായി നോക്കിയാൽ ആത്മാവ് അ, ഉ, മ് രൂപമാണ്. 'അ' എന്ന വിഷ്ണു സംജ്ഞ ഉച്ചരിയ്ക്കുമ്പോൾ ഹൃദയത്തിൽ അതിന്റെ ലോപം സംഭവിയ്ക്കുന്നു. 'ഉ' എന്ന ശിവ പദം ത്യജിക്കപ്പെടുന്നത് കണ്ഠത്തിലാണ്. 'മ' ബ്രഹ്മവാചകമാണ്. അത് ത്യജിക്കപ്പെടുന്നത് താലുമധ്യത്തിലാണ്. 'ബിന്ദു' അർധമാത്രമാണ്, മനസ്സിന്റെ രൂപമാണ്, ഈശ്വര രൂപമാണ്. ബിന്ദുവിൽനിന്ന് മേൽപ്പോട്ട് വാച്യവാചകഭേദമുണ്ടാകുന്നില്ല.*

മംഗളകരമായ ഓംകാരമന്ത്രത്തിന്റെ 'അ' ശബ്ദം പരമശിവന്റെ ഉത്തര മുഖത്തുനിന്നും, 'ഉ' ശബ്ദം പശ്ചിമമുഖത്തുനിന്നും, 'മ' ശബ്ദം ദക്ഷിണ മുഖത്തുനിന്നും 'ബിന്ദു' പൂർവമുഖത്തുനിന്നും, യോഗാത്മകമായ നാദം മദ്ധ്യ മുഖത്തുനിന്നും ഉദ്ഭവിച്ചു. അങ്ങനെ അഞ്ചുസ്വരങ്ങളുടെ ഒരു പൂർണരൂപം ഉണ്ടായി. പിന്നെ ഇവയെല്ലാം യോജിച്ചുകൊണ്ട് 'ഓം' എന്ന മൂലമന്ത്രം രൂപംകൊണ്ടു. ഓംകാരത്തിൽ നിന്ന് ഗായത്രീമന്ത്രം, അതിൽനിന്ന് വേദങ്ങൾ. ഓം വികസിച്ചാൽ എല്ലാ വേദങ്ങളും ആയി. വേദങ്ങളിൽനിന്ന് വീണ്ടും ഓംകാരാദികൾ. ഇവയുടെ ആവർത്തനം ഇടമുറിയാതെ തുടരുന്നു. അതാണ് ശബ്ദബ്രഹ്മം അഥവാ വേദബ്രഹ്മം.

"കർമ ബ്രഹ്മോദ്ഭവം വിദ്ധി
ബ്രഹ്മാക്ഷര സമുദ്ഭവം
തസ്മാൽ സർവഗതം ബ്രഹ്മ
നിത്യം യജ്ഞേ പ്രതിഷ്ഠിതം"

(ഭഗവദ്ഗീത - മൂന്നാം അധ്യായം - വേദം എന്നു പറയപ്പെടുന്ന ബ്രഹ്മം അക്ഷരബ്രഹ്മമായ പരമാത്മാവിൽനിന്നാണുണ്ടായത്. യാതൊരു കാരണത്താൽ വേദം, പരമാത്മാവായും, അക്ഷരനായുമിരിക്കുന്ന പുരുഷനിൽനിന്ന്, അദ്ദേഹത്തിന്റെ ശ്വാസമെന്നപോലെ, ഉദ്ഭവിച്ചിരിയ്ക്കുന്നുവോ അതു ഹേതുവായിട്ട് അതു സർവത്തേയും പ്രകാശിപ്പിച്ചുകൊണ്ട് സർവത്തിലും വ്യാപിച്ചിരിയ്ക്കുന്നു. എങ്കിലും മുഖ്യമായി യജ്ഞങ്ങളേയും തദ്വിധികളേയുംപറ്റി പ്രതിപാദിക്കുന്നതാകയാൽ വേദം നിത്യം യജ്ഞത്തിൽ സ്ഥിതിചെയ്യുന്നു എന്നുപറയുന്നു.)

വായുപുരാണത്തിൽ ബ്രഹ്മ-വിഷ്ണു-മഹേശ്വരന്മാരുടെ ഓം ബന്ധത്തെപ്പറ്റി വർണിയ്ക്കുന്നുണ്ട്. ഇതുപ്രകാരം ഓംകാരശ്രുതി ഇപ്രകാരമാണ് :-

"അകാരോ വിഷ്ണുരുദ്ദിഷ്ട
ഉകാരസ്തു മഹേശ്വരഃ
മകാരസ്തു സ്മൃതോ ബ്രഹ്മാ
പ്രണവസ്തു ത്രയാത്മകഃ"

'അ'കാരത്തിനും 'ഉ' കാരത്തിനും 'മ'കാരത്തിനും ഊന്നൽ കൊടുത്തുകൊണ്ടുള്ള പദങ്ങൾ സംസ്കൃതശ്ലോകങ്ങളിൽ ധാരാളമുണ്ട്. അതുകൊണ്ടുതന്നെ സംസ്കൃതശ്ലോകങ്ങൾ ചൊല്ലുമ്പോൾ നാം അറിയാതെത്തന്നെ 'ബ്രഹ്മ'ത്തെ വന്ദിക്കുകയാണ്. ക്ഷേത്രദർശനം കഴിഞ്ഞ് നെറ്റിയിലും കണ്ഠത്തിലും നെഞ്ചിലും ചന്ദനക്കുറി തൊടുമ്പോഴും സന്ധ്യാ സമയത്ത് ഈ ഭാഗങ്ങളിൽ ഭസ്മക്കുറി വരക്കുമ്പോഴും നാം 'ബ്രഹ്മ'ത്തെ വന്ദിക്കുകയാണ് ചെയ്യുന്നത്. ചെറുപ്പം മുതൽക്കേ സംസ്കൃതശ്ലോകങ്ങൾ ധാരാളമായി ചൊല്ലുന്നവർക്ക് ആയുരാരോഗ്യം വർധിക്കുമെന്നത് അടിയുറച്ച ഒരു ഭാരതീയവിശ്വാസമാണ്.

മഹത്തായ ഓം ദർശനം ഒരു ആധ്യാത്മിക സാക്ഷാൽക്കാരമായി എനിയ്ക്കനുഭവപ്പെട്ടു. ഓം ദർശന ലഹരിയിൽ നിർവൃതിപൂണ്ട് ആ മൈതാനത്തിൽ കിടന്ന് ഒന്നു മയങ്ങിപ്പോയി. ഒരു പട്ടാളക്കാരൻ വന്ന് തട്ടിവിളിച്ചപ്പോഴാണ് ഞാൻ ഉണർന്നത്. സംഘാംഗങ്ങളെല്ലാം സ്ഥലം വിട്ടിരുന്നു. ഹരിഹർ ഒരു ചെറിയ പാറക്കെട്ടിൽ, കഴുകിയെടുത്ത, തുണികൾ വിരിച്ചിടുന്ന ശ്രമത്തിലാണ്. ചമ്രം പടിഞ്ഞിരുന്ന് ഞാൻ വീണ്ടും ഓം പർവതത്തിലേക്ക് നോക്കി. കനത്ത മൂടൽമഞ്ഞിൽ അകപ്പെട്ട് ആ ഭാഗം മുഴുവനും മൂടിക്കിടക്കുന്നു. ഓം പർവതത്തിന്റെ ഭീമാകാരമായ രൂപംപോലും ദൃശ്യമല്ല.

സമയം ഒന്നര കഴിഞ്ഞിരുന്നു. സൂര്യൻ തലയ്ക്ക് മുകളിലാണ്. കറുത്ത കൂളിങ്ങ് ഗ്ലാസിനുള്ളിൽകൂടി നോക്കുന്നതുപോലെ ആ പ്രദേശം മുഴുവനും ഇരുണ്ടുകിടന്നിരുന്നു. അതിശൈത്യംമൂലം ദേഹം കിടുകിടാ വിറച്ചു. വ്യത്യസ്തദിശകളിൽനിന്ന് വീശയടിച്ചിരുന്ന തണുത്ത കാറ്റ് ആ പരിസരമാകെ പ്രക്ഷുബ്ധമാക്കി. കാലാവസ്ഥയിലെ ഈ മാറ്റം വളരെപ്പെട്ടെന്നാണ് സംഭവിച്ചത്. സുഖമായി ഉറങ്ങിയിരുന്ന എന്നെ പട്ടാളക്കാരൻ വന്ന് പെട്ടെന്നുണർത്തിയത് കാലാവസ്ഥയുടെ ഭാവപ്പകർച്ച മുൻകൂട്ടി കണ്ടിട്ടാകാം എന്നെനിയ്ക്ക് തോന്നി. ഉച്ചഭക്ഷണം KMVN ക്യാമ്പുകളിൽ എത്തിച്ചുതരികയാണ് ഉണ്ടായത്. അതിശക്തിയായി വീശിയടിച്ച കാറ്റ് ക്യാമ്പ് ഷെഡ്ഡുകൾപോലും അപ്പാടെ തൂത്തെറിയുമോ എന്നു ഭയപ്പെട്ടു. കാറ്റ് ശമിക്കുന്നതുവരെ കാത്തിരിയ്ക്കാനും അതിനുശേഷം ഭക്ഷണം കഴിക്കാനും ഞങ്ങൾ തീരുമാനിച്ചു.

കൊലവിളി നടത്തിയിരുന്ന കാറ്റ് നാലുമണിയോടെ പെട്ടെന്ന് നിലച്ചു. ചൂടുള്ള ചായയും ബിസ്കറ്റും KMVN ആവശ്യാനുസരണം എത്തിച്ചുതന്നു. വാതിൽതുറന്ന് പുറത്തിറങ്ങിയ ഞങ്ങളെ പ്രസന്നമായ കാലാവസ്ഥയാണ് എതിരേറ്റത്. കടുത്ത തണുപ്പാണെങ്കിലും പുറത്തിറങ്ങി ആ പരിസരമാകെ നടക്കുവാൻ ഞങ്ങൾ തീരുമാനിച്ചു. ഓം പർവതഭാഗത്തേക്ക് നോക്കിയപ്പോൾ ആ പ്രദേശമാകെ കനത്ത മൂടൽമഞ്ഞിൽ മൂടിക്കിടക്കുന്നത് കണ്ടു.

നദീസംഗമത്തിന്റെ തെക്കുഭാഗത്തായി ഉയർന്ന നിരപ്പിൽ ഒരു കൊച്ചു ക്ഷേത്രം ആദ്യമേ കണ്ടിരുന്നു. വിജനമായിക്കിടക്കുന്ന ആ പ്രദേശത്ത് അങ്ങനെയൊരു ക്ഷേത്രം ആരാണ് നിർമിച്ചതെന്നും മറ്റുമുള്ള വിശദാംശങ്ങൾ ഞാൻ പട്ടാളക്കാരോട് ചോദിച്ചറിഞ്ഞു. വളരെപുരാതനമായ ഒരു ക്ഷേത്രമാണ് അതെന്നും തങ്ങൾ വൈകുന്നേരം അവിടെ വിളക്ക് കത്തിച്ച് പൂജകൾ നടത്താറുണ്ടെന്നും അവിടെപ്പോയി ദർശനം നടത്തുന്നത് നല്ലതാണെന്നും അവർ പറഞ്ഞു. അമ്പലത്തിന്റെ പിൻഭാഗത്തുള്ള അഗാധമായ കൊക്കയിൽ ഒരു ഹെലികോപ്ടർ തകർന്നുകിടപ്പുണ്ടെന്നും ഈ പ്രദേശത്തെ പ്രവചനാതീതമായ കാലാവസ്ഥയുടെ പ്രത്യേകതകൊണ്ടാണ് അങ്ങനെ സംഭവിച്ചതെന്നും അവർ കൂട്ടിച്ചേർത്തു. അവിടെക്കണ്ട അതിപുരാതനമായ കൊച്ചുക്ഷേത്രത്തിലെ കരിങ്കല്ലിൽ തീർത്ത ശിവവിഗ്രഹത്തിന് അതീവഗാംഭീര്യമാണ് ഉള്ളത്. മണിയടിച്ച്, ഓംകാരമന്ത്രം ചൊല്ലി ഞങ്ങൾ കുറച്ചുനേരം അവിടെനിന്നു പ്രാർഥിച്ചു.

കുന്നിൻമുകളിൽ നിന്ന് നോക്കുമ്പോൾ ഹിമം മൂടിക്കിടക്കുന്ന പർവതനിരകൾക്ക് വല്ലാത്ത ഒരു ഗംഭീരഭാവമുണ്ട്. വെൺകൊറ്റക്കുടകൾ ചൂടിയപോലെ വരിവരിയായി ഉയർന്നു നിൽക്കുന്ന ഹിമശൃംഗങ്ങൾക്ക് അസ്തമയസൂര്യൻ പകർന്നു കൊടുത്ത മോഹിപ്പിയ്ക്കുന്ന പശ്ചാത്തലം അതിമനോഹരമായിരുന്നു. ആ നിറക്കൂട്ടുകളുടെ ഭംഗി അപാരമായിരുന്നു. തണുത്ത് വിറയ്ക്കുന്ന അന്തരീക്ഷമായിരുന്നുവെങ്കിലും ഞങ്ങൾ കുറച്ചധികം നേരം ആ പ്രകൃതി

ഭംഗി ആസ്വദിച്ച് അവിടെ ഇരുന്നു. കിഴക്കെ ഹിമശൃംഗങ്ങളിൽ കനത്ത മൂടൽമഞ്ഞ് രൂപപ്പെട്ടുതുടങ്ങുന്നതു കണ്ടപ്പോൾ തിരിച്ചുപോന്നു. ക്ഷേത്രത്തിന്റെ പിൻഭാഗത്ത് ചെന്ന്, അഗാധമായ കൊക്കയിൽ തകർന്നു കിടന്നിരുന്ന ഹെലികോപ്ടർ ഒരു നോക്ക് കാണുവാനും സമയം കണ്ടെത്തി.

ഭക്ഷണം തയ്യാറാക്കുന്ന ഷെഡ്ഡിൽ ഡോ. മൊഹ്തയോടൊപ്പം കുറച്ചു സമയം ചിലവഴിച്ചു. KMVN മാനേജരും പട്ടാളഓഫീസർമാരും അവിടെ ഉണ്ടായിരുന്നു. ഇന്ത്യൻ മണ്ണിലെ അവസാനത്തെ ക്യാമ്പ് ആണ് നാഭിധാങ്ങിലേത്. പിറ്റെ ദിവസത്തെ യാത്രാഷെഡ്യൂൾ ഒരു ഓഫീസർ വിവരിച്ചു പറഞ്ഞത് ഞങ്ങൾ ശ്രദ്ധയോടെ കേട്ടു. രാത്രി ഒരു മണിയ്ക്ക് ലിപുലേഖ് ചുരത്തിലേയ്ക്കുള്ള ഞങ്ങളുടെ യാത്ര ആരംഭിക്കും. നവിധാങ്ങിൽ നിന്ന് ലിപുലേഖിലേക്ക് 9 കി.മീറ്റർ ദൂരമുണ്ട്. ഇത്രയും ദൂരത്തിനുള്ളിൽ ഞങ്ങൾ 3500 അടിയോളം ഉയരത്തിലേക്ക് കയറണം. ലിപുലേഖിൽ എത്തുമ്പോൾ ഉയരം സമുദ്രനിരപ്പിൽനിന്ന് 18,600 അടിയാണ്. കനത്ത മഞ്ഞ് മൂടിക്കിടക്കുന്ന പ്രദേശത്തുകൂടിയുള്ള ഈ യാത്ര അതിദുർഘടമാണെന്ന് ഓഫീസർ പ്രത്യേകം ഓർമിപ്പിച്ചു. നേരം വെളുക്കുന്നതോടെ ലിപുലേഖിൽ എത്തുന്ന സംഘത്തെ കാത്ത് ചൈനീസ് അധികൃതർ അപ്പുറത്ത് നില്ക്കുന്നുണ്ടാകും. ഔദ്യോഗികമായ നടപടികൾക്കുശേഷം സംഘത്തെ ചൈനീസ് അധികൃതർക്ക് ഏല്പിച്ചു കൊടുക്കുന്നതോടെ തങ്ങളുടെ ചുമതല തത്കാലം തീരുന്നുവെന്നും ഓഫീസർ കൂട്ടിച്ചേർത്തു.

അഞ്ചുമണി കഴിഞ്ഞപ്പോഴേക്കും അന്തരീക്ഷം ആകെ ഇരുണ്ടുപോയി. മഴക്കാറുകൾ ഉരുണ്ടുകൂടിയതോടെ അസ്തമയസൂര്യന്റെ കിരണങ്ങളും ഇരുളിലായി. കനത്തമഞ്ഞുവീഴ്ച്ചയും കൂടിയായപ്പോൾ തണുപ്പ് സഹിയ്ക്കാൻ കഴിയാതെയായി. ഏഴുമണിയ്ക്ക് മുമ്പായി അത്താഴം കഴിച്ചശേഷം നന്നായി ഉറങ്ങാൻ ശ്രമിയ്ക്കണമെന്ന് നിർദ്ദേശമുണ്ടായിരുന്നതിനാൽ ഞങ്ങൾ കുറച്ചുനേരം വേദപാരായണം നടത്തി. അതുകഴിഞ്ഞ് ഭജനയും കർപ്പൂര ആരതിയും നടത്തി. ഇന്ത്യൻ മണ്ണിലെ അവസാനത്തെ രാത്രിയാണ് ഞങ്ങൾ കഴിച്ചുകൂട്ടുന്നതെന്നും തുടർന്നുള്ള വിദേശമണ്ണിലെ യാത്ര കഴിഞ്ഞ് ആരൊക്കെ മടങ്ങിവരും എന്നും മറ്റുമുള്ള ചിന്തകൾ ഓരോ യാത്രികനെയും അലട്ടിയിരുന്നതായി എനിയ്ക്ക് തോന്നി. എന്റെ ചിന്ത പക്ഷെ മറ്റൊരുവിധത്തിലായിരുന്നു.

*"വേദാന്തവാക്യേഷു സദാ രമന്തോ
ഭിക്ഷാന്നമാത്രേണ ച തുഷ്ടിമന്തഃ
അശോകമന്തഃകരണേ ചരന്തഃ
കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ"

* സദാ വേദാന്തവിചാരം ചെയ്തുകൊണ്ടും ശോകമറ്റ് തന്നുള്ളിൽ രമിച്ചുകൊണ്ട് ഭിക്ഷാടനംകൊണ്ട് സന്തുഷ്ടരായി, കൗപീനമാത്രധാരികളായി സഞ്ചരിയ്ക്കുന്നവർ ഭാഗ്യവാന്മാർ.

നൂറുനൂറ് വർഷങ്ങൾക്കു മുമ്പുതന്നെ ഋഷീശ്വരന്മാരും, യോഗികളും മറ്റു പുണ്യാത്മാക്കളും ഈ മണ്ണിൽക്കൂടി സഞ്ചരിച്ചിട്ടുണ്ട്. അവരുടെയൊക്കെ ലക്ഷ്യം ഒന്നുമാത്രമായിരുന്നു- കൈലാസദർശനം. ഹിമക്കൊടുമുടികളും മഞ്ഞണിഞ്ഞ ഈ താഴ്വരകളും ഇവിടത്തെ അതിശൈത്യവും അന്ന് അവർ അതിജീവിച്ച് മുന്നേറി. ഈ നദികളുടെ ഒഴുക്ക് അന്നും ഉണ്ടായിരുന്നു. സാധാരണ വസ്ത്രങ്ങൾ മാത്രം ധരിച്ച്, തുറന്ന മൈതാനങ്ങളിൽ അന്തിയുറങ്ങി, അല്പഭക്ഷണം കഴിച്ച് ജീവൻ നിലനിർത്തി അവരൊക്കെ ലക്ഷ്യസ്ഥാനത്തെത്തുവാൻ കഠിനമായ പരിശ്രമംനടത്തി. അവരുടെയൊക്കെ ആ കഠിന പരിശ്രമവുമായി താരതമ്യംചെയ്യുമ്പോൾ ഇന്നത്തെ യാത്ര നിസ്സാരമല്ലേ എന്നെനിക്കുതോന്നി. മരണം എവിടെവെച്ചും സംഭവിക്കാം. ജനിച്ചാൽ മരണവും മരിച്ചാൽ പുനർജ്ജന്മവും സുനിശ്ചിതമാണ്. മരണത്തെക്കുറിച്ചുള്ള ദുരൂഹത മനുഷ്യരാശിയുടെ അന്ത്യംവരെ നിലനിൽക്കുമെന്നുള്ളത് തർക്കമറ്റ സംഗതിയാണ്.

*"ജാതസ്യ ഹി ധ്രുവോ മൃത്യുർ-
ധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേർത്ഥേ
ന ത്വം ശോചിതുമർഹസി"

(ജന്മമുള്ളവന്നു മരണം നിശ്ചയമാകുന്നു. മരണമുള്ളവന്നു ജന്മവും നിശ്ചയമാകുന്നു. അതിനാൽ ജനനമരണങ്ങൾ നിവൃത്തിയില്ലാത്ത കാര്യമാകുന്നു. അങ്ങനെ നിവൃത്തിയില്ലാത്ത കാര്യത്തിൽ നീ വ്യസനിക്കരുത്. ഭഗവദ്ഗീത- രണ്ടാം അദ്ധ്യായം)

ഭക്ഷണം കഴിച്ച് ഏഴുമണിക്ക് മുമ്പായിതന്നെ ഞങ്ങൾ കിടക്കസ്സഞ്ചിയിലേക്ക് കയറിക്കൂടി.



ലിപുലേഖ് ചുരത്തിലേക്ക്



നാഭിധാങ്ങിലേയ്ക്ക്



മലമടക്കുകളിലെ വളരുന്ന തലമുറ

# 9 -ാം ദിവസം ലിപുലേഖ്-തക്കലക്കോട്ട്

ഗാഢനിദ്രയിൽനിന്ന് ഞാൻ പെട്ടെന്ന് ഉണർന്ന് ടോർച്ചടിച്ച് സമയം നോക്കിയപ്പോൾ 12.40 ആയിരുന്നു. ഒട്ടും വൈകാതെ പട്ടാളത്തിന്റെ വിസിലടിയും ഒച്ചവെയ്ക്കലും പുറത്തുനിന്ന് കേട്ടു. കൂട്ടുകാരെ വിളിച്ചുണർത്തിയശേഷം ഞാൻ ക്യാമ്പിന്റെ വാതിൽ തുറന്ന് പുറത്തേക്കുനോക്കി. ഒരുവിധം ശക്തമായ കാറ്റ്; നേരിയ തോതിൽ മഴയും പെയ്യുന്നുണ്ട്. അടുക്കളഭാഗത്ത് കത്തിച്ചുവച്ചിരുന്ന ഗ്യാസ്‌ലൈറ്റിന്റെ പ്രകാശത്തിൽ അന്തരീക്ഷത്തിൽനിന്ന് മഴയോടൊപ്പം പതിച്ചിരുന്ന ചെറിയ ഐസ് കഷണങ്ങൾ വ്യക്തമായികാണാനുണ്ടായിരുന്നു. ഷെഡ്ഡിന്റെ ഫൈബർഷീറ്റുകളിൽ ഐസ്കഷണങ്ങൾ വീഴുന്ന പടപടാശബ്ദം ഒരു വാദ്യമേളത്തിന്റെ പ്രതീതി ജനിപ്പിച്ചു. തണുത്ത് മരവിച്ചുപോകുന്ന ആ അന്തരീക്ഷത്തിൽ ക്യാമ്പിന് തൊട്ടുള്ള മൈതാനത്തിൽ മഴനനഞ്ഞ് ഉറക്കംതൂങ്ങിനിൽക്കുന്ന കുതിരക്കൂട്ടത്തെ ഞാൻ സഹതാപത്തോടെ കുറച്ചുനേരം നോക്കിനിന്നു.

KMVN ജോലിക്കാർ എത്തിച്ചുതന്ന നല്ല ചൂടുചായ മൊത്തിക്കുടിക്കുമ്പോൾ ഓം പർവ്വതഭാഗത്തേയ്ക്ക് വെറുതേ നോക്കിനിന്നു. ആ ഭാഗം മുഴുവൻ കനത്തമഞ്ഞാൽ മൂടപ്പെട്ടുകിടക്കുകയാണ്. അടുക്കളയോടുചേർന്ന് ഒരുവിധം വലുപ്പത്തിൽ കെട്ടിയ പ്ലാസ്റ്റിക് കൂടാരത്തിലാണ് കുതിരക്കാരും പോർട്ടർമാരും ഉറങ്ങുന്നത്. ലഗ്ഗേജിന്റെ ചാർജ്ജുള്ള KMVN ഓഫീസർ അവരെ ബഹളംവച്ച് ഉണർത്തി ലഗ്ഗേജുകൾ പെട്ടെന്ന് കുതിരപ്പുറത്ത് വച്ച് കെട്ടി ഒന്നരമണിക്ക് യാത്രതുടങ്ങാൻ വേണ്ടതായ ക്രമീകരണങ്ങൾ ചെയ്തുതീർക്കാൻ നിർദ്ദേശങ്ങൾ നൽകി. അഞ്ച് അടുക്ക് (Layer) കമ്പിളിവസ്ത്രങ്ങൾ ധരിക്കാനും മൂന്ന് അടുക്ക് സോക്സ് ധരിച്ച് ട്രക്കിങ്ങ് ഷൂ വലിച്ചുമുറുക്കിക്കെട്ടാനും, കമ്പിളികൈയുറയ്ക്ക്മുകളിൽ തുകൽ കയ്യുറ ധരിക്കാനും,

മങ്കി ക്യാപ്, മഫ്ളർ, പരന്ന കാൻവാസ്തൊപ്പി എന്നിവ ധരിച്ച് കഴുത്തുമുതൽ തലവരെ ഭദ്രമാക്കാനും ഡോ.അനിൽ ഓരോ യാത്രക്കാരനോടും പ്രത്യേകം നിഷ്കർഷിച്ചു. ഒരു പട്ടാള ഓഫീസറും അദ്ദേഹത്തിന്റെ രണ്ടു സഹായികളും ഓരോ യാത്രക്കാരന്റേയും വേഷവിധാനങ്ങൾ പ്രത്യേകം പരിശോധിച്ചു. പരിചാരകന്മാർ കോൺഫ്ളേക്സും ബോൺവിറ്റയും തയ്യാറാക്കി ക്യാമ്പുകളിൽ എത്തിച്ചുതന്നു.

സമയം 1.15 ആയപ്പോൾ പട്ടാളഓഫീസർ ആദ്യത്തെ വിസിൽ വിളിച്ചു. ഞങ്ങൾ എല്ലാവരും മുട്ടുവരെ എത്തുന്ന മഴക്കോട്ടും ധരിച്ച് മൈതാനത്തിൽ ഒത്തുചേർന്നു. കനത്ത മൂടൽമഞ്ഞും മഴയും കാരണം തണുത്തുവിറയ്ക്കുന്നുണ്ടായിരുന്നു ഓരോരുത്തരും. ചന്ദ്രൻ ഉദിച്ചുനിന്നിരുന്നുവെങ്കിലും ആകാശം ഒട്ടും കാണാൻ കഴിഞ്ഞിരുന്നില്ല. കുതിരപ്പുറത്തു യാത്രചെയ്യുന്നവരെ ആദ്യം തയ്യാറാക്കിനിർത്തി. അതിന്റെ പിന്നിലായി പോർട്ടർമാർ തയ്യാറായിനിന്നു. പിന്നെ ഞങ്ങൾ അഞ്ചു കാൽനടയാത്രക്കാരും വരിയായി നിന്നു. ശക്തിയേറിയ ടോർച്ച് ലൈറ്റ് പ്രകാശിപ്പിച്ചുകൊണ്ട് പട്ടാളക്കാരും KMVN ഓഫീസർമാരും നിർദ്ദേശങ്ങൾനൽകി ഓടിനടക്കുന്നുണ്ടായിരുന്നു. എല്ലാ സംവിധാനങ്ങളും ശരിയാണെന്ന് ബോദ്ധ്യമായപ്പോൾ പട്ടാള ഓഫീസർ രണ്ടാമത്തെ വിസിലടിച്ചു. അതോടെ ആയുധമേന്തിയ ഒരു സംഘം പട്ടാളക്കാർ മുന്നിലെത്തി നിലയുറപ്പിച്ചു. മറ്റൊരു സംഘം ഞങ്ങൾക്കു പിന്നിലായും നിരന്നു. കൃത്യം 1-30 ആയപ്പോൾ മൂന്നാമത്തെ നീണ്ട വിസിൽ ആ താഴ്വരയിൽ മുഴങ്ങി. 'ഓം നമഃ ശിവായ' എന്ന് ഉച്ചത്തിൽ വിളിച്ച്, ഓം പർവ്വതത്തെ വണങ്ങി, ഞങ്ങൾ നടന്നുതുടങ്ങി.

മഴയ്ക്ക് ശക്തി കൂടുന്നുണ്ടായിരുന്നു. തണുത്തു വിറച്ചുകൊണ്ട് ഞങ്ങൾ ഓരോ അടിയും ശ്രദ്ധാപൂർവം മുന്നോട്ടു വച്ച് സാവധാനത്തിൽ നടന്നു. ടോർച്ച് ലൈറ്റുകളുടെ ശക്തിയേറിയ പ്രകാശത്തിനുപോലും കനത്ത മൂടൽമഞ്ഞിനെ മറികടന്നുപോകുവാൻ കഴിഞ്ഞില്ല. ലിപുനദിയുടെ തീരത്തുകൂടിയുള്ള ദുർഘടമായ ആ യാത്രയിൽ ഹിമശൃംഗങ്ങളിൽ നിന്നൊലിച്ചുവന്നിരുന്ന നീർച്ചോലകൾ ചിലപ്പോൾ തടസ്സങ്ങൾ ഉണ്ടാക്കിയിരുന്നു. പാറക്കഷണങ്ങൾ ചിതറിക്കിടന്നിരുന്ന സ്ഥലങ്ങളിൽ കുതിരകൾക്ക് നടന്നു നീങ്ങാനും മറ്റും വല്ലാത്ത ബുദ്ധിമുട്ടായിരുന്നു. മഴയോടൊപ്പം ഐസ് കഷണങ്ങൾ തൊപ്പിയിലും മഴക്കോട്ടിന്മേലും, പലപ്പോഴും ശക്തിയോടെ പതിച്ചിരുന്നു.

എതാണ്ട് ഒരു കിലോമീറ്റർ നടന്നുകഴിഞ്ഞപ്പോൾ നിരപ്പായ സ്ഥലങ്ങൾ അവസാനിച്ചു. ദുർഘടമേറിയ വൻകയറ്റങ്ങളാണ് ഇനി തരണം ചെയ്യേണ്ടത്. എല്ലാവരും അഞ്ച് മിനിറ്റ് വിശ്രമിച്ചു. പിന്നെ നടന്നുതുടങ്ങി. ടോർച്ച് ലൈറ്റുകളുടെ ശക്തിയേറിയ പ്രകാശത്തിൽ ഓരോ അടി സ്ഥലവും സൂക്ഷ്മമായി പരിശോധിച്ച് ഞങ്ങൾ കയറ്റങ്ങൾ നടന്നു കയറി. മഴയ്ക്ക് ശക്തികൂടിക്കൊണ്ടിരുന്നു. മഞ്ഞുമൂടിക്കിടക്കുന്ന പർവതശിഖരങ്ങളും, മഞ്ഞില്ലാത്ത, ഉണ്ടക്കല്ലുകൾ നിറഞ്ഞ പർവതഭാഗങ്ങളും മാറി മാറി വന്നുകൊണ്ടിരുന്നു. ഓരോ

സ്റ്റെപ്പ് കയറിക്കഴിയുമ്പോഴും ശ്വാസോച്ഛ്വാസം ക്രമീകരിക്കാനായി കുറച്ചു സമയം നിന്നു വിശ്രമിച്ച് പിന്നെ സാവധാനത്തിൽ കയറുക എന്ന തന്ത്രമാണ് ഞങ്ങൾ ആവിഷ്കരിച്ചത്. അതുകൊണ്ടുതന്നെ ശ്വാസകോശങ്ങളുടെ അമിതഭാരം ഒരു പരിധിവരെ നിയന്ത്രിക്കാനും സാധിച്ചു. തണുപ്പുകൊണ്ട് മരവിച്ചുപോകുന്ന സമയത്തും ഉള്ളിൽ വിയർപ്പ് അനുഭവപ്പെട്ടിരുന്നതായി തോന്നി. ഏകദേശം രണ്ടുമണിക്കൂർ സമയം യാത്രചെയ്തു കഴിഞ്ഞപ്പോൾ ഞങ്ങൾ നിരപ്പായ ഒരു പ്രതലത്തിൽ എത്തിച്ചേർന്നു. അരമണിക്കൂർ സമയം അവിടെ ഇരുന്ന് വിശ്രമിക്കാനും ലഘുപാനീയങ്ങളും ബിസ്കറ്റും കഴിക്കാനും ഡോക്ടർ നിർദ്ദേശിച്ചു.

സുരീന്ദ്രകുമാർ ബാഗ് തുറന്ന് ഫ്രൂട്ടിയും ബിസ്കറ്റും എടുത്തുതന്നു. ഞങ്ങൾ കാൽനടക്കാർ വട്ടമിട്ടിരുന്ന് വിഭവങ്ങൾ അന്യോന്യം പങ്കുവച്ച് കഴിച്ചു. ഞങ്ങളുടെ പോർട്ടർമാർക്കും ഒരോഹരി കൊടുക്കാൻ മറന്നില്ല. കറുത്ത പാറയായിരുന്നു ആ പ്രദേശം മുഴുവൻ. പാറപ്പുറത്ത് പല സ്ഥലങ്ങളിലും മഞ്ഞ് രൂപപ്പെട്ട് തുടങ്ങിയിരുന്നു. ഒരാഴ്ചക്കുള്ളിൽ ആ പ്രദേശം മുഴുവനും കനത്ത മഞ്ഞിൽ മൂടിക്കിടക്കും. മടക്കയാത്രയിൽ ഈ പ്രദേശം മുഴുവനും മഞ്ഞുമലകളായിമാറുമ്പോൾ യാത്ര അതീവ ദുഷ്കരമായിതിയ്ക്കും എന്നെനിക്കുതോന്നി. വിശ്രമത്തിനിടയ്ക്ക് ടോർച്ച്ലൈറ്റ് പ്രകാശിപ്പിച്ച് ഞാൻ ചുറ്റുപാടുകൾ ഒന്നു വീക്ഷിച്ചു. ഞങ്ങൾ വിശ്രമിച്ചിരുന്ന പാറപ്പുറത്തിന്റെ തെക്കേ അറ്റത്തുള്ള താഴ്വരയിൽ ഒരു പറ്റം മൃഗങ്ങൾ തമ്പടിച്ചിരിക്കുന്നു. എന്റെ നിർദ്ദേശമനുസരിച്ച് മറ്റുള്ളവരും തങ്ങളുടെ ടോർച്ചുകൾ ആ ദിശയിലേയ്ക്ക് പ്രകാശിപ്പിച്ചു. യാക്ക് മൃഗങ്ങളുടെ ഒരു വലിയ കൂട്ടമായിരുന്നു അത്. കണ്ണടച്ച്, തല ചുമലിലേയ്ക്ക് ചായ്ച്ചുവച്ച്, കിടന്ന് ഉറങ്ങുന്നവയും പാറക്കൂട്ടങ്ങൾക്കിടയിലെ പുൽനാമ്പുകൾ കടിച്ചു തിന്നുന്നവയും, അമ്മമാരുടെ രോമാവൃതമായ ദേഹത്തിൽ മറഞ്ഞുനിന്ന് മുലകുടിയ്ക്കുന്ന കിടാങ്ങളും അക്കൂട്ടത്തിലുണ്ടായിരുന്നു. മരവിച്ചുപോകുന്ന ആ കാലാവസ്ഥയിൽ മഞ്ഞും മഴയും കൊണ്ട് നിർവികാരഭാവത്തോടെയുള്ള ആ സാധുമൃഗങ്ങളെ ഒട്ടൊരു സഹതാപത്തോടെ കുറച്ചധികം നേരം ഞാൻ നോക്കിയിരുന്നു.

വൻകയറ്റമാണ് തുടർന്ന് ഞങ്ങൾക്ക് മറികടക്കാനുള്ളത്. പട്ടാളക്കാരുടെ ശക്തിയേറിയ ടോർച്ചിന്റെ പ്രകാശത്തിൽ മുന്നിൽ കുത്തനെ കിടക്കുന്ന കയറ്റം കണ്ടപ്പോൾ ഞാൻ അക്ഷരാർഥത്തിൽ പരിഭ്രമിച്ചുപോയി. കുതിരപ്പുറത്തുയാത്രചെയ്യുന്നവരുടെ മുഖഭാവങ്ങൾ തികച്ചും ദയനീയമായിരുന്നു. ഹരിഹറിനും മറ്റ് മൂന്ന് കാൽനടയാത്രക്കാർക്കും മരവിച്ചുപോയ മുഖഭാവമായിരുന്നു. ഡോക്ടറും പട്ടാളോഫീസർമാരും ഓരോ യാത്രികന്റേയും അടുത്തുവന്ന് ധൈര്യം പകർന്നുതന്നു. പോർട്ടർമാരും തങ്ങളുടെ യജമാനന്മാരെ കഴിയാവുന്ന വിധത്തിലൊക്കെ പ്രോത്സാഹിപ്പിച്ചു. പരിഭ്രമത്തിൽനിന്നും മോചിതനായ ഞാൻ ഹരിഹറിനോട് ഓംകാരസ്തുതി ഉച്ചത്തിൽ ആലപി

യ്ക്കാമെന്ന ഒരു നിർദ്ദേശം വച്ചു. ഞങ്ങൾ ഇരുവരും ചേർന്ന് ഉച്ചത്തിൽ ചൊല്ലിക്കൊടുത്ത ഓംകാരസ്തുതി മറ്റുള്ളവർ ഏറ്റുചൊല്ലി. മഞ്ഞുമൂടിക്കിടക്കുന്ന താഴ്വരകളിലാകെ ഞങ്ങളുടെ ശബ്ദം പ്രതിദ്ധ്വനിച്ചു. സൃഷ്ടി സ്ഥിതി സംഹാരങ്ങളെ നിയന്ത്രിക്കുന്ന ശക്തികളെ അത്യാദരവോടെ മനസ്സിൽ ധ്യാനിച്ച് മൂന്ന് പ്രാവശ്യം ഓംകാരസ്തുതി ആലപിച്ചു.

മഞ്ഞുവീഴ്ചയും ചാറ്റൽമഴയും തുടർന്നുകൊണ്ടിരിക്കെ ഞങ്ങൾ യാത്ര തുടർന്നു. അനന്തതയിലേക്കെന്നപോലെ നീണ്ട്, ചെരിഞ്ഞ്, ഉയരത്തിൽ നിൽക്കുന്ന പർവതത്തെ ശ്രദ്ധിയ്ക്കാതെ കാൽച്ചുവട്ടിലുള്ള ഭൂമിയിൽ മാത്രം ശ്രദ്ധകേന്ദ്രീകരിച്ച് സാവധാനത്തിൽ കയറുക എന്ന തന്ത്രമാണ് മലകയറ്റത്തിൽ പരിചയസമ്പന്നനായ ഒരു പട്ടാള ഓഫീസർ ഞങ്ങളെ ഉപദേശിച്ചത്. പർവ്വതങ്ങളെ മനസ്സിൽ വണങ്ങിബഹുമാനിക്കണമെന്നും അവയെ ചവുട്ടികീഴടക്കി കയറുന്നു എന്ന അഹങ്കാരം ഒട്ടും അരുതെന്നും അദ്ദേഹം പറഞ്ഞുതന്നു. ഭയഭക്തിബഹുമാനങ്ങളോടെ ദേവതാത്മാക്കളായ നഗേന്ദ്രസമൂഹത്തെ മനസ്സിൽ ധ്യാനിച്ച് ഞങ്ങൾ ഓരോ അടിയും ശ്രദ്ധയോടെ കയറി. കുത്തനെ കയറുക എന്നത് അസാദ്ധ്യമായതിനാൽ ഹെയർപിൻവളവുകൾ പോലെയുള്ള ഒറ്റയടിപ്പാതയിൽകൂടിയാണ് ഞങ്ങൾ കയറിയത്. ഓരോ ഹെയർപിൻവളവുകളുടേയും മൂർധന്യത്തിൽ അഗാധമായ കൊക്കകളാണ് താഴെ. അതിദുഷ്കരമായ ചില പോയന്റുകളിൽ എത്തുമ്പോൾ പട്ടാളക്കാർ വിസിലടിച്ച് യാത്ര നിർത്തിവപ്പിച്ചു. പ്രാണവായുവേണ്ടത്ര ലഭിയ്ക്കാത്തതിനാൽ ശ്വാസോച്ഛ്വാസം പലപ്പോഴും തടസ്സപ്പെട്ടിരുന്നു. അന്നേരം ഗ്ലൂക്കോസ് വെള്ളവും നാരങ്ങസ്സത്തടങ്ങിയ മിഠായികളും കഴിച്ച് ഞങ്ങൾ ക്ഷീണമകറ്റി. ഏകദേശം രണ്ട് മണിക്കൂർ സമയം കൊണ്ട് അതിദുർഘടമായ ആ യാത്ര ചെയ്ത് ഞങ്ങൾ മുകളിലെത്തിയപ്പോൾ കിഴക്ക് പ്രകാശത്തിന്റെ നാമ്പുകൾ എത്തിനോക്കാൻ തുടങ്ങിയിരുന്നു.

കനത്ത മഞ്ഞ് മൂടിക്കിടക്കുന്ന ആ ഉപരിതലത്തിൽ ഞങ്ങൾ കുറച്ചു നേരം വിശ്രമിച്ചു. ലിപുലേഖ് ചുരം ഒരു വിളിപ്പാടകലെയായി ഞങ്ങൾക്ക് കാണ്മാനുണ്ടായിരുന്നു. കഷ്ടിച്ച് മുക്കാൽ കി. മീറ്റർ ദൂരമേ അങ്ങോട്ടുള്ളൂ. ചെറിയ കയറ്റങ്ങൾ മാത്രമുള്ള അങ്ങോട്ട് എത്തിച്ചേരാൻ ചുരുങ്ങിയ സമയമേ വേണ്ടുവെങ്കിലും കൈലാസയാത്ര കഴിഞ്ഞ് തിരിച്ചുവരുന്ന മൂന്നാം സംഘത്തിന്റെ ആഗമനം ചുരത്തിനടുത്ത് എത്തിയാൽ മാത്രമേ ഞങ്ങളുടെ സംഘത്തിന് യാത്രതുടരാൻ അനുമതി ലഭിയ്ക്കുകയുള്ളൂ. ഒരു സംഘം പട്ടാളക്കാർ മൂന്നാംബാച്ചിന്റെ ആഗമനത്തെക്കുറിച്ചറിയാൻ ചുരത്തിലേയ്ക്ക് നീങ്ങിയപ്പോൾ ഞങ്ങൾ മഞ്ഞ് മൂടാതെകിടക്കുന്ന ഒറ്റപ്പാറക്കല്ലുകൾ കണ്ടുപിടിച്ച് അതിന്മേൽ ഇരിപ്പുറപ്പിച്ചു.

സൂര്യോദയം വ്യക്തമായിക്കൊണ്ടിരുന്നുവെങ്കിലും കനത്ത മൂടൽമഞ്ഞിലകപ്പെട്ട് ആ പ്രദേശമാകെ ഇരുണ്ടുകിടന്നിരുന്നു. ലഘുപാനീയങ്ങളും ബിസ്കറ്റും കഴിച്ച് വിശപ്പും ക്ഷീണവും അകറ്റിയശേഷം യാത്രാനുമ

തിക്കായി ഞങ്ങൾ കാത്തിരുന്നു. അരമണിക്കൂർ തികയുന്നതിനുമുമ്പായി ഞങ്ങൾക്ക് യാത്ര തുടരാൻ നിർദ്ദേശം ലഭിച്ചു.

കനത്തമഞ്ഞിൽക്കൂടി നടന്ന് ഞങ്ങൾ ലിപുലേഖ് ചുരത്തിലെത്തിയപ്പോൾ സമയം 6.15 ആയിരുന്നു. കൊടുംതണുപ്പാണ് അവിടെ അനുഭവപ്പെട്ടത്. മഞ്ഞുമൂടിക്കിടക്കുന്ന പർവതനിരകളുടെ നടുവിലായി ഒരു വലിയ വിള്ളൽ രൂപപ്പെട്ടുകിടക്കുന്നു. ഇതിൽകൂടി താഴോട്ട് ഇറങ്ങിയാൽ ടിബറ്റിലേക്ക് പ്രവേശിക്കാം. 18600 അടി ഉയരത്തിലാണ് ഈ ചുരം സ്ഥിതിചെയ്യുന്നത്. ഗുഹാകവാടംപോലെയുള്ള ഈ ചുരത്തിൽകൂടി സഞ്ചരിച്ചിട്ടാണ്, നൂറ്റാണ്ടുകൾക്കുമുമ്പുതന്നെ, ഇന്ത്യയും ടിബറ്റും വാണിജ്യബന്ധങ്ങൾ നിലനിർത്തിപ്പോന്നിരുന്നത്. ആയിരക്കണക്കിന് ഋഷീശ്വരന്മാരും യോഗികളും സംന്യാസിമാരും ഈ പാതയിൽക്കൂടി സഞ്ചരിച്ചിട്ടാണ് കൈലാസത്തിൽ എത്തിച്ചേർന്നിരുന്നത്. അവരുടെയൊക്കെ കാൽപ്പാടുകൾ പതിഞ്ഞ ആ പുണ്യഭൂമി തൊട്ടുവണങ്ങി ഞാൻ ഒരു നിമിഷം പ്രാർഥിച്ചുനിന്നു.

തണുത്തുവിറച്ചുകൊണ്ട് അക്ഷമരായി ഞങ്ങൾ അവിടെ കാത്തുനിന്നു. ലിപുലേഖ് ചുരത്തിനു താഴെ അഗാധമായ താഴ്ചയിലാണ് ടിബറ്റ് ഭൂപ്രദേശം കിടക്കുന്നത്. 4000 അടിയോളം താഴേയ്ക്ക് ഞങ്ങൾ ഇറങ്ങിച്ചെല്ലണം. കനത്തമഞ്ഞ് മൂടിക്കിടക്കുന്ന കുത്തനെയുള്ള ആ ഭൂപ്രദേശം മുകളിൽ നിന്നും കാണാൻ കഴിഞ്ഞിരുന്നു. മൂന്നാം ബാച്ച് എത്തിച്ചേരാൻ വൈകുന്നതിന്റെ കാരണവും അതായിരുന്നു. ഞങ്ങൾ ലിപുലേഖിലേക്ക് എത്തിച്ചേർന്നപോലെ അത്രയും താഴെനിന്നുവേണം മൂന്നാം ബാച്ചിന് കയറി വരാൻ. ചുരത്തിന് തൊട്ടുതാഴെനിന്നുതന്നെ ഹെയർപിൻവളവുകളുടെ ആകൃതിയിലാണ് മഞ്ഞുമലകൾക്കിടയിൽക്കൂടിയുള്ള ഒറ്റയടിപ്പാതകൾ രൂപപ്പെട്ട് കിടക്കുന്നത്. ദൂരെനിന്നും ലഗ്ഗേജ്കയറ്റിവരുന്ന കുതിരകളെ കണ്ടപ്പോൾ പട്ടാളക്കാർ ഹെയർപിൻവളവുകളുടെ ഓരോ വളവിലും സ്ഥാനം പിടിച്ചു. ലഗ്ഗേജ് കയറ്റിയ കുതിരകളുടെ നീണ്ട നിരയ്ക്ക് പിന്നിലായി യാത്രക്കാരെ കയറ്റിയ കുതിരകളും വരുന്നുണ്ടായിരുന്നു. ഹെയർപിൻവളവുകൾ കയറുമ്പോൾ കുതിരപ്പുറത്തിരുന്ന് ബാലൻസ് കിട്ടാതെ വിഷമിയ്ക്കുന്ന യാത്രക്കാരെ പട്ടാളക്കാർ കൈകൊടുത്ത് താങ്ങി സഹായിച്ചു. അവസാനഘട്ടത്തിലെ അതിദുർഘടമായ, കുത്തനെയുള്ള, ഒരു ഹെയർപിൻവളവിന്നു മുമ്പായി യാത്രക്കാരെ മുഴുവനും താഴെ ഇറക്കി. പിന്നീട് അവരെ പട്ടാളക്കാർ അക്ഷരാർഥത്തിൽ പൊക്കിയെടുത്താണ് മുകളിൽ എത്തിച്ചത്. അത്രയ്ക്കധികം അവർ തളർന്ന് അവശരായിരുന്നു. നടന്നുകൊണ്ട് ചുരം കയറിവന്നവർ ആരുംതന്നെ അക്കൂട്ടത്തിലുണ്ടായിരുന്നില്ല എന്ന വസ്തുത ഞാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഭാരതമണ്ണിൽ പ്രവേശിച്ച ആ നിമിഷത്തിൽത്തന്നെ ഓരോ യാത്രക്കാരനും മാതൃഭൂമിയെ തൊട്ടുവണങ്ങി കമിഴ്ന്നുകിടന്ന രംഗം തികച്ചും വികാരനിർഭരമായിരുന്നു. ഞങ്ങൾ അവർക്ക് ലഘുപാനീയങ്ങളും ബിസ്ക്കറ്റുകളും വിതരണം ചെയ്തു. യാത്രചെയ്ത് ക്ഷീണിച്ചവശരായ അവരോട് കുറച്ച് കാര്യങ്ങൾ മാത്രമേ സംസാരിയ്ക്കാൻ സാധിച്ചുള്ളൂ. ചൈനീസ്

അധികൃതരിൽനിന്നു വലിയ സഹകരണമൊന്നും പ്രതീക്ഷിയ്ക്കരുതെന്നും അടിസ്ഥാന സൗകര്യങ്ങൾ പോലും അവിടെ ലഭ്യമല്ലെന്നും സംഘാംഗങ്ങളിൽനിന്നും മനസ്സിലാക്കി. മറ്റു പ്രദേശങ്ങളിൽ കാലാവസ്ഥ ഒരുവിധം ഭദ്രമാണെന്നും പക്ഷേ, കൈലാസത്തിൽ മരവിച്ചുപോകുന്ന കാലാവസ്ഥയാണെന്നും അവർ പറഞ്ഞുതന്നു. രണ്ടാഴ്ചക്കാലം ചൈനീസ് അധികൃതരുടെ നിയന്ത്രണത്തിൽ കഴിച്ചുകൂട്ടിയതിന്റെ പരിഭ്രമം പലരുടേയും മുഖഭാവങ്ങളിൽ നിന്നും വ്യക്തമായിരുന്നു. നടന്ന് കൈലാസപ്രദക്ഷിണം നടത്തിയവരാരും അക്കൂട്ടത്തിലുണ്ടായിരുന്നില്ല.

പട്ടാള ഓഫീസറുടെ വിസിലടികേട്ടപ്പോൾ പരസ്പരം യാത്രാമംഗളങ്ങൾ നേർന്ന് ഞങ്ങൾ മൂന്നാം ബാച്ചിനോട് വിടപറഞ്ഞു. പട്ടാളക്കാരുടേയും, KMVN ഉദ്യോഗസ്ഥരുടേയും, പോർട്ടർമാരുടേയും, കുതിരക്കാരുടേയും, കൈകൾ പിടിച്ച്, തൊട്ടുവന്ദിച്ച്, ഞങ്ങൾ ഓരോരുത്തരും യാത്രാനുമതി ചോദിച്ചു. ശുഭകരമായ യാത്രയ്ക്കുവേണ്ടി മംഗളം നേർന്നുകൊണ്ടും കൈലാസദർശനസമയത്ത് അവരെക്കൂടി ഓർക്കണമെന്നു പറഞ്ഞുകൊണ്ടും അവർ ഞങ്ങളെ അനുഗ്രഹിച്ചു. കഴിഞ്ഞ ദിവസങ്ങളിലത്രയും ഓരോ ആപൽഘട്ടത്തിലും ഞങ്ങളെ സഹായിച്ച് ഭക്ഷണവും മറ്റു സൗകര്യങ്ങളും ഒരുക്കിത്തന്ന് ഞങ്ങളോടൊപ്പം നടന്നിരുന്ന ഇവരെയൊക്കെ വിട്ടുപിരിയുക എന്നത് തികച്ചും അസഹനീയമായിരുന്നു.

രണ്ടാമത്തെ വിസിലടി കേട്ടപ്പോൾ ഞങ്ങൾ വരിവരിയായി മുന്നോട്ട് കയറിനിന്നു. ഞങ്ങളുടെ ലഗ്ഗേജുകൾ ടിബറ്റൻ കൂലിക്കാർ ചുമന്ന് താഴെ കൊണ്ടുപോയി കുതിരപ്പുറത്ത് കയറ്റുന്നുണ്ടായിരുന്നു. ഇന്ത്യൻ സമയം 7.30 ആയിരുന്നു അപ്പോൾ. വാച്ച് രണ്ടരമണിക്കൂർ മുന്നോട്ട് തിരിച്ചുവെച്ച് സമയം 10 മണിയാക്കാൻ (Chinese Time) ലെയ്സൺ ഓഫീസർ എല്ലാവരോടും നിർദ്ദേശിച്ചു. ചൈനീസ് അധികൃതർ വിസയും പാസ്പോർട്ടും പരിശോധിച്ച് ഞങ്ങളെ അതിർത്തിക്കപ്പുറത്തേക്ക് മാറ്റിനിർത്തി. ഭക്ഷണം പാകം ചെയ്യുന്നതിനും മറ്റു സഹായങ്ങൾ ചെയ്ത് തരുന്നതിനുമായി പോർട്ടർമാരിൽനിന്ന് നാലുപേരേയും ചൈനീസ് അധികൃതർ താത്കാലിക വിസ അടിസ്ഥാനത്തിൽ അനുവദിച്ചുതന്നു. മൂന്നാമത്തെ വിസിലടി കേട്ടതോടെ ഞങ്ങൾ യാത്ര ആരംഭിച്ചു.

രണ്ടു കിലോമീറ്റർ ദൂരമുള്ള കുത്തനെയുള്ള അതിദുഷ്ക്കരമായ ഇറക്കമാണ് ഞങ്ങൾക്കാദ്യം തരണം ചെയ്യേണ്ടിയിരുന്നത്. വളഞ്ഞുപുളഞ്ഞു കിടക്കുന്ന, മഞ്ഞു മൂടിക്കിടക്കുന്ന, ആ ഇറക്കത്തിൽ നിരങ്ങിയാണ് പലപ്പോഴും ഞങ്ങൾ മുന്നോട്ട് നീങ്ങിയത്. ഹെയർപിൻവളവുകൾ ഇറങ്ങുമ്പോൾ അത്യഗാധമായ, ഹിമം മൂടിക്കിടക്കുന്ന, കൊക്കകളാണ് ഒരു വശത്ത്. ഒരു ചുവട് തെറ്റിയാൽ പതിക്കുന്നത് ആയിരക്കണക്കിന് അടി താഴേയ്ക്കാണ്. ഞങ്ങളെ ഒട്ടും ശ്രദ്ധിയ്ക്കാതെ ചൈനീസ് അധികൃതർ മുന്നോട്ട് ഇറങ്ങിപ്പോയി. ഇന്ത്യൻ പട്ടാളക്കാരുടേയും KMVN സ്റ്റാഫിന്റേയും വിലമതിക്കാനാവാത്ത

സേവനങ്ങൾ അന്നേരം ഞാൻ വേദനയോടെ ഓർത്തുപോയി.

അത്യന്തം ക്ലേശപൂർണമായ ആ യാത്ര അവസാനിച്ചത് താഴെ നിരപ്പായ പ്രദേശത്ത് എത്തിയപ്പോഴാണ്. അവിടെ നിന്നുകൊണ്ട് പിന്നിട്ട വഴികൾ ശ്രദ്ധിച്ചപ്പോൾ യഥാർഥത്തിൽ ഞെട്ടിപ്പോയി. കുറച്ചുസമയം വിശ്രമിച്ച ശേഷം അടുത്തുള്ള ഒരു ചെറിയ കുന്നിന്റെ താഴ്‌വരയിലായി തയ്യാറാക്കി നിർത്തിയിരുന്ന കുതിരക്കൂട്ടത്തിന്റെ അടുത്തേക്ക് ഞങ്ങൾ നടന്നുചെന്നു. കാൽനടയാത്രക്കാരൊഴികെ ബാക്കിയുള്ളവരെല്ലാം കുതിരപ്പുറത്ത് കയറിക്കൂടി. മുഷിഞ്ഞുകീറിയ വസ്ത്രംധരിച്ച ഗ്രാമീണരാണ് കുതിരകളെ നിയന്ത്രിച്ചിരുന്നത്. സ്ത്രീപുരുഷഭേദമന്യേ അവരെല്ലാം സദാ സിഗരറ്റ് പുകച്ചിരുന്നു. ലഗ്ഗേജ് വഹിക്കുന്ന കുതിരകളും യാത്രക്കാരെ കയറ്റിയ കുതിരകളും മുന്നോട്ട് നീങ്ങിയപ്പോൾ ഞങ്ങൾ അവരെ പിൻതുടർന്നു. ടിബറ്റൻ ഭാഷയിൽ ചെറിയതോതിൽ ആശയവിനിമയം നടത്താൻ ഡോ. മെഹ്തയ്ക്ക് കഴിവുണ്ടായിരുന്നു. അഗാധമായ മലയിടുക്കുകൾ താണ്ടി എട്ടുകിലോമീറ്ററോളം സഞ്ചരിച്ചാൽ ഗതാഗതയോഗ്യമായ ഒരു സ്ഥലത്തെത്തുമെന്നും അവിടെ തയ്യാറാക്കിനിർത്തിയിട്ടുള്ള ഒരു ബസ്സിൽ കയറി മുപ്പത്തഞ്ച് കി. മീറ്റർ യാത്രചെയ്താൽ തക്കലക്കോട്ട് എത്തിച്ചേരുമെന്നും കുതിരക്കാരിൽനിന്നു മനസ്സിലാക്കാൻ കഴിഞ്ഞു. വ്യവസ്ഥകളനുസരിച്ച് ഞങ്ങൾക്ക് ആവശ്യമായ സഹായങ്ങളും മാർഗനിർദ്ദേശങ്ങളും തന്ന് ഒപ്പം യാത്രചെയ്യേണ്ടവരാണ് ചൈനീസ് അധികൃതർ. പക്ഷേ, കുതിരപ്പുറത്ത് കയറി അതിശീഘ്രം പാഞ്ഞുപോയ അവർ കണ്ണെത്താദൂരത്ത് എത്തിക്കഴിഞ്ഞിരുന്നു.

തണുത്ത കാലാവസ്ഥയായിരുന്നുവെങ്കിലും ഒട്ടും മഞ്ഞില്ലാത്ത സ്ഥലത്തുകൂടിയാണ് ഞങ്ങൾ യാത്രചെയ്തത്. ചുവപ്പുരാശികലർന്ന മണ്ണാണ് എവിടേയും കണ്ടത്. ആകാശം മുട്ടിനിൽക്കുന്ന മൊട്ടക്കുന്നുകളും തരിശായ സമതലപ്രദേശങ്ങളുമായിരുന്നു അധികവും. പർവതങ്ങളിൽനിന്ന് രൂപപ്പെട്ടുവന്നിരുന്ന ചെറിയ നദികളിൽ വെള്ളം വളരെ കുറവാണ്. പലപ്പോഴും നദികൾ മുറിച്ചുകടക്കേണ്ടിവന്നിരുന്നുവെങ്കിലും കണങ്കാൽവരെ മാത്രമേ വെള്ളമുണ്ടായിരുന്നുള്ളൂ എന്നതിനാൽ ഒട്ടും വിഷമം അനുഭവപ്പെട്ടില്ല. നിരപ്പായ സ്ഥലങ്ങളായിരുന്നതുകൊണ്ട് യാത്ര ഒട്ടും പ്രയാസമുള്ളതായി തോന്നിയില്ല. അഗാധമായ കൊക്കകളുടെ ഓരത്തുകൂടി പലപ്പോഴും യാത്രചെയ്യേണ്ടിവന്നിരുന്നെങ്കിലും ഇന്ത്യൻ ഭാഗത്ത് ഞങ്ങളനുഭവിച്ച വൈഷമ്യങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ അതൊക്കെ നിസ്സാരമായിരുന്നു. ഒരു മനുഷ്യജീവിപോലും ആ പ്രദേശത്തൊന്നും ഇല്ലായിരുന്നു. വിശപ്പുകൊണ്ട് പൊറുതിമുട്ടിയ ഞങ്ങൾ ബിസ്കറ്റും പാനീയങ്ങളും കഴിച്ച് വിശപ്പടക്കി. ഒന്നര മണിയോടുകൂടി ബസ്സ് നിർത്തിയിട്ടിരിക്കുന്ന ടിസ്സങ്ങ് എന്ന സ്ഥലത്ത് എത്തിച്ചേർന്നു.

ഞങ്ങൾ ചെന്നെത്തുന്നതിന് വളരെ മുമ്പുതന്നെ മറ്റുള്ളവർ ബസ്സിൽ

കയറിക്കൂടിക്കഴിഞ്ഞിരുന്നു. ഞങ്ങൾ ചെന്നെത്തിയതോടെ ആ പഴഞ്ചൻ വാഹനം പുറപ്പെട്ടു. നാൽപ്പതു പേർക്കിരിയ്ക്കാവുന്ന ആ ബസ്സിന്റെ ഉൾഭാഗം വൃത്തിഹീനമായതും സീറ്റുകൾ പലതും ഇളകുന്നതും കീറിയ തുമായിരുന്നു. പർവതങ്ങളുടെ ഓരത്തുകൂടിയുള്ള, കുണ്ടും കുഴിയും നിറഞ്ഞ, റോഡുകൾ വളരെ ഇടുങ്ങിയതാണ്. നീർച്ചാലുകൾ മുറിച്ചു കട ന്നോടുമ്പോൾ ബസ്സിന്റെ ചാഞ്ചാട്ടം മനസ്സിൽ ഭീതി പടർത്തി. താഴെ അഗാ ധമായ കൊക്കകളായിരുന്നതിനാൽ മനസ്സിന്റെ പിരിമുറുക്കം വല്ലാതെ വർധി ച്ചിരുന്നു. പത്തുകിലോമീറ്ററോളം സഞ്ചരിച്ചുകഴിഞ്ഞപ്പോൾ മുഗ്റങ്ങ് എന്ന കൊച്ചുഗ്രാമത്തിന്റെ അരികിൽ എത്തിച്ചേർന്നു. അവിടെ ഒരു ചെക്ക് പോസ്റ്റിൽ വാഹനം കുറച്ചുനേരം നിർത്തേണ്ടതായിവന്നു. ചൈനീസ് പട്ടാള ഓഫീസർമാർ പാസ്പോർട്ടും മറ്റു യാത്രാരേഖകളും അതിസൂക്ഷ്മമായി പരിശോധനയ്ക്ക് വിധേയമാക്കി. ബസ്സിന്റെ അകത്തുകയറി യാത്രക്കാരെ മുഴുവനും എണ്ണി തിട്ടപ്പെടുത്തി. ഒരു ചെറുപുഞ്ചിരിയോ അഭിവാദ്യങ്ങളോ അവരിൽ നിന്നുണ്ടായില്ല എന്നത് അത്യധികം ഖേദകരമായിരുന്നു.

തുടർന്നുള്ള ഞങ്ങളുടെ യാത്ര ടിബറ്റൻ ഗ്രാമപ്രദേശങ്ങളിലൂടെ ആയി രുന്നു. കർണാലി പുഴയുടെ തീരത്തുകൂടിയായിരുന്നു മണ്ണിട്ട ഈ റോഡുകൾ. കുണ്ടും കുഴികളും വേണ്ടത്രയുണ്ട്. പുഴയുടെ മറുഭാഗം നേപ്പാളാണ്. എങ്ങോട്ടുനോക്കിയാലും തരിശായ മലനിരകൾ മാത്രം. ഒറ്റനിലകൾ മാത്ര മുള്ള കൊച്ചുവീടുകൾക്ക് ധാരാളം പഴക്കം തോന്നിക്കും. ചെമ്മരിയാടുക ളേയും കന്നുകാലികളേയും ഇവർ വളർത്തുന്നുണ്ട്. പുഴയോരത്തുള്ള താഴ്ന്ന വയലുകളിൽ നെൽകൃഷിയും സൂര്യകാന്തിക്ക്യഷിയും ധാരാളമുണ്ട്. മലയിടിച്ചിൽമൂലം ചിലസ്ഥലങ്ങളിൽ ഗ്രാമമൊട്ടാകെ തകർന്നുകിടക്കുന്നതും കണ്ടു. കുറച്ചുമാറി വീണ്ടും അവർ പുതിയ കോളനി കെട്ടിപ്പടുത്തുണ്ടാക്കി യിട്ടുണ്ട്. പുഴയോരത്തുനിന്ന് മാറി സഞ്ചരിച്ചപ്പോൾ ഒന്നു രണ്ടു ചെറിയ കവലകൾ കണ്ടു. ചെറിയ കച്ചവടസ്ഥാപനങ്ങൾ ഇവിടെയുണ്ട്. കടകളുടെ മുന്നിൽ ഒഴിഞ്ഞ മദ്യക്കുപ്പികൾ കൂട്ടിയിട്ടിരിയ്ക്കുന്നത് കണ്ടപ്പോൾ ആശ്ചര്യം തോന്നി. പെപ്സി, കൊക്കോകോള എന്നീ പാനീയങ്ങളുടെ ടിന്നുകളും ധാരാ ളമായി വില്പനയ്ക്ക് വെച്ചിരിയ്ക്കുന്നത് കണ്ടു.

ഏകദേശം നാലുമണിയോടുകൂടി ഞങ്ങൾ തക്കലക്കോട്ട് എന്ന സ്ഥലത്ത് എത്തിച്ചേർന്നു. അന്നത്തെ യാത്ര അവിടെ അവസാനിയ്ക്കുകയാണ്. പുരാങ്ങ് എന്നാണ് ടിബറ്റൻ ഭാഷയിൽ ഈ സ്ഥലത്തിന്റെ പേര്. സാമാന്യം തിരക്കുള്ള ഒരു ചെറിയ പട്ടണപ്രദേശമെന്ന് തക്കലക്കോട്ടിനെ വിശേഷി പ്പിക്കാം. പ്രധാനവീഥിയോട് ചേർന്ന് സ്ഥിതിചെയ്യുന്ന പുരാങ്ങ് ഗസ്റ്റ്ഹൗസി ലേക്ക് ഞങ്ങളുടെ വാഹനം കടത്തിനിർത്തി. ഗസ്റ്റ്ഹൗസിന്റെ വിശാലമായ ഹാളിലാണ് ചൈനീസ് എമിഗ്രേഷൻ നടപടികൾ നടത്തുന്നത്. ഒരു സംഘം ചൈനീസ് ഓഫീസർമാർ പാസ്പോർട്ട് സൂക്ഷ്മപരിശോധനയ്ക്ക് വിധേയ മാക്കി. മറ്റൊരുസംഘം ഓഫീസർമാർ ഓരോരുത്തരുടേയും ലഗ്ഗേജുകൾ

അതിസൂക്ഷ്മമായി പരിശോധിച്ചു. പുസ്തകങ്ങളും വിലകൂടിയതരം മയക്കുമരുന്നുകളും ഫിലിംറോളുകളും ഉണ്ടോ എന്നാണ് അവർ പ്രധാനമായും തിരഞ്ഞുനോക്കിയത്. കമ്മ്യൂണിസ്റ്റ് ആശയങ്ങളെ എതിർക്കുന്ന പുസ്തകങ്ങൾ ഇവിടെ തീർത്തും നിരോധിച്ചിരിയ്ക്കുകയാണ്. എമിഗ്രേഷൻ, കസ്റ്റംസ് നടപടികൾ കഴിഞ്ഞ് പുറത്തുവന്നവർക്ക് ഗസ്റ്റ്ഹൗസിലെ ജീവനക്കാർ ഓരോ കപ്പ് ചായ തന്ന് സൽക്കരിച്ചു.

ചൈനീസ് ഉദ്യോഗസ്ഥന്മാരുടെ പെരുമാറ്റങ്ങൾ ഒട്ടും അഭിലഷണീയമായിരുന്നില്ല. ഒരു പക്ഷേ, ഗൗരവമുള്ള മുഖങ്ങളുമായി ജനിച്ചതുകൊണ്ടാകാം അവരുടെ മുഖഭാവങ്ങൾ ഒട്ടും മയമുള്ളതായിരുന്നില്ല. ഗ്രൂപ്പ് വിസയിലെ പേരുകൾ വായിച്ചെടുക്കാൻ അവർ വല്ലാതെ ബുദ്ധിമുട്ടുന്നുണ്ടായിരിന്നു. പാസ്പോർട്ടിലെ പേരുകളുമായി അവ താരതമ്യം ചെയ്യുമ്പോൾ അവർ ദേഷ്യംകൊണ്ട് പിറുപിറുത്തിരുന്നു. വിദേശികളെ ആചാരമര്യാദകളോടെ സ്വീകരിക്കണമെന്ന പ്രാഥമികപാഠംപോലും ചൈനക്കാർ പാലിച്ചുകാണാത്തതിൽ വിഷമംതോന്നി.

പുരാങ് ഗസ്റ്റ്ഹൗസിൽ ഡോർമെറ്ററി അക്കോമഡേഷനായിരുന്നു ഏർപ്പെടുത്തിയിരുന്നത്. ഒരു ചെറിയ മുറിയിൽ നാലുപേർക്ക് താമസിയ്ക്കാം. ഇരുമ്പ് കട്ടിലും കട്ടിയേറിയ കിടക്കയും കമ്പിളിപുതപ്പും ഉണ്ട്. കിടക്കവിരികളും തലയിണ ഉറകളും വളരെക്കാലമായി അലക്കിയിട്ടില്ലെന്നു തീർച്ചയാണ്. ഗസ്റ്റ്ഹൗസിന്റെ പിൻഭാഗത്തുള്ള ഒരു സ്ഥലത്താണ് കുളിമുറി, കക്കൂസ് സൗകര്യങ്ങൾ ഒരുക്കിയിരുന്നത്. കുളിക്കാൻ പൈപ്പ്വെള്ളവും കുളിമുറിയും ഉണ്ടെങ്കിലും നിശ്ചിതസമയങ്ങളിൽ മാത്രമേ വെള്ളം ലഭിച്ചിരുന്നുള്ളൂ. ചില പൈപ്പുകളിൽ ചൂടുവെള്ളവും ലഭിച്ചിരുന്നു. വാതിലുകൾപോലും ഇല്ലാത്ത ഏറ്റവും ശോചനീയമായ അവസ്ഥയിലാണ് കക്കൂസുകൾ. ചുരുക്കത്തിൽ വൃത്തികേടുകളുടെ കൂമ്പാരമായിരുന്നു അവിടത്തെ കക്കൂസുകൾ.

തലേദിവസം അർധരാത്രി തുടങ്ങിയ ക്ലേശപൂർണമായ യാത്ര മിക്കവരേയും തളർത്തിയിരുന്നു. ശരിയായ ഭക്ഷണവും ലഭിയ്ക്കുകയുണ്ടായില്ല. തണുപ്പാർന്ന കാലാവസ്ഥയായിരുന്നു ടിബറ്റിലെങ്കിലും കമ്പിളിവസ്ത്രങ്ങളുടെ ആവശ്യം പകൽസമയത്ത് ഇല്ലായിരുന്നു. ഒന്നു കുളിച്ച് ഉന്മേഷം വീണ്ടെടുക്കാമെന്നുവച്ചാൽ അതിന് വെള്ളവും ഇല്ല. പല്ലുതേക്കാനും മുഖം കഴുകാനുമായി മുറികളുടെ പുറത്ത് ചെറിയ മൺതൊട്ടികളിൽ വച്ചിരുന്ന വെള്ളത്തിൽനിന്ന് ഒരു കപ്പ് വെള്ളമെടുത്ത് ദേഹശുദ്ധി വരുത്തി. ഗസ്റ്റ് ഹൗസിൽനിന്ന് അത്താഴം ലഭിയ്ക്കാൻ ഒമ്പത് മണിയാകും എന്നറിഞ്ഞതിനാൽ ചെറുതായൊന്ന് മയങ്ങാൻ തീരുമാനിച്ചു.



ലിപൂലേഖ് ചുരം കയറുന്നതിനിടക്ക് ഒരു വിശ്രമം



തിബത്തിൽ



# തിബത്ത് (Tibet)

ഹിമാലയത്തിന്റെ വടക്കുഭാഗത്തുള്ള ഒരു പീഠഭൂമിയാണ് തിബത്ത്. 'വിലക്കപ്പെട്ട നാട്' എന്നാണ് ആദ്യകാലം മുതൽക്കേ തിബത്തിനെ വിളിച്ചുവരുന്നത്. 'ലോകത്തിന്റെ മേൽക്കൂര' എന്നും തിബത്തിനെ വിളിക്കാറുണ്ട്. 1950 മുതൽ ചൈനയുടെ കൈവശത്തിലാണ് ഈ രാജ്യം. 1995 ലെ കണക്കുപ്രകാരം 71 ലക്ഷമാണ് ജനസംഖ്യ. പക്ഷെ, തിബത്തുകാർ ഈ കണക്ക് അംഗീകരിക്കുന്നില്ല. അവരുടെ കണക്കുപ്രകാരം ജനസംഖ്യ ഇതിലും എത്രയോ കൂടുതലാണ്. തിബത്തിന്റെ വിസ്തീർണം 2.5 മില്യൺ ചതുരശ്രകിലോമീറ്ററാണ്. സമുദ്രനിരപ്പിൽ നിന്നും 13000 അടിയ്ക്ക് മുകളിലാണ് ഈ പ്രദേശം സ്ഥിതിചെയ്യുന്നത്. തലസ്ഥാനനഗരം ലാസയാണ്. ഒരുകാലത്ത് ഈ പ്രദേശം ആകെ ഒരു മഹാസമുദ്രമായിരുന്നു എന്ന് ശാസ്ത്രീയമായി തെളിയിക്കപ്പെട്ടിട്ടുണ്ട്. തിബത്തിലെ പ്രധാനപ്പെട്ട പർവതനിരകൾ ലഡാഖ്, കൈലാസം, കാറക്കോറം, കുൻലുൻ എന്നിവയാണ്. ഏഷ്യയിലെ മഹാനദികളിൽപ്പെട്ട സിന്ധു, ബ്രഹ്മപുത്ര, മഞ്ഞനദി, സത്‌ലജ്, കർണാലി, ഐരാവതി തുടങ്ങിയവ ഇവിടെനിന്നാണ് ഉദ്ഭവിക്കുന്നത്. തെക്കുഭാഗത്ത് ഒരു കോട്ടപോലെ നീണ്ട്, ഉയർന്നുകിടക്കുന്ന ഹിമാലയപർവതനിരകൾ മൺസൂൺ വാതങ്ങളെ വളരെ പരിമിതമായ തോതിൽമാത്രമേ തിബത്തിലേക്ക് കടത്തിവിടുന്നുള്ളൂ. അതുകൊണ്ടുതന്നെ മഴ കുറവാണ് ചില ഭാഗങ്ങളിൽ.

എൻഗാരി ജില്ലയിലെ സത്‌ലജ് തടത്തിലും കിഴക്കുഭാഗത്തുള്ള ചുംബി തടത്തിലും വിശാലമായ നിബിഡവനങ്ങളുണ്ട്. കോണിഫർ, സ്പ്രൂസ്, സൈപ്രസ്, ഓക്ക്, വാൽനട്ട് എന്നീ വൃക്ഷങ്ങൾ ഇവിടെ ധാരാളമായി വളരുന്നുണ്ട്. കാട്ടുകാള, കാട്ടുകുതിര, ടൈഗർ, കുറുക്കൻ, കുരങ്ങ്, പുള്ളിപ്പുലി,

കറുത്തകരടി, തവിട്ടുകരടി, ചെന്നായ തുടങ്ങിയ മൃഗങ്ങൾ ധാരാളമുണ്ട്. കിഴക്കൻതിബത്ത് മേഖലകളിലാണ് കസ്തൂരിമാൻ എന്ന വിശിഷ്ട മൃഗങ്ങളെ ധാരാളമായി കണ്ടുവരുന്നത്. ഹിമാലയത്തിനും കൈലാസത്തിനും ഇടയ്ക്കുള്ള ഫലഭൂയിഷ്ഠമായ നദീതടങ്ങളിൽ ബാർളി, കടുക് എന്നിവ വിപുലമായ രീതിയിൽ കൃഷിചെയ്തുവരുന്നു. ഇവിടെ ജലസേചനസൗകര്യങ്ങൾ കുറവായതിനാൽ നെല്ല്, ഗോതമ്പ് എന്നീ കൃഷികൾ പരിമിതമായ തോതിലേ ഉള്ളു. ചെമ്മരിയാട്, കോലാട്, കുതിര, കഴുത, യാക്ക് എന്നിവയാണ് വളർത്തുമൃഗങ്ങൾ.

ജനങ്ങൾ പ്രധാനമായി മൂന്ന് വിഭാഗങ്ങളിൽപ്പെട്ടവരാണ്. മധ്യപശ്ചിമ തിബത്തിൽ അധിവസിയ്ക്കുന്ന ബോദ്പോ, കിഴക്കൻ തിബത്തിലെ ഖമ്പ, വടക്കുപടിഞ്ഞാറു ഭാഗത്തുള്ള അംഭോ എന്നിവയാണ് ഈ മൂന്ന് വിഭാഗങ്ങൾ. ജനങ്ങളെ മൊത്തത്തിൽ അഞ്ച് തരക്കാരായി കണക്കാക്കുന്നു. ലാമമാർ, കുലീന പ്രഭുക്കന്മാർ, വ്യാപാരികൾ, ഇടയന്മാർ, കർഷകർ എന്നിങ്ങനെ. 1950 ൽ ചൈന തിബത്ത് കൈയ്യടക്കുന്നതിനുമുമ്പ് ജനസംഖ്യയുടെ അഞ്ചിൽ ഒരു ഭാഗം ബൗദ്ധപുരോഹിതന്മാരായിരുന്നു. ബൗദ്ധപുരോഹിതനുള്ള ബഹുമതിപേരാണ് ലാമ. ഒരു ബുദ്ധമഠത്തിൽ പതിനാറ് വർഷത്തെ മതപഠനം വിജയകരമായി പൂർത്തിയാക്കിയാൽ ആ ലാമയ്ക്ക് ഗേഷി എന്ന ഉന്നത ബിരുദം ലഭിക്കുന്നു. ഗവണ്മെന്റിലോ, മഠഭരണത്തിലോ ഉന്നതസ്ഥാനമാനങ്ങൾക്ക് അവകാശിയാണ് ഗേഷി. തിബത്തിലെ ആദ്യത്തെ മതം ബോൺ ആയിരുന്നു. ഏഴാംനൂറ്റാണ്ടിൽ ബുദ്ധമതം ഇന്ത്യയിൽനിന്ന് തിബത്തിലേക്ക് വ്യാപിച്ചു. സോങ്സെൻ ഗാമ്പോ എന്ന പണ്ഡിതനാണ് ഇതിന് തുടക്കം കുറിച്ചത്. പക്ഷെ ട്യൂമിസംബോട്ട എന്ന മതപണ്ഡിതനാണ് യഥാർഥത്തിൽ ബുദ്ധമതത്തിന് തിബത്തിൽ പ്രചുരപ്രചാരം സിദ്ധിയ്ക്കാൻ ഇടവരുത്തിയതെന്ന് തിബത്തുകാർ വിശ്വസിയ്ക്കുന്നു. അദ്ദേഹം ഇന്ത്യയിൽ വളരെക്കാലം താമസിക്കുകയും വിവിധ ഇന്ത്യൻഭാഷകളിൽ പ്രാവീണ്യം നേടുകയും ചെയ്തു. തിബത്തിന് ഒരു പുതിയ സംസ്കാരവും ഇന്ത്യൻ ഭാഷകളിൽ നിന്ന് കടമെടുത്ത് വിപുലീകരിച്ച ഒരു ഭാഷയും പ്രദാനംചെയ്തത് ട്യൂമി സംബോട്ട എന്ന പണ്ഡിതശ്രേഷ്ഠനായിരുന്നു എന്നാണ് തിബത്തുകാർ ആരാധനയോടെ ഇന്നും ഓർക്കുന്നത്. ബുദ്ധമതം തിബത്തിൽ വേരൂന്നാൻ തുടങ്ങിയപ്പോൾ ബോൺ മതക്കാരിൽനിന്ന് എതിർപ്പുണ്ടായി. ബോൺ മതവും ബുദ്ധമതവും തമ്മിൽ ഉഗ്രമായ മത്സരംനടന്നു. അവസാനം പിൻതുണ നഷ്ടപ്പെട്ടുകൊണ്ടിരുന്ന ബോൺ മതക്കാർ ഒത്തുതീർപ്പിന് തയ്യാറായി. ബോൺ മതത്തിന്റെ ചില നല്ലവശങ്ങൾ സ്വീകരിച്ചുകൊണ്ട് ബുദ്ധമതം തിബത്തിലെ എല്ലാ ജനങ്ങളുടേയും മതമായി മാറി. പതിനഞ്ചാം നൂറ്റാണ്ടിൽ സോങ്ഖപ്പ എന്ന മതനേതാവ് തിബത്തിന്റെ പലഭാഗങ്ങളിലും മഠങ്ങൾ സ്ഥാപിച്ചു. അതിൽ ഒന്നിന്റെ നേതാവായിരുന്നു ദലൈലാമ. മറ്റൊന്നിന്റേത് പഞ്ചൻലാമയും.

തിബത്തിന്റെ രാഷ്ട്രീയ ചരിത്രത്തിലേക്ക് ഒന്നു തിരിഞ്ഞുനോക്കുന്നത് രസാവഹമാണ്. ഏഴാംനൂറ്റാണ്ടിന് മുമ്പുള്ള തിബത്തിന്റെ ചരിത്രം നാടോടിക്കഥകളിൽ മാത്രം ഒതുങ്ങിനിൽക്കുന്ന വിധത്തിലുള്ളതാണ്. അന്ന് ഓരോ പ്രദേശവും ഓരോ നാട്ടുരാജാവാണ് ഭരിച്ചിരുന്നത്. അതെന്തായാലും തിബത്തിനു നേരെയുള്ള ആദ്യത്തെ സംഘടിതവിദേശാക്രമണം ഇന്ത്യയിൽനിന്നായിരുന്നു. കുമയോൺ ഭരിച്ചിരുന്ന രാജാനന്ദിദേവ, അശോകചക്രവർത്തിയുടെ ആജ്ഞാനുസരണം തിബത്തിന്റെ പലഭാഗങ്ങളും ആക്രമിച്ച് കീഴടക്കി. രാജാനന്ദിദേവ കൈലാസ് ഭാഗത്തേയ്ക്ക് രണ്ടുതവണ യാത്രനടത്തിയതായും പറയപ്പെടുന്നു. 755 മുതൽ 797 വരെ തിബത്ത് ഭരിച്ചത് ഖ്റിസോങ്ദത്സെൻ ആയിരുന്നു. തികഞ്ഞ ബുദ്ധമതവിശ്വാസിയായിരുന്ന അദ്ദേഹം വളരെ നല്ല ഭരണമാണ് കാഴ്ചവെച്ചത്. 815 മുതൽ 838 വരെ റാൽപചൻ തിബത്ത് ഭരിച്ചപ്പോൾ പല പ്രവിശ്യകളിലും വിപ്ലവങ്ങൾ ഉണ്ടായി. 1239 ൽ മംഗോളിയ തിബത്തിനെ അക്രമിച്ചു കീഴടക്കി. ഛിന്നഭിന്നമായിപ്പോയ തിബത്തിനെ പതിനാലാം നൂറ്റാണ്ടിന്റെ അവസാനത്തിൽ സോങ്ഖപ്പ എന്ന ശക്തനായ ഭരണാധികാരി ഏകോപിപ്പിച്ച് നല്ല ഭരണം കാഴ്ചവെച്ചു. ഇദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു ആദ്യത്തെ ദലൈലാമ. അഞ്ചാമത്തെ ദലൈലാമ 1682ൽ അന്തരിച്ചപ്പോൾ അദ്ദേഹത്തിന്റെ റീജന്റായ സങ്ങ്ഗ്യാത്സോ മരണം ഒളിപ്പിച്ചുവെയ്ക്കുകയും ഭരണം നിർബാധം നടത്തുകയുംചെയ്തു. തിബത്തിന്റെ സംപൂർണമായ ഏകീകരണം ഇദ്ദേഹത്തിന്റെ ഭരണകാലത്താണ് നടന്നത്. പതിനാറാംനൂറ്റാണ്ടിന്റെ മദ്ധ്യത്തോടെ ഇന്ത്യയിലെ മുഗൾചക്രവർത്തിയായിരുന്ന അക്ബർ വലിയൊരുസംഘം പട്ടാളത്തിനെ തിബത്തിലേയ്ക്ക് അയച്ചു. ഗംഗാനദിയുടെ ഉത്ഭവസ്ഥാനം മാനസരോവറിൽനിന്നാണോ എന്നറിയുകയായിരുന്നു ഈ സംഘത്തിന്റെ ഉദ്ദേശ്യം. അക്ബർ ചക്രവർത്തിയുടെ പട്ടാളത്തിന് തിബത്തിൽ എതിർപ്പുകൾ ഉണ്ടായില്ല എന്നു വേണം കരുതാൻ.

ചൈനയിലെ മഞ്ചുചക്രവർത്തിയായിരുന്ന കാങ്ങ്സി 1717 ൽ തിബത്ത് ആക്രമിച്ചു. 1788 ൽ നേപ്പാളിലെ ഗുർഖകൾ തിബത്തിനെ ആക്രമിച്ചെങ്കിലും ചൈനീസ് ചക്രവർത്തിയുടെ സൈന്യം അവരെ കീഴടക്കി. ഇക്കാലത്താണ് ഒരു ചൈനീസ് ഇംപീരിയൽ എഡിക്റ്റ് (Chinese Imperial Edict) പ്രകാരം ഇന്ത്യക്കാർ, മുഗളന്മാർ, മറ്റു വിദേശികൾ എന്നിവർ തിബത്തിൽ പ്രവേശിക്കുന്നത് തടഞ്ഞത്. പക്ഷെ, കാശ്മീർ മഹാരാജാവായിരുന്ന ഗുലാബ്സിങ്ങിന്റെ വീരശൂരപരാക്രമിയായിരുന്ന ഡോഗ്ര കമാണ്ടന്റ്, ജനറൽ സൊറാവർസിങ്ങ്, 1841ൽ തിബത്ത് ആക്രമിച്ചു കീഴടക്കി. കാശ്മീർ രാജാവിന്റെ പല പ്രശസ്ത വിജയങ്ങൾക്കും പട നയിച്ചിരുന്നത് ജനറൽ സൊറാവർസിങ്ങായിരുന്നു. ലദ്ദാഖിൽനിന്നും കാശ്മീരിൽനിന്നുമുള്ള സിക്കുകാരും ഡോഗ്രകളും അടങ്ങിയ കേവലം 1500 പട്ടാളക്കാരെ മാത്രം അണിനിരത്തിയാണ് 8000 ഓളം വരുന്ന തിബത്ത് സേനയെ സൊറാവർസിങ്ങ് തോൽപ്പിച്ചത്. പുരാങ്ങ് എന്ന സ്ഥലത്തിന് തക്കലക്കോട്ട് എന്ന് പുനർനാമകരണം ചെയ്ത് ഇദ്ദേഹം കുറ

ച്ചുകാലം ഭരണം നടത്തി. ഒരു പ്രത്യാക്രമണം പ്രതീക്ഷിച്ചിരുന്ന സൊറാവർസിങ്ങ് തന്റെ ഭാര്യയെ ഇന്ത്യൻഭാഗത്തുള്ള ഒരു ഭദ്രമായ സ്ഥലത്തെത്തിച്ച് മടങ്ങിവരുമ്പോൾ വിവരം മണത്തറിഞ്ഞ തിബത്ത്യൻ സേന ഇവരെ വളഞ്ഞു. ഒരു ചെറിയസംഘം പട്ടാളക്കാർ മാത്രമേ കൂടെയുണ്ടായിരുന്നുള്ളൂവെങ്കിലും അതിരൂക്ഷമായ സംഘട്ടനങ്ങൾ നടന്നു. കടുത്തമഞ്ഞും അതിശൈത്യവുംമൂലം സൊറാവർസിങ്ങിനും സംഘത്തിനും പിടിച്ചുനിൽക്കാൻ കഴിയാതായി. കാൽമുട്ടിന് ഗുരുതരമായ പരിക്കുപറ്റിയ സൊറാവർസിങ്ങിനെ തിബത്തുകാർ പിടികൂടുകയും വധിക്കുകയുംചെയ്തു. കീഴടങ്ങിയ പട്ടാളക്കാരേയും തിബത്ത് സൈന്യം നിഷ്ക്കരുണം വധിച്ചുകളഞ്ഞു. അവശേഷിച്ച പട്ടാളക്കാർ ലിപുലേഖ് വഴി ഇന്ത്യയിലേക്ക് പലായനം ചെയ്യുകയും ചെയ്തു.

തിബത്ത് സൈന്യം അതിന്റെ എല്ലാ ക്രൂരതകളും ജനറൽ സൊറാവർസിങ്ങിന്റെ മൃതദേഹത്തോട് കാട്ടിക്കൂട്ടി. മുടി മുഴുവനും പറിച്ചെടുത്ത് അതൊരു ഭാഗ്യചിഹ്നമായി അവർ സൂക്ഷിച്ചു. മൃതദേഹം കൊത്തിനുറുക്കി ചെറിയ കഷണങ്ങളാക്കി ആ പ്രവിശ്യയിലെ ഓരോ വീട്ടുകാർക്കും എത്തിച്ചുകൊടുത്തു. മൃതദേഹത്തിന്റെ ചെറിയ കഷണങ്ങളും അദ്ദേഹത്തിന്റെ വാളും പരിചയും മറ്റായുധങ്ങളും തക്കലക്കോടിന് സമീപമുള്ള സിംബ്ലിങ് ഗോമ്പ എന്ന മൊണാസ്ട്രിയിൽ സൂക്ഷിച്ചുവെച്ചിട്ടുണ്ട്. എന്തൊക്കെയായാലും തിബത്തുകാർ ആരാധനയോടെ മാത്രം ഓർക്കുന്ന ഒരു പേരാണ് ജനറൽ സോറാവർസിങ്ങിന്റേത്. അദ്ദേഹം നാമകരണം ചെയ്ത തക്കലക്കോട് അതേ പേരിൽ ഇന്നും അറിയപ്പെടുന്നു.

1855 ൽ നേപ്പാൾ വീണ്ടും തിബത്തിനെ ആക്രമിച്ചു. ഇത്തവണ ചില വിജയങ്ങൾ നേടിയ നേപ്പാൾ തിബത്തിനെ സമ്മർദ്ദത്തിലാക്കി ചില ഉടമ്പടികളിൽ ഒപ്പ് വെപ്പിച്ചു. വർഷംതോറും തിബത്ത് നേപ്പാളിന് 10,000 രൂപ കപ്പം കൊടുക്കാനും തിബത്തിനെതിരായുള്ള ഏതു വിദേശീയാക്രമണത്തേയും നേപ്പാൾ സഹായിക്കാനും ഈ ഉടമ്പടിപ്രകാരം തീരുമാനമായി. 1774 മുതൽക്കാണ് തിബത്തിന് ബ്രിട്ടീഷുകാരുമായുള്ള ബന്ധം തുടങ്ങുന്നത്. 1783 ൽ സാമുവൽ ടർണർ ആണ് ഇന്ത്യയ്ക്ക് തിബത്തിൽ കച്ചവടം നടത്താനുള്ള കരാർ നേടിയെടുത്തത്. കച്ചവടാവശ്യങ്ങൾക്കല്ലാതെ തിബത്തിൽ ആരും പ്രവേശിയ്ക്കരുതെന്ന് അന്നേ അവർ കല്പന പുറപ്പെടുവിച്ചിരുന്നു. പക്ഷെ 1812 ൽ ബ്രിട്ടീഷുകാരനായ ഡോക്ടർ ഡബ്ല്യു. മൂർക്രോഫ്റ്റും ക്യാപ്റ്റൻ ജെ.എച്ച്. ഹേർസെയും തീർഥാടകരായി തിബത്തിലേയ്ക്ക് ഒളിച്ചുകടന്നു. 1812 ജൂൺ 30 ന് ആയിരുന്നു നിതിചുരം വഴി ഇവർ തിബത്തിൽ എത്തിയത്. കൈലാസ്- മാനസരോവർ ലക്ഷ്യംവച്ച് നീങ്ങിയ ഇവരെ നേപ്പാളി ഗൂർഖകൾ പിടികൂടി തടവിൽവച്ചു. ബ്രിട്ടീഷുകാർ ഇടപെട്ടാണ് ഇവരെ മോചിപ്പിച്ചത്.

തിബത്തിനെക്കുറിച്ചും തിബത്തിൽ കിടക്കുന്ന കൈലാസ് - മാനസരോ

വറിനെക്കുറിച്ചും പഠിക്കാൻ ഇക്കാലത്ത് കാര്യമായ പല ശ്രമങ്ങളും നടന്നു. തിബത്തിലെ നദികൾ രേഖപ്പെടുത്തൽ, ഭൂപടം തയ്യാറാക്കൽ തുടങ്ങിയവയും പലരുടേയും ലക്ഷ്യങ്ങളായിരുന്നു. നേപ്പാളും തിബത്തും ഈ സംരംഭങ്ങളെ ആദ്യംമുതൽക്കേ എതിർത്തിരുന്നു. കൈലാസ് - മാനസരോവർ ഭാഗങ്ങളിൽവച്ച് പല വിദേശികളും ദാരുണമായി കൊലചെയ്യപ്പെട്ടു. പക്ഷെ, ഇന്ത്യയിൽ നിന്ന് അപൂർവസിദ്ധികളുള്ള ചില സംന്യാസിമാർ വളരെ വളഞ്ഞ വഴികളിൽക്കൂടി കൈലാസത്തിൽ എത്തിപ്പെട്ടിരുന്നു. 1816 ൽ വില്ല്യം വെബ്ബ് എന്ന ബ്രിട്ടീഷ് സർവേയർ ലിപുലേഖ്‌വഴി തിബത്തിൽ പ്രവേശിയ്ക്കാൻ ശ്രമിച്ചെങ്കിലും തിബത്ത് അനുവാദം നൽകിയില്ല. 1846 ൽ ബംഗാൾ ഇൻഫന്ററിയിലെ ലെഫ്റ്റനന്റ് ഹെൻറി സ്ട്രാച്ചെ പടിഞ്ഞാറുഭാഗത്തുകൂടിയുള്ള ലാംപിയ ദുറ ചുരത്തിൽക്കൂടി തിബത്തിൽ കടന്ന് കൈലാസ് - മാനസരോവർ ഭാഗങ്ങൾ സർവ്വേചെയ്ത് രക്ഷപ്പെട്ടുമടങ്ങി. 1857 ലെ ഇന്ത്യൻ കലാപത്തിനുശേഷം തോമസ് വെബ്ബർ, റോബർട്ട് ഡ്രമ്മണ്ട്, എഡ്മണ്ട് സ്മിത്ത്, ഹെൻറി ഹഡ്സൺ എന്നീ ബ്രിട്ടീഷ് ഓഫീസർമാർ വിപുലമായ സന്നാഹങ്ങളോടെ തിബത്തിൽ ബലമായി കടക്കാനുള്ള സംവിധാനങ്ങൾ ഒരുക്കി. 1864 ൽ തികച്ചും നാടകീയമായൊരു നീക്കത്തിലൂടെ ലിപുലേഖ് വഴി ഈ സംഘം തിബത്തിൽകടന്നു. തിബത്തിന്റെ കുതിരപ്പട്ടാളം ഈ സംഘത്തെ വളഞ്ഞെങ്കിലും ബ്രിട്ടീഷ്സംഘത്തിന്റെ റൈഫിളുകൾ തുരുതുരാ ഗർജ്ജിച്ചപ്പോൾ തിബത്തിന്റെ സൈന്യം കീഴടങ്ങി. ഗത്യന്തരമില്ലാതെ തിബത്തുകാർ ബ്രിട്ടീഷ് സംഘത്തിന് അനുമതി നൽകി. ഇവർ കൈലാസ് - മാനസരോവർ ഭാഗങ്ങളിൽ പോയി ശാസ്ത്രീയമായ സർവേ പരിപാടികൾക്ക് തുടക്കമിട്ടു. റോബർട്ട് ഡ്രമ്മണ്ട് മാനസരോവർ തടാകത്തിൽ ഒരു ചങ്ങാടസവാരി നടത്തിയതായും ചരിത്രം രേഖപ്പെടുത്തുന്നു.

ഇന്ത്യയിലെ ബ്രിട്ടീഷ് ഭരണകാലത്ത് സർവേ വകുപ്പിൽ ഭോട്ടിയ വർഗക്കാരായ പൂജാരിമാർ ധാരാളമുണ്ടായിരുന്നു. മലമ്പ്രദേശങ്ങളെക്കുറിച്ചുള്ള ഇവരുടെ അറിവ് അപാരമായിരുന്നു. ബ്രിട്ടന്റെ അറിവോടെ പല മാർഗങ്ങളിൽക്കൂടിയും തിബത്തിലേക്ക് ഒളിച്ചുകടന്ന് ഇവർ ദുഷ്കരമായ പല സർവേകളും പൂർത്തീകരിച്ചു. ലഡാക്കി കച്ചവടക്കാരുടെ വേഷത്തിൽ പണ്ഡിറ്റ് നൈൻസിങ്ങ്, മനിസിങ്ങ്, കല്ല്യാൺസിങ്ങ് റാവത്ത് തുടങ്ങിയവർ തിബത്തിൽ ഒളിച്ചുകടന്ന് സർവേനടത്തി ബ്രിട്ടീഷുകാരുടെ പ്രീതി നേടിയ പ്രമുഖരിൽ ചിലരാണ്. 1897 ൽ ഹെൻറി സാവേജ് ലാൻഡർ എന്ന ചെറുപ്പക്കാരനായ ഒരു ഇംഗ്ലീഷുകാരൻ ലിപുലേഖ് വഴി കടന്ന് കൈലാസ് ഭാഗത്തെക്കുറിച്ച് ആധികാരികമായി പഠിക്കാൻ ശ്രമിച്ചു. തിബത്തുകാരുമായി പല ഏറ്റുമുട്ടലുകളും നടത്തിയ ശേഷം ഇദ്ദേഹം പരിക്കുകളോടെ ഇന്ത്യയിലേക്ക് മടങ്ങി. 1900 ൽ ജപ്പാനീസ് സംന്യാസിയായ എക്കായ്കാവഗുച്ചി പിന്റുചുരത്തിൽക്കൂടി തിബത്തിൽകടന്നു. ചൈനീസ് സംന്യാസിയായി അഭിനയിച്ച് ഇദ്ദേഹം കൈലാസ്-മാനസരോവർ പ്രദക്ഷിണം സൂത്രത്തിൽ പൂർത്തിയാക്കി. പക്ഷെ ലാസയിൽ വെച്ച് ഇദ്ദേഹത്തെ പിടികൂടുകയും മർദ്ദിച്ച് അവശനാക്കി ഇന്ത്യയിലേക്ക് കടത്തിവിടുകയും ചെയ്തു.

ഇന്ത്യയുമായുള്ള വ്യാപാരക്കരാറിനെച്ചൊല്ലി പലപ്പോഴും ഉടക്കുണ്ടാക്കിയിരുന്ന തിബത്തിനെ ഒന്നു നിലയ്ക്കുനിർത്താൻവേണ്ടി കഴ്സൺപ്രഭു 1903 ൽ അക്രമിച്ചു. ബ്രിട്ടീഷ് ആക്രമണത്തിൽ ചൂളിപ്പോയ തിബത്ത് 1904-ൽ അവരുമായി ഒരു ഉടമ്പടിയിൽ ഏർപ്പെട്ടു.

സ്വീഡൻകാരനായ വെൻ ഹെഡിൻ ഒരു ലാമയുടെ വേഷത്തിൽ തിബത്തിൽകടക്കൻ രണ്ടുതവണ ശ്രമിച്ചെങ്കിലും തോറ്റുപിൻമാറി. പക്ഷെ 1906ൽ ലദ്ദാഖ് വഴി അദ്ദേഹവും സംഘവും തിബത്തിൽ കടന്ന് പതിനഞ്ച് മാസത്തോളം അവിടെ ഒളിച്ചുതാമസിച്ചു. ഇദ്ദേഹമാണ് പ്രധാനപ്പെട്ട പല സർവേകളും തിബത്തിൽ നടത്തിയത്

1924 ൽ സ്വാമി ജ്ഞാനാനന്ദ്ജി മഹാരാജ് ഒരു കോണകം മാത്രമുടുത്തുകൊണ്ട് കൈലാസത്തിൽ എത്തി. 1928 ൽ ഇദ്ദേഹത്തിന്റെ ശിഷ്യൻ സ്വാമി പ്രണവാനന്ദ കൈലാസപർവതത്തെ 23 പ്രാവശ്യവും മാനസസരസ്സിനെ 25 പ്രാവശ്യവും പ്രദക്ഷിണംവച്ചു.

1947 ൽ ബ്രിട്ടീഷുകാർ ഇന്ത്യ വിട്ടതോടെ തിബത്തിന്റെ കഷ്ടകാലം ആരംഭിച്ചു. 1948-49 ൽ ചൈനയിൽ കമ്മ്യൂണിസ്റ്റുകൾ അധികാരത്തിൽ വന്നപ്പോൾ തിബത്തിന്റെ ഭാവിയും ഏതാണ്ട് നിർണയിക്കപ്പെട്ടു കഴിഞ്ഞിരുന്നു. 1950 ൽ ചൈന തിബത്തിനെ ആക്രമിച്ച് കീഴടക്കി. ചൈനീസ് ആക്രമണത്തെ തിബത്ത് നഖശിഖാന്തം എതിർത്തു. ലാമമാരുടെ നേതൃത്വത്തിൽ ജനങ്ങൾ ഒറ്റക്കെട്ടായി ചൈനീസ്പട്ടാളത്തെ എതിരിട്ടു. 1954 ൽ രൂക്ഷമായ വിപ്ലവം നടന്നു. ചൈനയുടെ ചെമ്പട വിപ്ലവത്തെ അടിച്ചമർത്തി. ബുദ്ധമഠങ്ങൾ വഴിയാണ് ലാമമാർ വിപ്ലവംനയിച്ചത്. ആറായിരത്തിൽ കൂടുതൽ ബുദ്ധമഠങ്ങൾ തകർത്തുതരിപ്പണമാക്കി ചൈനീസ് പട വിപ്ലവത്തിന്റെ നട്ടെല്ലൊടിച്ചു. ദലൈലാമയും കുടുംബവും അടുത്ത അനുയായികളും ഇന്ത്യയിലേക്ക് രക്ഷപ്പെട്ടു.

ഇപ്പോൾ തിബത്ത് ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്കിലെ സ്വതന്ത്രഭരണപ്രദേശമാണ്. ചൈനയുടെ അധീശത്വം അംഗീകരിച്ചുകൊണ്ട് സ്വയംഭരണമുള്ള ഒരു ഘടകസംസ്ഥാനമായി തിബത്ത് ഒതുങ്ങിക്കഴിയുന്നു. തിബത്തിന്റെ സംസ്കാരങ്ങളും പാരമ്പര്യങ്ങളും ഇന്ന് ഒരു പഴങ്കഥ മാത്രമായി മാറിയിരിക്കുന്നു. ചൈനീസ് ഭാഷ നിർബന്ധമായിട്ടും തിബത്തുകർ പഠിച്ചിരിക്കണം എന്നാണ് നിയമം. ചൈനീസ് ഭാഷ അറിയാത്തവർക്ക് സർക്കാർ ജോലി കൊടുക്കുന്നില്ല. ചൈനീസ് യുവതീയുവാക്കന്മാരെക്കൊണ്ട് തിബത്ത് നിറഞ്ഞിരിയ്ക്കയാണ്. ആർമി, പോലീസ്, സർക്കാർ ഓഫീസുകൾ തുടങ്ങിയ വിഭാഗങ്ങളിൽ മുഴുവനും ചൈനക്കാർക്ക് മാത്രമേ ജോലിയുള്ളു. വിദ്യാഭ്യാസരംഗത്ത് തിബത്തൻ ഭാഷയ്ക്ക് യാതൊരു പ്രാധാന്യവുമില്ല. ചൈനീസ് ഭാഷയാണ് ഔദ്യോഗിക ഭാഷ. തിബത്തുകാർ ഏറെ അഭിമാനിച്ചിരുന്ന അവരുടെ ആ പഴയ മഹത്തായ സംസ്കാരത്തെ ചൈന വേരോടെ പിഴുതെറിഞ്ഞ് നശിപ്പിച്ചുകളഞ്ഞിരിക്കുന്നു. ലാമമാരുടെ ഭരണകാലത്ത്

തിബത്തൻ ബാർളിയിൽനിന്ന് വാറ്റിയെടുത്തിരുന്ന ചാങ്ങ് (Chang) എന്ന ബിയർ മാത്രമേ, നിയന്ത്രിതമായ തോതിൽ, തിബത്തിൽ ഉപയോഗിയ്ക്കുവാൻ അനുവദിച്ചിരുന്നുള്ളു. പക്ഷെ മദ്യത്തിന്റേയും മയക്കുമരുന്നുകളുടേയും ഒരു പറുദീസയാണ് ഇന്ന് തിബത്ത്. ബിയർ, വൈറ്റ് വൈൻ, ബ്രാൻഡി, വിസ്കി തുടങ്ങിയ മദ്യങ്ങൾ വളരെ കുറഞ്ഞവിലയ്ക്ക് ചൈന തിബത്തിന്റെ മുക്കിലും മൂലയിലും എത്തിച്ചുകൊടുക്കുന്നു. ഒരു ചെറിയ പെട്ടിക്കടയിൽപ്പോലും ലൈസൻസ് ഇല്ലാതെത്തന്നെ മദ്യം വില്ക്കാം. വളരെ കുറഞ്ഞ വിലയ്ക്ക് വിവിധയിനം ചൈനീസ് സിഗരറ്റുകൾ ഇവിടെ ലഭ്യമാണ്. അതുപോലെതന്നെ മയക്കുമരുന്നുകളും. ചൈനീസ് വേശ്യകളെക്കൊണ്ട് തിബത്ത് നിറഞ്ഞിരിയ്ക്കുന്നു. തിബത്തിലെ യുവതലമുറ മദ്യത്തിലും ലഹരിമരുന്നിലും മദിരാക്ഷിയിലും മുങ്ങിക്കുളിച്ച് ജീവിതം ഹോമിച്ചുകളയുന്ന ഒരു നിലയിലെത്തിക്കഴിഞ്ഞിരിയ്ക്കുന്നു. റോഡുകളിലും കടകളുടെ മുന്നിലും മറ്റു പൊതുസ്ഥലങ്ങളിലും ബോധമില്ലാതെ കിടക്കുന്ന യുവാക്കളെ കാണുമ്പോൾ ചൈനക്കാർ ചിരിയ്ക്കുന്നു. ശരിയ്ക്കും കാലന്റെ ചിരിതന്നെ.

സാമ്പത്തികമായിട്ടും തിബത്തിനെ ചൂഷണംചെയ്ത് ചൈന വൻ നേട്ടങ്ങൾ ഉണ്ടാക്കുന്നു. ചൈന ലോകവിപണയിൽ വൻതോതിൽ വിറ്റഴിയ്ക്കുന്ന അമൂല്യമായ ഔഷധങ്ങൾ മിക്കവയും തിബത്തിൽനിന്നും ഹിമാലയ അതിർത്തികളിൽനിന്നും ശേഖരിയ്ക്കുന്നവയാണ്. മൃഗങ്ങളുടെ മാംസം, എല്ല്, തുകൽ എന്നിവയും വൻതോതിൽ ഇവിടെനിന്നും സംഭരിച്ച് കയറ്റി അയയ്ക്കുന്നു. സ്വർണ്ണം, വെള്ളി, റേഡിയം, ടൈറ്റാനിയം, ബോറാക്സ്, ഇരുമ്പ്, ചെമ്പ്, മഗ്നീഷ്യം, ഈയം, നാകം, ഗന്ധകം, കൽക്കരി, ആന്റിമണി, മൈക്ക, ഗ്രാഫൈറ്റ് തുടങ്ങിയ ലോഹധാതുക്കൾ യൂറോപ്യൻ രാജ്യങ്ങളിലേയ്ക്ക് ചൈന കയറ്റി അയയ്ക്കുന്ന വസ്തുക്കളിൽപ്പെടുന്നു. ലോഹത്തിലും മരത്തിലും ഉള്ള പുരാതനകൊത്തുപണി വസ്തുക്കൾക്കും ലോകമാർക്കറ്റിൽ ധാരാളം ആവശ്യക്കാരുണ്ട്. തിബത്തിലെ സമൃദ്ധമായ വനത്തിൽ നിന്നും 1984-85 കാലഘട്ടത്തിൽ 54 ബില്യൺ ഡോളർ വിലപിടിപ്പുള്ള തടി ചൈനാ അധികാരികൾ വെട്ടിയെടുത്തതായി അന്വേഷണത്തിലൂടെ സ്ഥിരീകരിച്ചിട്ടുണ്ട്. 1955 മുതൽക്കുള്ള കണക്ക് നോക്കുകയാണെങ്കിൽ 50 മില്യൺ മരങ്ങൾ ഒരു മേഖലയിൽ നിന്നുതന്നെ മുറിച്ചുമാറ്റപ്പെട്ടിട്ടുണ്ട്. തിബത്തിന്റെ ആകെയുള്ള വനഭൂമിയുടെ 70 ശതമാനത്തോളം തരിശുഭൂമിയാക്കി മാറ്റിയതും ചൈനക്കാരാണ്.

കാലഘട്ടത്തിന്റെ മാറ്റങ്ങൾ ഉൾക്കൊണ്ട് തിബത്ത് മുന്നോട്ടു പോയിക്കൊണ്ടിരിയ്ക്കുകയാണെങ്കിലും ഇന്നും സ്വതന്ത്രമായി തിബത്തിൽ കടക്കുന്നതും യാത്രചെയ്യുന്നതും തികച്ചും അപകടകരമായ ഒരു സംഗതിയാണ്. ലിപുലേഖും പരിസരങ്ങളും സംഭ്രമം കലർന്ന ഭയാനകതയുടെ ഒരു പ്രതീതി ജനപ്പിക്കുന്നുവെങ്കിൽ തിബത്ത് എന്ന വിലക്കപ്പെട്ട നാട് ദുർഗ്രാഹ്യമായ രഹസ്യങ്ങൾ നിറഞ്ഞ, ഒരു രാജ്യമാണെന്ന് നിസ്സംശയം ആർക്കും തോന്നി

പ്പോകുന്നു. ഞങ്ങളെപ്പോലെയുള്ള തീർഥാടകർക്ക് ഉള്ള സമാധാനം ഞങ്ങൾ കള്ളത്തരത്തിൽ കടന്നുവരുന്നവരല്ലാ എന്നുള്ളതു മാത്രമാണ്.

വലിയ ശബ്ദത്തിലുള്ള മണിയടി കേട്ടപ്പോഴാണ് ഉറക്കത്തിൽ നിന്നും ഉണർന്നത്.

ചൈനീസ് ഗവണ്മെന്റിന്റെ നേരിട്ടുള്ള നിയന്ത്രണത്തിൽ പ്രവർത്തിക്കുന്ന അലി ടൂറിസ്റ്റ് ഏജൻസിയാണ് കൈലാസ് - മാനസരോവർ യാത്രയുടെ നിർവഹണം തിബത്തിൽ നടത്തുന്നത്. ഇംഗ്ലീഷ് ഭാഷ പരിമിതമായ തോതിൽ കൈകാര്യം ചെയ്യാനറിയാവുന്ന രണ്ടു തിബത്തൻ യുവാക്കളെയാണ് ഞങ്ങൾക്ക് ഗൈഡ് ആയി ഏർപ്പെടുത്തിയിരുന്നത്. ഉയരം കുറഞ്ഞ് തടിയനായ മി.ടെൻപ ഇന്ത്യയിൽ കുറച്ചുനാൾ താമസിച്ചിട്ടുണ്ട്. അതുകൊണ്ടുതന്നെ ഹിന്ദിഭാഷ സംസാരിയ്ക്കാനറിയാം. മെലിഞ്ഞ ദേഹപ്രകൃതിയുള്ള മി.പുചോങ്ങ് ഒരു സാധുപ്രകൃതക്കാരനാണ്. ടെൻപയുടെ ജാടകളും വിലകുറഞ്ഞ തമാശകളും സഹിയ്ക്കാവുന്നതിലും അപ്പുറമായിരുന്നു. പക്ഷെ, പുചോങ്ങ് തികച്ചും മാന്യത പുലർത്തിയിരുന്നു. തിബത്തിനെക്കുറിച്ച് ആധികാരികമായ പല വിവരങ്ങളും എനിക്ക് കിട്ടിയത് പുചോങ്ങിൽനിന്നാണ്. ചൈനക്കാരുടെ അടിമകളായി തിബത്തൻ ജനത എരിഞ്ഞടങ്ങുന്നത് പുചോങ്ങിനെപ്പോലുള്ളവർ നിസ്സഹായതയോടെ നോക്കിക്കാണുന്നു.

മണിയടിശബ്ദം അത്താഴത്തിനുള്ള അറിയിപ്പാണെന്ന് പുചോങ്ങ് വന്ന് അറിയിച്ചപ്പോൾ ഞങ്ങൾ ഗസ്റ്റ്ഹൗസിന്റെ ഭക്ഷണശാലയിലേയ്ക്ക് നടന്നു. അതികഠിനമായ വിശപ്പുണ്ടായിരുന്നതിനാൽ ആർത്തിയോടെ ഭക്ഷണമേശയ്ക്ക് ചുറ്റും സ്ഥാനംപിടിച്ചു. ഗസ്റ്റ്ഹൗസിനെപ്പോലെ ഭക്ഷണശാലയുടേയും നിയന്ത്രണം ചൈനക്കാർക്കാണ്. ചൈനീസ് യുവതികളാണ് ഭക്ഷണം വിളമ്പുന്നത്. എച്ചിൽപ്പാത്രങ്ങൾ എടുത്തുമാറ്റുന്നതും വൃത്തിയാക്കുന്നതും തിബത്തൻ യുവതികളും. സൂപ്പ്, ചോറ്, പച്ചക്കറികൾ കൂട്ടിക്കലർത്തിയ രണ്ട് തരം കറികൾ, ടിന്നിലടച്ച പഴങ്ങൾ എന്നിവയായിരുന്നു അത്താഴത്തിന് കിട്ടിയത്. പ്രസിദ്ധമായ ചൈനീസ് ഭക്ഷണരുചിയൊന്നും ഞങ്ങൾക്കാർക്കും അനുഭവപ്പെട്ടില്ല എന്നത് പ്രത്യേകം പറയേണ്ട ഒരു വസ്തുതയാണ്. ഉയരക്കൂടുതലുള്ള, കനത്ത താടിമീശകളുള്ള, ഞങ്ങളെ ചൈനീസ് യുവതികൾ ആരാധനയോടെ നോക്കിനിൽക്കുന്നുണ്ടായിരുന്നു. പരുഷന്മാർക്ക് പക്ഷെ ശത്രുതാഭാവത്തോടുകൂടിയുള്ള തികഞ്ഞ ഗൗരവമായിരുന്നു. സ്ത്രീകൾ തലകുനിച്ച് ആചാരത്തോടെ വന്ദിച്ചപ്പോൾ പുരുഷന്മാർ അത്തരത്തിലുള്ള യാതൊരുവിധ സൗഹൃദഭാവങ്ങളും പ്രകടിപ്പിച്ചില്ല.

ഞങ്ങളെ ഒന്നടങ്കം അമ്പരപ്പിച്ച ഒരു സംഭവം തിബത്തിലെ ആ സായാഹ്നമായിരുന്നു. രാത്രി 8.30 കഴിഞ്ഞിട്ടും തികഞ്ഞ പകൽവെളിച്ചമാണ് അനുഭവപ്പെട്ടത്. 10 മണി കഴിഞ്ഞാൽ മാത്രമേ പകൽ വെളിച്ചം അവസാനിയ്ക്കുകയുള്ളൂ. തരിശുമലകൾക്കപ്പുറത്തായി ഹിമാലയപർവതനിരകൾ കൊടും

മഞ്ഞാൽ മൂടപ്പെട്ട് കിടക്കുന്ന കാഴ്ച ഹൃദ്യമാണ്. അസ്തമയസൂര്യന്റെ നിറക്കൂട്ടുകളിൽ മുങ്ങിക്കുളിച്ച് നിൽക്കുന്ന ഹിമക്കൊടുമുടികൾക്ക് ചക്രവാളം ഒരുക്കിക്കൊടുത്തിരിയ്ക്കുന്നത് ചേതോഹരമായ പശ്ചാത്തലമാണ്. എത്ര കണ്ടാലും മതിവരാത്ത ഒരു കാഴ്ച.

തക്കലക്കോട്ടിൽ നല്ല തണുപ്പുള്ള കാലാവസ്ഥയായിരുന്നു. സഹിയ്ക്കാവുന്ന തണുപ്പേ അനുഭവപ്പെട്ടിരുന്നുള്ളൂ എങ്കിലും കമ്പിളി വസ്ത്രങ്ങൾ ആവശ്യമായിരുന്നു. കിടപ്പുമുറിയുടെ മുന്നിലുള്ള വരാന്തയുടെ അരഭിത്തിയിൽ കാലുകൾ താഴേയ്ക്ക് നീട്ടിയിട്ടിരുന്ന് ഞങ്ങൾ കുറച്ചുനേരം വർത്തമാനം പറഞ്ഞു. മി. മൊഹ്തയും കൂട്ടിനുണ്ടായിരുന്നു. പതിനൊന്ന് മണികഴിഞ്ഞപ്പോൾ ഞങ്ങൾ ഗാഢനിദ്രയെ ലക്ഷ്യമാക്കി കിടക്കയിലേക്ക് ചാഞ്ഞു.



ബ്രഹ്മപുത്ര നദി കടക്കുമ്പോൾ

# 10-ാം ദിവസം തക്കലക്കോട്ട്

5 മണിക്ക് ഉണർന്ന് നോക്കിയപ്പോൾ തക്കലക്കോട്ടിൽ ഉദയം കഴിഞ്ഞിരുന്നു: നല്ലപോലെ വെളിച്ചമുള്ള പ്രഭാതം. പ്രഭാതകിരണങ്ങളേറ്റ് വെട്ടിത്തിളങ്ങുന്ന മഞ്ഞുമലകളിലേക്ക് നോക്കുമ്പോൾ കണ്ണഞ്ചിപ്പോകുന്ന പ്രതീതി.

രാവിലത്തെ ചായ ഗസ്റ്റ് ഹൗസിൽ പതിവില്ലെന്ന് മനസ്സിലാക്കിയപ്പോൾ ഞങ്ങൾ മറ്റു പ്രഭാതപരിപാടികളുമായി മുന്നോട്ട് നീങ്ങി. ടോയ്‌ലറ്റിനെക്കുറിച്ച് ആലോചിയ്ക്കുമ്പോൾത്തന്നെ മനസ്സ് മടുത്തുപോയി. ചീനക്കാരും തിബത്തുകാരും തുറന്ന മൈതാനങ്ങൾ ഉപയോഗിയ്ക്കുന്നതുകണ്ടു. തമിഴ്നാട്ടിലും ബോംബെയിലും തുറന്നസ്ഥലങ്ങളിൽ മലവിസർജനം നടത്തുന്നത് സർവസാധാരണമാണെങ്കിലും വിദേശത്ത് ഇത്തരത്തിലുള്ള ഒരു കാഴ്ച എന്റെ ആദ്യ അനുഭവമായിരുന്നു. പ്രാതലിനുമുമ്പേ സംഘാംഗങ്ങളുടെ ഒരു യോഗം കൂടുന്നുണ്ടെന്ന് മി. മെഹ്ത അറിയിച്ചിരുന്നതിനാൽ ഞങ്ങൾ ഓരോരുത്തരായി കുളിയ്ക്കാൻ തയ്യാറെടുത്തു. 11 മണിവരെ മാത്രമേ കുളിമുറികൾ തുറന്നിടുകയുള്ളൂ. നല്ല തുണുത്ത ജലത്തിലുള്ള കുളികഴിഞ്ഞപ്പോൾ ഉന്മേഷവും ഉണർവും ലഭിച്ചു.

മെഹ്തയുടെ പ്രത്യേക മുറിയിൽ ഞങ്ങൾ ഒത്തുകൂടി. ഗൈഡുകളും സന്നിഹിതരായിരുന്നു. ദൽഹിയിൽനിന്നും തുടങ്ങിയ ഞങ്ങളുടെ ഈ യാത്രയിൽ മറ്റു സഹയാത്രികരെക്കുറിച്ചുള്ള പരാമർശങ്ങൾ ഒഴിവാക്കിയതിന് കാരണങ്ങൾ ഉണ്ട്. നാലോ അഞ്ചോ പേരടങ്ങുന്ന കൊച്ചുഗ്രൂപ്പുകളായി സംഘത്തെ ഭാഗിച്ചിരുന്നതിനാൽ അന്യോന്യമുള്ള കൂടിച്ചേരലുകൾ പരിമിതമായിരുന്നു. ഞങ്ങൾ അഞ്ചുപേർ കാൽനടയാത്രക്കാരായതിനാൽ ക്യാമ്പുകളിൽ എത്തിയിരുന്നത് വളരെ താമസിച്ചായിരുന്നു. ഭക്ഷണസമയത്തും ഞങ്ങൾ വൈകിയാണ് എത്തിച്ചേർന്നിരുന്നത്. യാത്രയ്ക്കിടയിൽ പലപ്പോഴും

ഒത്തുചേരാറുണ്ടെങ്കിലും യാത്രാക്ലേശങ്ങൾമൂലം ആരും അധികം സംസാരിക്കാറില്ല. കൂടാതെ, ഗുജറാത്തിൽനിന്നുള്ള പതിനഞ്ച് യാത്രികർ ഒരു പ്രത്യേകസംഘമായി രൂപപ്പെട്ട് പ്രവർത്തിച്ചിരുന്നത് ബാക്കിയുള്ളവരിൽ ചിലർക്ക് നീരസം ജനിപ്പിച്ചിരുന്നു. പക്ഷെ, ഗുജറാത്ത് സംഘത്തിൽപ്പെട്ട ചാർട്ടേഡ് എക്കൗണ്ടന്റുമാരായ ശ്രീ. ദിനേഷ് ഷാ, ശ്രീ. ഭരത്വാഷി, ബിസിനസ്സ്കാരനായ ശ്രീ. അർച്ചിഷ് ഷാ എന്നിവരുമായി ഞാൻ തികഞ്ഞ സൗഹൃദം ആദ്യംമുതല്ക്കേ പുലർത്തിപ്പോന്നിരുന്നു. എന്തായാലും ഓരോ നിമിഷവും മരണത്തെ മുന്നിൽക്കണ്ടുകൊണ്ട് നീങ്ങിയിരുന്ന സംഘാംഗങ്ങൾക്ക് കൂട്ടുകൂടുന്നതിനും സൗഹൃദം ഉണ്ടാക്കിയെടുക്കുന്നതിനും വേണ്ടത്ര മാനസികാവസ്ഥ ഉണ്ടായിരുന്നില്ല എന്നുവേണം ധരിയ്ക്കാൻ.

ഗൈഡുകൾ മുഖേന തിബത്തൻ ഭാഷയിൽ ആശയവിനിമയം നടത്തിയ മി. മൊഹ്ത തുടർന്നുള്ളയാത്രയുടെ വിശദാംശങ്ങൾ ഞങ്ങൾക്ക് വിവരിച്ചുതന്നു. കൈലാസ് മാനസരോവർ ലക്ഷ്യത്തിലേക്ക് ഞങ്ങൾ അടുത്തെത്തിയിരിക്കുകയാണ്. കൈലാസത്തേയും മാനസരോവറിനേയും പ്രദക്ഷിണംവെയ്ക്കുക എന്നതാണ് മുഖ്യമായ ചടങ്ങ്. വളരെ പരിമിതമായ സൗകര്യങ്ങളേ ഈ സ്ഥലങ്ങളിൽ തീർഥാടകർക്ക് ലഭിക്കുകയുള്ളൂ. രാത്രിസമയങ്ങളിൽ താമസിക്കുവാനുള്ള സൗകര്യങ്ങളുടെ പരിമിതിയാണ് ഏറ്റവും വലിയ പ്രശ്നം. അതുകൊണ്ട് സംഘത്തെ രണ്ടാക്കി വിഭജിക്കണം. ഒരു സംഘം കൈലാസത്തിലേക്ക് പോകുമ്പോൾ മറ്റേ സംഘം മാനസരോവറിലേക്ക് പോകുന്നു. മാനസരോവറിന്റെ തീരത്തുള്ള ഒരു അടിസ്ഥാന ക്യാമ്പിൽ യാത്രകൾപൂർത്തീകരിച്ച് സംഘം വീണ്ടും ഒന്നിക്കണം. തക്കലക്കോട്ടിൽ അന്ന് വിശ്രമിച്ച് പിറ്റേന്ന് പുലർച്ചെ യാത്ര തുടരുമെന്നും മി. മൊഹ്ത അറിയിച്ചു. സംഘത്തെ വിഭജിക്കുവാൻ ഒട്ടും പ്രയാസം ഉണ്ടായില്ല. ഞങ്ങളുടെകൂടെ കാൽനടയാത്ര നടത്തിയിരുന്ന മി. കൽപ്പേഷ് ഷാ അടക്കം പതിനഞ്ച് പേരടങ്ങുന്ന എ വിഭാഗവും, മി. മൊഹ്തയടക്കമുള്ള ബി വിഭാഗവും ഉടൻതന്നെ പ്രാബല്യത്തിൽ വന്നു. എ വിഭാഗത്തിൽ മുഴുവനും ഗുജറാത്തുകാരായിരുന്നു. അവരുടെ ഗൈഡ് ആയി ടെൻപായേയും ബി. വിഭാഗത്തിന്റെ ഗൈഡ് ആയി പുചോങ്ങിനേയും നിശ്ചയിച്ചു. ഞങ്ങളുടെ പാചകക്കാരനായി കുൻഷി റാമിനേയും ഒരു സഹായിയേയും നിശ്ചയിച്ചു. റേഷൻ സാധനങ്ങൾ പകുതി വീതമാക്കി ഓരോ വിഭാഗക്കാരും പ്രത്യേകം സൂക്ഷിയ്ക്കാനും സംവിധാനങ്ങൾ ഉണ്ടാക്കി.

പ്രാതലിനുള്ള മണിയടി കേട്ടപ്പോൾ ഞങ്ങൾ ഭക്ഷണശാലയിലേയ്ക്ക് പോയി. മൊരിച്ച റൊട്ടി, ജാം, വെണ്ണ, വറുത്ത കപ്പലണ്ടി, കോൺഫ്ളെക്സ്, ചായ എന്നിവയായിരുന്നു പ്രാതലിന്. പ്രാതലിനുശേഷം പുചോങ്ങിന്റെ കൂടെ ഗസ്റ്റ്ഹൗസ് കോമ്പൗണ്ടിൽത്തന്നെ സ്ഥിതിചെയ്യുന്ന ബാങ്ക് ഓഫ് ചൈനയുടെ ശാഖയിൽപോയി പണമിടപാടുകൾ പൂർത്തീകരിച്ചു. ചൈനീസ് സർക്കാരിന് കൊടുക്കേണ്ട 600 യു. എസ്. ഡോളർ അവിടെ അടച്ച് രശീതി

വാങ്ങിച്ചു. തിബത്തിലെ ചെലവുകൾക്കായി ഞങ്ങൾ ഓരോരുത്തർക്കും അനുവദിച്ചിരുന്ന 150 യു. എസ്. ഡോളർ ബാങ്കിൽകൊടുത്ത് പകരം ചൈനീസ് കറൻസി വാങ്ങിച്ചു. യുവാൻ (Yuan) എന്നാണ് ചൈനീസ് കറൻസിയുടെ പേര്. ഒരു ഡോളറിന് 8.12 ആണ് നിരക്ക്. അത് കുറഞ്ഞും കൂടിയും ഇരിക്കും. ഒരു യുവാൻ ഇന്ത്യയുടെ ആറ് രൂപക്ക് തുല്യമാണ്. ബാങ്ക് ഓഫ് ചൈനയുടെ കറൻസിനോട്ടുകൾ തികച്ചും ആകർഷകമാണ്.

യാത്രാസംബന്ധമായ പണികളൊക്കെ കഴിഞ്ഞപ്പോൾ ഞങ്ങൾ ഒന്നു നടക്കുവാനായി പുറത്തേക്കിറങ്ങി. ഗസ്റ്റ്ഹൗസിന്റെ പടി കടന്നാൽ തക്കല ക്കോട്ടിലെ പ്രധാന വീഥിയിലേയ്ക്ക് പ്രവേശിക്കാം. പാസ്പോർട്ട് കൈവശം വെയ്ക്കണമെന്ന് പുചോങ്ങ് പ്രത്യേകം ഓർമിപ്പിച്ചിരുന്നു. തക്കലക്കോട്ടിലെ പ്രധാനവീഥി ടാർ റോഡല്ല എന്നറിയുമ്പോൾ ആരും അതിശയിച്ചുപോകും. കുണ്ടും കുഴിയും നിറഞ്ഞ മൺറോഡിന് ഇരുവശത്തും മാലിന്യങ്ങൾ കുന്നു കൂടിക്കിടക്കുന്നുണ്ട്. ചൈനീസ് പട്ടാളവാഹനങ്ങൾ ഇരമ്പിക്കടന്നുപോകു മ്പോൾ ആ പ്രദേശമാകെ പൊടിപടലത്തിൽ മുങ്ങിപ്പോകുന്നു. റോഡിനിരു വശത്തും നിറയെ കടകളാണ്. പഴയ മാതൃകയിലുള്ള ഒറ്റനിലക്കെട്ടിടങ്ങളും നവീനരീതിയിലുള്ള അഞ്ചുനിലക്കെട്ടിടങ്ങളും ഇടകലർന്നുകാണാം. ബാങ്കു കൾ, ചെറിയ ആശുപത്രികൾ, പോസ്റ്റ് ഓഫീസ്, മെഡിക്കൽ ഷോപ്പുകൾ, ഹോട്ടലുകൾ എന്നിവയെല്ലാം പുതിയ കെട്ടിടങ്ങളിലാണ്. സ്റ്റേഷനറി, ഗ്രോസറി, പച്ചക്കറിക്കട, ഇറച്ചിക്കട, ചെറിയ ഹോട്ടലുകൾ, തുണിക്കട, ഇരു മ്പുകട തുടങ്ങിയവയൊക്കെ പുരാതനമായ ഒറ്റനിലക്കെട്ടിടങ്ങളിലാണ്. അത്യാധുനികരീതിയിൽ അലങ്കരിച്ച കടകളും റെസ്റ്റോറന്റുകളും ചീനക്കാ രുടേതാണ്. ചൈനീസ് യുവതികൾക്കാണ് കച്ചവടങ്ങളുടെ നിയന്ത്രണം. ചുരുക്കം ചില കടകളിൽമാത്രം തിബത്തൻ സ്ത്രീകളെ കണ്ടു. പച്ചക്കറി വില്പനയും ഇറച്ചിവില്പനയും വഴിയോരങ്ങളിൽ ധാരാളമുണ്ട്. മദ്യവില്പന മിക്ക കടകളിലും ഉണ്ട്. റസ്റ്റോറന്റുകളിൽ, ഹരം കൊള്ളിയ്ക്കുന്ന സംഗീ തത്തിലും അർധനഗ്നകളായ യുവതികളുടെ അഴിഞ്ഞാട്ടങ്ങളിലും മയങ്ങി യിരിക്കുന്ന തിബത്തൻ യുവാക്കളെ ധാരാളം കാണാം. റോഡ്സൈഡിൽ നിന്നുകൊണ്ട്തന്നെ ഉള്ളിൽ നടക്കുന്ന അഴിഞ്ഞാട്ടങ്ങൾ ആർക്കും കാണാ വുന്നതേയുള്ളൂ. ടെലിവിഷൻ ചാനലുകൾ മുഴുവനും സെക്സ്മയമാണ്.

ചൂതാട്ടകേന്ദ്രങ്ങളുടെ ഒരു നീണ്ടനിരതന്നെ പ്രധാനവീഥിയോട് ചേർന്നുള്ള ഒരു ചെറിയ തെരുവിൽ കണ്ടു. അതിനപ്പുറത്തായി ധാരാളം വേശ്യാഗൃഹങ്ങളും സ്ഥിതിചെയ്യുന്നു. ഈ റോഡും പരിസരങ്ങളും മുഴു വൻ മദ്യ-മയക്കുമരുന്നു ലഹരികളിൽ മയങ്ങി നടക്കുന്ന തിബത്തൻ യുവാ ക്കളെക്കൊണ്ട് നിറഞ്ഞിരിക്കുന്നു. ഒരു ചൈനക്കാരനെപ്പോലും അക്കൂട്ട ത്തിൽ കാണാൻ കഴിഞ്ഞതുമില്ല. ഉച്ചഭക്ഷണത്തിനുള്ള സമയം അടുത്തു കൊണ്ടിരിക്കുന്നതിനാൽ രണ്ടു കി. മീറ്റർ ദൂരെയുള്ള നേപ്പാളിമാർക്കറ്റ് സന്ദർശനം ഉച്ചകഴിഞ്ഞാകാം എന്നുതീരുമാനിച്ച് ഞങ്ങൾ മടങ്ങിപ്പോന്നു.

സഹിയ്ക്കാവുന്ന തണുപ്പേ ഉച്ചസമയത്ത് അനുഭവപ്പെട്ടിരുന്നുള്ളു. ഉച്ച ഭക്ഷണം തലേന്ന് കഴിച്ച അത്താഴത്തിന്റെ ആവർത്തനമായിരുന്നു. പച്ചക്ക റികളെല്ലാം ടിന്നിലടച്ച് സൂക്ഷിയ്ക്കുന്ന വിധത്തിലുള്ളതായിരുന്നതിനാൽ രുചി നന്നേ കുറവായിരുന്നു. ഭക്ഷണത്തിനുശേഷം ഞങ്ങൾ നാലുമണി വരെ നല്ലപോലെ ഉറങ്ങി.

നാലരമണിയോടുകൂടി ഞങ്ങൾ നേപ്പാളിമാർക്കറ്റ് ലക്ഷ്യമാക്കി യാത്ര തിരിച്ചു. തക്കലക്കോട്ടിലെ പ്രധാനവീഥിയിൽകൂടി 2 കി.മീറ്റർ മുന്നോട്ടു നട ന്നാൽ നേപ്പാളി മാർക്കറ്റിൽ എത്തിച്ചേരാം. പ്രധാനവീഥിയുടെ തിരക്കുള്ള ഭാഗങ്ങൾ കഴിഞ്ഞാൽ വഴി വളരെ ഇടുങ്ങിയതാണ്. ഇവിടെനിന്ന് കുത്തനെ താഴേയ്ക്ക് ഇറങ്ങിയാൽ പാലംകടന്ന് കർണാലിനദിയുടെ മറുവശത്തെത്താം. കർണാലി നദിയ്ക്ക് വീതിയും ആഴവും വളരെ കൂടുതലുണ്ടെങ്കിലും വെള്ളം വളരെ കുറവാണ്. വിജനമായ നദീതീരത്തുകൂടി ഒന്നരകിലോമീറ്റർ സഞ്ച രിച്ചാൽ നേപ്പാളിമാർക്കറ്റ് എന്ന അത്ഭുതലോകത്ത് എത്തിച്ചേരാം. റോഡിന്റെ ഒരു വശത്ത് ആഴമേറിയ നദിയും മറുഭാഗത്ത് തരിശായ മലനിരകളുമാണ്. മലനിരകളുടെ മുകൾഭാഗം മുഴുവനും തകർന്നുകിടക്കുന്ന പുരാതനമായ കെട്ടിടങ്ങളുടെ അവശിഷ്ടങ്ങളാണ്. ഒരു വലിയ കോട്ടയുടെ പുറം ഭാഗ മാണ്, ഒരു കാലത്ത് പ്രധാന കച്ചവടകേന്ദ്രമായിരുന്ന, ഈ ഭാഗങ്ങൾ സന്ന്യാസിമഠങ്ങളും അമ്പലങ്ങളും, ബുദ്ധവിഹാരങ്ങളും തകർന്നുകിടക്കുന്ന അവശിഷ്ടങ്ങൾക്കിടയിൽ കാണാം. കൊത്തുപണികൾകൊണ്ട് മനോഹര മാക്കിയ തൂണുകളും കവാടങ്ങളും ബാൽക്കണികളും തകർന്നടിഞ്ഞുകിട ക്കുന്നത് കാണുമ്പോൾ അന്നത്തെ രാജകീയപ്രഭാവത്തിന്റെ ചില നിഴലാട്ട ങ്ങൾ നമ്മുടെ മനസ്സിൽ ഓടിയെത്തും

മുകൾഭാഗങ്ങൾ മുഴുവനും നശിച്ചുപോയെങ്കിലും അടിഭാഗങ്ങളിൽ ആൾ ത്താമസമുണ്ട്. ഇവിടെത്തന്നെയാണ് നോക്കെത്താത്ത ദൂരത്തോളം കച്ചവ ടസ്ഥാപനങ്ങൾ സ്ഥിതിചെയ്യുന്നത്. നിരത്തുകൾക്ക് അഭിമുഖമായി സ്ഥിതി ചെയ്യുന്ന കടകളും അതിന്റെ ഇടയിൽക്കൂടി തുരങ്കത്തിലേക്ക് എന്നപോലെ നീണ്ടുകിടക്കുന്ന ഭീതിപ്പെടുത്തുന്ന വഴികളും ധാരാളമായി കാണാം. ഇതി ന്റെയെല്ലാം ഇടയിൽ കച്ചവടസ്ഥാപനങ്ങളും ധാരാളമുണ്ട്. തുണിത്തരങ്ങൾ, സ്റ്റേഷനറി, പാത്രങ്ങൾ, ഇലക്ട്രോണിക് സാധനങ്ങൾ, പരവതാനികൾ, ഫുട്ട് വെയർ, മദ്യം, ഫർണീച്ചറുകൾ തുടങ്ങി ആധുനികജീവിതത്തിൽ മനുഷ്യ സമൂഹത്തിന് ആവശ്യമായ സകലവസ്തുക്കളും ഇവിടെ ലഭ്യമാണ്. വില ക്കുറവാണ് ഇവിടത്തെ കച്ചവടത്തിന്റെ മുഖ്യ ആകർഷണം. മൊത്തത്തിൽ നോക്കുമ്പോൾ കടകളുടെ നിയന്ത്രണം തിബത്തുകാർക്കും നേപ്പാ ളുകാർക്കും ആണെങ്കിലും ചൈനക്കാർക്കും നല്ലൊരു ശതമാനം ആധിപ ത്യമുണ്ട്. കുത്തക കച്ചവടങ്ങളായ ഇലക്ട്രോണിക്സും പ്രധാനപ്പെട്ട സ്റ്റേഷ നറി വസ്തുക്കളും ചൈനക്കാരുടെ നിയന്ത്രണത്തിൽത്തന്നെയാണ് മുഴു വനും. ചൈനീസ് - അമേരിക്കൻ നിർമ്മിതമാണ് ബഹുഭൂരിപക്ഷം വസ്തു

ക്കളും. കടകളിലെ ചില പ്രധാന വസ്തുക്കളുടെ വിലവിവരങ്ങൾ ഇപ്രകാരമാണ്. വലിയ Dry Cell ബാറ്ററികൾ (ഒരു ജോടി) = 2 യുവാൻ, മൂന്ന് സെല്ലിന്റെ ടോർച്ച് (Steel plated) = 5 യുവാൻ, നല്ല തരം സ്റ്റീൽ കറിക്കത്തികൾ (1 ഡസൺ) = 10 യുവാൻ, കളർഫിലിം റോൾ = 5 യുവാൻ, നല്ലതരം റിസ്റ്റ് വാച്ചുകൾ = 25-30 യുവാൻ, ജപ്പാൻ ക്യാമറ = 30 യുവാൻ, കൂളിങ് ഗ്ലാസ് = 5 യുവാൻ, മേൽത്തരം ഷൂ = 20 യുവാൻ, റബ്ബർ ചെരുപ്പ് = 2 യുവാൻ, ഡിസൈനുകൾ തുന്നിച്ചേർത്ത തലയിണ ഉറകൾ (ഒരു ജോടി) 5 യുവാൻ, കിടക്ക വിരികൾ വലുത് = 10 യുവാൻ, അത്യാകർഷകമായ ബേബി ഫ്രോക്കുകൾ = 10 to 20 യുവാൻ, പാന്റ്സ് = 30 to 50 യുവാൻ, ഷർട്ട് = 15 to 30 യുവാൻ, വിസ്കി, ബ്രാൻഡി (വിവിധ ബ്രാൻഡുകൾ) = 12 to 15 യുവാൻ, ബിയർ ക്യാൻ = 3 യുവാൻ, വൈൻ = 5 to 10 യുവാൻ. ഗ്രൂപ്പുകളായിചെന്ന് വിലപേശൽ നടത്തിയാൽ വില പിന്നേയും കുറയ്ക്കും. ടോർച്ച് ലൈറ്റിന് ആവശ്യമായ ബാറ്ററികൾ മാത്രം വാങ്ങിച്ച് ഞങ്ങൾ തിരികെ നടന്നു.

രാത്രി എട്ടുമണി കഴിഞ്ഞിരുന്നെങ്കിലും നല്ല പകൽ വെളിച്ചമുണ്ടായിരുന്നു. നല്ല തണുപ്പും അനുഭവപ്പെട്ടു. ചൈനീസ് പട്ടാളവാഹനങ്ങൾ എല്ലായിടത്തും പട്രോളിങ്ങ് നടത്തുന്നുണ്ട്. ഫോട്ടോഗ്രഫി നിരോധനമുള്ളതിനാൽ ആരും ക്യാമറ എടുത്തിരുന്നില്ല. മടക്കയാത്രയിൽ ഞങ്ങൾ കുറച്ചുകൂടി മുകൾഭാഗത്തോട് ചേർന്ന വഴിയാണ് ഉപയോഗപ്പെടുത്തിയത്. തകർന്നുകിടക്കുന്ന ബുദ്ധവിഹാരങ്ങളുടെ ഒരു ശ്മശാനമാണ് ഈ ഭാഗങ്ങൾ. സിബിലിങ്ങ് എന്ന പേരിൽ അറിയപ്പെടുന്ന ഈ പുരാതന പട്ടണതലസ്ഥാനത്തിന്റെ പതനം നടന്നത് ആഭ്യന്തര വിപ്ലവകാലത്തായിരുന്നു. സിബിലിങ്ങിൽനിന്ന് അരമണിക്കൂർ നടന്നാൽ തൊയെ ഗ്രാമത്തിൽ എത്താം. അവിടെയാണ് ഇന്ത്യയുടെ വീരപുത്രനായിരുന്ന ജനറൽ സൊറാവർസിങ്ങിന്റെ ഭൗതികാവശിഷ്ടങ്ങളും സ്മാരകവും സ്ഥിതിചെയ്യുന്നത്. ടാക്സികളോ, മറ്റു വാഹനസൗകര്യങ്ങളോ തക്കലക്കോട്ടിൽ ലഭ്യമല്ല. തിബത്തൻസ് ഓടിക്കുന്ന പഴയ ജീപ്പുകൾ ഇടയ്ക്കെല്ലാം കാണാം. പക്ഷെ അവർ കനത്ത തുക ഈടാക്കുമെന്ന് പുചോങ്ങ് മുന്നിറിയിപ്പ് നൽകിയിരുന്നു.

ചൈനീസ് പട്ടാളക്കാരുടെ കനത്ത നോട്ടങ്ങളെ പലപ്പോഴും അഭിമുഖീകരിയ്ക്കേണ്ടിവന്ന ഞങ്ങൾ തൊയെ ഗ്രാമത്തിലേക്ക് നടന്നു പോകാനുള്ള ശ്രമം വേണ്ടെന്നുവച്ചു. ജനറൽ സൊറാവർസിങ്ങിനെ മനസ്സിൽ ധ്യാനിച്ച് ഉപചാരങ്ങൾ അർപ്പിച്ചശേഷം ഞങ്ങൾ നടന്നു നീങ്ങി. ചൂതാട്ടകേന്ദ്രങ്ങളുടേയും വ്യഭിചാരശാലകളുടേയും മുൻവശത്തും, പരിസരങ്ങളിലും, ചൈനീസ് പട്ടാളവാഹനങ്ങൾ വരിവരിയായി പാർക്ക് ചെയ്തിരിക്കുന്നത് കണ്ടു. തിബത്ത്യൻ യുവാക്കളൊക്കെ സ്ഥലം വിട്ടിരിയ്ക്കുന്നു. തൊട്ടടുത്തുള്ള ഒരു സ്കൂളിൽനിന്ന് വരിവരിയായി, തികഞ്ഞഅച്ചടക്കത്തോടെ, കുട്ടികൾ നടന്നു നീങ്ങുന്നത് ഞാൻ ഏറെ കൗതുകത്തോടെ നോക്കി നിന്നു. വടിവൊത്ത, മുഷിയാത്ത, യൂണിഫോറങ്ങൾ ധരിച്ച് തലകുനിച്ചുനടന്നിരുന്ന അവരിൽ

ഭൂരിഭാഗവും തിബത്ത് വംശജരായിരുന്നു. പാരതന്ത്ര്യത്തിന്റെ ഭീതി ആകുരുന്നു മനസ്സുകളിലും നിഴലിച്ചിരുന്നതായി അവരുടെ മുഖഭാവങ്ങളിൽനിന്ന് എനിക്ക് തോന്നി. ഓടിച്ചാടി കളിച്ചുനടന്ന് രസിയ്ക്കുന്ന കുട്ടികളുടെ യൂണിഫോമുകൾ വൈകുന്നേരം വരെ ഇത്ര വടിവിലും വൃത്തിയിലും നിലനിർത്താനാവില്ലെന്ന് വ്യക്തമാണല്ലോ. അപ്പോൾ സ്കൂളിലും പുറത്തും അവർ ആരെയൊക്കെയോ ഭയപ്പെടുന്നുവെന്ന് തീർച്ച.

കാക്കകൾ തിബത്തിൽ ധാരാളമുണ്ട്. വൈകുന്നേരമായതോടെ വഴിയോരങ്ങളിലെ താത്ക്കാലിക ഭക്ഷണശാലകൾക്ക് ജീവൻവച്ചു. അവശിഷ്ടങ്ങൾ കൊത്തിത്തിന്നാൻ ധാരാളം കാക്കകൾ അവിടെ കൂട്ടം കൂടിയിരുന്നു. ചൈനക്കാരും തിബത്തുകാരും നിരത്തുവക്കിൽ ഇരുന്ന് ഭക്ഷണം കഴിയ്ക്കുന്നതായി കണ്ടു. ഇറച്ചിയും മീനുമാണ് പ്രധാനവിഭവങ്ങൾ. മദ്യവും അവിടെത്തന്നെ യഥേഷ്ടം ലഭിയ്ക്കും. എട്ടുമണിയോടുകൂടി മുറിയിൽ മടങ്ങിയെത്തിയ ഞങ്ങൾ കുറച്ചുസമയം, നേരിയ ശബ്ദത്തിൽ, വേദപാരായണം നടത്തി. പട്ടാളക്കാർ ഗസ്റ്റ്ഹൗസ് കോമ്പൗണ്ടിലും പരിസരങ്ങളിലും ഇടയ്ക്കെല്ലാം വന്നുപോയ്ക്കൊണ്ടിരുന്നു. പിറ്റേന്ന് പുലർച്ചെ യാത്ര തിരിയ്ക്കേണ്ടതിനാൽ 9 മണിയോടെ അത്താഴം കഴിച്ച് ഉറങ്ങാൻ കിടന്നു.



ഛൂഗ്ഗുവിൽനിന്ന് നോക്കുമ്പോൾ കാണുന്ന കൈലാസ ശൃംഗം

# 11-ാം ദിവസം ചുഗ്ഗു

പുലർച്ചെ 4 മണിയ്ക്ക് എഴുന്നേറ്റ് ഞങ്ങൾ തയ്യാറായി. എ ഗ്രൂപ്പിന്റേയും ബി ഗ്രൂപ്പിന്റേയും ലഗ്ഗേജുകൾ ട്രക്കിൽ പ്രത്യേക സ്ഥലങ്ങളിൽ കയറ്റി. 4.30 ന് പ്രാതൽ കഴിച്ചു. കിഴക്ക് പ്രഭാതകിരണങ്ങൾ പൊട്ടിവിരിയാൻ തുടങ്ങിയെങ്കിലും കനത്ത മഞ്ഞുമൂലം ഇരുട്ടായിരുന്നു അന്നേരം. നല്ല തണുപ്പുണ്ടായിരുന്നതിനാൽ കമ്പിളി വസ്ത്രങ്ങൾധരിച്ച് ഞങ്ങൾ യാത്ര പുറപ്പെട്ടു.

തക്കലക്കോട്ടിലെ പ്രധാനവീഥി വിജനമായിരുന്നു. കർണാലിപ്പുഴയിലെ പാലം കടന്ന് നേപ്പാൾ മാർക്കറ്റ് റോഡിൽനിന്ന് ഞങ്ങളുടെ വാഹനം തൊയെ ഗ്രാമം ലക്ഷ്യമാക്കി മുകളിലേക്ക് കയറി. വരണ്ട പർവതങ്ങൾക്കിടയിൽകൂടി കുത്തനെയുള്ള വീതികുറഞ്ഞ റോഡ് ഭീതിജനിപ്പിക്കുന്ന വിധത്തിലാണ് മുകളിലോട്ട് കയറിപ്പോകുന്നത്. ഹെയർപിൻ വളവുകൾ തിരിഞ്ഞുകയറുമ്പോൾ ട്രക്കിന്റെ വലതുഭാഗം അഗാധമായ കൊക്കയിലേക്ക് ശൂന്യതയിലേയ്ക്കെന്നവണ്ണം തള്ളിനിന്നിരുന്നു. തൊയെ ഗ്രാമത്തിന്റെ ഉൾഭാഗത്തേയ്ക്ക് വിരൽ ചൂണ്ടി പുചോങ്ങ്, ജനറൽ സൊറാവർസിങ്ങിന്റെ സമാധിസ്മാരകപ്രദേശം ഞങ്ങൾക്ക് കാണിച്ചുതന്നു. ഇരുട്ടായതിനാൽ പ്രത്യേകിച്ചൊന്നും കാണുവാൻ കഴിഞ്ഞില്ല. ജനറൽ സൊറാവർസിങ്ങിന്റെ പതനത്തിൽ ഇംഗ്ലീഷുകാരുടെ കറുത്ത കൈകൾ പ്രവർത്തിച്ചിരുന്നതായി മി. മൊഹ്ത ചുരുങ്ങിയ വാക്കുകളിൽ ഞങ്ങൾക്ക് വിവരിച്ചുതന്നു.

തക്കലക്കോട്ടുനിന്ന് 160 കി. മീറ്റർ ദൂരമുണ്ട് ചുഗ്ഗുവിലേയ്ക്ക്. മലമടക്കുകളിൽ നിന്ന് മഞ്ഞ് അകന്നുമാറിയതോടെ പ്രകാശം എങ്ങും പരന്നു. വൻപർവതങ്ങളുടെ പള്ളയിൽക്കൂടി വാഹനം അരിച്ചരിച്ചാണ് നീങ്ങിക്കൊണ്ടിരുന്നത്. കുണ്ടും കുഴിയും നിറഞ്ഞ ചെമ്മൺവഴികളായിരുന്നതിനാൽ

ട്രക്കിന്റെ ചാഞ്ചാട്ടം അസഹനീയമായിരുന്നു. പർവതങ്ങളെ ചുറ്റിക്കയറി കുത്തനെ താഴോട്ട് ഇറങ്ങിയാൽ പിന്നെ കുറച്ചുനേരം സമതലപ്രദേശങ്ങളിലൂടെയാണ് യാത്ര. അവിടെയെങ്ങും അംഗീകൃത റോഡുകൾ ഇല്ലാതിരുന്നതിനാൽ, ഡ്രൈവർ തന്നിഷ്ടംപോലെയാണ് വാഹനത്തെ നിയന്ത്രിച്ച് കൊണ്ടുപോയിരുന്നത്. നോക്കെത്താത്ത ദൂരത്തോളം പരന്ന് കിടക്കുന്ന തരിശുഭൂമികളിൽ ചെറിയ പുൽക്കൂട്ടങ്ങൾ മാത്രമേ കാണുവാൻ കഴിഞ്ഞുള്ളൂ. മിനുസമേറിയ ചെറിയ ഉരുളൻ കല്ലുകളും (Pebbles) മണലും ഇടകലർന്നുകിടക്കുന്ന ആ മണ്ണിൽ സസ്യങ്ങൾക്ക് വളരാൻ പറ്റിയ സാഹചര്യങ്ങൾ ഇല്ലെന്ന് ഒറ്റനോട്ടത്തിൽത്തന്നെ ആർക്കും ബോദ്ധ്യമാകും. സമതലപ്രദേശങ്ങൾ അവസാനിയ്ക്കുന്ന സ്ഥലത്തുനിന്ന് വീണ്ടും വൻകയറ്റങ്ങൾ തുടങ്ങുന്നു.

8.30 ആയപ്പോൾ ഞങ്ങൾ ഗുർള ചുരത്തിൽ എത്തിച്ചേർന്നു. 16200 അടിയാണ് ഇവിടത്തെ ഉയരം. രാക്ഷസ്താൾ എന്ന തടാകത്തിലേക്ക് ഇവിടെനിന്നും കുറച്ച് ദൂരം മാത്രമേയുള്ളൂ. രാക്ഷസ്താളിനെ രാവണസരോവർ എന്നും രാവണാഹ്രിദ എന്നും വിളിയ്ക്കാറുണ്ട്. സമതലപ്രദേശത്ത് വാഹനം നിർത്തിയപ്പോൾ ഞങ്ങൾ രാക്ഷസ്താൾ ലക്ഷ്യമാക്കി മുന്നോട്ടുനീങ്ങി. ഇവിടെ നിന്നാൽ കൈലാസപർവതത്തിന്റെ മുകൾഭാഗം ഒരു പൊട്ടുപോലെ വിദൂരപശ്ചാത്തലത്തിൽ കാണാം എന്നാണ് ഗൈഡ് പറഞ്ഞത്. പക്ഷെ കാലാവസ്ഥ പ്രതികൂലമായതിനാൽ ഞങ്ങൾക്കതിന് സാധിച്ചില്ല.

രാക്ഷസ്താൾ ഒരു ശുദ്ധജലതടാകമാണ്. മലയിടുക്കുകൾക്കിടയിൽക്കൂടി നീണ്ട്, പരന്ന്, അറ്റം കാണാത്തവിധത്തിൽ അതങ്ങനെ കിടക്കുന്നു. 45 കി. മീറ്ററിന് മുകളിൽവരും അതിന്റെ ചുറ്റളവ്. തിരകൾപോലെ സദാസമയവും തടാകത്തിലെ ഓളങ്ങൾ തുള്ളിച്ചാടിക്കൊണ്ടിരിക്കുന്നു. അദ്ഭുതവും ആഹ്ളാദവും കൂടിക്കലർന്ന ഒരു വികാരത്തോടുകൂടിമാത്രമേ തടാകത്തിനെ നോക്കിക്കാണുവാൻ സാധിക്കുകയുള്ളൂ. രാക്ഷസ്താൾ തടാകത്തിൽനിന്ന് കുറച്ചു മാറി വലതുഭാഗത്താണ് മാനസസരോവർ. ഹിന്ദുപുരാണങ്ങളിൽ രാക്ഷസ്താളിനെക്കുറിച്ച് ധാരാളം പരാമർശങ്ങൾ ഉണ്ട്. ലങ്കാധിപനായിരുന്ന രാക്ഷസരാജാവ് രാവണൻ ശിവഭക്തനായിരുന്നു. കൈലാസത്തിൽ രണ്ടു തവണ സന്ദർശനം നടത്തിയിട്ടുള്ള രാവണൻ ശിവനെ തപസ്സുചെയ്ത് പ്രീതിപ്പെടുത്തിയിട്ടുണ്ട്. തന്നെ ആർക്കും തോൽപ്പിയ്ക്കുവാൻ കഴിയില്ല എന്ന വരം ബ്രഹ്മാവിൽനിന്നും നേടിയെടുത്ത രാവണൻ ഒരിക്കൽ ദേവലോകത്ത് ഒരു യുദ്ധം ജയിച്ചശേഷം പുഷ്പകവിമാനത്തിൽ മടങ്ങിവരികയായിരുന്നു. വിമാനത്തിന് തടസ്സമെന്നോണം ഉയർന്നുനിന്നിരുന്ന കൈലാസപർവതത്തെ രാവണൻ തള്ളിമാറ്റാൻ ശ്രമിച്ചു. കൈലാസപർവ്വതം ഒന്നനങ്ങിയപ്പോൾ ശിവഭഗവാൻ കാലുകൊണ്ട് അമർത്തിച്ചവുട്ടി. രാവണന്റെ ഒരു കൈ പർവതത്തിന്റെ അടിയിൽപ്പെട്ടുപോയി. വിവേകം തിരിച്ചുകിട്ടിയ രാവണൻ അതുല്യമായ നാദധാരകൊണ്ട് ശിവഭഗവാനെ സ്തുതിച്ചു. സ്തുതിഗീതത്തിൽ സന്തുഷ്ടിപ്രക

ടിപ്പിച്ച ഭഗവാൻ, ചന്ദ്രഹാസം എന്ന വാൾ സമ്മാനിച്ച് രാവണനെ അനുഗ്രഹിച്ചു.

അഹങ്കാരിയായ രാവണൻ ഒരിക്കൽ ശിവഭഗവാനേയും ബ്രഹ്മാവിനേയും നിന്ദിച്ചു. ശിവപാർവതിമാരുടെ ആസ്ഥാനമായ കൈലാസത്തെ സ്വന്തം നാടായ ലങ്കയിലേക്ക് ബലമായി കൊണ്ടുവരാൻ രാവണൻ തീരുമാനിച്ചതും ഈ അഹങ്കാരം മൂലമായിരുന്നു. കൈലാസത്തെ ഒരു വലിയ കയറുകൊണ്ട് വരിഞ്ഞുകെട്ടി രാവണൻ തന്റെ സർവശക്തിയും സംഭരിച്ച് വലിയ്ക്കാൻ തുടങ്ങി. കൈലാസം ഒട്ടും അനങ്ങിയില്ല. രാവണന്റെ അപഹാസ്യമായ ഈ പ്രവൃത്തിമൂലം സ്വന്തം ശരീരത്തിൽനിന്ന് ഒഴുകിവീണ വിയർപ്പാണ് രാക്ഷസ്താൾ എന്ന തടാകമായിരൂപപ്പെട്ടത്. കൈലാസപർവതത്തിന്റെ തെക്കുഭാഗത്തുള്ള പ്രതലത്തിൽ, മദ്ധ്യത്തിലായി, കയറുകൊണ്ട് വരിഞ്ഞുമുറുക്കിയപോലെയുള്ള ഒരു വരമ്പ് (Ridge) കാണുന്നത് രാവണന്റെ പാഴ്ശ്രമത്തിന്റെ അടയാളമാണെന്ന് വിശ്വസിക്കുന്നു.

രാക്ഷസ്താൾ നല്ലപോലെ കണ്ടാസ്വദിച്ച് യാത്ര തുടർന്ന് അധികം താമസിയാതെതന്നെ മാനസരോവറിന്റെ തീരത്തിന് അടുത്തുള്ള സെയ്ദി ക്യാമ്പിൽ എത്തിച്ചേർന്നു.

മാനസസരസ്സിന്റെ തീരത്തുനിന്നും ഏകദേശം 300 മീറ്റർ അകലെയാണ് സെയ്ദി ക്യാമ്പ്. വലതുഭാഗത്തുള്ള രണ്ടു മുറികളും ഒരു ചെറിയ അടുക്കളയും മാത്രമാണ് യാത്രികർക്കായി തരുന്നത്. 15 പേർക്ക് ഒരുവിധം ഒതുങ്ങിക്കൂടാം. ഇടത്തേ അറ്റത്തുള്ള മുറിയിൽ ക്യാമ്പിന്റെ നടത്തിപ്പുകാരായ തിബത്തൻ കുടുംബം താമസിയ്ക്കുന്നു. തൊട്ടടുത്ത ചെറിയമുറിയിൽ ഒരു കൊച്ചു സ്റ്റേഷനറിക്കടയും പ്രവർത്തിക്കുന്നു. സിഗരറ്റ്, മിഠായി, ബിസ്ക്കറ്റ് പെപ്സി, മിനറൽ വാട്ടർ തുടങ്ങിയ സാധനങ്ങൾ ഇവിടെ ലഭിയ്ക്കും. മൺചുമരുകൾകൊണ്ട് തീർത്ത, വളരെ പഴക്കമുള്ള, ഒരു ഒറ്റനിലക്കെട്ടിടമാണ് ഇവിടെയുള്ളത്. കക്കൂസും കുളിമുറിയും വെള്ളവും ഒന്നുമില്ല. ഞങ്ങൾ സെയ്ദി ക്യാമ്പിൽ ചെല്ലുമ്പോൾ നാലാം സംഘത്തിലെ എ വിഭാഗം അവിടെ ഉണ്ടായിരുന്നു. കൈലാസദർശനം കഴിഞ്ഞ് പത്തുമണിയോടെ ബി വിഭാഗം അവിടെ എത്തിച്ചേരുമ്പോൾ അവരൊന്നിച്ച് ഉടൻതന്നെ തക്കലക്കോട്ടിലേക്ക് മടക്കയാത്ര ആരംഭിയ്ക്കും. എ വിഭാഗത്തിലെ അംഗങ്ങൾ ഗാഢനിദ്രയിലായിരുന്നതിനാൽ ഞങ്ങൾ കാൽനടക്കാർക്ക് അവരുമായി സമ്പർക്കം പുലർത്താൻ കഴിഞ്ഞില്ല.

പാചകജോലിക്കാർ തയ്യാറാക്കിയ നൂഡിൽസും ചായയും കഴിച്ചശേഷം ഞങ്ങൾ വന്ന ട്രക്കിൽ എ വിഭാഗക്കാർ കൈലാസയാത്രയ്ക്കായി പുറപ്പെട്ടു. പത്തു ദിവസമെങ്കിലും കഴിഞ്ഞേ ഞങ്ങൾ വീണ്ടും കണ്ടുമുട്ടുകയുള്ളു. എല്ലാവരും കൂട്ടംകൂടിനിന്ന് അവർക്ക് യാത്രാമംഗളങ്ങൾ നേർന്നു. ക്ഷണത്തിൽ പ്രാതൽ കഴിച്ചശേഷം ഞങ്ങൾ നാലുപേർ മാനസരോവർ പ്രദ

ക്ഷിണം നടത്തുവാനായി തയ്യാറായി. കുതിരപ്പുറത്ത് സവാരിചെയ്ത് മാന സരോവറിനെ പ്രദക്ഷിണം വെയ്ക്കണമെന്ന് ഞങ്ങളുടെ വിഭാഗത്തിലെ മറ്റു യാത്രികർക്കും ആഗ്രഹമുണ്ടായിരുന്നുവെങ്കിലും തക്കലക്കോട്ടുനിന്ന് കുതി രകളെ ഏർപ്പാടാക്കാൻ ബുദ്ധിമുട്ടനുഭവപ്പെട്ടതിനാൽ അതിനു സാധിക്കാ തെവന്നു. ബി വിഭാഗത്തിനുവേണ്ടി സെയ്ദികൃാമ്പിന്റെ മുന്നിൽ തയ്യാറാ ക്കിനിർത്തിയിട്ടുള്ള ട്രക്കിൽ കയറി മാനസരോവർ പ്രദക്ഷിണം പൂർത്തി യാക്കാൻമാത്രമേ തല്ക്കാലം മറ്റുള്ളവർക്ക് സാധിക്കുകയുള്ളൂ. തടാകം കാണുന്നതിന് മാത്രമായി വന്നുചേരുന്ന വിദേശടൂറിസ്റ്റുകളെ കയറ്റിക്കൊ ണ്ടുവരുന്ന ജീപ്പുകൾ സൗകര്യത്തിനു കിട്ടുകയാണെങ്കിൽ അതിൽ കയറി ഒരു പ്രദക്ഷിണംനടത്താൻ ഡോ. മൊഹ്തയും പദ്ധതി തയ്യാറാക്കുന്നുണ്ടാ യിരുന്നു.

ഞങ്ങൾ പദയാത്രികർ നാലുപേരും ക്ഷണത്തിൽ തയ്യാറായി. മി പുചോങ്ങും ഡോ. മൊഹ്തയും ആവശ്യമായ നിർദേശങ്ങൾ ഞങ്ങൾക്ക് നൽകി. 50 കിലോമീറ്ററോളം നടന്ന് അന്ന് വളരെ വൈകിയിട്ടുമാത്രമേ ഞങ്ങൾക്ക് ചരുഗ്ഗു എന്ന സ്ഥലത്തുള്ള ഖുഗു മൊണാസ്റ്ററിയിൽ ചെന്നെ ത്താൻ കഴിയൂ. പട്രോളിങ്ങ്നടത്തുന്ന ചൈനീസ്പട്ടാളവാഹനങ്ങൾ കണ്ടാൽ യാത്ര നിർത്തി കൈ ഉയർത്തിക്കാണിച്ചാൽ മതിയെന്നും അടുത്തുവന്ന് ചോദ്യങ്ങൾ ചോദിച്ചാൽ പാസ്പോർട്ട് കാണിച്ചാൽ മാത്രം മതിയെന്നും പുചോങ്ങ് ഞങ്ങളെ ധരിപ്പിച്ചു. ഉച്ചഭക്ഷണമായി പൊതിഞ്ഞുകിട്ടിയ നൂഡി ൽസും ബാഗിൽ തിരുകി എല്ലാവരോടും യാത്ര പറഞ്ഞ് പുറത്തിറങ്ങി.

തുടക്കത്തിൽ, മാനസരോവറിന്റെ തീരത്തുകൂടിയല്ല കാൽനടയാത്ര നട ത്തുന്നത്. 85 കി. മീറ്ററാണ് തടാകത്തിന്റെ ചുറ്റളവ്. മലകളാൽ ചുറ്റപ്പെട്ടു കിടക്കുന്ന തടാകത്തിന്റെ പല ഭാഗങ്ങളും മലമുകളിൽനിന്ന് അഗാധമായ താഴ്ചയിലാണ് സ്ഥിതിചെയ്യുന്നത്. തടാകത്തിന്റെ ഏറ്റവും ആഴമേറിയ ഭാഗ ങ്ങളിൽ 300 അടിയോളം വെള്ളമുണ്ടെന്നാണ് ഔദ്യോഗികമായ കണക്കു കൾ സൂചിപ്പിക്കുന്നത്. ചില സ്ഥലങ്ങളിൽ വരുമ്പോൾ തടാകം ഭൂനിരപ്പി നോട് ഒപ്പമാകും. അത്തരം പ്രദേശങ്ങളിൽ വരുമ്പോൾ മാത്രമേ തടാകക്ക രയിൽക്കൂടി ചേർന്നുനടക്കുവാൻ സാധിയ്ക്കൂ. കാൽനടയാത്രക്കാർ മലനി രകളുടെ പുറത്തുള്ള അടിവാരത്തുകൂടിയാണ് യാത്രനടത്തുന്നത്. നിരപ്പായ സ്ഥലങ്ങളിൽ വരുമ്പോൾ മാത്രമേ തടാകത്തെ കാണുവാൻ സാധിക്കുക യുള്ളൂ.

നല്ല തണുത്ത പ്രസന്നമായ കാലാവസ്ഥയായിരുന്നു. മണിക്കൂറിൽ നാലു കിലോമീറ്ററെങ്കിലും വേഗത്തിൽ നടന്നാൽ മാത്രമേ അന്നത്തെ ലക്ഷ്യസ്ഥാ നത്ത് എത്തിച്ചേരാൻ കഴിയൂ. നീണ്ടു പരന്നു കിടക്കുന്ന മരുഭൂമിപോലെ യുള്ള സ്ഥലങ്ങളിൽകൂടി ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു. വാഹന ങ്ങൾ പോകുന്ന ഒരു പരുക്കൻ വഴിയാണ് ആദ്യം മുതൽക്കേ ഉപയോഗപ്പെ ടുത്തിയത്. വഴി തടാകക്കരയിൽനിന്ന് വല്ലാതെ മാറി ഉള്ളിലോട്ട് തിരിയു

മ്പോൾ ഞങ്ങൾ തടാകത്തിനോട് ചേർന്നുകിടക്കുന്ന ചെറിയ മലകളുടെ അടിവാരം ലക്ഷ്യംവെച്ച് മുന്നോട്ടുനടന്നു. ആദ്യത്തെ ഒരു മണിക്കൂറിൽ ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നുവെങ്കിലും പിന്നീട് വേഗത കുറഞ്ഞു. എത്ര നടന്നാലും അവസാനിക്കാത്തതുപോലെ വഴി കണ്ണെത്താദൂരത്തോളം കിടക്കുകയാണ്.

നിരപ്പായ സ്ഥലം വിട്ട് വഴി ഒരു വലിയ മലമുകളിലേക്ക് കയറിപ്പോകുന്ന സ്ഥലത്തെത്തിയപ്പോൾ കുറച്ചുനേരം അവിടെയിരുന്ന് വിശ്രമിച്ചു. ഗ്ലൂക്കോസും വെള്ളവും കഴിച്ചശേഷം ഞങ്ങൾ സാവകാശം കയറ്റം കയറി. മുകളിലെത്തി ചുറ്റുപാടുകൾ വീക്ഷിച്ചപ്പോൾ വളരെ ദൂരത്തായി ആൾത്താമസമുള്ള ഒരു ഗ്രാമം ശ്രദ്ധയിൽപെട്ടു. ദൂരദർശിനിയിൽക്കൂടി നോക്കി ഞാൻ ആ ഗ്രാമത്തിന്റെ വിവരങ്ങൾ കുറച്ചൊക്കെ മനസ്സിലാക്കി. മണ്ണുകൊണ്ട് നിർമിച്ച ഒറ്റയിറക്ക് വീടുകളാണ് എല്ലാം. പന്ത്രണ്ട് വീടുകളാണ് ആ ചെറിയ കോളനിയിൽ കണ്ടത്. കോളനിയുടെ പിൻഭാഗത്തുകൂടി ഒരു ചെറിയ പുഴ ഒഴുകുന്നുണ്ട്. അതിനപ്പുറത്തായി എന്തൊക്കെയോ പച്ചക്കറികൾ കൃഷി ചെയ്തിട്ടുണ്ട്. ചെമ്മരിയാടുകളും നായ്ക്കളും കോളനിമുറ്റത്തും പരിസരത്തും ധാരാളമുണ്ട്. പാദംവരെ നീണ്ടുകിടക്കുന്ന വസ്ത്രങ്ങളാണ് സ്ത്രീകളും പുരുഷന്മാരും ധരിച്ചിട്ടുള്ളത്. പല പ്രായത്തിലുള്ള കുട്ടികളേയും ധാരാളം കാണുകയുണ്ടായി.

കുന്നിൻ മുകളിൽക്കൂടി നടക്കുമ്പോൾ വലതുവശത്തായി മാനസരോവർ തടാകം കാണാം. നീലം കലക്കി ഒഴിച്ചതുപോലെയുള്ള നിറമാണ് തടാകത്തിലെ വെള്ളത്തിന്. നോക്കെത്താത്ത ദൂരത്തോളം നിശ്ചലമായി അതങ്ങനെ കിടക്കുന്നു. ദൂരെ, ചക്രവാളം തടാകത്തോട് തൊട്ടുരുമ്മിയപോലെ നിൽക്കുന്ന കാഴ്ച ചേതോഹരമാണ്.

ഉദ്ദേശിച്ച വേഗത്തിൽ നടന്നുനീങ്ങുന്നില്ല എന്നു ബോദ്ധ്യമായപ്പോൾ ഞങ്ങൾ ഭക്ഷണം കഴിയ്ക്കാൻ തീരുമാനിച്ചു. നല്ല വിശപ്പും ഉണ്ടായിരുന്നു. കുറച്ചകലെയായി കണ്ട ഒരു ചെറിയ നദിയുടെ അരികിൽ ഇരുന്ന് ഉച്ചഭക്ഷണം കഴിച്ചു. ഐസ് പോലെ തണുപ്പുള്ള വെള്ളമായിരുന്നു നദിയിൽ. ഭക്ഷണം കഴിച്ചശേഷം ഒട്ടും വിശ്രമിക്കാതെ വേഗത്തിൽ നടന്നു നീങ്ങി. കുന്നുകളും മലകളും ഇടകലർന്നുകിടക്കുന്ന വിശാലമായ ഭൂപ്രദേശങ്ങളിൽക്കൂടി നടക്കുമ്പോൾ തിബത്ത് എന്ന അത്ഭുതഭൂമിയെക്കുറിച്ചാണ് ഞാൻ പ്രധാനമായും ചിന്തിച്ചത്. മനുഷ്യവാസമില്ലാത്ത പ്രദേശങ്ങളിൽകൂടിയാണ് നടന്നുപോയ്ക്കൊണ്ടിരുന്നത്. പക്ഷെ ഞങ്ങൾക്കാർക്കും ഒട്ടും ഭയം തോന്നിയില്ല. ഭക്ഷണത്തിന് ശേഷമുള്ള ഞങ്ങളുടെ യാത്ര വളരെ വേഗത്തിലായിരുന്നു. നേരിയതോതിൽ തണുത്ത കാറ്റ് വീശിക്കൊണ്ടിരുന്നുവെങ്കിലും അത് ഞങ്ങളെ ഒട്ടും അലോസരപ്പെടുത്തിയിരുന്നില്ല.

പർവതഭാഗങ്ങളിൽനിന്നു വിട്ട് ഞങ്ങൾ മാനസരോവറിന്റെ തീരത്തോട്

ചേർന്നുള്ള വഴിയിലേക്ക്, ഒരു കുറുക്കുവഴിയിലൂടെ, പ്രവേശിച്ചു. അതോടെ കാറ്റിന് ശക്തിയും വർധിച്ചു. തടാകത്തിലെ തുള്ളിച്ചാടുന്ന ഓളങ്ങൾ വിസ്മയത്തോടുകൂടി മാത്രമേ കാണാൻ കഴിയൂ. പലപ്പോഴും നൃത്തം വെയ്ക്കുന്ന രൂപങ്ങളായിട്ടാണ് അവ തോന്നിച്ചത്. വെള്ളത്തിനാണെങ്കിൽ നേരിയ ചുവപ്പു രാശികലർന്ന നിറവും. തണുപ്പുകൊണ്ട് വിറച്ചിരുന്നുവെങ്കിലും വർധിച്ച ആവേശത്തോടെ ഞങ്ങൾ നടന്നുനീങ്ങി.

തടാകത്തിന്റെ തീരത്തോട് ചേർന്നുള്ള ചതുപ്പുസ്ഥലങ്ങളിൽ വലിയൊരിനം പുല്ല് വളർന്നുനിൽക്കുന്നുണ്ട്. പുൽക്കൂട്ടങ്ങൾക്കിടയിൽകൂടി ധാരാളം പക്ഷികൾ പറന്ന് നടക്കുന്നത് ഹൃദ്യമായ ഒരു കാഴ്ചയാണ്. ചതുപ്പിലെ ചെറു മത്സ്യങ്ങളെ ഭക്ഷിയ്ക്കാനാണ് പക്ഷികൾ വട്ടമിട്ടുപറക്കുന്നത്. ഹരിഹറും ഞാനും നടന്ന് മുന്നേറുമ്പോൾ മറ്റു രണ്ടുപേരും കുറച്ചധികം പിന്നിലായിരുന്നു. അവർ വന്നുചേർന്നശേഷം എന്തെങ്കിലും കഴിച്ച് കുറച്ചുനേരം വിശ്രമിക്കാം എന്നുകരുതി ഞങ്ങൾ ആ പൂഴിമണ്ണിൽ മലർന്നുകിടന്നു. ബാഗ് തലയിണയാക്കിവെച്ചുകൊണ്ടുള്ള ആ കിടപ്പ് തികച്ചും സുഖപ്രദമായി അനുഭവപ്പെട്ടു.

കൂട്ടുകാർ വന്നുചേർന്നപ്പോൾ ഞങ്ങൾ വട്ടംകൂടിയിരുന്ന് ബിസ്കറ്റും പഴച്ചാറും കഴിച്ചു. തണുത്ത കാറ്റിന് നല്ല ശക്തിയുണ്ടായിരുന്നു. മുഖത്തിനും ചുണ്ടുകൾക്കും വല്ലാത്ത വരൾച്ച അനുഭവപ്പെട്ടപ്പോൾ ലേപനങ്ങൾ പുരട്ടി അവിടം ഭദ്രമാക്കി. ഉമിനീരിന്റെ കുറവ് അനുഭവപ്പെട്ടതിനാൽ നാരങ്ങാസത്ത് മിഠായി വായിലിട്ടശേഷം നടത്തം ആരംഭിച്ചു. തടാകക്കരയോട് ചേർന്നുള്ള കുന്നുകളുടെ അടിവാരത്തുകൂടി ഞങ്ങൾ വേഗത്തിൽ നടന്നു. സൂര്യൻ പടിഞ്ഞാറെ ദിശയിലേയ്ക്ക് സാവകാശത്തിൽ നീങ്ങിത്തുടങ്ങിയിരുന്നു. ഇടതുവശത്തെ ചെങ്കുത്തായ മലമുകളിൽനിന്നും ഒലിച്ചിറങ്ങിവന്നിരുന്ന ഒരു വലിയ നീർച്ചോല തടാകത്തിലേയ്ക്ക് പ്രവേശിയ്ക്കുന്ന സ്ഥലത്തെത്തിയപ്പോൾ ഒരു ചെറിയ പ്രതിസന്ധി ഉടലെടുത്തു. മുട്ടോളം വെള്ളമുണ്ടായിരുന്ന ചോല ഇടമുറിച്ചുകടക്കണമെങ്കിൽ ഷൂസ് അഴിച്ചുമാറ്റുകയും പാന്റ്സ് തെറുത്തു കയറ്റുകയും വേണം. മറ്റൊരു മാർഗവും ഇല്ലായിരുന്നു. ഹിമാലയതടത്തിലെ ചോലകളിൽ പലതും അപകടം പതിയിരിയ്ക്കുന്ന അഗാധമായ ചതുപ്പുകളാണെന്ന് ഞാൻ ചില റഫറൻസ് പുസ്തകങ്ങളിൽനിന്നു വായിച്ചു മനസ്സിലാക്കിയിരുന്നു. എന്തായാലും വടികൊണ്ട് കുത്തിനോക്കി, വളരെ സൂക്ഷിച്ച്, സാവകാശത്തിൽ ഞങ്ങൾ ചോലയിൽനിന്ന് കരയ്ക്കു കയറി.

തുടർന്നുള്ള യാത്ര വളരെ സാവധാനത്തിലായിരുന്നു. കാറ്റിന് ശക്തി ഏറിക്കൊണ്ടിരുന്നു. പലപ്പോഴും അതൊരു ചെറിയ ചുഴലിക്കാറ്റുപോലെ വട്ടംകറങ്ങി ആ പ്രദേശങ്ങളിലൊക്കെ പൊടിപടലങ്ങൾ ഉയർത്തി. തെളിഞ്ഞ ആകാശത്തിൽ സൂര്യൻ പടിഞ്ഞാറോട്ട് കൂടുതൽവേഗത്തിൽ ചാഞ്ഞുകൊണ്ടിരുന്നു. തടാകക്കരയിൽനിന്ന് വളരെ അകന്നാണ് ഞങ്ങൾ നടന്നിരുന്നത്. എല്ലാവർക്കും ക്ഷീണം അനുഭവപ്പെട്ടിരുന്നു. 5 മണിയോടുകൂടി ഒരു കൊച്ചു

ഗ്രാമത്തിൽ എത്തിച്ചേർന്നു. അവിടെവച്ച് ഒരു ബുദ്ധസന്യാസിയെ കണ്ടുമുട്ടി. വളരെ പരിമിതമായതോതിൽ ഹിന്ദിഭാഷ അദ്ദേഹത്തിന് സംസാരിയ്ക്കാൻ സാധിച്ചിരുന്നു. പർക്ക എന്നുപേരുള്ള ആ ഗ്രാമത്തിൽ ആറ് വീടുകൾ മാത്രമേയുള്ളു. മണ്ണുകൊണ്ടു നിർമിച്ച ചെറിയ കൂരകളിലാണ് ഗ്രാമീണർ വസിയ്ക്കുന്നത്. മുഷിഞ്ഞു കീറിയ വസ്ത്രങ്ങളും കല്ലുമാലകളും ധരിച്ച ഇക്കൂട്ടരെ കാണുമ്പോൾ കാട്ടുജാതിക്കാരാണെന്നേ തോന്നു. ജട പിടിച്ച തലമുടിയും മഞ്ഞനിറത്തിലുള്ള പല്ലുകളുമാണ് മിക്കവർക്കും. വലിയൊരുകൂട്ടം ചെമ്മരിയാടുകളെ അവിടെ കാണുകയുണ്ടായി. ആട്ടിൻപറ്റങ്ങളുടെ ഇടയിൽക്കൂടി കെട്ടിമറിഞ്ഞുകളിയ്ക്കുന്ന ഗ്രാമീണരുടെ കുട്ടികളെ ഒട്ടൊരു കൗതുകത്തോടെ ഞാൻ കുറച്ചുസമയം നോക്കിനിന്നു.

ബുദ്ധസംന്യാസിയോടൊപ്പം ഞങ്ങൾ സെറുലാങ് മൊണാസ്റ്ററിയിലേയ്ക്ക് നടന്നു. മാനസരോവറിന്റെ കിഴക്കേതീരത്തുള്ള ഈ ബുദ്ധസംന്യാസിമഠം വളരെ പുരാതനമായ ഒന്നാണ്. 1966 വരെ ചൈനക്കാർ തിബത്തിലെ ബുദ്ധസംന്യാസിമഠങ്ങൾ തകർക്കുന്ന തീവ്രയജ്ഞത്തിലായിരുന്നു. അന്നത്തെ നശീകരണപ്രക്രിയയിൽനിന്ന് രക്ഷപ്പെട്ട മഠങ്ങളിൽ ചിലതാണ് ഇപ്പോൾ മാനസരോവറിന്റെ തീരത്തുള്ള മൂന്നു മഠങ്ങൾ.

ബുദ്ധമഠത്തിലെ ആചാരങ്ങളെക്കുറിച്ച് യാതൊരറിവുമില്ലാത്ത ഞങ്ങൾ മുറ്റത്ത് ശങ്കിച്ചുനിന്നു. കൂടെവന്നിരുന്ന സംന്യാസി നേരെ ഉള്ളിലേയ്ക്ക് കയറിപ്പോകുകയാണ് ചെയ്തത്. ഏതാനും നിമിഷങ്ങൾക്കകം നാലോ അഞ്ചോ സംന്യാസിമാർ പുറത്തേയ്ക്ക് വന്നു. നടുവളച്ചും തലകുനിച്ചും ആചാരങ്ങൾ അർപ്പിച്ച അവർ കൂടെകൂടെ പുറത്തേക്ക് സംഭ്രമത്തോടെ നോക്കിയിരുന്നു. ചൈനീസ് പട്ടാളജീപ്പുകൾ വരുന്നുണ്ടോ എന്നാണ് അവർ നോക്കിയിരുന്നത്. പട്ടാളത്തെ ഭയന്നാണ് ഇന്നും ബുദ്ധസംന്യാസിമാർ തിബത്തിൽ കഴിഞ്ഞുകൂടുന്നത്. സംന്യാസിമാർ ചൂണ്ടിക്കാണിച്ച വരാന്തയുടെ ഒരു ഭാഗത്ത് ഞങ്ങൾ ഇരുന്നു.

മാനസരോവറിന്റെ തീരത്തോട് ചേർന്നാണ് സംന്യാസിമഠം സ്ഥിതിചെയ്യുന്നത്. വരാന്തയോടുചേർന്നുള്ള പ്രധാന ഹാളിൽ കമനീയമായി അലങ്കരിച്ച ബുദ്ധവിഗ്രഹം സ്ഥിതിചെയ്യുന്നു. മുകളിലാണ് താമസസ്ഥലങ്ങൾ. തടാകത്തിലേയ്ക്ക് തുറക്കുന്ന ജനാലകൾ അടച്ച് ഭദ്രമാക്കിയതായികണ്ടു. നിരവധി സംന്യാസിമാർ അവിടെ താമസിയ്ക്കുന്നതായി മനസ്സിലാക്കാൻ സാധിച്ചു. എങ്ങും പരിപൂർണ്ണ നിശ്ശബ്ദത മാത്രം. തുരങ്കത്തിലേയ്ക്ക് കടക്കുന്നതുപോലെയുള്ള ചില പ്രവേശനമാർഗങ്ങളും ചില ഭാഗത്തായി കണ്ടു. കൊടികളും തോരണങ്ങളും കൊണ്ട് അലങ്കരിച്ച ഗോപുരവും മുറ്റത്തിന്റെ ഒരു ഭാഗത്ത് സ്ഥിതിചെയ്യുന്നുണ്ട്. വരാന്തയിൽ ഇരുന്ന് ഞങ്ങൾ സാവകാശത്തിൽ പെപ്സി കുടിച്ച് കുറച്ചു സമയം തള്ളിനീക്കി.

ആദ്യം കണ്ട ബുദ്ധസംന്യാസി തിടുക്കത്തിൽ താഴെ ഇറങ്ങിവന്ന് ഞങ്ങ

ളോട് പടിഞ്ഞാറുഭാഗത്തേയ്ക്ക് നോക്കുവാൻ ആംഗ്യം കാണിച്ചുകൊണ്ട് ഉറക്കെ വിളിച്ചുപറഞ്ഞു "കൈലാസ്... കൈലാസ്!". അസ്തമയസൂര്യന്റെ വെട്ടിത്തിളങ്ങുന്ന പൊൻപ്രഭയിൽ കുളിച്ച് കൈലാസപർവതത്തിന്റെ മുകൾഭാഗം വിദൂരപശ്ചാത്തലത്തിൽ തിളങ്ങി നിൽക്കുന്നു! ശരിയ്ക്കും ഒരു ദിവ്യദർശനം തന്നെ! മുകളിലെ ജനവാതിലുകൾ തുറന്ന് മറ്റ് ബുദ്ധസംന്യാസിമാരും അങ്ങോട്ട് നോക്കിനിൽക്കുന്നുണ്ടായിരുന്നു. കൈലാസപർവതത്തെ ആദ്യമായിക്കണ്ട് നിർവൃതിപൂകിയശേഷം ഞങ്ങൾ യാത്ര തുടരാൻ തീരുമാനിച്ചു.

സമയം ആറുമണിയോടടുത്തിരുന്നു. ഒരുവിധം വേഗത്തിൽ നടന്നാലെ മൂന്ന് മണിക്കൂർ സമയംകൊണ്ട് ചുഗ്ഗുവിൽ എത്തിച്ചേരാൻ കഴിയൂ എന്നാണ് ബുദ്ധസംന്യാസി പറഞ്ഞത്. അവരോട് കൈപിടിച്ച് യാത്രപറഞ്ഞ് നടത്തം ആരംഭിച്ചു. തടാകത്തോട് ചേർന്നാണ് ഞങ്ങൾ നടന്നത്. സംന്യാസിമഠത്തിന്റെ ഭാഗത്ത് കുറവായിരുന്നുവെങ്കിലും ക്രമേണ കാറ്റിന് ശക്തി കൂടിവന്നു. നല്ല തെളിഞ്ഞ അന്തരീക്ഷമായിരുന്നു. കൈലാസത്തിന്റെ മുകൾഭാഗം വ്യക്തമായി കാണ്മാനുണ്ടായിരുന്നു. തടാകത്തിലെ വെള്ളത്തിന് വെള്ളി ഉരുക്കി ഒഴിച്ചപോലെയുള്ള നിറമായിരുന്നു. അങ്ങകലെ ചക്രവാളം തടാകത്തോട് മുട്ടിനിൽക്കുന്ന ദൂരംവരെ ഇതേ നിറത്തിൽ വെള്ളം പരന്നുകിടക്കുന്നതു കണ്ടപ്പോഴുണ്ടായ അനുഭൂതി പറഞ്ഞറിയിക്കാനാവില്ല.

കുന്നുകളും താഴ്‌വരകളും താണ്ടി, ബുദ്ധസംന്യാസി പറഞ്ഞിരുന്ന ട്രക്ചുഹു നദിയും മുറിച്ചുകടന്ന് ഞങ്ങൾ തടാകത്തോട് ചേർന്നുള്ള വഴിയിൽ വീണ്ടും എത്തിച്ചേർന്നു. ഇവിടം മുതൽ തടാകത്തിന് തൊട്ടുരുമ്മിയാണ് വലിയ പർവതനിരകൾ സ്ഥിതിചെയ്യുന്നത്. അധികം താമസിയാതെ അതിപുരാതനമായ ന്യാഗൊ മൊണാസ്റ്ററിയുടെ അടുത്തെത്തി. മലയുടെ ഏറ്റവും മുകളിലാണ് ഇത് സ്ഥിതിചെയ്യുന്നത്. കയറിപ്പറ്റണമെങ്കിൽ അത്യദ്ധ്വാനംതന്നെ വേണം. ഭാഗികമായിതകർന്ന മഠത്തിന്റെ പല ഭാഗങ്ങളും നദീതീരത്ത് ചിതറിക്കിടപ്പുണ്ട്.

ശക്തമായ തണുത്തകാറ്റ് വീശിക്കൊണ്ടിരുന്നു. സമയം അതിവേഗത്തിൽ നീങ്ങിക്കൊണ്ടുമിരുന്നു. ക്ഷീണം അനുഭവപ്പെടുന്നുവെങ്കിലും ഞങ്ങൾ ലക്ഷ്യംവച്ച് മുന്നേറിക്കൊണ്ടിരുന്നു. കുന്നുകളും മലകളും തത്കാലം അവസാനിച്ചപോലെ തോന്നി. നീണ്ടുകിടക്കുന്ന അറ്റം കാണാത്ത മരുഭൂമിയാണ് മുന്നിൽ. വീണ്ടും ഒരു മണിക്കൂർ കടന്നുപോയപ്പോൾ അങ്ങകലെ ഒരു ചെറിയപ്രകാശം കണ്ടു. ചുഗ്ഗു സംന്യാസി മഠത്തിലെ വെളിച്ചമാണ് അതെന്ന് ഞങ്ങൾ സ്വയം തീരുമാനിച്ചു.

9 മണി കഴിഞ്ഞപ്പോൾ നേരിയതോതിൽ ഇരുട്ട് പരന്നുതുടങ്ങി. പിന്നിൽനിന്ന് ശക്തിയേറിയ പ്രകാശവും വാഹനത്തിന്റെ ഇരമ്പലും കേട്ടപ്പോൾ ഞങ്ങൾ ഒതുങ്ങിമാറിനിന്ന് ശ്രദ്ധിച്ചുനോക്കി. അടുത്തുവന്ന് നിർത്തിയ

വാഹനത്തിലെ പട്ടാളക്കാർ ഞങ്ങളെ മാറി മാറി നോക്കിയശേഷം മുന്നോട്ട് പോയി. ചൈനീസ് ഭാഷയിൽ അവർ തമ്മിൽ എന്തൊക്കെയോ പറയുന്നുണ്ടായിരുന്നു. തടാകത്തിന്റെ തീരത്തുനിന്ന് നൂറുമീറ്ററോളം അകലത്തിലുള്ള നിരപ്പായ സ്ഥലത്തുകൂടി ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു നീങ്ങി.

9.30 കഴിഞ്ഞപ്പോൾ ഞങ്ങൾ ചരുഗ്ഗു മോണാസ്റ്ററിയുടെ അടുത്തെത്തി. ബുദ്ധമഠത്തിന്റെ മുറ്റത്തു നിന്നിരുന്ന ഒരു തിബത്തൻ വൃദ്ധൻ ഞങ്ങളെ തൊട്ടടുത്തുള്ള ഒരു ചെറിയ കെട്ടിടത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി. വളരെ പഴക്കമുള്ള ഒറ്റനില ഷെഡ്ഡായിരുന്നു അത്. അറ്റത്തുള്ള ഒരു മുറി താക്കോലിട്ടുതുറന്ന് വൃദ്ധൻ അകത്തേയ്ക്ക് കൈ ചൂണ്ടിക്കാണിച്ചു. അതിനു തൊട്ടുള്ള മുറിയിലേയ്ക്ക് അദ്ദേഹം കയറിപ്പോകുകയും ചെയ്തു. ടോർച്ചെടുത്ത് പ്രകാശിപ്പിച്ച് ഞാൻ മുറി പരിശോധിച്ചുനോക്കി. ഒരു വരിയിൽ മൂന്ന് വീതം ആറു കട്ടിലുകളും ഒരു മൂലയിലായി ചുരുട്ടി അടക്കിവച്ച കിടക്കകളും അവിടെ കണ്ടു. മറ്റൊരു മൂലയിൽ തുരുമ്പിച്ചു പഴകിയ ഒരു മേശയും ഇട്ടിട്ടുണ്ട്. വീണ്ടും പ്രത്യക്ഷപ്പെട്ട വൃദ്ധൻ മെഴുകുതിരികൾ കത്തിച്ച് മേശമേൽ വച്ചുതന്നു. കക്ഷത്ത് ചുരുട്ടിവച്ചിരുന്ന ബഡ്ഷീറ്റും തലയിണ ഉറകളും കട്ടിലിൽവച്ചശേഷം വൃദ്ധൻ കൈ ഉയർത്തിക്കാണിച്ച് പുറത്തേയ്ക്ക് പോയി.

പടിഞ്ഞാറ് ഭാഗത്തേയ്ക്കാണ് മുറിയിലെ ഏക ജാലകം തുറക്കുക. ജനൽ തുറന്നിട്ടപ്പോൾ ശക്തമായി കാറ്റടിച്ചതിനാൽ മെഴുകുതിരികൾ കെട്ടുപോയി. ചന്ദ്രൻ ഉദിച്ചുയർന്നുകഴിഞ്ഞിരുന്നു. മാനസരോവറിന്റെ അതിമനോഹരമായ കാഴ്ച അതിശയിപ്പിക്കുന്ന വിധത്തിലായിരുന്നു. കാഴ്ചകാണൽ പിന്നീടാകാം എന്നുകരുതി ജനൽ അടച്ച് മെഴുകുതിരി കത്തിച്ചുവച്ചു. ബുദ്ധമഠത്തിന്റെ ഇടതുഭാഗത്തായി ഒരു ചെറിയ നീർച്ചോല തടാകത്തിലേയ്ക്ക് ഒഴുകിപ്പോകുന്നത് നേരത്തെതന്നെ ശ്രദ്ധിച്ചിരുന്നു. മുറിയിലും പുറത്തും വെള്ളത്തിനുള്ള സൗകര്യം ഉണ്ടായിരുന്നില്ല. ചോലയിൽപ്പോയി ഞങ്ങൾ മുഖം നന്നായി കഴുകി തിരിച്ചുപോന്നു. വീശിയടിക്കുന്ന കാറ്റും കിടുകിടാ വിറപ്പിയ്ക്കുന്ന തണുപ്പുമായിരുന്നു പുറത്ത്.

സമയം പത്തുമണിയോടടുക്കുന്നു. വിശപ്പ് സഹിയ്ക്കാൻ കഴിയാത്ത വിധത്തിലെത്തിക്കഴിഞ്ഞിരുന്നു. ബാഗിൽനിന്ന് വിവിധതരത്തിലുള്ള ഭക്ഷണസാധനങ്ങൾ പുറത്തെടുത്തു. ഡൽഹി മോഡൽ മിക്സ്ചർ, അണ്ടിപ്പരിപ്പ്, ഈന്തപ്പഴം, ഉരുളക്കിഴങ്ങ് ചിപ്സ്, വിവിധതരത്തിലുള്ള ഡ്രൈ ഫ്രൂട്ട്സ് എന്നിവയടങ്ങിയ അത്താഴം ഞങ്ങൾ പങ്കുവച്ച് കഴിച്ചു. അതുകഴിഞ്ഞ് പഴച്ചാറും കുടിച്ചപ്പോൾ ഒരുവിധം തൃപ്തിയായി. കുറച്ചുനേരം അവിടെ കിടന്ന് വിശ്രമിച്ചു. നിലാവ് നല്ലപോലെ ഉദിച്ചുയരുമ്പോൾ മാനസരോവറിന്റെ ഭംഗി മതിവരുവോളം കണ്ടാസ്വദിക്കാൻ തീരുമാനിച്ചു.

ഒരു നേരിയ മയക്കത്തിനുശേഷം 11-30 കഴിഞ്ഞപ്പോൾ ഉണർന്നെഴുന്നേറ്റ

ഞാൻ ഹരിഹറിനെ വിളിച്ചുണർത്തി. ദേഹമാസകലം, പ്രത്യേകിച്ച് കാലിലെ പേശികൾക്ക്, വേദന അനുഭവപ്പെട്ടിരുന്ന ബലറാംഡേയ്ക്കും, ഭൂപേന്ദറിനും നിലാവ് കണ്ടാസ്വദിയ്ക്കാൻ താത്പര്യമില്ലെന്ന് പറഞ്ഞതിനാൽ ഹരിഹറും ഞാനും ജനലിൽക്കൂടി തടാകത്തിലേയ്ക്ക് നോക്കിക്കൊണ്ടുനിന്നു. തണുത്തകാറ്റ് ചീറിയടിയ്ക്കുന്നുണ്ടായിരുന്നു. ഉദിച്ചുയർന്നുനിൽക്കുന്ന ചന്ദ്രന്റെ പ്രകാശം തടാകത്തിലെ ഓളങ്ങൾക്ക് എന്തെന്നില്ലാത്ത ഒരു മിഴിവ് പ്രദാനംചെയ്തിരുന്നു. പൂനിലാവിൽ മുങ്ങിക്കിടക്കുന്ന തടാകത്തിന്റെ എല്ലാഭാഗങ്ങൾക്കും മനോഹാരിതയുടെ ചിത്രം മാത്രമേയുള്ളൂ. പുറത്തിറങ്ങിനടന്ന് ആ വശ്യസൗന്ദര്യം കുറേനേരംകൂടി ആസ്വദിയ്ക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും തലവേദനയും ഉറക്കംതൂങ്ങുന്ന കൺപോളകളും ആ ഉദ്യമത്തിൽനിന്ന് ഞങ്ങളെ പിൻതിരിപ്പിച്ചു.



കുതിരകൾക്ക് വിശ്രമം

# 12-ാം ദിവസം സെയ്ദി

ഉറക്കമുണർന്നപ്പോൾ 6 മണി കഴിഞ്ഞിരുന്നു. ചാരിയിട്ടിരുന്ന ജനൽ തുറന്നു നോക്കിയപ്പോൾ കനത്ത മൂടൽമഞ്ഞുകാരണം മാനസസരസ്സ് ഒട്ടും കാണ്മാനില്ലായിരുന്നു. കൂട്ടുകാരെല്ലാം ഗാഢനിദ്രയിലാണ്. വാതിൽ തുറന്ന് ഞാൻ പുറത്ത് കടന്നു. രാത്രിയിൽ ശക്തമായി മഴപെയ്തിരുന്നു. ഷെഡ്ഡിന്റെ മുറ്റത്തും പരിസരങ്ങളിലും വെള്ളം കെട്ടിനിന്നിരുന്നു. മൂടൽമഞ്ഞ് തടാകത്തിൽ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ക്യാമ്പിന്റെ ചുറ്റുപാടുകൾ വീക്ഷിയ്ക്കുന്നതിനായി ഞാൻ ആ പരിസരത്തൊന്ന് കറങ്ങാൻ തീരുമാനിച്ചു.

ക്യാമ്പ് ഷെഡ്ഡിൽനിന്ന് 50 അടിയോളം മാത്രം ദൂരത്തായി ബുദ്ധസംന്യാസിമഠം സ്ഥിതിചെയ്യുന്നു. വിശാലമായ മുറ്റം കഴിഞ്ഞ് ഉയർന്നമതിൽക്കെട്ടുകൾക്ക് നടുവിലാണ് മഠം. മുറ്റത്തിരുന്ന് പുല്ല്പറിച്ചുകൊണ്ടിരുന്ന നാല് സംന്യാസിമാരെ ലക്ഷ്യംവെച്ച് ഞാൻ നടന്നുചെന്നു. തികഞ്ഞ മര്യാദയോടെ നാലുപേരും എഴുന്നേറ്റ്നിന്ന് എന്നെ അഭിവാദ്യംചെയ്തു. പക്ഷേ ഭാഷ ഒരു പ്രശ്നമാകുമല്ലോഎന്നുകരുതി പരുങ്ങിനിന്ന എന്നെ അദ്ഭുതപ്പെടുത്തിക്കൊണ്ട് കൂട്ടത്തിലെ ഒരു യുവസംന്യാസി ഇംഗ്ലീഷിൽ സംസാരിക്കാൻ ആരംഭിച്ചപ്പോൾ വളരെ സന്തോഷംതോന്നി. ചുരുങ്ങിയ സമയത്തിനുള്ളിൽ അദ്ദേഹം വിജ്ഞാനപ്രദമായ പല കാര്യങ്ങളും പറഞ്ഞുതന്നു.

ഭരണത്തിൽ പങ്കാളികളായ കാലം മുതൽക്കുതന്നെ ബുദ്ധമഠങ്ങളുടെ നിർമ്മാണത്തിൽ ചില നിഗൂഢസമ്പ്രദായങ്ങൾ ഉപയോഗപ്പെടുത്തിത്തുടങ്ങിയിരുന്നു. ഒരു കോട്ടപോലെയാണ് ഓരോ മഠവും നിർമിച്ചിരുന്നത്. രഹസ്യ അറകൾ, നിഗൂഢമാർഗങ്ങളുള്ള ഇടനാഴികകൾ, തുരങ്കങ്ങൾ, രഹസ്യമായി പുറത്തുകടക്കാനുള്ള മാർഗ്ഗങ്ങൾ ഇതൊക്കെ മിക്ക മഠങ്ങളിലും നിർമിച്ചിരുന്നു. അഭ്യാസികളായ ബുദ്ധസംന്യാസിമാരായിരുന്നു മിക്ക മഠങ്ങളിലേയും

അന്തേവാസികൾ. കുടുംബമായി താമസിക്കുന്നവരും ധാരാളമുണ്ടായിരുന്നു. ഓരോ മഠത്തിന്റേയും കീഴിൽ അതിന്റെ അനുയായികളും ചുറ്റും താമസിച്ചിരുന്നു. ചുരുക്കത്തിൽ വളരെ കെട്ടുറപ്പോടുള്ള സന്നാഹങ്ങളാണ് ഉണ്ടായിരുന്നത്. പക്ഷെ, ചൈനയുടെ ആധുനിക പട്ടാളവും പുതിയ വെടിക്കോപ്പുകളും എല്ലാ കണക്കുകൂട്ടലുകളും തെറ്റിച്ചു. ഭൂരിഭാഗം മഠങ്ങളും ചൈനയുടെ ആക്രമണത്തിൽ തകർന്നുതരിപ്പണമായി. അവശേഷിച്ച ചുരുക്കം ചില മഠങ്ങളിൽ ചൈനക്കാരുടെ കഴുകക്കണ്ണുകൾ സദാ നോട്ടമിട്ടുകൊണ്ടിരിയ്ക്കുന്നു. വേറൊരു മാർഗവും ഇല്ലാത്തതിനാൽ ബുദ്ധസംന്യാസിമാർ ഇരുളടഞ്ഞ മഠങ്ങളിൽ ഒതുങ്ങിക്കഴിയുന്നു. തലസ്ഥാനനഗരമായ ലാസയിൽനിന്നും മറ്റു ചില പ്രവിശ്യകളിൽ നിന്നും ബുദ്ധമഠങ്ങളിലേയ്ക്ക് ധനസഹായങ്ങളുണ്ട്. ധാരാളം കൃഷിസ്ഥലങ്ങളും മറ്റു വരുമാന മാർഗങ്ങളുമുള്ള ബുദ്ധമഠങ്ങൾ തിബത്തിൽ ഇപ്പോഴും ഉണ്ട്. ചൈനയിൽ കമ്മ്യൂണിസ്റ്റ് ഭരണം ഒരുനാൾ അവസാനിക്കുമെന്നും അങ്ങിനെ തങ്ങൾക്ക് നഷ്ടപ്പെട്ട സ്വാധീനം വീണ്ടെടുക്കാനാകുമെന്നും ബുദ്ധമതക്കാർ ശുഭാപ്തിവിശ്വാസത്തോടെ കാത്തിരിയ്ക്കുന്നു.

മാനസസരോവറിനെക്കുറിച്ചും കുറച്ചധികം വിവരങ്ങൾ അദ്ദേഹം പറഞ്ഞുതന്നു. ഏഴുമണിക്കെങ്കിലും യാത്രതുടർന്നാലേ അഞ്ചു മണിയോടുകൂടി സെയ്ദിക്യാമ്പിൽ ചെന്നെത്താൻ കഴിയൂഎന്ന് അദ്ദേഹം മുന്നറിയിപ്പ് നൽകി. 35 കി. മീറ്ററോളം ദൈർഘ്യമുള്ള ഈ യാത്രയ്ക്കിടയിൽ തണുപ്പേറിയ സ്ഥലങ്ങൾ ധാരാളമുണ്ടെന്നും അദ്ദേഹം പറഞ്ഞു.

കൂട്ടുകാർ ഉണർന്നുകഴിഞ്ഞിരുന്നു. ചോലയിൽപോയി പ്രഭാതകൃത്യങ്ങളും ദേഹശുദ്ധിയും കഴിച്ചതിനുശേഷം 7 മണിയോടുകൂടി ഞങ്ങൾ നടത്തം ആരംഭിച്ചു. ഒരു ചായ കുടിയ്ക്കാൻപോലും മാർഗ്ഗമില്ലായിരുന്നു. രുപേന്ദറിന് നേരിയതോതിലുള്ള ദേഹാസ്വാസ്ഥ്യങ്ങൾ അനുഭവപ്പെട്ടത് ഞങ്ങളെ വിഷമിപ്പിച്ചു. കടുത്ത പേശീവേദനയും മുഖത്ത് പ്രത്യക്ഷപ്പെട്ട പാടുകളും അദ്ദേഹത്തെ വിഷമിപ്പിച്ചതായി തോന്നി.

മാനസസരസ്സ് മുഴുവനും കടുത്തകോടമഞ്ഞിൽ ആണ്ടുകിടക്കുകയായിരുന്നു. നോക്കെത്താത്തദൂരത്തോളം വിസ്തൃതിയിൽ തടാകത്തിൽ മാത്രം മഞ്ഞ് രൂപപ്പെട്ടുകിടക്കുന്ന കാഴ്ച തികച്ചും അദ്ഭുതകരമായിരുന്നു. ഒരു കർട്ടൻ ഇട്ട് മറച്ച പോലെയാണ് അത് അനുഭവപ്പെട്ടത്. തടാകത്തിൽനിന്ന് മുന്നൂറ് അടിയോളം അകന്നുകിടക്കുന്ന പാതയാണ് ഞങ്ങൾ ഉപയോഗപ്പെടുത്തിയത്. മണലും ചെറിയ ഉരുളൻ കല്ലുകളും ചെറിയ കുറ്റിച്ചെടികളും ഇടകലർന്ന് കിടക്കുന്ന ഈ പ്രദേശങ്ങളിൽ കയറ്റങ്ങൾ തീരെ ഇല്ലായിരുന്നു. ഇടതുഭാഗത്തെ വൻപർവതനിരകളിൽനിന്ന് ഒലിച്ചുവന്നിരുന്ന ചെറിയ നീർച്ചോലകൾ തടാകത്തിലേക്കാണ് ഒഴുകിച്ചേർന്നിരുന്നത്. കുറ്റിക്കാടുകൾക്കിടയിൽ ഓടി നടന്നിരുന്ന ഒരു തരം തുരപ്പൻ എലികളെ (Mole) ഒട്ടൊരു കൗതുകത്തോടെ ഞാൻ നോക്കിക്കണ്ടു. ഒരു മുയലിനോളം വലുപ്പമുള്ള ഈ എലികൾക്ക് മഞ്ഞനിറമാണ്. മഞ്ഞുപ്രദേശങ്ങളിൽ ജീവിയ്ക്കുന്നതു

കൊണ്ടാകാം ഇത്തരത്തിലുള്ള ഒരു രോമക്കുപ്പായം പ്രകൃതി ഈ ജീവികൾക്ക് നൽകിയതെന്ന് തോന്നി.

രണ്ടു മണിക്കൂറിലധികം നടന്നു കഴിഞ്ഞപ്പോൾ വഴി തടാകത്തിനോട് കൂടുതൽ അടുത്തപോലെയായി. തുടർന്നുള്ള യാത്ര തടാകക്കരയിലൂടെ മാത്രമായിമാറി. ഭംഗിയേറിയ, മിനുസമുള്ള ചെറിയ ഉരുളൻ കല്ലുകളായിരുന്നു തടാകക്കരയിൽ മുഴുവനും. വിവിധനിറങ്ങളിലുള്ള കല്ലുകളുടെ ഭംഗി പറഞ്ഞറിയിക്കുവാൻ വിഷമമാണ്. തടാകത്തിലെ തെളിഞ്ഞജലത്തിൽകൂടി താഴേക്ക് നോക്കുമ്പോൾ മിനുസമേറിയ വർണ്ണക്കല്ലുകൾ പതിച്ചുവച്ചതുപോലെയുള്ള കാഴ്ച ചേതോഹരമാണ്. അതൊരു വിദഗ്ദ്ധഹസ്തത്തിന്റെ സൃഷ്ടിപോലെ മാത്രമേ തോന്നുകയുള്ളൂ. ഒറ്റനോട്ടത്തിൽ തടാകത്തിലെ വെള്ളത്തിന് കടുംനീലനിറമാണ്. പാർവതീദേവി മകൻ സുബ്രഹ്മണ്യനുമൊത്ത് മാനസസരസ്സിൽ നീരാടിയിരുന്ന സ്ഥലം ഇവിടെയാണെന്ന് വിശ്വസിയ്ക്കപ്പെടുന്നു. തടാകത്തിന്റെ വളവ് ഈ വടക്കുപടിഞ്ഞാറ് ഭാഗങ്ങളിൽ പ്രത്യേകം ശ്രദ്ധേയമാണ്. എത്ര നടന്നാലും വളവ് നിവർന്നുകിട്ടുന്നില്ല. കൈലാസപർവതത്തിന്റെ മുകൾഭാഗം ഒരു പൊട്ടുപോലെ വിദൂരപശ്ചാത്തലത്തിൽ വിളങ്ങിനിൽക്കുന്നത് സ്വപ്നതുല്യമായ ഒരു കാഴ്ചയാണ്. മാനസസരസ്സിന്റെ ഏറ്റവും മനോഹരമായ ഭാഗങ്ങൾ വടക്കുപടിഞ്ഞാറുള്ള ഈ ഭാഗങ്ങളാണെന്ന് ആർക്കും തോന്നിപ്പോകും.

സമയം 10 മണി കഴിഞ്ഞിരുന്നു. കുളിർകാറ്റും മനോഹരമായ തടാകദൃശ്യങ്ങളും ആസ്വദിച്ചു നടന്നിരുന്ന ഞങ്ങൾക്ക് വിശപ്പ് തീരെ അനുഭവപ്പെട്ടിരുന്നില്ല. തടാകക്കരയിൽനിന്ന് അമ്പതടി മാത്രം ദൂരത്തായി കുന്നിൻമുകളിൽ കണ്ട ഒരു ചെറിയ ബുദ്ധമഠത്തിന്റെ മുന്നിൽ കുറച്ചുസമയം വിശ്രമിച്ചു. മിക്കഭാഗങ്ങളും തകർന്നുകിടന്നിരുന്ന ആ മഠത്തിന്റെ ഒരു ഭാഗത്തായി ഏതാനും സംന്യാസിമാരെ കാണുകയുണ്ടായി. തുരങ്കങ്ങൾപോലെ തോന്നിക്കുന്ന ചില വഴികളിൽക്കൂടി കുന്നിൻ മുകളിൽനിന്ന് അവർ താഴെ ഇറങ്ങിവന്ന് തടാകത്തിൽ കുളിയ്ക്കുവാൻ ഇറങ്ങി. തടാകത്തിൽ കുളിയ്ക്കണമെന്ന് അതിയായ ആഗ്രഹം ഉണ്ടായിരുന്നുവെങ്കിലും ഗൈഡിന്റെ മുന്നറിയിപ്പ് കാരണം ഞാൻ മടിച്ചു നിൽക്കുകയായിരുന്നു അതേവരെ. തടാകത്തിൽ ചതിക്കുഴികളും അടിച്ചുഴികളും ചതുപ്പുകളും വേണ്ടത്രയുണ്ടെന്ന് പുചോങ്ങ് യാത്രയ്ക്കു മുമ്പ് ഞങ്ങളെ ഓർമിപ്പിച്ചിരുന്നു. കടുത്ത തണുപ്പ് കാരണം ശരീരം മരവിച്ചുപോകാനുള്ള സാദ്ധ്യതയുണ്ടെന്നും അദ്ദേഹം മുന്നറിയിപ്പ് നൽകിയിരുന്നു. 2001ലെ കൈലാസ്-മാനസരോവർ യാത്രയിലെ ആദ്യബാച്ചുകളിൽപ്പെട്ട ഒരു തീർഥാടകൻ മാനസരോവറിലെ കുളിയ്ക്കിടയിൽ മരണപ്പെട്ട വാർത്ത ഞങ്ങൾ വഴിമദ്ധ്യേ കേട്ടിരുന്നു.

ഹരിഹറും ഞാനും തടാകത്തിൽ കുളിക്കാൻ തീരുമാനിച്ചു. ദേഹസുഖം കുറവായതിനാൽ രൂപേന്ദറും നീന്തൽ നല്ലപോലെ വശമില്ലാത്തതിനാൽ ബലറാംഡേയും കരയ്ക്കിരുന്നു. സംന്യാസിമാരുടെ കുളി ഒരു പ്രത്യേക തരത്തിലായിരുന്നു. മുട്ടുവരെ വെള്ളത്തിൽ ഇറങ്ങിനിന്ന് അവർ തല

നല്ലപോലെ കഴുകി. പിന്നെ ടവ്വൽ കൊണ്ട് ദേഹം മുഴുവനും നനച്ച് തുടച്ചു. വെള്ളത്തിന് അസഹ്യമായ തണുപ്പാണ് അനുഭവപ്പെട്ടത്. ഓരോ അടിയും അതിസൂക്ഷ്മതയോടെവച്ച് ഞങ്ങൾ കഴുത്തുവരെ വെള്ളത്തിൽ ഇറങ്ങി ച്ചെന്നു. ഒറു റബ്ബർഷീറ്റിൽ ചവിട്ടുന്നതുപോലെ താഴുകയും പൊന്തുകയും ചെയ്യുന്നത് വല്ലാത്ത ഒരദ്ഭുതമായിട്ടാണ് എനിയ്ക്ക് അനുഭവപ്പെട്ടത്. ഒരപ കട സാദ്ധ്യത മനസ്സിൽതോന്നിയ ഉടനെത്തന്നെ ഞാൻ ഹരിഹറിന്റെ കൈപി ടിച്ച് പിന്നോക്കം അതിവേഗം നീങ്ങി. മുട്ടുവരെ വെള്ളത്തിൽ നിന്ന് ഒന്നു മുങ്ങിയശേഷം കരയ്ക്ക് കയറി കൈലാസനാഥനെ കുറച്ചുനേരം ധ്യാനിച്ച് നിന്നു. ലഘുഭക്ഷണത്തിനുശേഷം കുറച്ചുനേരം അവിടെ വിശ്രമിച്ചു.

രൂപേന്ദറിന്റെ അസുഖം കൂടിക്കൊണ്ടിരുന്നത് ഞങ്ങളെ അസ്വസ്ഥരാക്കി. പേശീവേദനയും മുഖത്തെ പാടുകളും കടുത്ത നീർവീഴ്ചയുടെ ലക്ഷണങ്ങ ളായിരുന്നു എന്നുവേണം കരുതാൻ. നേരിയ തോതിൽ പനിയും തുടങ്ങിയ തോടെ അദ്ദേഹത്തിന് നടക്കാനും വേണ്ടത്ര വേഗത കിട്ടാതായി. സന്ധ്യ യോടെയെങ്കിലും ക്യാമ്പിൽ എത്തണമെങ്കിൽ ഏറെദൂരം താണ്ടേണ്ടതായി ട്ടുണ്ട്. തടാകക്കരയിലൂടെ ഞങ്ങൾ സാവധാനത്തിൽ നടന്നുനീങ്ങി. മരുന്നു കൾ ആവശ്യാനുസരണം കഴിച്ചിരുന്നതിനാൽ താമസിയാതെ അസുഖം ഭേദ മാകുമെന്നായിരുന്നു കണക്കുകൂട്ടൽ. ഉറച്ച ശരീരഘടനയും ദേഹപുഷ്ടിയും ഉണ്ടായിരുന്ന കൂട്ടുകാരന് ഇത്തരത്തിലൊരു ദുർഘടം വന്നുചേരുമെന്ന് ആരും ചിന്തിച്ചിരുന്നില്ല.

തടാകക്കരയിലൂടേയും ചിലപ്പോഴൊക്കെ തടാകത്തിന് ചേർന്നു കിടന്നി രുന്ന ചെറിയ കുന്നിൻപുറത്തുകൂടെയും മാറിമാറി സഞ്ചിരിച്ച് ഞങ്ങൾ ബഹു ദൂരം മുന്നോട്ടുപോയി. മരുന്നുകളുടെ ശക്തികൊണ്ടാകണം രൂപേന്ദറും പര മാവധി ഞങ്ങളോട് സഹകരിച്ചു. ഓരോ വളവ് നടന്ന് മുന്നേറിക്കഴിഞ്ഞാലും വീണ്ടും അനന്തമായ വളവുകളാണ് മുന്നിൽ പ്രത്യക്ഷപ്പെട്ടിരുന്നത്. ഇത്രയും ഉയർന്ന ഭൂനിരപ്പിൽ 85 കി. മീറ്റർ ചുറ്റളവിൽ, പലഭാഗത്തും മലകളുടെ സംരക്ഷിതവലയത്തിൽ ഉൾപ്പെട്ട്, നീണ്ട്, വളഞ്ഞ്, അറ്റം കാണാത്തപോ ലെ, അതിമനോഹരമായ ഒരു ശുദ്ധജലതടാകം ലോകത്തിൽ വേറെ യുള്ളതായി കേട്ടിട്ടില്ല. മാനസസരസ്സ് ഒരു അദ്ഭുതപ്രതിഭാസംതന്നെയാണ്. നമ്മുടെ പുരാണേതിഹാസങ്ങളിൽ മാനസസരസ്സിനെക്കുറിച്ചുള്ള പരാമർശ ങ്ങൾ വേണ്ടത്രയുണ്ട്. അതിന്റെ തീരത്തുകൂടിയാണല്ലോ നടന്നു നീങ്ങു ന്നത് എന്ന ചിന്ത എന്നെ വികാരാധീനനാക്കി.

രണ്ടുമണികഴിഞ്ഞപ്പോൾ ക്ഷീണം അനുഭവപ്പെട്ടുതുടങ്ങി. ഒരു ചെറിയ മണൽത്തിട്ടയിൽ ഭക്ഷണം കഴിച്ച് വിശ്രമിക്കാനായി വട്ടംകൂടിയിരുന്നു. ഉണങ്ങിയ പഴങ്ങളും ടിന്നിലടച്ച പഴച്ചാറുകളും കഴിച്ചശേഷം ഒന്നു നല്ല പോലെ വിശ്രമിയ്ക്കാൻ ഞങ്ങൾ തീരുമാനിച്ചു. രൂപേന്ദറിന് പനി കൂടിക്കൊ ണ്ടിരുന്നു. ഭക്ഷണവും പാനീയങ്ങളും വേണ്ടത്ര കഴിയ്ക്കാത്തതുകൊണ്ട് ക്ഷീണം നല്ലപോലെ ഉള്ളതായി തോന്നി. മരുന്നുകൾ കഴിച്ച് കുറച്ചുനേരം കിടന്നു വിശ്രമിയ്ക്കാൻ ഞാൻ അദ്ദേഹത്തെ ഉപദേശിച്ചു. അദ്ദേഹത്തോ

ടൊപ്പം ഞങ്ങളും ആ മണൽത്തിട്ടയിൽ മലർന്നുകിടന്നു.

ചെറുതായൊന്ന് വിശ്രമിയ്ക്കാൻ കിടന്ന ഞങ്ങളുടെ എല്ലാകണക്കുകൂട്ട ലുകളും തെറ്റിപ്പോയി. രണ്ടു ദിവസത്തെ അതികഠിനമായ യാത്ര കൊണ്ടാകാം ഞങ്ങൾ നാലരമണിവരെ ഗാഢനിദ്രയിൽ അകപ്പെട്ടുപോയത്. സൂര്യൻ പടിഞ്ഞാറെ ദിശയിലേക്ക് ചാഞ്ഞുതുടങ്ങിയിരുന്നു. തണുത്ത കാറ്റും വീശിത്തുടങ്ങി. ഒരു മനുഷ്യജീവിപോലും ഇല്ലാത്ത ആ പ്രദേശത്ത് ഞങ്ങൾ ഒറ്റപ്പെട്ടുപോയപോലെ തോന്നിപ്പോയി. തടാകത്തിലെ വെള്ളത്തിന് നിറമാറ്റം വന്നിരുന്നു. വെള്ളി ഉരുക്കി ഒഴിച്ചപോലെയുള്ള ആ നിറം സൂര്യകിരണങ്ങ ളേറ്റ് വെട്ടിത്തിളങ്ങി. ചെറിയ തിരമാലകളും രൂപപ്പെട്ടുതുടങ്ങിയിരുന്നു.

ഉറക്കമുണർന്ന് നടത്തം ആരംഭിച്ചപ്പോൾത്തന്നെ രൂപേന്ദറിന്റെ ഭാവങ്ങ ളിൽ എനിയ്ക്ക് ആശങ്കതോന്നി. അദ്ദേഹം വല്ലാത്ത അസ്വസ്ഥത കാണിച്ചു തുടങ്ങി. സാവധാനത്തിലാണെങ്കിലും ഞങ്ങൾ നടന്ന് നീങ്ങി. മുന്നോട്ട് പോകുന്തോറും തടാകക്കരയിലൂടെയുള്ള നടത്തം അസാധ്യമായിത്തീർന്നു. ചെളി നിറഞ്ഞ ആ ഭാഗങ്ങളിൽക്കൂടി നടന്നുനീങ്ങാൻ സാദ്ധ്യമല്ലായിരുന്നു. ഇടതുഭാഗത്തുള്ള വൻപർവതനിരകൾ വളരെ ദൂരത്തേയ്ക്ക് അകന്നുമാറി ക്കഴിഞ്ഞിരുന്നു. അറ്റം കാണാത്ത, മൈതാനംപോലെ നിരപ്പായ പ്രതല ത്തിൽക്കൂടി ഞങ്ങൾ നടന്ന് മുന്നേറി. കാറ്റിന് ശക്തിയും തണുപ്പും കൂടി കൊണ്ടിരുന്നു. ഈച്ചപോലെയുള്ള ഒരുതരം കൊതുകുകൾ അന്തരീക്ഷ ത്തിൽ കൂട്ടത്തോടെ പാറി നടന്നിരുന്നത് ഞാൻ ആശങ്കയോടെയാണ് ശ്രദ്ധിച്ചത്. അവ മനുഷ്യരെ ഉപദ്രവിക്കുന്ന തരത്തിലുള്ളതല്ല. പക്ഷെ തുറ ന്നവായിലൂടെയും മൂക്ക്, ചെവി, എന്നിവയിൽ കൂടിയും ഉള്ളിൽ കടന്നാൽ അപകടമാണ്. ഈ ഭാഗങ്ങളൊക്കെ തുണികൊണ്ട് മൂടിക്കെട്ടി ഞങ്ങൾ യാത്ര തുടർന്നു.

ബലറാംഡേയുടെ ചുമലിൽ കൈയ്യൂന്നി നടന്നിരുന്ന രൂപേന്ദർ ഒരു ഞെര ക്കത്തോടെ താഴെ കുഴഞ്ഞ് വീണത് പെട്ടെന്നായിരുന്നു. ഞങ്ങൾ മൂവരും അക്ഷരാർഥത്തിൽ പരിഭ്രമിച്ചുപോയി. കടുത്ത പനിയുണ്ടായിരുന്നു അദ്ദേ ഹത്തിന്. ബാഗ് തലയണയാക്കി വച്ചുകൊടുത്ത് ഞങ്ങൾ സുഹൃത്തിനെ മലർത്തിക്കിടത്തി. നെറ്റിയിൽ തുണി നനച്ചിട്ടശേഷം ഹരിഹർ തന്റെ മരുന്നു ശേഖരണത്തിൽനിന്ന് വീര്യംകൂടിയ ചില ഗുളികകൾ രോഗിയെകൊണ്ട് കഴി പ്പിച്ചു. രോഗങ്ങളെക്കുറിച്ചും അതിന് പറ്റിയ മരുന്നുകളെക്കുറിച്ചും ഹരിഹ റിന് ഒരുവിധം പരിജ്ഞാനം ഉണ്ടായിരുന്നു.

ഞങ്ങൾ രൂപേന്ദറിന് ചുറ്റും കൂടിയിരുന്നു. സമയം ഏഴ്മണി കഴി ഞ്ഞിരുന്നു. നല്ല പകൽവെളിച്ചമുണ്ടായിരുന്നെങ്കിലും അന്തരീക്ഷത്തിൽ അങ്ങിങ്ങായി കാർമേഘങ്ങൾ ഉണ്ടായിരുന്നു. സുഹൃത്തിന്റെ അസുഖം കാരണം തുടർന്നുള്ള യാത്ര ഞങ്ങൾ തത്കാലം നിർത്തിവെയ്ക്കുവാൻ തീരുമാനിച്ചു. പട്ടാളജീപ്പ് ആ വഴിക്ക് വരികയാണെങ്കിൽ കൈകാ ണിച്ച് നിർത്തി സഹായം അഭ്യർഥിക്കുവാനും തയ്യാറായി. എന്റെ

കണക്കുകൂട്ടൽ പ്രകാരം ഇനിയും അഞ്ചുമുതൽ ഏഴുവരെ കി.മീറ്റർ സഞ്ചരിച്ചാലെ സെയ്ദിക്യാമ്പിൽ എത്തിച്ചേരുകയുള്ളൂ. രോഗിയായ സുഹൃത്തിനേയും കൊണ്ട് ഇത്രയുംദൂരം സഞ്ചരിയ്ക്കുക എന്ന കാര്യം ചിന്തിക്കാൻ കൂടി വയ്യ. പട്ടാളത്തിന്റെ സഹായം കിട്ടുന്നില്ലെങ്കിൽ വിജനമായ തടാകക്കരയിൽ ഒരു രാത്രി കഴിച്ചുകൂട്ടുവാൻ ഞങ്ങൾ നിർബന്ധിതരാകും. അതല്ലാതെ മറ്റൊരു വഴിയും ഇല്ലായിരുന്നു. തടാകക്കരയിൽ രാത്രി കഴിച്ചുകൂട്ടുന്നതിന്റെ അപകടസാദ്ധ്യതകളെക്കുറിച്ച് ഞാൻ ചിന്തിച്ചുനോക്കി. വനമേഖലയല്ലാത്തതിനാൽ മൃഗങ്ങളുടെ ശല്യം ഉണ്ടാകില്ല. ഇഴജന്തുക്കൾ ഈ പ്രദേശങ്ങളിൽ ഇല്ല എന്നാണ് അറിവ്. തുരപ്പനെലിയും മറ്റു ചെറു ജീവികളും മനുഷ്യരെ ഉപദ്രവിയ്ക്കുകയുമില്ല. കള്ളന്മാരുടെ ശല്യത്തെക്കുറിച്ചാണെങ്കിൽ മനുഷ്യവാസമില്ലാത്ത ഈ പ്രദേശത്ത് അതിനുള്ള സാധ്യതയും ഇല്ല. പിന്നെ, പ്രകൃതിയുടെ ഭീഷണിയാണ്. മഴപെയ്താൽ അതിന് പരിഹാരം മഴക്കോട്ടുതന്നെയാണ്. തടാകത്തിലെ അമാനുഷികസാന്നിദ്ധ്യത്തെക്കുറിച്ച് കാലത്ത് കണ്ട ബുദ്ധസംന്യാസി പറഞ്ഞ ചില സൂചനകളെപറ്റിയാണെങ്കിൽ അതിന് പരിഹാരം ചെയ്യാൻ നിസ്സാരനായ മനുഷ്യനെക്കൊണ്ട് എങ്ങിനെ കഴിയും?

അമാനുഷികസാന്നിദ്ധ്യത്തെക്കുറിച്ചുള്ള ചിന്തകൾ എന്നെ സ്വാമി പരമഹംസയോഗാനന്ദന്റെ "Autobiography of a Yogi" എന്ന പുസ്തകത്തിലെ ചില പരാമർശങ്ങളിലേക്ക് കൂട്ടിക്കൊണ്ടുപോയി. നമ്മൾ ഒരു വസ്തുവിനെ കാണുന്നത് മൂന്ന് ഡൈമെൻഷനിൽക്കൂടിയാണ്; നീളം, വീതി, ആഴം. നാലാമത്തെ ഡൈമെൻഷനാണ് സമയം (Time). പക്ഷെ, ഇന്ന് ഈ നാലു ഡൈമെൻഷനും ഒന്നിച്ച് ക്ലിക്ക് ചെയ്യിക്കാൻ സാധാരണ മനുഷ്യർക്ക് കഴിയുന്നില്ല. അതു സാദ്ധ്യമായാൽ അമാനുഷികരൂപികളെ കാണുവാൻ സാധിയ്ക്കും. ഇലക്ട്രിസിറ്റി, അന്തരീക്ഷമലിനീകരണങ്ങൾ തുടങ്ങിയവയൊന്നും ഇല്ലാതെ ജീവിച്ചിരുന്ന കഴിഞ്ഞ തലമുറയിൽപ്പെട്ടവർക്ക് നാലാമത്തെ ഡൈമെൻഷൻ ആയ ടൈം (Time) ഒന്നിപ്പിക്കുവാൻ കഴിഞ്ഞിരുന്നു. അതുകൊണ്ടുതന്നെ അവർക്ക് അമാനുഷികരൂപികളെ കാണുവാനും സാധിച്ചിരുന്നു. സ്വാമി പരമഹംസയോഗാനന്ദ സമർഥിക്കുന്നത് മൊത്തം ഒമ്പത് ഡൈമെൻഷൻസ് ഉണ്ടെന്നാണ്. അത് മുഴുവനും സ്വായത്തമാക്കിയവർക്ക് പല അദ്ഭുതങ്ങളും കാണിക്കുവാൻകഴിയും. ആയിരക്കണക്കിന് വർഷങ്ങൾക്കു മുമ്പ് നമ്മുടെ പൂർവികർ അന്തരീക്ഷരഹസ്യങ്ങളും മറ്റും ആധികാരികമായിനോക്കിക്കണ്ട്, പഠിച്ച്, ശാസ്ത്രഗ്രന്ഥങ്ങൾ രചിച്ചത് ഇന്ന് വായിക്കുമ്പോൾ നമ്മൾ വിസ്മയപ്പെട്ടുപോകുന്നു. നഗ്നനേത്രങ്ങളെക്കൊണ്ടാണല്ലോ അവർ ഇതൊക്കെ സാധിച്ചെടുത്തത്.

രാത്രി കഴിച്ചുകൂട്ടുന്നതിനുള്ള ചുരുങ്ങിയ സംവിധാനങ്ങൾ എളുപ്പത്തിൽ ഒരുക്കിയെടുത്തു. തല തടാകഭാഗത്തേയ്ക്കാക്കി പൂഴിമണലിലെ കല്ലും മറ്റും നീക്കിയശേഷം വിരികൾ ഒന്നിച്ച് വിരിച്ചിട്ടു. തീക്കുണ്ഡങ്ങൾ ഒരുക്കി, ഒരു സംരക്ഷിതവലയം തീർക്കുന്നത് നന്നായിരിക്കുമെന്ന് തോന്നിയതിനാൽ

അതിന് പറ്റുന്ന വസ്തുക്കൾതേടി ഞാനും ബാലറാംഡേയും ആ ചുറ്റുപാട്ടിൽ കറങ്ങിനോക്കി. ഉണങ്ങിയ പുൽക്കൂട്ടങ്ങൾ കടയോടെവലിച്ചെടുത്ത് കൂട്ടിയിട്ട് തീ കൊളുത്തി പരീക്ഷിച്ചുനോക്കി. ആളിപ്പടർന്നു കത്താതെ അത് പുകഞ്ഞുനീറിക്കൊണ്ടിരുന്നു. എന്തായാലും പുൽക്കൂട്ടങ്ങൾ ധാരാളം ശേഖരിച്ച് ഞങ്ങൾ രാത്രിയിലേക്കു വേണ്ടതായ സന്നാഹങ്ങൾ ഒരുക്കിയെടുത്തു.

പടിഞ്ഞാറുഭാഗത്തെ ഹിമശൃംഗങ്ങൾ പോക്കുവെയിലിൽ മുങ്ങിക്കുളിച്ചു നിൽക്കുന്ന കാഴ്ച മനംകവരുന്നതായിരുന്നു. സൂര്യബിംബത്തിന്റെ വലുപ്പവും അതിനു ചുറ്റുമുള്ള നിറക്കൂട്ടുകളും തടാകത്തിൽ പ്രതിഫലിച്ച് കാണുമ്പോൾ അനുഭൂതികളിൽനിന്ന് അനുഭൂതികളിലേക്ക് പൊങ്ങി ഉയർന്നു പോകുന്ന ഒരു ഭാവമാണ് അനുഭവപ്പെട്ടത്. തടാകക്കരയിൽ ധ്യാനിച്ചുനിന്ന് ഹരിഹറും ഞാനും ഗായത്രീ മന്ത്രം കുറച്ചു സമയം ഉരുവിട്ടു.

"ഓം ഭൂർഭുവസ്വഃ
തത്സവിതുർവരേണ്യം
ഭർഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത്"

മനസ്സിന് വളരെ സ്വസ്ഥതതോന്നി. രോഗി ഗാഢനിദ്രയിലാണ്. പടിഞ്ഞാറുഭാഗത്തേയ്ക്ക് നോക്കിയിരുന്ന് ഞങ്ങൾ സമയം തള്ളിനീക്കി. തടാകത്തിലെ ഓളങ്ങളെ ഞാൻ കുറേനേരം ശ്രദ്ധിച്ചുനോക്കിയിരുന്നു. നോക്കും തോറും എന്നിൽ അദ്ഭുതം ഏറിവന്നു. അകലെനിന്നും രൂപപ്പെട്ടുവരുന്ന ഓളങ്ങൾ കരയോടടുക്കുമ്പോൾ സംസ്കൃത ലിപിയിലെ ഓം ആയി രൂപാന്തരപ്പെടുന്നു! ഞാൻ വിവരം കൂട്ടുകാരെ ധരിപ്പിച്ചു. ഞങ്ങൾ മൂന്നുപേരും തടാകത്തിനോട് വളരെ ചേർന്നുനിന്ന് ആ ദൃശ്യം നല്ലപോലെ വീക്ഷിച്ചു. പല ദിശകളിൽനിന്നും ഓളങ്ങൾ രൂപപ്പെട്ട് വരുന്നുണ്ട്. അവസാനം എല്ലാം ഓം രൂപമായിമാറുന്നു. ഇന്ത്യയിലെ ഓം പർവതത്തെക്കണ്ട് ആത്മീയസാക്ഷാത്ക്കാരം നേടിയതുപോലെ മാനസസരസ്സിലെ ഓം ദർശനത്തിൽ ഞങ്ങൾ നിർവൃതിപൂണ്ടു നിന്നുപോയി.

9 മണി കഴിഞ്ഞപ്പോൾ നേരിയ തോതിൽ ഇരുട്ട് പരന്നു. രോഗിയെ വിളിച്ചുണർത്തി ഹരിഹർ വീണ്ടും മരുന്ന് കൊടുത്തു. ഉണക്കപ്പഴങ്ങളും ചിപ്സും ബിസ്ക്കറ്റും അടങ്ങിയ അത്താഴവും പാനീയങ്ങളും ഞങ്ങളോടൊപ്പം അദ്ദേഹവും കഴിച്ചു. ആന്റിബയോട്ടിക് മരുന്നുകളായതിനാൽ ഇടയ്ക്ക് ഉണർത്തി മരുന്നു കൃത്യമായികൊടുക്കണമെന്ന് ഹരിഹർ ആത്മഗതം പോലെ പറയുന്നുണ്ടായിരുന്നു.

കാറ്റിനും തണുപ്പിനും ശക്തി കൂടിക്കൊണ്ടിരുന്നു; തീക്കുണ്ഡം നീറിപ്പുകഞ്ഞുകൊണ്ടിരുന്നു. കനത്തഇരുട്ടായതോടെ തടാകവും പരിസരങ്ങളും ദൃഷ്ടിയിൽനിന്ന് മറഞ്ഞു. ചന്ദ്രപ്രകാശം പരക്കാൻ ഇനിയും സമയമെടുക്കുമെന്ന് തോന്നിയതിനാൽ ഞാൻ വിശ്രമത്തിനായി കിടന്നു. ഉറങ്ങാൻ കഴിയില്ലെന്നൊരു ധാരണ എനിയ്ക്കെന്തോ മനസ്സിൽ തോന്നിയിരുന്നു. ഒരു

പക്ഷേ, പകൽ നല്ലപോലെ ഉറങ്ങിയതുകൊണ്ടാകാം. എന്തായാലും കണ്ണ ടച്ചുകിടന്ന് മാനസസരസ്സിനെക്കുറിച്ച് ഓരോന്നു ചിന്തിച്ച് സമയം നീക്കി.

ബ്രഹ്മാവാണ് മാനസസരസ്സ് നിർമിച്ചത്. ഉദ്യാനകം എന്നും അച്ഛോദസ രസ്സ് എന്നും ഇതിന് പേരുണ്ട്. ഒരിക്കൽ മൂന്ന് ഋഷികൾ - സനകൻ, സാന ന്ദൻ, സുജിത്- ശിവഭഗവാനെ പ്രീതിപ്പെടുത്തുന്നതിനുവേണ്ടി കൈലാസ ത്തിൽ കഠിനമായതപസ്സിൽ ഏർപ്പെട്ടു. പന്ത്രണ്ട് വർഷം നീണ്ടുനിന്ന ഈ തപസ്സിനിടയ്ക്ക് കഠിനമായ വരൾച്ച ഇവിടെ ഒരിയ്ക്കൽ അനുഭവപ്പെട്ടു. മൂന്ന് ഋഷികളും വളരെ ദൂരെയുള്ള മന്ദാകിനീനദിയിൽ പോയി സ്നാന കർമാദികൾ കഴിച്ചുകൂട്ടി. ഈ ബുദ്ധിമുട്ട് കാരണം ഋഷികൾ ബ്രഹ്മാവിന്റെ അടുത്ത് സങ്കടം ഉണർത്തിച്ചു. സൃഷ്ടിയുടെ വിളനിലമായ ബ്രഹ്മാവിന്റെ മനസ്സിൽനിന്ന് മാനസസരസ്സ് രൂപംകൊണ്ടു. ഋഷികൾ സന്തുഷ്ടരാകുകയും ചെയ്തു. ഭാരതത്തിന്റെ പുരാണേതിഹാസങ്ങളിൽ സ്വപ്നതുല്യമായ തേജ സ്സോടെ മാനസസരസ്സ് തിളങ്ങിവിളങ്ങിനിൽക്കുന്നു. അപ്സരഃ സ്ത്രീകൾ മാനസസരസ്സിൽ നഗ്നകളായി സ്നാനം ചെയ്യുന്നത് വ്യാസമുനിയും പുത്ര നായ ശുകനും കാണാനിടയായി എന്നും ലജ്ജിതകളായ ദേവികൾ നിമിഷ ങ്ങൾക്കുള്ളിൽ വസ്ത്രധാരണം ചെയ്തുവെന്നും ഭാഗവതത്തിൽ വിസ്തരി ക്കുന്നുണ്ട്. അർജ്ജുനൻ ഇവിടം സന്ദർശിച്ചതായി മഹാഭാരതം, സഭാപർവ്വ ത്തിൽ, പരാമർശിയ്ക്കുന്നുണ്ട്. വസിഷ്ഠനും അരുന്ധതിയ്ക്കും ഇവിടെവച്ച് സിദ്ധി ലഭിച്ചതായി മഹാഭാരതം വനപർവ്വത്തിൽ പറയുന്നു. മാനസസര സ്സിൽ വസിച്ചിരുന്ന ഒരു മഹർഷി, ശരശയ്യയിൽ വീണുകിടക്കുന്ന ഭീഷ്മരെ സന്ദർശിച്ചതായി ഭീഷ്മപർവത്തിലും വിവരിയ്ക്കുന്നുണ്ട്. മാനസസരസ്സിൽ ബ്രഹ്മാവ് അതിമനോഹരമായ ഒരു താമരപ്പൊയ്ക രൂപകല്പന ചെയ്തിട്ടു ണ്ടെന്നും ഇവിടെ നിന്നാണ് സരയൂനദിയുടെ ഉദ്ഭവമെന്നും വാല്മീകിരാമാ യണത്തിലും പറയുന്നു. 'മാനസസരസ്സിലെ ഓളങ്ങൾ അരയന്നപ്പിടയെ മറ്റൊരു താമരപ്പൂവിന്റെ അരികിലേയ്ക്ക് തള്ളിക്കൊണ്ടുപോയപോലെ' എന്ന കാളിദാസന്റെ വരികൾ (രഘുവംശം) തികച്ചും ഹൃദയഹാരിയാണ്.

"സമീരണോത്ഥേവ തരംഗരേഖാ
പത്മാന്തരം മാനസരാജഹംസീം"

മാനസസരസ്സിൽ സ്നാനം ചെയ്താൽ മോക്ഷം ലഭിയ്ക്കുമെന്നാണ് പര ക്കെയുള്ള വിശ്വാസം.

മാനസസരസ്സിനെ ചുറ്റിപ്പറ്റി അദ്ഭുതകരമായ പല വിശ്വാസങ്ങളും പ്രചാ രത്തിലുണ്ട്. ബുദ്ധസംന്യാസിമാരും മറ്റുതിബത്തുകാരും ഇത് ശരിവെ യ്ക്കുന്നു. പൗർണമിദിവസം തടാകത്തിലേയ്ക്ക് തുറക്കുന്ന മഠത്തിന്റെ ജന വാതിലുകൾ സംന്യാസിമാർ അടച്ച് ഭദ്രമാക്കുന്നു. യാതൊരു കാരണവ ശാലും അന്നുരാത്രിയിൽ ആരും തടാകത്തിലേയ്ക്ക് നോക്കാറില്ല. പൂർണേ ന്ദുനിലാവിൽ ആറാടിക്കിടക്കുന്ന മാനസസരസ്സിലേക്ക് അപ്സരസ്സുകൾ കൂട്ട ത്തോടെ നീരാടാൻ എത്തുമെന്നാണ് പരക്കെ വിശ്വസിച്ചുവരുന്നത്. ചെമ്മ

ത്രിയാടുകളേയും യാക്കുകളേയും മേച്ചുനടക്കുന്ന ചില തിബത്തൻ ഗ്രാമീണർ പൗർണമിദിവസമാണെന്നറിയാതെ, അബദ്ധവശാൽ, മാനസസരസ്സിന്റെ തീരത്തുള്ള മേടുകളിൽ തമ്പടിയ്ക്കാറുണ്ട്. അർധരാത്രിയോടടുത്ത് വളർത്തു നായ്ക്കൾ ഭീതിയോടെ, നിർത്താതെ, ഓരിയിടുമ്പോൾ ആടുകളും യാക്കുകളും വല്ലാത്ത അസ്വസ്ഥതകൾ പ്രകടിപ്പിക്കുന്നു. ഉറക്കമുണരുന്ന ഗ്രാമീണർക്ക് മണിനാദംപോലുള്ള പൊട്ടിച്ചിരികളും സംഭാഷണങ്ങളും ആർപ്പുവിളികളും മാനസസരസ്സിൽനിന്ന് അലയടിയ്ക്കുന്നതു കേൾക്കുമ്പോൾ ക്രമേണ ബോധം മറഞ്ഞുപോകുന്നതായി അനുഭവപ്പെടുന്നു. അതിരാവിലെ ഉറക്കമുണർന്നു ശീലമുള്ള ഈ ഗ്രാമീണർ ഇത്തരം ദിവസങ്ങളിൽ മദ്ധ്യാഹ്നം വരെ തളർന്ന് ബോധമില്ലാതെ കിടക്കുകയാണ് പതിവെന്ന് സ്ഥിരീകരിച്ച റിപ്പോർട്ടുകൾ പറയുന്നു. വളർത്തുമൃഗങ്ങളും തങ്ങളുടെ യജമാനന്മാരെപ്പോലെ ബോധമറ്റുകിടക്കുന്ന രംഗം അത്ഭുതവും ഭീതിയും കലർന്ന ഒരു വികാരത്തോടുകൂടി മാത്രമേ ചിന്തിക്കാൻകഴിയുന്നുള്ളൂ. മാനസസരസ്സിലെ ഒരു അദ്ഭുതപ്രതിഭാസമാണ് ബ്രഹ്മത്തിന്റെ ദിവ്യവെളിച്ചം (Divine Light of Brahma). ഇരുണ്ടനിറത്തിൽ കിടക്കുന്ന തടാകത്തിലെ ജലത്തിൽ ആകാശത്തുനിന്നും ഒരു ദിവ്യപ്രകാശം നിഴലിച്ചു കിടക്കുന്നത് പല ബാച്ചുകളിലെയും തീർഥാടകർ വിസ്മയത്തോടെ നോക്കിക്കണ്ടതായി സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. അത്തരത്തിലൊരു ഫോട്ടോ ഞാനും കാണുകയുണ്ടായി.

12 മണി കഴിഞ്ഞപ്പോൾ പൂർണചന്ദ്രൻ ഉദിച്ചുയർന്നു. താരാനാഥന് അഭിവാദ്യങ്ങൾ അർപ്പിച്ചുകൊണ്ട് നക്ഷത്രസമൂഹം വജ്രംപോലെ വെട്ടിത്തിളങ്ങിനിൽക്കുന്ന കാഴ്ച അവിസ്മരണീയമാണ്. താഴ്ന്നിറങ്ങിക്കിടക്കുന്ന ചക്രവാളത്തിൽ, അസാധാരണവലിപ്പമുള്ള, അമ്പിളിഅമ്മാവൻ നിലകൊള്ളുന്നത് കയ്യെത്താവുന്ന ദൂരത്തിലാണെന്ന് എനിക്കുതോന്നി. പടിഞ്ഞാറുഭാഗം മുഴുവനും മഞ്ഞുമൂടിക്കിടക്കുന്ന കൊടുമുടികളാണ്. അതിനു താഴെയെന്നോണം മാനസസരസ്സ് നിലാവിൽ മുങ്ങിക്കുളിച്ച്, നീണ്ടുപരന്ന്, കിടക്കുന്നു. ആകാശം മുഴുവനും, ഒരു കണ്ണാടിയിലെന്നപോലെ, തടാകത്തിൽ പ്രതിഫലിച്ചുകിടക്കുന്ന കാഴ്ച ചേതോഹരമാണ്. ചെമ്മൺനിറംപൂണ്ട മൊട്ടക്കുന്നുകളും താഴ്ന്നും ഉയർന്നും കിടക്കുന്ന മേടുകളും മറ്റുഭാഗങ്ങളിലും കാണാം. നിലാവെളിച്ചത്തിൽ മുങ്ങിനിൽക്കുന്ന ഇത്തരത്തിലൊരു പ്രകൃതിസൗന്ദര്യം ആദ്യമായിട്ടാണ് എനിയ്ക്കനുഭവപ്പെട്ടത്. അന്തരീക്ഷത്തിന്റെ ആ നഗ്നസൗന്ദര്യത്തിൽ ലയിച്ച് നിർവൃതിപൂണ്ടിരിക്കുമ്പോൾ എന്റെ ചുണ്ടിൽ തത്തിക്കളിച്ചത് വാത്മികീരാമായത്തിലെ പ്രകൃതിവർണനയാണ്.

"ചഞ്ചച്ചന്ദ്രകരസ്പർശ-
ഹർഷോന്മീലിതതാരകാ
അഹോ, രാഗവതീ സന്ധ്യാ
ജഹാതി സ്വയമംബരം"

(കിഷ്കിന്ധാകാണ്ഡം- 30-ാം സർഗം- 45-ാം ശ്ലോകം)

തടാകത്തിൽ കോടമഞ്ഞ് രൂപപ്പെട്ടുതുടങ്ങി. കാറ്റിനും ശക്തികൂടി. തണുപ്പ് സഹിയ്ക്കാൻ പറ്റാത്ത തരത്തിലായി. തീക്കുണ്ഡത്തിലെ നേരിയ തീയ്യും താമസിയാതെ അണഞ്ഞുപോയി. സമയം രണ്ട് കഴിഞ്ഞിരുന്നതിനാൽ ഒന്ന് ഉറങ്ങാൻവേണ്ടി കമ്പിളികൊണ്ട് മൂടിപ്പുതച്ച് ഞാൻ മലർന്നുകിടന്നു.

ആറുമണിക്ക് ഹരിഹർ എന്നെ വിളിച്ചുണർത്തി. എഴുന്നേറ്റിരുന്ന എന്നെ രൂപേന്ദ്രറാണ്, കുറച്ചകലെനിന്ന്, അഭിവാദ്യം ചെയ്തത്. അദ്ദേഹം തികച്ചും ഉന്മേഷവാനായിക്കഴിഞ്ഞിരുന്നു.



മനുഷ്യദൃഷ്ടിയ്ക്ക് ഗോചരമല്ലാത്ത കൈലാസത്തിന്റെ ഒരു നിഗൂഢഭാഗം
(നാസയുടെ ഉപഗ്രഹചിത്രം)

# 13-ാം ദിവസം സെയ്ദി

കഴിഞ്ഞ ദിവസം സന്ധ്യയോടെ സെയ്ദി ക്യാമ്പിൽ എത്തേണ്ടതായിരുന്നു ഞങ്ങൾ. ഡോ. മൊഹ്തയും ഗൈഡും അന്വേഷിച്ചുവരുവാൻ സാദ്ധ്യതയുള്ളതിനാൽ പെട്ടെന്ന് ബാഗ് മുറുക്കിക്കെട്ടി യാത്രയായി. ഓരോ പെപ്സി ഇടയ്ക്കൊന്ന് വലിച്ചുകുടിച്ചുകൊണ്ട് ഞങ്ങൾ വേഗത്തിൽ നടന്നുനീങ്ങി. തടാകത്തിനോട് ചേർന്നാണ് ഭൂരിഭാഗം സമയവും സഞ്ചരിച്ചത്. ഒമ്പത് മണിയോടുകൂടി സെയ്ദി ക്യാമ്പിൽ എത്തി. തലേദിവസം വീട്ടിൽ പോയ ട്രക് ഡ്രൈവറുടെ വരവും പ്രതീക്ഷിച്ച് നിൽക്കുകയായിരുന്നു ഡോ. മൊഹ്ത. ഞങ്ങളെ തിരക്കിവരുവാൻ സാധിയ്ക്കാതെ വന്നതും അതുകൊണ്ടാണെന്ന് അദ്ദേഹം ഖേദത്തോടെ അറിയിച്ചു. രോഗിയെ പരിശോധിച്ച ഡോ. മൊഹ്ത, ഹരിഹറിന്റെ ചികിത്സാവിധിയെ അഭിനന്ദിയ്ക്കുന്നത് കേട്ടു.

അന്നുകൂടി സെയ്ദിയിൽ വിശ്രമിയ്ക്കാനായിരുന്നു ഡോ. മൊഹ്തയുടെ തീരുമാനം. ഞങ്ങൾക്ക് വിശ്രമം ലഭിക്കാനായിരുന്നു അത്. ഡോ. മൊഹ്തയോടും മറ്റുള്ള സഹയാത്രികരോടും കാൽനടയാത്രയെക്കുറിച്ച് വിശദമായി പറഞ്ഞുകൊടുത്തു. വിശന്ന് ക്ഷീണിച്ചിരുന്ന ഞങ്ങൾ കുൻഷിറാം ധൃതിയിൽ തയ്യാറാക്കിക്കൊണ്ടുതന്ന സേമിയ ഉപ്പുമാവും പാലും രുചിയോടെ കഴിച്ചു. നനഞ്ഞ കമ്പിളിവസ്ത്രങ്ങൾ ഉണക്കിയും പാദങ്ങളിലെ വേദനയകറ്റാൻ ലേപനങ്ങൾ പുരട്ടി ഉഴിഞ്ഞും ഉച്ചവരെ സമയംതള്ളിനീക്കി. ഉച്ചഭക്ഷണം ചപ്പാത്തിയും സബ്ജിയുമായിരുന്നു. അഞ്ചുമണിയോടുകൂടി മാനസരസ്സിൽ പൂജകളും കുളിയും നടത്താമെന്ന് മൊഹ്ത എല്ലാവരേയും അറിയിച്ചു.

അഞ്ചുമണിക്കുതന്നെ ഞങ്ങൾ സെയ്ദി ക്യാമ്പിന്റെ തെക്ക് ഭാഗത്തുള്ള

കടവിനെ ലക്ഷ്യമാക്കി നടന്നു. ക്യാമ്പിന്റെ നേരെ മുന്നിലായി തോരണങ്ങൾ കെട്ടി അലങ്കരിച്ച ഒരു കടവുണ്ടെങ്കിലും അവിടെ ചെളി ധാരാളമുള്ളതിനാൽ കുളിയ്ക്കാൻ സൗകര്യമില്ലെന്ന് പുചോങ്ങ് പറഞ്ഞിരുന്നു. പൂജകൾ പലരും പലവിധത്തിലാണ് ചെയ്തത്. മൺചിരാതിൽ തിരിയിട്ട് വിളക്ക് തെളിയിച്ച്, കർപ്പൂരവും ചന്ദനത്തിരിയും ഒപ്പം കത്തിച്ച് വച്ച്, കുറച്ചുനേരം പ്രാർത്ഥിച്ചശേഷം എല്ലാം മാനസസരസ്സിലേക്ക് അർപ്പിയ്ക്കുകയാണ് മിക്കവരും ചെയ്തത്. പരേതാത്മാക്കൾക്കുവേണ്ടിയുള്ള ശ്രാദ്ധബലികർമ്മങ്ങൾ ഭക്ത്യാദരങ്ങളോടെ നിർവഹിച്ച് അതും മാനസസരസ്സിലേക്ക് അർപ്പിച്ചു. മരവിപ്പിക്കുന്ന തണുപ്പായിരുന്നു തടാകത്തിലെ ജലത്തിന്. പലരും കുളിയ്ക്കാതെ ഒഴിഞ്ഞുമാറി നിന്നു. മൂന്നു തവണ മുങ്ങിനിവരാൻതന്നെ വളരെ പ്രയാസമാണെന്നിരിയ്ക്കെ പതിനൊന്ന് പ്രാവശ്യം മുങ്ങിനിവരാൻ കഴിഞ്ഞതിൽ എനിയ്ക്കേറെ സന്തോഷവും സംതൃപ്തിയും തോന്നി.

തടാകക്കരയിൽ ചുറ്റുംകൂടിയിരുന്ന് ഞങ്ങൾ കുറേനേരം ഭജന ചൊല്ലി. വേദപാരായണവും നടത്തി. മടങ്ങിവന്നശേഷം അത്താഴം കഴിച്ചു. പകൽ വെളിച്ചം നല്ലപോലെ ഉണ്ടായിരുന്നു. പുചോങ്ങിനേയും ട്രക്ക് ഡ്രൈവറേയും ഒന്നിച്ചുകിട്ടിയപ്പോൾ ക്യാമ്പിന്റെ മുൻവശത്തുള്ള പൂഴിമണലിൽ ചമ്രംപടിഞ്ഞിരുന്ന് അവരുമായി കുറച്ചുനേരം സംഭാഷണത്തിൽ മുഴുകി. മാനസസരസ്സിന് ചുറ്റുമായി കിടക്കുന്ന പതിനായിരക്കണക്കിന് ഹെക്ടർ പ്രദേശങ്ങളിൽ ജീവിക്കുന്ന തിബത്തൻ ഗ്രാമീണരെക്കുറിച്ച് പലതും ചോദിച്ചറിഞ്ഞു.

കൊച്ചുകൊച്ചു ഗ്രാമങ്ങളിലായി ഇവിടെ ഒരു ജനത ജീവിതം തള്ളിനീക്കുന്നു. രാഷ്ട്രീയ സംഭവവികാസങ്ങളെക്കുറിച്ചൊന്നും അവർക്ക് വലിയ അറിവില്ല. മണൽ കലർന്ന ഭൂപ്രദേശമായതിനാൽ പ്രധാന കൃഷികളൊന്നും നടത്താൻ നിവൃത്തിയില്ല. പച്ചക്കറികളൊക്കെ ചെറിയ തോതിൽ കൃഷിചെയ്യുന്നുണ്ട്. കനത്ത മഞ്ഞുവീഴ്ചയുള്ള പ്രദേശങ്ങളായതിനാൽ കൊല്ലത്തിൽ മുക്കാൽഭാഗവും ഭൂമി മഞ്ഞിനടിയിലാണ്. കൃഷിയിറക്കാനുള്ള ഏറ്റവും വലിയ പ്രശ്നവും ഇതുതന്നെ. ഭക്ഷ്യധാന്യങ്ങൾ കൊണ്ടുവരുന്നത് ആയിരം കി. മീറ്റർ ദൂരെയുള്ള ലാസയിൽനിന്നാണ്. തലസ്ഥാനനഗരമായ ലാസയിലും പരിസരപ്രദേശങ്ങളിലും ഗോതമ്പ്, അരി എന്നിവ വൻതോതിൽ കൃഷിചെയ്തുണ്ടാക്കുന്നുണ്ട്. ചെമ്മരിയാട്, യാക്ക് എന്നീ മൃഗങ്ങളെ വളർത്തിയാണ് ഗ്രാമീണർ ജീവിയ്ക്കുവാനുള്ള പണം സ്വരൂപിയ്ക്കുന്നത്. ഡിസംബർ, ജനുവരി മാസങ്ങളിലെ കൊടും ശൈത്യത്തിലും ഇവർ ഇവിടെ കഴിഞ്ഞുകൂടുന്നു. അതിനുമുമ്പായിത്തന്നെ മൃഗങ്ങളെ കൂട്ടത്തോടെ വിറ്റഴിയ്ക്കുന്നു. പാൽ ലഭിയ്ക്കുന്നതിനുവേണ്ടി ഒന്നോ രണ്ടോ മൃഗങ്ങളെ വീട്ടിനുള്ളിൽ സംരക്ഷിച്ച് നിർത്തുന്നു. മൃഗങ്ങളുടെ ഉണക്കിസൂക്ഷിച്ച മാംസവും അത്യാവശ്യത്തിന് മാത്രം ധാന്യങ്ങളും ഉപയോഗിച്ച് ഇവർ മഞ്ഞുകാലം തള്ളിനീക്കുന്നു. പത്തടിയോളം കനത്തിൽ മഞ്ഞുവന്നുമൂടിക്കിടക്കുന്ന ഈ സമയത്ത് വീട്ടിൽനിന്ന് പുറത്തിറങ്ങാൻപോലും കഴിയാതെ നരകതുല്യമായ ജീവിതം

നയിക്കുന്നു. ധാന്യങ്ങളുടെ കരുതൽ അവസാനിക്കുമ്പോൾ അതുവരെ പാലും നെയ്യും തന്ന് സഹായിച്ച മൃഗങ്ങളെ ഇവർ കൊന്ന് ഭക്ഷിക്കുന്നു. തീയ്യിൽ ചുട്ടെടുത്ത് സൂക്ഷിയ്ക്കുന്ന മൃഗങ്ങളുടെ അവയവങ്ങൾ ദിവസങ്ങളോളം കേടുകൂടാതെ സൂക്ഷിച്ച് വെക്കുന്നു.

മഞ്ഞുകാലത്ത് രാക്ഷസ്താൾ തടാകത്തിലെ വെള്ളം ഉറഞ്ഞ് കട്ടയാകുന്നു. വെള്ളത്തിന്റെ നേരിയ ഒരു ലാഞ്ഛനപോലും എങ്ങും കാണുവാൻ കഴിയുകയില്ല. മാനസസരസ്സിന്റെ തീരപ്രദേശങ്ങളിൽ മഞ്ഞ് വന്നു മൂടുമെങ്കിലും നടുഭാഗങ്ങളിൽ വെള്ളം തെളിഞ്ഞുനിൽക്കുന്നു. ഈ ജലത്തിൽ അരയന്നങ്ങളെ കൂട്ടത്തോടെ കാണുന്നതും ഈ സമയത്താണ് എന്നു പറയുന്നു. അരയന്നങ്ങളോട് ഒരേകദേശസാമ്യമുള്ള തിബത്തൻ താറാവുകൾ രാക്ഷസ്താൾ തടാകത്തിലും മാനസസരസ്സ് തടാകത്തിലും ആയിരക്കണക്കിന് ഉണ്ട്. തടാകത്തിലെ സമൃദ്ധമായ മത്സ്യസമ്പത്താണ് ഇവയുടെ മുഖ്യാഹാരം. കനത്ത മഞ്ഞുവീഴ്ചമൂലം നല്ലൊരു ശതമാനം പക്ഷികൾ വർഷം തോറും ചത്തൊടുങ്ങുന്നു. മഞ്ഞുകാലം അവസാനിയ്ക്കുമ്പോൾ ഗ്രാമീണർ കൂട്ടത്തോടെ രാക്ഷസ്താൾ തടാകത്തിൽ എത്തി മുട്ടകൾ ശേഖരിയ്ക്കുന്നു. ആയിരംവരെ മുട്ടകൾ ഓരോരുത്തർക്കും ലഭിയ്ക്കുമെന്നാണ് പറയുന്നത്. സ്വാദിഷ്ഠമായ ഈ താറാവുമുട്ടകൾ ലാസയിൽനിന്ന് വന്നുചേരുന്ന കച്ചവടക്കാർ മൊത്തമായി വാങ്ങിച്ച് കൊണ്ടുപോകുന്നു. തടാകത്തിലെ മഞ്ഞിനടിയിൽപ്പെട്ട് മരവിച്ച് ചത്തുപോകുന്ന മത്സ്യസമ്പത്തും ഗ്രാമീണർ ശേഖരിച്ച് വില്പനനടത്തുന്നു. ഈ പണംകൊണ്ട് അവർ വീണ്ടും വളർത്തുമൃഗങ്ങളെ വാങ്ങിയ്ക്കുന്നു. ആട്, യാക്ക് എന്നീ മൃഗങ്ങളെ വളർത്തിയും തടാകത്തിലെയും നദികളിലെയും മത്സ്യസമ്പത്ത് പിടിച്ചെടുത്ത് ഉണക്കി വില്പന നടത്തിയും ഈ സാധുക്കൾ ജീവിച്ചുപോരുന്നു. കുടിവെള്ളം, വൈദ്യുതി, ആരോഗ്യസംരക്ഷണം, വിദ്യാഭ്യാസം തുടങ്ങിയ അടിസ്ഥാന സൗകര്യങ്ങളൊന്നുംതന്നെ ഇവർക്ക് ലഭിക്കുന്നില്ല. ലാമമാരുടെ ഭരണകാലത്ത് ഈ ഗ്രാമീണഗോത്രവർഗക്കാരെ യഥാവിധി സംരക്ഷിച്ച് പരിപാലിച്ചിരുന്നു. ഇന്ന് അതൊക്കെ പഴംകഥകളായി മാറിക്കഴിഞ്ഞു.

പകൽവെളിച്ചം അവസാനിച്ചതോടെ അന്തരീക്ഷം പെട്ടെന്ന് മേഘാവൃതമായി. തണുത്ത കാറ്റ് വീശിയടിയ്ക്കാനും തുടങ്ങി. പിറ്റേന്ന് പുലർച്ചെ യാത്ര തിരിക്കേണ്ടിയിരുന്നതിനാൽ ഒരു സുഖനിദ്രയെ ലക്ഷ്യമാക്കി മൂടിപ്പുതച്ച് കിടന്നു.





കൈലാസത്തിന്റെ വിവിധ ദൃശ്യങ്ങൾ

# 14-ാം ദിവസം ദർച്ചൻ

ദേഹം മുഴുവനും തണുപ്പ് അനുഭവപ്പെട്ടപ്പോഴാണ് ഗാഢനിദ്രയിൽനിന്ന് ഉണർന്നത്. നനഞ്ഞുകുതിർന്ന കമ്പിളിപ്പുതപ്പിൽനിന്ന് മഴവെള്ളം വസ്ത്രങ്ങളിൽക്കൂടി അരിച്ചിറങ്ങി ദേഹത്ത് പരന്നപ്പോഴാണ് മരവിച്ചുപോകുന്ന തണുപ്പ് അനുഭവപ്പെട്ടത്. പുറത്ത് ഒരുവിധം ശക്തമായ മഴ പെയ്യുന്നുണ്ടായിരുന്നു. മണ്ണിൽപണിത പുരാതനമായ കെട്ടിടമായിരുന്നതിനാൽ മേൽക്കൂരയിലെ വിള്ളലുകളിൽക്കൂടി മഴവെള്ളം ധാരാളം അകത്ത് വീണുകൊണ്ടിരിക്കുന്നു. നനഞ്ഞുകുതിർന്ന മേൽത്തട്ട് ഏതു നിമിഷത്തിലും നിലംപൊത്താനുള്ള സാദ്ധ്യതയുണ്ടായിരുന്നതിനാൽ ഞങ്ങളെല്ലാവരും പുറത്തുകടന്നു. അടുക്കളയിൽ ചോർച്ചയില്ലെന്ന് കുൻഷിറാം വിളിച്ചുപറഞ്ഞപ്പോൾ എല്ലാവരും ആ കൊച്ചുമുറിയിൽ ഒതുങ്ങിക്കൂടി.

സമയം രണ്ടു മണി കഴിഞ്ഞിരുന്നു. മഴ നിലച്ചാലും ഉറക്കം തീർത്തും അസാദ്ധ്യമായിരുന്നു. മുറികളും കിടക്കയും അത്രയ്ക്കധികം നനഞ്ഞ് കഴിഞ്ഞിരുന്നു. പ്രാതൽ തയ്യാറാക്കി കൈവശംവച്ച് കഴിയുന്നതും വേഗം യാത്ര തുടങ്ങുന്നതാണ് നല്ലതെന്ന് ഡോ. മൊഹ്ത ഒരു തീരുമാനമെടുത്തു. പാചകജോലിക്കാർ ചായയും പ്രാതലും തയ്യാറാക്കുന്ന പണിയിൽ മുഴുകിയപ്പോൾ ഞങ്ങൾ സ്വന്തം ലഗ്ഗേജുകൾ മുറുക്കിക്കെട്ടി ട്രക്കിൽ എത്തിച്ചുകൊടുത്തു. മാനസസരസ്സിൽനിന്ന് ഓരോരുത്തരും ശേഖരിച്ചിരുന്ന പരിശുദ്ധജലം ക്യാമ്പ് സൂക്ഷിപ്പുകാരൻ ഒരു മുറിയിൽവച്ച് പൂട്ടി. തിരിച്ചുവരുമ്പോൾ ഞങ്ങൾക്ക് അതെടുത്തു കൊണ്ടുപോരാം.

ചൂടുള്ള ചായ മൊത്തിക്കുടിച്ച് ഞങ്ങൾ കുറച്ചുനേരം തള്ളിനീക്കി. അതിശക്തമായ തണുപ്പാണ് അനുഭവപ്പെട്ടത്. പ്രാതൽ തയ്യാറാക്കുന്നതുവരെ ഞങ്ങൾ അക്ഷമയോടെ കാത്തുനിന്നു. മൂന്നരമണി കഴിഞ്ഞപ്പോൾ

പൊതിഞ്ഞു കിട്ടിയ പ്രാതലുംകൊണ്ട് ട്രക്കിൽ കയറി. ചന്ദ്രന്റെ പ്രകാശം ഉണ്ടായിരുന്നുവെങ്കിലും മഴയും മൂടൽമഞ്ഞും കാരണം വെളിച്ചം കുറവായിരുന്നു. മാനസസരസ്സിന്റെ തീരത്തോട് ചേർന്നുള്ള ഒരു വഴിയിലൂടെയാണ് യാത്ര തുടങ്ങിയത്. തടാകം മുഴുവനും മൂടൽമഞ്ഞിലകപ്പെട്ടു കിടന്നിരുന്നു. മഴയും കാറ്റും ഒന്നിച്ചായിരുന്നതിനാൽ കഠിനമായ തണുപ്പ് അനുഭവപ്പെട്ടു. കുണ്ടുംകുഴിയും നിറഞ്ഞ വഴിയായിരുന്നതിനാൽ വളരെ സാവധാനത്തിൽ മാത്രമാണ് വാഹനം ഓടിച്ചിരുന്നത്. കാറ്റും മഴയും മഞ്ഞും ഗതാഗതത്തിന് തടസ്സം ഉണ്ടാക്കിയപ്പോൾ ഡ്രൈവർ വാഹനം നിർത്തി. സീറ്റുകളിൽ ചടഞ്ഞുകൂടിയിരുന്ന് ഞങ്ങൾ ചെറിയൊരു മയക്കത്തിന് തയ്യാറായി.

വാഹനം വീണ്ടും പുറപ്പെട്ടപ്പോൾ അഞ്ചുമണി കഴിഞ്ഞിരുന്നു. കാറ്റും മഴയും നിലച്ചിരുന്നു. കിഴക്കുഭാഗത്തെ ഹിമശൃംഗങ്ങളുടെ പിന്നിൽനിന്ന് പ്രകാശത്തിന്റെ നാമ്പുകൾ പുറപ്പെട്ടുകഴിഞ്ഞിരുന്നു. ബാലാർകന്റെ കിരണങ്ങൾ ഹിമശൃംഗങ്ങളിലും വെൺമേഘക്കൂട്ടങ്ങളിലും അരുണിമയാർന്ന പ്രകാശധാരകൾ ചൊരിഞ്ഞുനിൽക്കുന്ന കാഴ്ച അത്യന്തം ഹൃദ്യമാണ്. മൂടൽമഞ്ഞിനിടയിൽക്കൂടി ഊർന്നിറങ്ങിവരുന്ന സൂര്യകിരണങ്ങൾ അവിടെ സപ്തവർണങ്ങളുടെ ഒരു പ്രപഞ്ചംതന്നെ സൃഷ്ടിക്കുന്നു. ഓരോ നിമിഷത്തിലും പ്രകടമാകുന്ന നിറവ്യത്യാസങ്ങൾ അത്ഭുതത്തോടുകൂടി മാത്രമേ നോക്കിക്കാണാനാകൂ.

ആറുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഒരു ചെക്ക്പോസ്റ്റിൽ എത്തി. ചൈനീസ്പട്ടാളക്കാരാണ് പരിശോധനകൾ നടത്തുന്നത്. ക്രൂരമായ മുഖഭാവങ്ങളോടെ അവർ ട്രക്കിന്നുള്ളിൽ കയറി യാത്രികരെ എണ്ണി തിട്ടപ്പെടുത്തി. സംശയം തീരാതെ വീണ്ടും വീണ്ടും എണ്ണിനോക്കി. ഒരു പട്ടാളക്കാരൻ ട്രക്ക് ഡ്രൈവറോട് തട്ടിക്കയറുന്നതും കണ്ടു. അരമണിക്കൂർ കഴിഞ്ഞപ്പോൾ ഞങ്ങൾക്ക് പോകുവാൻ അനുമതിലഭിച്ചു. കനത്ത മഴ പെയ്തതിനാൽ വളഞ്ഞ ഒരു വഴിയിലൂടെവേണം യാത്രതുടരാൻ എന്നും 60 കി. മീറ്ററെങ്കിലും സഞ്ചരിച്ചാലെ ദർച്ചനിൽ എത്തുകയുള്ളൂഎന്നും പുചോങ്ങ് അറിയിച്ചു.

തുടർന്നുള്ള യാത്രയിൽ ഭൂപ്രകൃതി ആകെ മാറിയിരുന്നു. നീണ്ട്, പരന്നു കിടക്കുന്ന വിസ്തൃതമായ ഒരു മൈതാനംപോലെയായിരുന്നു ആ ഭൂവിഭാഗം. എങ്ങോട്ടുനോക്കിയാലും കണ്ണെത്താത്ത ദൂരത്തോളം പരന്നു കിടക്കുന്ന ഭൂമി മാത്രം. മഞ്ഞു മൂടിക്കിടക്കുന്ന ഹിമാലയപർവതനിരകൾ ചക്രവാളത്തിൽ തൊട്ടുരുമ്മിയപോലെ നിലകൊള്ളുന്നു. അതിന് തൊട്ടുതാഴെയായി ചെമ്മൺനിറംപൂണ്ട മലനിരകൾ നീണ്ടുകിടക്കുന്നു. ഈ മലനിരകളിൽ ഭാഗികമായി മാത്രമേ മഞ്ഞ് രൂപപ്പെട്ടിട്ടുള്ളൂ. അതിന് താഴെയായി പച്ചപ്പ് കലർന്ന ചെറിയ മേടുകളാണ്. ഹിമശൃംഗങ്ങളിൽനിന്ന് രൂപപ്പെട്ടുവരുന്ന നദീപ്രവാഹങ്ങൾ മേടുകളിൽക്കൂടി മൈതാനത്തിലേയ്ക്ക് ഒഴുകിയെത്തുന്നു. ചെറുതും വലുതുമായ തടാകങ്ങൾ മൈതാനത്തിൽ എണ്ണിയാൽ തീരാത്തത്രയുണ്ട്.

താമരപ്പൂക്കളും വിവിധയിനം ജലസസ്യങ്ങളും തടാകങ്ങളിൽ നിറഞ്ഞു നിൽക്കുന്നു. പച്ചപ്പുൽമേടുകൾ നിറഞ്ഞതാണ് ബാക്കി ഭാഗങ്ങൾ.

ദർച്ചനിലേക്ക് പോകുന്ന ഇലക്ട്രിക്ലൈൻ നിരപ്പായ ഉറച്ചസ്ഥലത്തു കൂടിയാണ്. അതിന്റെ ഓരത്തുകൂടിയാണ് ട്രക്ക് സഞ്ചരിയ്ക്കുന്നത്. പക്ഷെ നിരവധി സ്ഥലങ്ങളിൽ വെള്ളത്തിന്റെ കുത്തൊഴുക്കുമൂലം വഴിയാകെ തകർന്നുകിടക്കുകയാണ്. പലപ്പോഴും ചെറിയ തടാകങ്ങളിൽക്കൂടി ഇറങ്ങി ക്കയറിയാണ് ട്രക്ക് മുന്നോട്ട് നീങ്ങിയത്. വഴി മുഴുവനായും വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന സ്ഥലങ്ങളും ഇടയ്ക്കെല്ലാം ഉണ്ടായിരുന്നു. ഈ വക തട സ്സങ്ങൾ കാരണം വാഹനം അരിച്ചരിച്ചാണ് മുന്നോട്ട് നീങ്ങിയിരുന്നത്.

എട്ടു മണി കഴിഞ്ഞപ്പോൾ ഒരു തടാകക്കരയിൽ വാഹനം നിർത്തി. പ്രാതൽ കഴിച്ച് വിശ്രമിക്കാനായി ഞങ്ങൾ ട്രക്കിൽനിന്നും താഴെ ഇറങ്ങി. മറക്കാനാവാത്ത പ്രകൃതിസൗന്ദര്യമാണ് അവിടെ ഞങ്ങൾ ആസ്വദിച്ചത്. അന്തരീക്ഷം തെളിഞ്ഞിരുന്നുവെങ്കിലും നേരിയ മൂടൽമഞ്ഞുണ്ടായിരുന്ന തിനാൽ പ്രകാശം കുറവായിരുന്നു. ഹിമശൃംഗങ്ങൾക്ക് മുകളിലുള്ള ആകാ ശത്തിന് കടും നീലനിറമായിരുന്നു. മേടുകളും മൈതാനവും അതുകൊ ണ്ടുതന്നെ നീലച്ഛവി കലർന്ന രൂപത്തിലായിരുന്നു. നേരിയ കുളിർകാറ്റിൽ പൊയ്കയിലെ താമരപ്പൂക്കളും ജലസസ്യങ്ങളും ചാഞ്ചാടുന്ന കാഴ്ച അതീവ ഹൃദ്യമായിരുന്നു. കാറ്റിന് സുഗന്ധമുണ്ടായിരുന്നു എന്നു തോന്നി. മനസ്സിനും ശരീരത്തിനും അവാച്യമായ ഒരനുഭൂതി അനുഭവപ്പെട്ടു. ഒരു സ്വപ്നലോ കത്ത് എത്തിപ്പെട്ട പ്രതീതിയാണ് ഉണ്ടായത്.

മാറി മാറി വരുന്ന ഋതുക്കൾ കാലാവസ്ഥയിലുണ്ടാക്കുന്ന വ്യതിയാന ങ്ങളെക്കുറിച്ചും അവ മനുഷ്യമനസ്സുകളിൽ സൃഷ്ടിക്കുന്ന ചലനങ്ങളെക്കു റിച്ചും മഹാകവി കാളിദാസൻ ഋതുസംഹാരത്തിൽ ചേതോഹരമായി വർണ്ണിച്ചിട്ടുണ്ട്.

"പ്രചണ്ഡ സൂര്യഃ സ്പൃഹണീയചന്ദ്രമാഃ
സദാവഗാഹക്ഷമവാരിസഞ്ചയഃ
ദിനാന്തരമ്യോഽഭ്യുപശാന്തമന്മഥോ
നിദാഘകാലോഽയമുപാഗതഃ പ്രിയേ!"

(ഭയം ജനിപ്പിയ്ക്കുന്ന സൂര്യൻ, കൊതിയുളവാക്കുന്ന ചന്ദ്രൻ, എപ്പോഴും കുളിയ്ക്കാൻ പറ്റിയ ജലാശയങ്ങൾ, സുഖകരമായ സന്ധ്യാസമയം, അട ങ്ങിയ കാമവികാരം, ഇങ്ങനെയെല്ലാമുള്ള ഗ്രീഷ്മകാലം, പ്രിയേ ഇതാ വന്നു കഴിഞ്ഞു.)

"ദ്രുമാഃ സപുഷ്പാഃ സലിലം സപദ്മം
സ്ത്രിയഃ സകാമാഃ പവനഃ സുഗന്ധിഃ
സുഖാഃ പ്രദോഷാ ദിവസാശ്ച രമ്യാഃ
സർവം, പ്രിയേ! ചാരുതരം വസന്തേ"

(വൃക്ഷങ്ങളിൽ പുഷ്പങ്ങളുണ്ട്. ജലത്തിൽ താമരപ്പൂക്കളുണ്ട്. സ്ത്രീകൾക്ക് കാമാസക്തിയുണ്ട്. പൂന്തെന്നൽ മണമുള്ളതാണ്. രാത്രികൾ സുഖകരങ്ങളാണ്. പകലുകൾ മനോഹരങ്ങളാണ്. പ്രിയേ, വസന്തകാലത്തിൽ സർവ്വവും സുന്ദരം തന്നെ.)

കാളിദാസമഹാകവി ഇടയ്ക്കുചെന്ന് ജീവിച്ചിരുന്ന അളകാപുരി ഇവിടെ എവിടെയോ ആയിരിക്കണം. അദ്ദേഹത്തിന്റെ വർണ്ണനകളിൽ, ഭൂരിഭാഗവും, നിറഞ്ഞുനിൽക്കുന്നത് ഉത്തർഖണ്ഡിലുൾപ്പെട്ട ഈ മനോഹരമായ ഭൂവിഭാഗങ്ങളാണ്.

പ്രാതൽ കഴിച്ചശേഷം ഞങ്ങൾ യാത്ര തുടർന്നു. മുന്നോട്ട് പോകുംതോറും യാത്ര അതീവദുഷ്കരമായിത്തീർന്നു. കിടങ്ങുകളും നീർച്ചാലുകളും മുറിച്ചു കടക്കുമ്പോൾ വാഹനം പലപ്പോഴും അഗാധമായ തടാകങ്ങളിലേക്ക് തെന്നിപ്പോകുന്ന പ്രതീതിയുളവാക്കി. കൂടുതൽ മുന്നോട്ട് പോകുംതോറും ഭൂപ്രകൃതിയിൽ വീണ്ടും മാറ്റങ്ങൾ പ്രകടമായിത്തുടങ്ങി. പാറക്കെട്ടുകളും ചെറിയ കുന്നുകളും നിറഞ്ഞ സ്ഥലങ്ങളായിരുന്നു പിന്നീട് അധികവും. തണുപ്പും കാറ്റും വല്ലാതെ വർധിച്ചു. ഹിമം മൂടിക്കിടക്കുന്ന പർവതനിരകൾക്കു വളരെ അടുത്തെത്തിക്കഴിഞ്ഞിരുന്നു. വീശിയടിയ്ക്കുന്ന കാറ്റിനും കൊടും തണുപ്പിനും നിമിഷംതോറും ശക്തി കൂടിക്കൊണ്ടിരുന്നു. ഒരുചെറിയ കുന്ന് കയറിയിറങ്ങിയപ്പോൾ ദർച്ചൻ ക്യാമ്പിന്റെ മതിൽക്കെട്ട് ദൂരത്തായി കണ്ടു.

9 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ക്യാമ്പിൽ എത്തി. ചൈനീസ് പട്ടാളക്കാർ ചൂണ്ടിക്കാണിച്ച ഒരു മൂലയിലേയ്ക്ക് ഡ്രൈവർ വാഹനം നീക്കി നിർത്തി. ട്രക്കിൽനിന്നു ഇറങ്ങിയ ഞങ്ങൾക്ക് ഗൈഡ് മുറികൾ കാണിച്ചുതന്നു. ഒരു കൊച്ചുമുറിയിൽ നാലു പേർ വീതം ഒതുങ്ങിക്കൂടണം.

അലി ടൂറിസ്റ്റ് ഏജൻസിയുടെ വകയാണ് ദർച്ചനിലെ ടൂറിസ്റ്റ് ഗസ്റ്റ്ഹൗസ്. പഴയ മാതൃകയിലുള്ള ഒറ്റനിലക്കെട്ടിടമാണ് ഗസ്റ്റ്ഹൗസ്. കക്കൂസും കുളിമുറിയും ഇല്ല. വെള്ളത്തിനും സൗകര്യമില്ല. ഭക്ഷണം പാകംചെയ്യാൻ ഒരു കുടുസ്സായ മുറിയുണ്ട്. വെള്ളം അടുത്തുള്ള ചോലകളിൽനിന്ന് കൊണ്ടുവരണം. തിബത്തിന്റെ ഏറ്റവും പടിഞ്ഞാറുള്ള നഗാരി ജില്ലയിൽപ്പെട്ട ഭാഗങ്ങളിലാണ് കൈലാസവും മാനസസരോവറും സ്ഥിതിചെയ്യുന്നത്. നഗാരിയുടെ ഔദ്യോഗിക നാമമാണ് അലി (Ali). തിബത്തിലെ ജനവാസം കുറവായ ജില്ലയും ഇതുതന്നെയാണ്. നേപ്പാൾ, ഇന്ത്യ, കസകിസ്താൻ എന്നിവയാണ് അതിർത്തിരാഷ്ട്രങ്ങൾ. 'ടൂറിസം ബ്യൂറോ ഓഫ് ടിബറ്റ് ഓട്ടോനോമസ് റീജിയൻ ചൈന, ടിബറ്റ് ടൂർ' എന്ന ഗവണ്മെന്റ് ഏജൻസിയാണ്, 'ടിബറ്റ് നഗാരി കൈലാസ് ഇന്റർനാഷണൽ ടൂറിസം' എന്ന ഉപവകുപ്പ് വഴി കൈലാസ് യാത്രയുടെ മേൽനോട്ടം വഹിയ്ക്കുന്നത്. തക്കലക്കോട്ട്, സെയ്ദി, ചരുഗ്ഗു, ദർച്ചൻ, ദെരാപുക് തുടങ്ങിയ സ്ഥലങ്ങളിലെ ഗസ്റ്റ്ഹൗസുകൾ ഈ ഉപവ

ഗുൻജി ക്യാമ്പ്-മറ്റൊരു ദൃശ്യം

നാസ (NASA) ഉപഗ്രഹചാനൽവഴി ചിത്രീകരിച്ച കൈലാസത്തിന്റെ അപൂർവ ദൃശ്യം. ഈ ഭാഗങ്ങൾ മനുഷ്യദൃഷ്ടിക്കു ഗോചരമല്ല.

കുപ്പിന്റെ നിയന്ത്രണത്തിലാണ് പ്രവർത്തിക്കുന്നത്. അത്യാവശ്യ സൗകര്യങ്ങൾ ഒന്നുംതന്നെ ഇവിടെ ഏർപ്പെടുത്തിയിട്ടില്ല. തക്കലക്കോട്ട് ഒഴികെ മറ്റൊരുസ്ഥലത്തും ഭക്ഷണവും ലഭ്യമല്ല.

കഠിനമായ തണുപ്പാണ് ദർച്ചനിൽ അനുഭവപ്പെട്ടത്. ഉച്ചഭക്ഷണം തയ്യാറാക്കുന്നതുവരെ ഹരിഹറും ഞാനും ആ ചുറ്റുപാടുകളിൽ ഒന്നുചുറ്റിക്കറങ്ങി. ചൈനീസ് ആർമിയുടെ വലിയൊരു സംഘത്തെ ദർച്ചനിൽ വിന്യസിച്ചിട്ടുണ്ട്. ഗസ്റ്റ്ഹൗസിന്റെ വടക്കെഅറ്റത്തുള്ള മുറികൾ മുഴുവനും പട്ടാളത്തിന്റെ ഓഫീസാണ്. ഉപഗ്രഹചാനൽ മുഖേനെയുള്ള അത്യാധുനിക വാർത്താവിനിമയസംവിധാനങ്ങൾ ഇവിടെ സജ്ജീകരിച്ചിട്ടുണ്ട്. ആണവമിസൈലുകളും വെടിക്കോപ്പുകളും ഇവിടെ പലഭാഗങ്ങളിലായി ഒളിപ്പിച്ചുവച്ചിട്ടുണ്ടെന്നാണ് വിശ്വസനീയമായ കേന്ദ്രങ്ങളിൽനിന്നും മനസ്സിലാക്കുവാൻ സാധിച്ചത്. തീർഥാടകരുടെ ഓരോ ചലനവും കാവൽപട്ടാളക്കാർ അതീവജാഗ്രതയോടെ വീക്ഷിയ്ക്കുന്നുണ്ട്. മതിൽക്കെട്ടിന് പുറത്തുള്ള തുറന്ന മൈതാനത്തിൽ പട്ടാളക്കാരുടെ കൂടാരങ്ങൾ നിരവധിയുണ്ട്. മൈതാനത്തിന്റെ ഓരത്തുകൂടി സെർലങ്ങ്നദി കുതിച്ചൊഴുകുന്നു. നദിയുടെ മറുഭാഗം നേപ്പാളാണ്. നദീതീരത്തായി പ്ലാസ്റ്റിക്മേഞ്ഞ നിരവധി കൂടാരങ്ങൾ കണ്ടു. സീസണിൽ കച്ചവടം ചെയ്യാനെത്തുന്ന നേപ്പാളികളുടേതാണ് കച്ചവടസ്ഥാപനങ്ങൾഎന്ന് അന്വേഷണത്തിൽനിന്നു മനസ്സിലായി. ഒരു ഇരുമ്പുപാലം കടന്നാൽ അക്കരെയെത്താം. യാത്രാരേഖകൾ ഒന്നും ആവശ്യമില്ല. പാലത്തിന്റെ ചുറ്റുവട്ടത്തായി ചൈനാക്കാരുടെ നിരവധി ഭക്ഷണശാലകൾ ഉണ്ട്. മാംസവും മദ്യവും ഇവിടെ ഇഷ്ടംപോലെ ലഭ്യമാണ്. കൈലാസയാത്രയുടെ അടിസ്ഥാന ക്യാമ്പ് ആണ് ദർച്ചൻ. പരിപാവനമായി കരുതേണ്ട ഈ പ്രദേശങ്ങളിൽ ചൈനക്കാർ മദ്യ - മാംസ വില്പനകൾ നടത്തുന്നത് ഒരു നല്ല സംസ്കാരത്തിന് യോജിച്ചതല്ല എന്നെനിയ്ക്ക് തോന്നി.

സെർലങ്ങ്നദിയിലെ വെള്ളം കണ്ടപ്പോൾ കൊതിതോന്നി. തൊട്ടടുത്തുള്ള ഹിമപർവതങ്ങളിൽനിന്ന് മഞ്ഞുരുകി ഒഴുകിയെത്തുന്നതാണ് നദിയിലെ സ്ഫടികതുല്യമായ വെള്ളം. വീതിയും ആഴവും കുറവാണെങ്കിലും ഒഴുക്ക് അതിശക്തമാണ്. നദീ തീരത്തും നദിയുടെ അടിത്തട്ടിലും നിറയെ അതിമനോഹരമായ, മിനുസമേറിയ, ഉരുളൻ കല്ലുകളാണ്. നദിയിലിറങ്ങി ഒന്നു കുളിയ്ക്കാൻ ഞങ്ങൾ തീരുമാനിച്ചു. സോപ്പും തോർത്തും എണ്ണയും എടുത്ത് തിരികെ വന്നശേഷം ദേഹമാസകലം കുളിർക്കെ എണ്ണതേച്ച് കുറച്ചധികം നേരം ഉഴിച്ചിൽനടത്തി. സമയം ഉച്ചയോട് അടുത്തുകൊണ്ടിരുന്നതിനാൽ നല്ല സൂര്യപ്രകാശം ഉണ്ടായിരുന്നു. കഠിനമായ തണുപ്പുണ്ടായിരുന്നുവെങ്കിലും ഉഴിച്ചിൽ പ്രക്രിയമൂലം സിരകളിലെ രക്തപ്രവാഹം വർധിച്ചതിനാലും പേശികളുടെ മുറുക്കം അയഞ്ഞതിനാലും തണുപ്പിന് വല്ലാത്ത കുറവ് അനുഭവപ്പെട്ടു. സൂര്യപ്രകാശത്തിന്റെ ചൂടും ശരീരത്തിന് ഗുണം ചെയ്തു. മരവിയ്ക്കുന്ന തണുപ്പായിരുന്നു നദിയിലെ വെള്ളത്തിന്. സോപ്പ് തേച്ച് എണ്ണ

ഇളക്കിക്കളഞ്ഞശേഷം നദിയിൽ നല്ലപോലെ മുങ്ങിക്കുളിച്ചു. കുളിച്ച് കയറിയപ്പോൾ വല്ലാത്തൊരു അനുഭൂതിയാണ് ഉളവായത്.

ഡോ. മൊഹ്തയും മറ്റുള്ളവരും, മുറികളിൽ, കമ്പിളികൊണ്ട് മൂടിപ്പുതച്ച് കിടക്കുകയായിരുന്നു. ഞങ്ങളുടെ കുളിയെപ്പറ്റി കേട്ട ഡോക്ടർ അത്ഭുതപ്പെട്ടുപോയി. ഉച്ചഭക്ഷണം തയ്യാറായെന്ന് കുൻഷിറാം അറിയിച്ചപ്പോൾ എല്ലാവരുംകൂടി ആ ചെറിയ അടുക്കളയിൽ ഒതുങ്ങിക്കൂടിയിരുന്ന് ഭക്ഷണം കഴിച്ചു. ചപ്പാത്തിയും കിഴങ്ങുകറിയും വഴുതനങ്ങസബ്ജിയും ആയിരുന്നു വിഭവങ്ങൾ. ഭക്ഷണത്തിനുശേഷം ഒന്ന് ഉറങ്ങാനായി ഞങ്ങൾ തയ്യാറെടുത്തു. കൈലാസപ്രദക്ഷിണത്തിന് വേണ്ടുന്ന യാക്കുകളേയും തിബത്തൻ ഗ്രാമീണരേയും തിരക്കി പുചോങ്ങ് പുറത്തേയ്ക്ക് പോയി.

ഉണർന്നപ്പോൾ സമയം അഞ്ചര കഴിഞ്ഞിരുന്നു. കാലാവസ്ഥ ആകെ മാറിയിരുന്നു. തുളച്ചുകയറുന്ന തണുപ്പ്മൂലം ദേഹം കിടുകിടാ വിറച്ചു. മൂന്ന് അടുക്ക് കമ്പിളിവസ്ത്രങ്ങൾ ധരിച്ചിരുന്നുവെങ്കിലും തണുപ്പ് സഹിയ്ക്കാൻ കഴിയാതെ വന്നതിനാൽ വലിയൊരു കമ്പിളികൊണ്ട് ദേഹമാസകലം പുതച്ച് ഒന്നുകൂടി ഭദ്രമാക്കി. പാചകക്കാരൻ ഓരോ ഗ്ലാസ്സ് ചൂടുള്ള ഹോർലിക്സ് കൊണ്ടുവന്ന് തന്നപ്പോൾ വളരെയേറെ ആശ്വാസംതോന്നി. ബിസ്കറ്റുകളും ഉണക്കിയ പഴവർഗങ്ങളും ടിന്നിലടച്ച പാനീയങ്ങളും നേപ്പാളി മാർക്കറ്റിൽനിന്ന് വാങ്ങിയ്ക്കാനായി ഓരോ സംഘങ്ങളായി പുറപ്പെട്ടു. ഞങ്ങളുടെ കൈവശമുണ്ടായിരുന്ന ഇത്തരം ഭക്ഷണസാധനങ്ങൾ ഒട്ടുമുക്കാലും തീർന്നിരുന്നു.

നേപ്പാളി മാർക്കറ്റിൽ ഒരുവിധം എല്ലാ സാധനങ്ങളും ലഭ്യമാണ്. കൈലാസദർശനത്തിനായി വരുന്ന ഇന്ത്യക്കാരും മറ്റു വിദേശികളും ചൈനീസ് പട്ടാളക്കാരുമാണ് ഇവിടെനിന്ന് സാധനങ്ങൾ വാങ്ങുന്നത്. സീസൺ കഴിയുന്നതോടെ, ഒക്ടോബർ ആദ്യത്തിൽ, ഇവർ യാക്കുകളുടെ പുറത്ത് സാധനങ്ങൾ പെറുക്കിക്കെട്ടിവച്ച് ഇവിടെനിന്ന് പോകുന്നു. പതിനഞ്ച് അടിവരെ കനത്തിൽ മഞ്ഞു മൂടിക്കിടക്കുന്ന ഈ പ്രദേശങ്ങളിൽ മഞ്ഞുകാലത്ത് മനുഷ്യവാസം തീരെയില്ല. ഗസ്റ്റ്ഹൗസും പരിസരങ്ങളുമെല്ലാം മഞ്ഞിൽമൂടി കിടക്കുന്നു. ആറുമണി കഴിഞ്ഞതോടെ കനത്ത മഞ്ഞുവീഴ്ച ആരംഭിച്ചു. വീശിയടിയ്ക്കുന്ന കാറ്റും നേരിയ മഴയും തുടങ്ങിയപ്പോൾ അത്യാവശ്യസാധനങ്ങൾ വാങ്ങിച്ച് വേഗത്തിൽ മടങ്ങിപ്പോന്നു.

ഡോ. മൊഹ്തയുടെ മുറിയിൽ പുചോങ്ങും ഗ്രാമീണരുടെ നേതാവ് എന്നു തോന്നിപ്പിയ്ക്കുന്ന ഒരു വൃദ്ധനും തമ്മിൽ സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നു. ഗ്രാമീണ തിബത്തൻഭാഷയ്ക്ക് വ്യത്യാസമുള്ളതിനാൽ ഡോ. മൊഹ്തയ്ക്ക് മനസ്സിലാക്കുവാൻ ബുദ്ധിമുട്ടുണ്ടായിരുന്നു. വൃദ്ധനുമായി സംസാരിച്ചശേഷം പുചോങ്ങ്, മൊഹ്തയുമായി ഏറെ നേരം സംസാരിച്ചു. അതിനുശേഷം സംഘാംഗങ്ങളെ തന്റെ മുറിയിൽ വിളിച്ചുവരുത്തി ഡോക്ടർ

അടുത്തദിവസം മുതൽ ആരംഭിക്കുന്ന കൈലാസപ്രദക്ഷിണത്തിന്റെ വിശദാംശങ്ങൾ ഞങ്ങൾക്ക് വിവരിച്ചുതന്നു.

കൈലാസപ്രദക്ഷിണത്തിന് (Circumambulation) ചുരുങ്ങിയത് മൂന്ന് ദിവസമെങ്കിലും വേണം. ദർച്ചൻ, കൈലാസത്തിന്റെ തെക്കുഭാഗത്തുള്ള അടിസ്ഥാനക്യാമ്പ് ആണ്. ഇവിടെ വിട്ടാൽ പിന്നെ മനുഷ്യവാസമുള്ള സ്ഥലങ്ങൾ തീരെയില്ല. ദിവസത്തിൽ ശരാശരി 20-25 കിലോമീറ്റർ യാത്രചെയ്താണ് മൂന്നു ദിവസംകൊണ്ട് 65 കി.മീറ്റർ ദൂരം താണ്ടി പ്രദക്ഷിണം പൂർത്തിയാക്കുന്നത്. ദെറാപുക്, സോങ്ങ്സെർബു എന്നീ സ്ഥലങ്ങളിലുള്ള ക്യാമ്പുകളിലാണ് ഒന്നും രണ്ടും ദിവസങ്ങളിൽ രാത്രി കഴിച്ചുകൂട്ടേണ്ടത്. രണ്ടാം ദിവസമാണ് ഈ യാത്രയിലെ ഏറ്റവും അപകടകരമായ പരീക്ഷണദിവസം. 21,000 അടിക്ക് മുകളിലുള്ള ഡോൾമപാസ്സ് കയറിക്കടക്കുക എന്ന അതിദുർഘടമായ പരിശ്രമമാണ് രണ്ടാം ദിവസം നിർവ്വഹിയ്ക്കേണ്ടത്. പ്രാണവായു ലഭിയ്ക്കാതെ ശ്വാസം നിലച്ചുപോകുമെന്നതാണ് ഏറെ അപകടം. ചെറിയ ഓക്സിജൻ സിലിണ്ടറുകൾ ഉപയോഗപ്പെടുത്താമെങ്കിലും പലരും ഈ സ്ഥലത്തുവച്ച് മരണമടയുന്നു. കൊടുംമഞ്ഞ് മൂടിക്കിടക്കുന്ന പ്രദേശത്തുകൂടിയുള്ള ഈ യാത്രയാണ് കൈലാസ് - മാനസസരോവർയാത്രയിലെ ഏറ്റവും വലിയ പരീക്ഷണഘട്ടം. ദൂരം 65 കി. മീറ്റർ ആണെന്നാണ് ഔദ്യോഗിക കണക്കെങ്കിലും പലപ്പോഴും വഴിതെറ്റി പതിനഞ്ചോ ഇരുപതോ കിലോമീറ്റർ കൂടുതൽ സഞ്ചരിക്കേണ്ടിവരും.

കൈലാസപ്രദക്ഷിണം പല വിധത്തിലാണ് ഇന്ത്യയിൽനിന്നുള്ള തീർത്ഥാടകസംഘങ്ങൾ നിർവഹിക്കാറുള്ളത്. മരവിച്ചുപോകുന്ന കാലാവസ്ഥയാണ് ഇതിനുകാരണം. കനത്ത മഴയും ഇടിവെട്ടും പറപ്പിക്കുന്ന കാറ്റും പല ബാച്ചുകൾക്കും തടസ്സമാകുന്നു. അത്തരം സന്ദർഭങ്ങളിൽ ലയ്സൺ ഓഫീസർമാർ ഒരപകടസാദ്ധ്യത മുന്നിൽകണ്ടുകൊണ്ട് കൈലാസപ്രദക്ഷിണം പേരിനുമാത്രമാക്കി ചുരുക്കുന്നു. യാക്കുകളുടെ പുറത്ത് യാത്രചെയ്ത് അഞ്ചോ ആറോ കി. മീറ്റർ വലതുഭാഗത്തേക്കും പിന്നെ തിരിച്ചുവന്ന് അത്രയും ദൂരം ഇടതുഭാഗത്തേക്കും നടത്തി പ്രദക്ഷിണം പൂർത്തീകരിച്ചു എന്നുസമാധാനിക്കുന്നു. കാലാവസ്ഥ കുറച്ചൊക്കെ അനുകൂലമാണെങ്കിൽ യാക്കുകളുടെ പുറത്തു കയറി സഞ്ചരിച്ച് പ്രദക്ഷിണം പൂർത്തിയാക്കുന്നു. ഡോൾമാപാസ്സ് കയറാനാകാതെ തിരിച്ചുവരുന്ന സംഘങ്ങളും ഉണ്ട്. പതിനഞ്ച് പേരടങ്ങുന്ന ഒരു സംഘത്തിലെ മൂന്നോ നാലോ പേർ മാത്രം യാക്കുകളുടെ പുറത്തു കയറി പ്രദക്ഷിണം പൂർത്തീകരിച്ച് ദൗത്യം നിറവേറ്റുമ്പോൾ ബാക്കി സംഘാംഗങ്ങൾ ദർച്ചൻ ക്യാമ്പിൽ വിശ്രമിയ്ക്കുന്നു. ചില തീർത്ഥാടകർ പകുതി ദൂരം യാക്കിന്റെ പുറത്ത് സഞ്ചരിച്ച് ബാക്കി, ഭദ്രമായ, സ്ഥലങ്ങളിൽക്കൂടി നടന്ന് പ്രദക്ഷിണം പൂർത്തിയാക്കുന്നു. സംഘാംഗങ്ങൾ ഏതുരീതിയിലാണ് പ്രദക്ഷിണം നടത്തേണ്ടതെന്ന് അന്തിമമായി തീരുമാനിയ്ക്കുന്നത് ആ സംഘത്തിന്റെ ലെയ്സൺ ഓഫീസറാണ്. അദ്ദേഹത്തിനാണല്ലോ

അതിന്റെ പൂർണമായ ഉത്തരവാദിത്വം.

നടന്നുകൊണ്ട് കൈലാസപ്രദക്ഷിണം നിർവഹിയ്ക്കുന്നതാണ് അത്യു ത്തമമെന്ന് ഞാൻ ബദരീനാഥിലെ സംന്യാസിമാരിൽനിന്നും മനസ്സിലാക്കി യിരുന്നു. ശിവപുരാണത്തിലും ഇതേ രീതിയിലുള്ള പരാമർശങ്ങൾ ധാരാള മുണ്ട്. അതിപുരാതനകാലം മുതൽക്കുതന്നെ ഭാരതത്തിൽനിന്നുള്ള അനേകം ഋഷികളും യോഗീശ്വരന്മാരും സംന്യാസിമാരും നടന്നുകൊണ്ടാണ് കൈലാസപ്രദക്ഷിണം നടത്തിയിരുന്നത്. ഈ യാത്രയ്ക്ക് തിരഞ്ഞെടുത്ത പ്പോൾത്തന്നെ അത്തരത്തിലൊരു ആഗ്രഹം എന്നിൽ ഊറിക്കൂടിയിരുന്നു. ഡോ.മൊഹ്തയുമായി ഒരു സൗഹൃദം ഞാൻ വളർത്തിയെടുത്തതും ഈ ഉദ്ദേശ്യം മനസ്സിൽവച്ചുകൊണ്ടായിരുന്നു. തക്കലക്കോട്ട് മുതൽ മി. പുചോ ങ്ങുമായി ഞാൻ അടുത്തിടപഴകിയതിനും കാരണം മറ്റൊന്നല്ലായിരുന്നു. മംഗ്തിയിൽനിന്നും കാൽനടയായിമാത്രം സഞ്ചരിയ്ക്കാൻ എന്നെ പ്രേരിപ്പി ച്ചതും ഇതു തന്നെയാണ്. മാനസരോവർ നടന്ന് പ്രദക്ഷിണം വെയ്ക്കു മ്പോഴും എന്റെ പ്രാർഥന, പ്രധാനമായും, കൈലാസപ്രദക്ഷിണം നടന്നു പൂർത്തീകരിയ്ക്കാൻ സാധിയ്ക്കുമാറാകണേ എന്നായിരുന്നു.

എട്ടുമണി കഴിഞ്ഞപ്പോൾ കാറ്റിനും മഴയ്ക്കും ശക്തികൂടി. തണുപ്പും അതിശക്തമായി. അടുക്കളയിൽ ചപ്പാത്തി ചുട്ടെടുക്കുന്ന കുൻഷിറാമിന്റെ അടുത്ത് ചടഞ്ഞുകൂടിയിരിയ്ക്കുകയായിരുന്ന പുചോങ്ങിനെ ഹരിഹറും ഞാനും ചേർന്ന് പുറത്തേക്ക് വളിച്ചു. നടന്ന് കൈലാസയാത്ര ചെയ്യാനുള്ള തീരുമാനം അദ്ദേഹത്തെ അറിയിച്ചപ്പോൾ "It is very very risk" എന്നായിരുന്നു ഉടനെയുള്ള പ്രതികരണം. ഞങ്ങൾ യാചനാരൂപത്തിൽ വീണ്ടും വീണ്ടും അപേക്ഷിച്ചപ്പോൾ താൻ ഇക്കാര്യം ഡോ. മൊഹ്തയോട് ശുപാർശ ചെയ്യാ മെന്ന് അദ്ദേഹം ഏറ്റു. കാൽനടയാത്രയ്ക്ക് രൂപേന്ദറും, ബലറാംഡേയും തയ്യാറാണെന്ന് അറിയിച്ചപ്പോൾ ഞങ്ങളുടെ ഉത്സാഹം ഇരട്ടിച്ചു. ഞങ്ങൾ എല്ലാവരും ചേർന്ന് ഡോ. മൊഹ്തയോട് വിഷയം അവതരിപ്പിച്ചു. ഞങ്ങൾക്ക തിന് സാധിയ്ക്കുമെന്ന് പുചോങ്ങ് ശുപാർശയുംചെയ്തു. ഈജിപ്ഷ്യൻ മമ്മികളെക്കുറിച്ചുള്ള ഒരു പുസ്തകം വായിക്കുകയായിരുന്ന ഡോ. മൊഹ്ത കുറച്ചുനേരം, പുസ്തകം അടച്ചുവച്ച്, ചിന്താധീനനായി ഇരുന്നു. കട്ടി ലിൽനിന്ന് എഴുന്നേറ്റ അദ്ദേഹം പിന്നെ ചെയ്തത് ഞങ്ങൾ നാലുപേർക്കും ഹസ്തദാനം നൽകുകയായിരുന്നു.

ഒരു സ്വപ്നം സാക്ഷാൽക്കരിക്കുവാൻ പോകുന്നു എന്ന ചിന്ത എന്നെ തികച്ചും സന്തോഷഭരിതനാക്കി. പിറ്റേന്ന് കാലത്ത് കാലാവസ്ഥ തികച്ചും അനുകൂലമാകണേ എന്നായിരുന്നു ആ രാത്രിയിലെ എന്റെ പ്രാർഥന. കാറ്റിനും മഴയ്ക്കും ശക്തികൂടിക്കൊണ്ടിരുന്നു. കഠിനമായ തണുപ്പുമൂലം ദേഹം കിടുകിടാ വിറച്ചു. ഒമ്പതുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഒരുമിച്ചി രുന്ന് അത്താഴം കഴിച്ചു. വിഭവങ്ങൾ ഉച്ചയ്ക്ക് കഴിച്ചതുപോലെത്തന്നെ. ഭക്ഷ ണാവശിഷ്ടങ്ങൾ തിന്നാൻ ഒരു പറ്റം തെരുവുനായ്ക്കൾ അടുക്കളയുടെ

മുന്നിൽ കാത്തുനിന്നിരുന്നത് ഞാൻ കുറച്ചുനേരം നോക്കിനിന്നു. ബുട്ടിയ വർഗത്തിൽപ്പെട്ടവയായിരുന്നു അവ. തണുപ്പും കാറ്റും ക്രമാതീതമായി വർധിച്ചപ്പോൾ, മറ്റൊന്നും ചെയ്യാനില്ലാതിരുന്നതിനാൽ, ഞങ്ങൾ ഉറങ്ങാൻ തയ്യാറെടുത്തു.



ദർച്ചനിലേയ്ക്ക്



സർയുംനിരപ്പ് കഴിഞ്ഞശേഷമുള്ള ഒരു ദൃശ്യം



കൈലാസം - ഒരു ദൃശ്യം



ഗ്രന്ഥകർത്താവും (ഇടത്ത്) സുഹൃത്തും ദെറാപുക് ക്യാമ്പിൽ എത്തിയപ്പോൾ- പശ്ചാത്തലത്തിൽ കൈലാസത്തിന്റെ ദൂരദൃശ്യം - അടിഭാഗം

# 15-ാം ദിവസം ദെറാപുക്

രാവിലെ അഞ്ചുമണിയ്ക്ക് ഉണർന്നെഴുന്നേറ്റ് പുറത്തേക്ക് നോക്കിയപ്പോൾ കാറ്റും മഴയും നിശ്ശേഷം ഒഴിഞ്ഞിരുന്നു. നേരിയ മൂടൽമഞ്ഞുണ്ടായിരുന്നു വെങ്കിലും സൂര്യഭഗവാന്റെ തങ്കരശ്മികൾ അവിടമാകെ കാഞ്ചനപ്രഭ വാരി വിതറിയിരുന്നു.

പുറത്ത് ഉച്ചത്തിലുള്ള സംസാരങ്ങളും ബഹളവും കേട്ടപ്പോൾ ഞാൻ വാതിൽ തുറന്ന് നോക്കി. പുചോങ്ങ് ഗ്രാമീണരുമായി സംസാരിക്കുകയായിരുന്നു. സ്ത്രീകളും പുരുഷന്മാരും അടക്കം നാൽപ്പതോളം പേർ ഗസ്റ്റ്ഹൗസിന്റെ ഒരു മൂലയിൽ കൂട്ടംകൂടിനിന്നിരുന്നു. അവരുടെ വേഷവിധാനങ്ങൾ പരിതാപകരമായിരുന്നു. അവരുടെ പിന്നിലായി ഒരുപറ്റം യാക്ക് മൃഗങ്ങളും നിന്നിരുന്നു. യാക്കുകളുടെ മൂക്കിൽക്കൂടി തുളച്ചിട്ട പ്ലാസ്റ്റിക് കയർ ഗ്രാമീണരുടെ കൈവശമുണ്ടായിരുന്നു. ബഹളംകേട്ട് ഉണർന്നെഴുന്നേറ്റുവന്ന ഡോ. മൊഹ്ത ഗൈഡിനെ വിളിച്ചുവരുത്തി ബഹളത്തിന്റെ കാരണം തിരക്കി. പുചോങ്ങിന്റെ മറുപടി ശ്രദ്ധേയമായിരുന്നു.

കൈലാസപ്രദക്ഷിണത്തിന് ഉപയോഗിയ്ക്കുന്ന യാക്ക് മൃഗത്തിന് ദിവസമൊന്നുക്ക് 90 യുവാനും പോർട്ടർക്ക് ദിവസമൊന്നുക്ക് 70 യുവാനും ആണ് അലി ടൂറിസ്റ്റ് ഏജൻസി നിശ്ചയിച്ചിട്ടുള്ള നിരക്ക്. മൂന്നുദിവസത്തേയ്ക്ക് യാക്കിന് 270 യുവാനും പോർട്ടർക്ക് 210 യുവാനും കൊടുക്കണം. പക്ഷെ പ്രദക്ഷിണം ഒരു ദിവസമോ രണ്ടു ദിവസമോ നടത്തി പലരും പിന്തിരിയുന്നു. ഇവരൊക്കെ യാത്ര ചെയ്ത ദിവസത്തെ വാടക മാത്രമേ കൊടുക്കാറുള്ളൂ. യാത്ര ചെയ്താലും ഇല്ലെങ്കിലും മൂന്നു ദിവസത്തെ വാടക കൊടുക്കണമെന്നാണ് ഗ്രാമീണർ ആവശ്യപ്പെടുന്നത്. പോർട്ടർമാരാണ് യഥാർഥത്തിൽ വഴി

കാട്ടികൾ. യാക്കിന്റെ പുറത്ത് യാത്രചെയ്യുന്നവരും ഭാഗികമായി കാൽനട യാത്ര നടത്തുന്നവരെല്ലാം ആശ്രയിക്കുന്നത് പോർട്ടർമാരെയാണ്. ശ്വാസം നിലച്ചുപോകുന്ന വൻകയറ്റങ്ങളിലും കൊടുംതണുപ്പിലും മഴയത്തും എല്ലാം പോർട്ടർമാർ യാത്രക്കാരന്റെ കാവൽദൈവങ്ങളാണ് എന്നാണ് വെപ്പ്. പക്ഷെ, പലപ്പോഴും മറിച്ചാണത്രേ സംഭവിയ്ക്കുക. യാത്രചെയ്യുന്ന യാക്കിന്റെ പുറത്ത് ലഗ്ഗേജ് കെട്ടിവച്ചുകൊണ്ടുപോകാൻ യാക്ക് ഉടമസ്ഥൻ സമ്മതിക്കില്ല. ലഗ്ഗേജ് വഹിച്ചുനടക്കുന്ന പോർട്ടർ ഒരു പോക്കുപോയാൽ പിന്നെ അടുത്ത ക്യാമ്പിൽ ചെന്നെത്തിയ ശേഷമെ നിൽക്കൂ. മഞ്ഞിൽ ജീവിയ്ക്കുന്ന ഈ വർഗത്തിന് കാലാവസ്ഥയും ദുർഘടം നിറഞ്ഞ വഴികളും ഒരു പ്രശ്നമേയല്ല. പല സംഘങ്ങളിൽനിന്നും പരാതികൾ പതിവായതിനാലാണ് പുചോങ്ങ്, മേലധികാരികളുടെ നിർദേശപ്രകാരം, ഗ്രാമീണരുമായി സംസാരിച്ചത്. അവർ ബഹളംവച്ചതും അതുകൊണ്ടായിരുന്നു. ഒട്ടും മയമില്ലാത്ത പരുക്കൻ സ്വഭാവക്കാരാണ് അവരെന്ന് പുചോങ്ങ് അഭിപ്രായപ്പെടുകയും ചെയ്തു.

ഗൈഡിന്റെ നിർദ്ദേശപ്രകാരം കാൽനടയാത്രക്കാരായ ഞങ്ങൾ നാലുപേരും ക്ഷണത്തിൽ യാത്രയ്ക്കൊരുങ്ങി. കമ്പിളിവസ്ത്രങ്ങൾ, വിരികൾ, സ്പെയർ ട്രക്കിങ്ങ് ഷൂ, ഡ്രസ്സുകൾ, ബിസ്കറ്റ്, ഉണക്കിയ പഴവർഗങ്ങൾ, ടിന്നിലടച്ച പാനീയങ്ങൾ, മരുന്നുകൾ, മറ്റ് അത്യാവശ്യസാധനങ്ങൾ എന്നിവയെല്ലാം ഒരു ബാഗിൽനിറച്ച് പോർട്ടറെ ഏല്പിച്ചു. ഒരു കരുതൽ എന്ന നിലയ്ക്ക് ബിസ്കറ്റും പാനീയങ്ങളും ഏതാനും മരുന്നുകളും ഓക്സിജൻ വാതകത്തിന്റെ ഒരടി വലുപ്പമുള്ള കുറ്റിയും തോൾബാഗിൽ നിറച്ച് ഞങ്ങൾ കൈവശംവച്ചു. ഉച്ചഭക്ഷണത്തിനുള്ള സേമിയഉപ്പുമാവും ബാഗിൽ കരുതി. കുൻഷിറാം ക്ഷണത്തിൽ തയ്യാറാക്കിത്തന്ന, കനലിൽചുട്ട ചപ്പാത്തിയും ഓരോ ഗ്ലാസ് ഹോർലിക്സും കഴിച്ചശേഷം സഹയാത്രികരോട് ഞങ്ങൾ യാത്രാനുമതിചോദിച്ച് അനുഗ്രഹിയ്ക്കാൻ അപേക്ഷിച്ചു. ഒമ്പതുമണിക്കു ശേഷം യാക്കിന്റെ പുറത്തുകയറി തങ്ങളും യാത്രക്ക് ഉദ്ദേശിക്കുന്നുണ്ടെന്നും വഴിമധ്യേ തരപ്പെട്ടാൽ കണ്ടുമുട്ടാമെന്നും മൊഹ്ത പറഞ്ഞു. പുചോങ്ങും കൂടെയുണ്ടാവുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

മധ്യവയസ്കരായ നാല് ഗ്രാമീണരായിരുന്നു ഞങ്ങളുടെ പോർട്ടർമാർ. ലഗ്ഗേജ് തോളിൽഏറ്റി അവർ തയ്യാറായി നിന്നു. ഞങ്ങളുടെ ബാക്കി ലഗ്ഗേജുകൾ ദർച്ചൻക്യാമ്പിൽ സൂക്ഷിക്കാൻ ഏർപ്പാട് ചെയ്തിരുന്നു. പുചോങ്ങ് പോർട്ടർമാർക്ക് നിർദേശങ്ങൾ നൽകുന്നുണ്ടായിരുന്നു. ഞങ്ങൾക്കും അദ്ദേഹം ആവശ്യമായ നിർദ്ദേശങ്ങൾ നല്കി. വനം വകുപ്പുകാർ നിർമിയ്ക്കുന്നതുപോലെയുള്ള ജണ്ടകൾ വഴിയിലുടനീളം കാണാമെന്നും അതു നോക്കി യാത്രചെയ്താൽ ലക്ഷ്യം തെറ്റില്ലഎന്നും പുചോങ്ങ് പറഞ്ഞുതന്നു. കൈലാസപ്രദക്ഷിണംകൂടി നടന്നുപൂർത്തീകരിയ്ക്കാൻ സാധിച്ചാൽ അതൊരു റെക്കോഡ് ആകുമെന്നും ആ ബഹുമതി അഞ്ചാംബാച്ചിലെ അംഗ

ങ്ങൾക്ക് ലഭിയ്ക്കുമ്പോൾ താനായിരിയ്ക്കും അതിലേറ്റവും അഭിമാനം കൊള്ളുന്ന വ്യക്തിയെന്നും ഡോ.മൊഹ്ത ഞങ്ങളെ ഓർമിപ്പിച്ചു. വടക്കു ഭാഗത്തേയ്ക്ക് നോക്കി കൈലാസനാഥനെ വണങ്ങി ഞങ്ങൾ യാത്രതിരിച്ചു - ദർച്ചൻ ക്യാമ്പിന്റെ പടിഞ്ഞാറുഭാഗത്തുകൂടി 28 കി.മീറ്റർ ദൂരെയുള്ള ദെറാപുക് എന്ന അടുത്ത ക്യാമ്പിലേക്ക്. ചെറിയ മൊട്ടക്കുന്നുകളും കുറ്റിച്ചെടികളും പുൽമേടുകളുമായിരുന്നു ആദ്യമൊക്കെ. തുടർന്ന്, നിരപ്പായ പുൽമേടുകളിൽ വലിയ ഒറ്റക്കല്ലുകൾ ധാരാളം കാണ്മാനുണ്ടായിരുന്നു. സ്തൂപാകൃതിയിലുള്ള വലിയ കരിങ്കല്ലുകളും ഇടയ്ക്കെല്ലാം കണ്ടു. പലതിലും ലിഖിതങ്ങൾ കൊത്തിയിട്ടുണ്ട്, സംസ്കൃതലിപികളെപ്പോലെ. കാലപ്പഴക്കംമൂലം പല ലിപികളും തെളിഞ്ഞിരുന്നില്ല.

എട്ടു മണി കഴിഞ്ഞപ്പോൾ നേരിയ തോതിൽ മഴപെയ്തുതുടങ്ങി. ഒപ്പം തന്നെ തണുത്ത കാറ്റും വീശിത്തുടങ്ങി. പച്ചപ്പുൽമൈതാനങ്ങളും ചെറിയ കുന്നുകളും നീർച്ചോലകളും പിന്നിട്ട് ഞങ്ങൾ സാവകാശം നടന്നു മുന്നേറി. ഏകദേശം അഞ്ചു കി. മീറ്ററോളം ദൂരം നടന്നശേഷം ഒമ്പതുമണിയോടെ സർയൂം നിരപ്പിൽ എത്തിച്ചേർന്നു. അതിമനോഹരമാണ് സർയൂം താഴ്വര. തിബത്തൻസ് ഇവിടെ ശ്രീബുദ്ധന്റെ പ്രബോധോദയ ഉത്സവം ഏപ്രിൽ മേയ് മാസങ്ങളിൽ ആഘോഷിയ്ക്കുന്നുണ്ട്. ഉത്സവത്തിന്റെ കൊടികളും തോരണങ്ങളും മറ്റും അവിടെ കണ്ടു. മഞ്ഞു മൂടിക്കിടക്കുന്ന ഹിമാലയപർവതനിരകളുടെ നേരെ താഴെയാണ് സർയൂം താഴ്വര. ചെറിയ കുന്നുകളും പച്ചപ്പരവതാനി വിരിച്ചപോലെയുള്ള വിശാലമായ മൈതാനങ്ങളും ഹിമഗിരികളിൽനിന്നൊഴുകിവരുന്ന നീർച്ചോലകളും കമാനാകൃതിയിലുള്ള ചക്രവാളവും ഈ പ്രദേശത്തെ അവിസ്മരണീയമാക്കുന്നു. മൈതാനത്ത് ചമ്രം പടിഞ്ഞിരുന്ന് ഞങ്ങൾ ലഘുഭക്ഷണം കഴിച്ചു.

സർയൂം നിരപ്പിൽക്കൂടി വീണ്ടും യാത്ര തുടർന്നു. രണ്ടു കി. മീറ്ററോളം നടന്നപ്പോൾ ഹാച്ചുനദീതീരത്തെത്തി. സാമാന്യം ശക്തമായ ഒഴുക്കുള്ള ഹാച്ചുനദി മുറിച്ചുകടക്കാൻ തടികൾ കൂട്ടിക്കെട്ടിയിട്ട പാലമാണ് ഉള്ളത്. നദിയിലെ വെള്ളത്തിന് മരവിയ്ക്കുന്ന തണുപ്പാണ്. ഈ വെള്ളം രാക്ഷസ്താൾ തടാകത്തിൽ ചെന്നുചേരുന്നു.

സർയൂം നിരപ്പ് അവസാനിയ്ക്കുന്നതിനുമുമ്പായി കൈലാസപർവതത്തിന്റെ മുകൾഭാഗം ഒരു വിധം വ്യക്തമായിക്കാണാം. നിരപ്പിലെ ഒരു ചെറിയ കുന്നിന്റെ മുകളിൽനിന്ന് നോക്കുമ്പോൾ കൈലാസത്തെ ചുറ്റിനിൽക്കുന്ന മറ്റു പർവതങ്ങളുടെ ഒരേകദേശരൂപം നമുക്ക് കിട്ടുന്നു. ഒരു താമരപ്പൂവിന്റെ ഇതളുകൾ വൃത്താകാരത്തിൽ സ്ഥിതിചെയ്യുന്നതുപോലെയാണ് മറ്റു വൻപർവതങ്ങൾ കൈലാസത്തിനുചുറ്റും നിലകൊള്ളുന്നത്. അതിന്റെ മദ്ധ്യത്തിലായി കൈലാസം ആകാശംമുട്ടുമാറ് ഉയർന്നുനിൽക്കുന്നു. മറ്റു പർവ്വതങ്ങളേക്കാൾ ഉയർന്നു നിൽക്കുന്ന മുകൾഭാഗംമാത്രമെ ഏതു കോണിൽനിന്നു നോക്കിയാലും കാണാൻ കഴിയൂ. കൈലാസത്തിന്റെ പൂർണരൂപം

ദെറാപുക് ക്യാമ്പിൽ എത്തുമ്പോൾ മാത്രമേ കാണാൻ കഴിയൂഎന്ന് പുചോങ്ങ് പറഞ്ഞിരുന്നു.

ഭാഗികമായിട്ടാണെങ്കിലും കൈലാസത്തിന്റെ ഗാംഭീര്യം നോക്കി ഞാൻ കുറച്ചധികം നേരം നിന്നുപോയി.

സമയം പത്തുമണി കഴിഞ്ഞപ്പോൾ കാലാവസ്ഥയിൽ പെട്ടെന്നൊരു മാറ്റം കണ്ടു. മഴച്ചാറലും കാറ്റും ഒഴിഞ്ഞുനിന്നു. തണുപ്പുണ്ടായിരുന്നുവെങ്കിലും സൂര്യൻ അവിടെയെല്ലാം പൊൻപ്രകാശം പരത്തി. തുടർന്നുള്ള യാത്ര ഹാച്ചുനദീതീരത്തുകൂടിയായിരുന്നു. മുന്നോട്ട് പോകുന്തോറും നദിയുടെ വീതിയും ഒഴുക്കും കൂടിക്കൊണ്ടിരുന്നു. ഹാച്ചുനദിയുടെ അർഥം തിബത്തൻഭാഷയിൽ "ദൈവത്തിന്റെ നദി"എന്നാണ്. നദിയുടെ മറുകരയിൽ ഉടനീളം ആകാശം മുട്ടുമാറുള്ള പർവതനിരകളാണ്. ഇങ്ങേക്കരയിൽ മഞ്ഞുമൂടിക്കിടക്കുന്ന ഹിമാലയപർവതനിരകളും. ഇതിന്റെ നടുവിൽക്കൂടി, നദിയോടുചേർന്ന്, സാമാന്യം വീതിയുള്ള കയറ്റങ്ങളും ഇറക്കങ്ങളും ഇടകലർന്ന വഴി നീണ്ടുകിടക്കുന്നു. വഴിയിൽ പല സ്ഥലങ്ങളും മഞ്ഞ് മൂടിക്കിടക്കുന്നു.

ഒരു മണിയായപ്പോൾ ഞങ്ങൾ പകുതിദൂരം പിന്നിട്ടുകഴിഞ്ഞിരുന്നു. നല്ല വിശപ്പ് തോന്നിയതിനാൽ നദീതീരത്ത് ചുറ്റുംകൂടിയിരുന്ന് ഉച്ചഭക്ഷണം കഴിച്ചു. ഭക്ഷണത്തിൽ വേണ്ടത്ര താത്പര്യം കാണിക്കാതിരുന്ന ഹരിഹറിനോട് ഞാൻ കാരണം ആരാഞ്ഞു. സൂര്യപ്രകാശം വർധിച്ചപ്പോൾമുതൽ കണ്ണുകൾക്ക് വല്ലാത്തൊരു അസ്വസ്ഥതയും തന്മൂലം തലവേദനയും അനുഭവപ്പെടുന്നുണ്ടെന്ന് അദ്ദേഹം വ്യക്തമാക്കി. ഉയരംകൂടിയ സ്ഥലങ്ങളിൽ നീലലോഹിതരശ്മികൾ (Ultra Violet Rays) കണ്ണുകളിൽ ഏറ്റാൽ ഹിമാന്ധത എന്ന അസുഖം പിടിപെടാറുണ്ട്. കറുത്ത കണ്ണട ഉപയോഗിച്ചാൽ ഇതിൽനിന്ന് രക്ഷനേടാം. ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ, ആകാശത്തിന്റെ ഉച്ചിയിൽ ജ്വലിച്ചുകൊണ്ടുനിൽക്കുന്ന സൂര്യബിംബത്തിനു ചുറ്റും, ഒരദ്ഭുതദൃശ്യം ഞങ്ങൾ കണ്ടു. കറുത്ത കണ്ണടകൾ ധരിച്ചുകൊണ്ട് ആ ദൃശ്യം കുറച്ചധികം നേരം ഞങ്ങൾ വിസ്മയത്തോടെ നോക്കിനിന്നു. കൈലാസപർവതത്തിന്റെ നേരെ മുകളിലായിരുന്ന സൂര്യനുചുറ്റും സപ്തവർണങ്ങൾകൊണ്ട് അലങ്കരിച്ച ഒരു പ്രഭാവലയം അന്തരീക്ഷത്തിൽ രൂപപ്പെട്ടുനിൽക്കുന്നു!

പ്രകാശവലയത്തിന് കൈലാസത്തിന്റെ അത്രതന്നെ വ്യാസമുണ്ടായിരുന്നു. കണ്ണഞ്ചിപ്പിയ്ക്കുന്ന ആ അത്ഭുതകരമായ കാഴ്ച കാർമേഘപടലങ്ങൾ വന്നുമൂടിയപ്പോൾ അദൃശ്യമാവുകയും ചെയ്തു.

ഭക്ഷണം കഴിച്ചശേഷം ഒട്ടും വിശ്രമിയ്ക്കാതെ ഞങ്ങൾ നടത്തം തുടർന്നു. പോർട്ടർമാർ കണ്ണെത്താത്ത ദൂരത്തോളം അകലെ എത്തിക്കഴിഞ്ഞിരുന്നു. ഇന്ത്യൻ പോർട്ടർമാരെ താരതമ്യപ്പെടുത്തി നോക്കുമ്പോൾ തിബത്തൻ പോർട്ടർമാരുടെ സേവനം ഒട്ടുംതന്നെ അഭിലഷണീയമായിരുന്നില്ല. ഒപ്പംനടന്ന് യാത്രക്കാരെ സഹായിക്കാനോ ലഗ്ഗേജുകൾ തുറന്ന് അത്യാ

വശ്യസാധനങ്ങൾ എടുത്തുതരാനോ അവർ തയ്യാറായിരുന്നില്ല. ഞങ്ങൾ ക്ഷീണമകറ്റാനും ലഘുഭക്ഷണങ്ങൾ കഴിയ്ക്കാനും വിശ്രമിയ്ക്കുമ്പോൾ അവർ നടത്തം തുടരുകയാണ്ചെയ്തത്.

ദർച്ചൻ ക്യാമ്പ് വിട്ടശേഷം മനുഷ്യവാസമുള്ള ഒരു സ്ഥലംപോലും കണ്ടില്ല. മഞ്ഞുമൂടിക്കിടക്കുന്ന പർവതനിരകളും വിജനമായ താഴ്വരകളും നീണ്ടുപരന്നു കിടക്കുന്ന സമതലപ്രദേശങ്ങളുമായിരുന്നു മിക്കവയും. ഹിമഗിരികളിൽനിന്ന് ഒഴുകിയെത്തുന്ന പ്രവാഹങ്ങളും അവ രൂപപ്പെട്ടു കിടക്കുന്ന വിസ്താരമേറിയ തടാകങ്ങളും ഹാച്ചു നദിയിലേയ്ക്ക് ഒഴുകിച്ചേരുന്ന കൊച്ചരുവികളും ധാരാളം കണ്ടു. അഗാധമായ ഒരു താഴ്വരയിലേയ്ക്കായിരുന്നു പിന്നീട് ഞങ്ങൾ പ്രവേശിച്ചത്. വിസ്മയത്തോടുകൂടി മാത്രമെ ആ പ്രദേശങ്ങൾ നോക്കിക്കാണുവാൻ കഴിഞ്ഞുള്ളൂ. ഹാച്ചുനദി ഭൂനിരപ്പിനോട് ചേർന്നാണ് ഇവിടെ ഒഴുകുന്നത്. ഇരുവശത്തും ആകാശം മുട്ടിനിൽക്കുന്ന മലനിരകളാണ്. ഇതിന്റെ നടുവിൽക്കൂടിയാണ്, പാതാളത്തിലേയ്ക്കെന്ന പോലെ, വഴി നീണ്ട് ഇറങ്ങിക്കിടക്കുന്നത്. വലതുഭാഗത്തുള്ള ഹിമപർവതനിരകൾ അനന്തതയിലേക്ക് നീണ്ടുകിടക്കുന്നു. ഇടതുഭാഗത്തെ മലനിരകൾ കാവി നിറത്തിലുള്ളതാണ്. ഏതോ ഒരു യുഗത്തിൽ പരിഷ്കൃതമായ ഒരു സംസ്കാരം ഇവിടെ നിലനിന്നിരുന്നതായി ഒറ്റനോട്ടത്തിൽത്തന്നെ ആർക്കും ഗ്രഹിയ്ക്കാവുന്നതേയുള്ളൂ. മലനിരകളിൽ ഇപ്പോഴും രൂപപ്പെട്ടുനിൽക്കുന്ന വാതായനങ്ങളും തൂണുകളും അകത്തളങ്ങളുടെ ഇടിഞ്ഞ ഭാഗങ്ങളും അത്യദ്ഭുതത്തോടെ മാത്രമേ കാണുവാൻ കഴിയൂ. കിലോമീറ്ററുകളോളം നീളത്തിൽ വ്യത്യസ്ത രൂപങ്ങളിലും ഭാവങ്ങളിലും ഈ സംസ്കാരാവശിഷ്ടങ്ങൾ നീണ്ടുകിടക്കുന്നു.

തുടർന്ന് ഞങ്ങൾ പ്രവേശിച്ചത് സുവർണപ്രഭവീശുന്ന മറ്റൊരു താഴ്വരയിലേക്കാണ്. അഗാധമായൊരു ഭൂനിരപ്പിലേക്ക് ആ വഴി ഞങ്ങളെ നയിച്ചു. സൂര്യനെ കാണാത്തവിധം ആ ഭൂവിഭാഗം ഒളിഞ്ഞുകിടക്കുകയാണ്. പക്ഷെ ഏതോ ഒരു അജ്ഞാതകോണിൽക്കൂടി സൂര്യകിരണങ്ങൾ ഇവിടെ പതിക്കുന്നുണ്ടുതാനും. നിഗൂഢത നിറഞ്ഞതും, അമ്പരിപ്പിക്കുന്നതുമായ ഈ ഭൂപ്രദേശങ്ങൾ കണ്ടപ്പോൾ എന്റെ ഓർമയിൽ വന്നത് 'മെക്കന്നാസ് ഗോൾഡ്' എന്ന പഴയ ഹോളിവുഡ് സിനിമയിൽ സ്വർണം തേടിപ്പോകുന്ന ചെറുപ്പക്കാർ സഞ്ചരിച്ച നിഗൂഢപ്രദേശങ്ങളാണ്. പുരാണങ്ങളിലും മറ്റും പറയുന്ന പാതാളലോകത്തിലേയ്ക്കുള്ള വഴിയാണോ ഇതെന്നും തോന്നി.

അഗാധമായ ആ വഴി പിന്നീട് കുത്തനെ മുകളിലേക്ക് നീണ്ടുപോകുന്നു. ഇറങ്ങിയപോലെ അത്ര എളുപ്പമായിരുന്നില്ല മുകളിലേക്ക് കയറിച്ചെല്ലാൻ. ഉറപ്പില്ലാത്ത മണ്ണായിരുന്നതിനാൽ ശ്രദ്ധയോടെ ഓരോ ചുവടുംവച്ച് ഞാനും രുപീന്ദറും മുകളിലേക്ക് കയറിപ്പറ്റി. ഹരിഹറും ബലറാം ഡേയും വളരെ പിന്നിലായിരുന്നു. ഞങ്ങളുടെ പോർട്ടർമാർ ഏതു ദിശയിലാണെന്നുപോലും അറിയാൻ മാർഗമില്ലായിരുന്നു. കഴിയുന്നതും നേരത്തെ അടുത്ത ക്യാമ്പിൽ

എത്തിച്ചേർന്നാൽ മാത്രമേ വടക്കെ ഭാഗത്തുള്ള പർവതം കയറി കൈലാസപർവതം ദർശിക്കാൻ സാധിയ്ക്കൂ എന്ന് പുചോങ്ങ് പറഞ്ഞുതന്നിരുന്നു. സന്ധ്യകഴിഞ്ഞാൽ കാലാവസ്ഥ ഒട്ടാകെ മാറാൻ സാദ്ധ്യതയുണ്ടെന്നും അനുകൂലമല്ലാത്ത കാലാവസ്ഥയിൽ കൈലാസദർശനം അസാധ്യമാകുമെന്നും അദ്ദേഹം പ്രത്യേകം ഓർമിപ്പിച്ചിരുന്നു. കൂട്ടുകാരുടെ അനുമതിയുണ്ടായിരുന്നതിനാൽ ഞങ്ങൾ രണ്ടുപേരും വേഗത്തിൽ നടന്നു നീങ്ങി. മുന്നോട്ട് പോകുംതോറും തണുപ്പിന് ശക്തികൂടിക്കൊണ്ടിരുന്നു. ഹിമപർവതങ്ങളുടെ തൊട്ടരുകിൽക്കൂടിയാണ് ഞങ്ങൾ നടന്നു നീങ്ങിയത്. പല സ്ഥലങ്ങളിലും മഞ്ഞ് വഴിയിലേക്ക് വ്യാപിച്ചുകഴിഞ്ഞിരുന്നു.

വഴി വീണ്ടും നദീതീരത്ത് എത്തിച്ചേർന്നു. നദിയുടെ ആഴവും വീതിയും വല്ലാതെ വർധിച്ചതായി കണ്ടു. ഒഴുക്കിനും ശക്തിയുണ്ടായിരുന്നു. നദീതീരത്തുള്ള ചെറിയ കുന്നുകൾ കയറിയിറങ്ങിയാണ് വഴി കിടക്കുന്നത്. കുന്നിൻമുകളിൽ കയറി നോക്കുമ്പോൾ അറ്റംകാണാത്ത വിധത്തിൽ മഞ്ഞുമൂടിക്കിടക്കുന്ന പർവതപ്രദേശങ്ങളാണ് വലത്തുഭാഗത്ത് മുഴുവനും. സൂര്യകിരണങ്ങളേറ്റ് വെട്ടിത്തിളങ്ങി അനന്തതയിലേയ്ക്കെന്നപോലെ അതങ്ങിനെ നീണ്ട് പരന്ന് കിടക്കുന്നു. കൈലാസപർവതത്തിന്റെ നേരിയ ഒരു ദൃശ്യം പോലും ഈ ഭാഗത്തു നിന്നൊന്നും കാണുവാൻ കഴിഞ്ഞില്ല. മഞ്ഞുരുകിവരുന്ന വൻപ്രവാഹങ്ങൾ പല സ്ഥലങ്ങളിലും പാതമുറിച്ച് നദിയിൽ പതിക്കുന്നുണ്ട്. ചെറിയ തടിക്കഷണങ്ങൾ കൂട്ടിക്കെട്ടിയിട്ട പാലത്തിന്മേൽക്കൂടി നടന്നുവേണം ഇത്തരം സന്ദർഭങ്ങളിൽ മറുകരപറ്റാൻ. അടി തെറ്റിയാൽ വീഴുന്നത് അഗാധമായ ഗർത്തത്തിലേക്കാണ്. ഒരു മനുഷ്യജീവിപോലും ഇല്ലാത്ത ഈ സ്ഥലങ്ങളിൽ അത്തരത്തിലുള്ള ഒരപകടം സംഭവിച്ചാൽ അതോടെ എല്ലാം അവസാനിയ്ക്കുന്നു. ഓംകാരമന്ത്രവും ശിവപാർവതിസ്തുതിയും മനസ്സിൽ സദാ ഉരുവിട്ടു.

"വാഗർഥാവിവ സംപൃക്തൗ
വാഗർഥപ്രതിപത്തയേ
ജഗതഃ പിതരൗ വന്ദേ
പാർവതീപരമേശ്വരൗ"

(വാക്കും അർഥവുമെന്നപോലെ വേർപിരിയ്ക്കാനാവാത്ത വിധം ഒന്നുചേർന്നിരിയ്ക്കുന്ന പ്രപഞ്ചത്തിലെ ചരാചരങ്ങളുടെ മാതാപിതാക്കളായ പാർവതീപരമേശ്വരന്മാർക്ക് എന്റെ വന്ദനം)

തണുപ്പ് ക്രമാതീതമായി വർധിച്ചുകൊണ്ടിരുന്നു. സൂര്യൻ പടിഞ്ഞാറെ ദിശയിലേയ്ക്ക് നീങ്ങിക്കൊണ്ടിരുന്നു. സമയം മൂന്നര കഴിഞ്ഞപ്പോൾ അങ്ങകലെ ഒരു വെളുത്തപൊട്ടുപോലെ ക്യാമ്പ് ഷെഡ് കണ്ടു. വർധിച്ച ഉത്സാഹത്തോടെ ഞാനും രുപേന്ദ്രറും ലക്ഷ്യംവച്ച് വേഗത്തിൽ നടന്നു. ഭാഗികമായിമാത്രം മഞ്ഞുരുപപ്പെട്ടുകിടന്നിരുന്ന ഒരു വൻപർവതത്തിന്റെ പള്ള

യിൽക്കൂടി കൈലാസപർവതത്തിന്റെ ഒരു പാർശ്വവീക്ഷണം ഞങ്ങൾക്ക് ദൂരെനിന്നു കിട്ടി. താമസിയാതെ, കൈലാസത്തിൽ നിന്നുള്ള ഒരു വൻനദീ പ്രവാഹത്തെ മരത്തടിപ്പാലത്തിൽക്കൂടി കയറിക്കടന്ന്, ഞങ്ങൾ ഡെറാപുക് ക്യാമ്പിന്റെ സമീപത്തെത്തി. ക്യാമ്പിന്റെ മുറ്റത്തുനിന്നുകൊണ്ട്, ആകാശം മുട്ടുമാറ് ഉയരത്തിൽ നിൽക്കുന്ന കൈലാസപർവതത്തെ അദ്ഭുതസ്തബ്ധരായി, വിസ്മയത്തോടെ, തൊഴുകൈയോടെ ഏതാനും നിമിഷം നോക്കിനിന്നു. മതിവരാത്ത ആ ദൃശ്യം പിന്നീട് വിസ്തരിച്ചുകാണാം എന്നുതീരുമാനിച്ച് ഞങ്ങൾ ക്യാമ്പിലേക്ക് കയറി.

മൺചുമരുകൾകൊണ്ടു തീർത്ത്, വീതികൂടി കനം കുറഞ്ഞ പാറപ്പാളികളെക്കൊണ്ട് മേഞ്ഞ ഒറ്റനില ഷെഡ്ഡായിരുന്നു ക്യാമ്പ് കെട്ടിടം. വീതികുറഞ്ഞ വരാന്തയാണ് മുൻഭാഗം മുഴുവനും. തീർഥാടകർക്ക് താമസിക്കാനായി നാലു മുറികൾ ഉണ്ട്. തറയിൽ പരുക്കൻ മരപ്പലകകൾ നിരത്തിയിട്ടുണ്ട്. കഠിനമായ തണുപ്പിൽനിന്നു രക്ഷനേടാനായിരിക്കണം ഇങ്ങനെ ചെയ്തിരിക്കുന്നത്. കട്ടിയേറിയ കിടക്കയും കമ്പിളിപ്പുതപ്പുകളും കിടയ്ക്കസ്സഞ്ചികളും മുറിയിൽ ലഭ്യമാക്കിയിട്ടുണ്ട്. വെളിച്ചവും വെള്ളവും കക്കൂസും ഇല്ല. അറ്റത്തുള്ള രണ്ടു മുറികളിൽ സത്രം സൂക്ഷിപ്പുകാരായ ബുദ്ധസംന്യാസിമാർ താമസിക്കുന്നുണ്ട്. അതിനോടടുത്തുള്ള ഒരു ചായ്പ്പ് അടുക്കളയായി ഉപയോഗിയ്ക്കുവാൻ സൗകര്യപ്പെടുത്തിയിട്ടുണ്ട്. ക്യാമ്പിന്റെ പിൻഭാഗത്ത് താത്കാലികകൂടാരങ്ങൾ നാലെണ്ണം ഉണ്ട്. പോർട്ടർമാരും മറ്റും ഇവിടെയാണ് തങ്ങുന്നത്. ലഗ്ഗേജ് അന്വേഷിച്ച് കൂടാരത്തിൽചെന്നപ്പോൾ കൂർക്കംവലിച്ചുറങ്ങുന്ന പോർട്ടർമാരേയാണ് കണ്ടത്.

കനത്ത തണുപ്പാണ് അനുഭവപ്പെട്ടത്. മുറിയിൽ കുറച്ചുനേരം വിശ്രമിക്കാൻ കിടന്ന ഞങ്ങളെത്തേടി ക്യാമ്പ് സൂക്ഷിപ്പുകാരൻ വന്നു. തിബത്തൻ ഭാഷയിൽ അദ്ദേഹം എന്തൊക്കെയോ പറഞ്ഞു. ഞങ്ങൾ ഇന്ത്യക്കാരാണെന്ന് മനസ്സിലായപ്പോൾ അദ്ദേഹം ഒരു ബുദ്ധസന്ന്യാസിയെ കൂട്ടിക്കൊണ്ടു വന്നു. സൂക്ഷിപ്പുകാരൻ ചെയ്തുതന്ന ഏറ്റവും വലിയ ഉപകാരവും അതായിരുന്നു. ഹിന്ദിഭാഷയിൽ കുറച്ചൊക്കെ പരിജ്ഞാനം അദ്ദേഹത്തിനുണ്ടായിരുന്നു. ഞങ്ങൾ കുറച്ചുസമയം ആശയവിനിമയം നടത്തി.

ക്യാമ്പിന്റെ മുറ്റത്തിറങ്ങിനിന്ന് ഞങ്ങൾ കൈലാസപർവതത്തെ നോക്കിക്കണ്ടു. നേരെമുന്നിലുള്ള ഒരു പർവതം കൈലാസത്തെ പകുതിയിലധികം മറച്ചതിനാൽ മേൽപ്പോട്ടുള്ള പകുതിഭാഗമേ വ്യക്തമായി കാണാൻ കഴിഞ്ഞുള്ളൂ. രണ്ടായിരത്തിലധികം അടി ഉയരമുള്ള മുൻഭാഗത്തെ പർവതത്തിന്റെ മുകളിൽ കയറിയാൽ കൈലാസത്തിന്റെ പൂർണരൂപം കാണാമെന്ന് ബുദ്ധസംന്യാസി ഞങ്ങളെ ധരിപ്പിച്ചു. പക്ഷെ, അത്യധികം അപകടം പിടിച്ച ഒരു കാര്യമാണ് അതെന്നും അതുകൊണ്ട് അങ്ങോട്ട് കയറുന്നത് വളരെ ചിന്തിച്ചശേഷം മതിയെന്നും അദ്ദേഹം ഒരുവിധത്തിൽ പറഞ്ഞൊപ്പിച്ചു. കൈലാസം ബുദ്ധമതക്കാരുടെ ഏറ്റവും വലിയ ആരാധനാസ്ഥലമാ

ണെന്നും കഴിഞ്ഞ പല സീസണിലും തങ്ങൾ ഇവിടെ ക്യാമ്പ് ചെയ്യുന്നുണ്ടെങ്കിലും മുകളിലോട്ട് കയറി കൈലാസത്തെ കാണുന്നത് ബുദ്ധമതക്കാർക്ക് നിഷിദ്ധമാണെന്നും പറഞ്ഞപ്പോൾ എനിയ്ക്ക് കൗതുകം വർധിച്ചു. ജൈനമതക്കാരും തിബത്തുകാരും ചിലപ്പോഴൊക്കെ മുകളിൽ കയറി വന്ദിക്കാറുണ്ടെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. വിവിധമതക്കാർ ആരാധിക്കുന്ന സ്ഥലങ്ങളിൽ കൈലാസത്തിനാണ് ലോകത്തിൽ ഒന്നാംസ്ഥാനം. ഹിന്ദുക്കൾ, ജൈനർ, ബുദ്ധമതക്കാർ, തിബത്തൻസ് എന്നിവരുടെ ഏറ്റവും വലിയ അരാധനാസ്ഥലമാണ് കൈലാസം. കൃസ്ത്യാനികൾ, മുസ്ലീമുകൾ, ജൂതന്മാർ എന്നിവരുടെ ആരാധാനാസ്ഥലമായ ജെറുസെലേമിനാണ് രണ്ടാം സ്ഥാനം. കൈലാസം കേവലം ഒരു ഹൈന്ദവപ്രതിഭാസം മാത്രമല്ല. അനേകം ജനസമൂഹങ്ങളുടെ, പ്രത്യേകിച്ച് ഏഷ്യയുടെ, ഒരു തിലകമാണ് കൈലാസം.

മുകളിലോട്ടുകയറി കൈലാസപർവതത്തിന്റെ പൂർണരൂപം ദർശിയ്ക്കാൻ ഞാനും രൂപേന്ദറും തീരുമാനിച്ചു. മുകളിൽ മരവിച്ചുപോകുന്ന തണുപ്പുണ്ടാകുമെന്ന് ബുദ്ധസന്ന്യാസി മുന്നറിയിപ്പുതന്നിരുന്നതിനാൽ ഞങ്ങൾ കനത്ത കമ്പിളിവസ്ത്രങ്ങൾ ധരിച്ചു. കമ്പിളിക്കയ്യുറകൾക്കുമീതെ തുകൽക്കയ്യുറകൾ ധരിച്ച് ഭദ്രമാക്കി. മൂന്നടുക്ക് കമ്പിളിസോക്സുകൾ ധരിച്ച് ട്രക്കിങ്ങ് ഷൂ നല്ലപോലെ മുറുക്കിക്കെട്ടി. കഴുത്തിൽ വലിയ മഫ്ളർ ചുറ്റിക്കെട്ടി അതിന് മീതെ മങ്കിക്യാപ് ധരിച്ച് കഴുത്തും തലയും ഭദ്രമാക്കി. കണങ്കാൽവരെ എത്തുന്ന വലിയ മഴക്കോട്ടും ധരിച്ചുകഴിഞ്ഞപ്പോൾ എത്ര ശക്തിയേറിയ തണുപ്പിനെയും നേരിടാമെന്നൊരു ധൈര്യം മനസ്സിൽതോന്നി. ബിസ്ക്കറ്റും പാനീയങ്ങളും അത്യാവശ്യമരുന്നുകളും കോട്ടിന്റെ ഉൾപ്പോക്കറ്റിൽ നിക്ഷേപിച്ച് ഞങ്ങൾ ദുഷ്കരമായ ആ യാത്രയ്ക്ക് തയ്യാറായി. വരാന്തയിൽ നിരന്നുനിന്നിരുന്ന ബുദ്ധസംന്യാസിമാരോട് യാത്ര പറഞ്ഞ് ഞങ്ങൾ നടന്നു നീങ്ങി.

ക്യാമ്പിന്റെ മുറ്റത്തുനിന്നുതന്നെ കയറ്റം ആരംഭിയ്ക്കുന്നു. കറുത്ത മണ്ണാണ് ആ പ്രദേശത്തെല്ലാം. വിവിധനിറത്തിലും വലുപ്പത്തിലുമുള്ള കരിങ്കൽശ്ശിലകളും ആ പ്രദേശമെല്ലാം വ്യാപിച്ചുകിടക്കുന്നുണ്ട്. പൊട്ടിത്തെറിച്ച് രൂപാന്തരപ്പെട്ട രീതിയിലാണ് കല്ലുകളുടെ കിടപ്പ്. മിക്ക കല്ലുകളിന്മേലും അദ്ഭുതകരമായ രീതിയിലുള്ള അടയാളങ്ങൾ ഉണ്ട്. സംസ്കൃതലിപിയിലുള്ള 'ഓം', ത്രിശൂലത്തിന്റെ രൂപം, ശിവലിംഗരൂപം, കാളയുടെ മുഖഭാഗങ്ങൾ, സൂര്യ-ചന്ദ്രരൂപങ്ങൾ, തുടങ്ങി വൃക്ഷങ്ങൾ, പർവതങ്ങൾവരെയുള്ള രൂപങ്ങൾ പാറക്കഷണങ്ങളിൽ തെളിഞ്ഞു കാണാം! കൈലാസത്തിലെ കല്ലുകളെല്ലാം ശിവലിംഗങ്ങളാണെന്നാണ് വിശ്വസിച്ചുവരുന്നത്. പോക്കറ്റിൽ നിക്ഷേപിക്കാവുന്ന വിധത്തിലുള്ള ചെറിയ കല്ലുകൾ ഞാൻ പെറുക്കിയെടുത്ത് കൈവശംവച്ചു. കൈലാസത്തിലെ കല്ലുകൾ വീടുകളിൽ സൂക്ഷിച്ചാൽ അത് വരുംതലമുറകൾക്കുവരെ ഗുണംചെയ്യുമെന്നാണ് വിശ്വാസം.

500 അടിയോളം കയറിക്കഴിഞ്ഞപ്പോൾ ചാഞ്ഞുകിടക്കുന്ന പർവഭാഗങ്ങൾ അവസാനിച്ചു. അതിദുർഘടമായിരുന്നു പിന്നീടുള്ള ഭാഗങ്ങൾ. നിലത്ത് നേരിയതോതിൽ പുല്ല് പറ്റിപ്പിടിച്ച് പടർന്നു കിടന്നിരുന്നതിനാൽ താഴേക്ക് നിരങ്ങി വീണുപോകാനുള്ള സാധ്യത, ആ ഭാഗങ്ങളിൽ, ഇല്ലായിരുന്നു. കഴിയുന്നത്ര പുല്ലിൽ ചവുട്ടി കാലുകൾ ഉറപ്പിച്ച ശേഷമാണ് ഓരോഅടിയും കയറിയത്. മുകളിലേക്ക് നോക്കുമ്പോൾ ആകാശം മുട്ടുന്ന കൈലാസത്തിന്റെ മുകൾഭാഗം അഭൗമമായതേജസ്സോടെ വിളങ്ങിനിൽക്കുന്ന കാഴ്ച കാണാം. പക്ഷെ, തടസ്സം നിൽക്കുന്ന വൻപർവ്വതത്തെ ചവുട്ടിക്കയറി, മുകളിൽ എത്തിച്ചേരാൻ സാധിക്കില്ല എന്നൊരുചിന്ത എന്റെ മനസ്സിൽ രൂപപ്പെട്ടുതുടങ്ങി. കൂട്ടുകാരന്റെ കിതപ്പും മുഖഭാവങ്ങളും കണ്ടപ്പോൾ ആ ചിന്ത തന്നെയാണ് അദ്ദേഹത്തിന്റെ മനസ്സിലും എന്നു ഞാൻ ഊഹിച്ചു.

കഷ്ടിച്ച് നാലടിയോളം ഉയരമുള്ള ഒരു പാറയുടെ പള്ളയിൽ ചാരിയിരുന്ന് ഞങ്ങൾ കുറച്ചുനേരം വിശ്രമിച്ചു. ടിന്നിലടച്ച പഴച്ചാറും ബിസ്കറ്റും കഴിച്ച് കുറച്ചുനേരം അവിടെ ഇരുന്നു. കഠിനമായ തണുപ്പിന് അകമ്പടിയായി ശക്തിയേറിയ കാറ്റും ഉണ്ടായിരുന്നു. എവിടെനിന്നാണെന്നറിയില്ല, ജലപ്രവാഹത്തിന്റെ ശക്തിയേറിയ ഇരമ്പം കാതുകളിൽ പതിച്ചു. താഴെയുള്ള ക്യാമ്പ്ഷെഡ്ഡിന്റെ കൽത്തൂണിൽ ചാരി രണ്ടു ബുദ്ധസന്യാസിമാർ ഞങ്ങളെ ശ്രദ്ധിച്ചുകൊണ്ട് നിന്നിരുന്നു. വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം ഞങ്ങൾ കയറ്റം കയറാൻ തയ്യാറെടുത്തു. ഓരോ അടിയും ശ്രദ്ധാപൂർവം മണ്ണിൽ ഉറപ്പിച്ചശേഷം ഊന്നുവടിയിൽ ബലംകൊടുത്ത് മുകളിലേക്ക് കയറിപ്പറ്റുക എന്ന തന്ത്രമാണ് തുടർന്നുപ്രയോഗിച്ചത്. ഏകദേശം അരമണിക്കൂർ കഴിഞ്ഞപ്പോൾ പകുതിദൂരം പിന്നിട്ടു. കൂട്ടുകാരൻ വല്ലാത്ത അവശതയിൽ എത്തിക്കഴിഞ്ഞിരുന്നു. തുടർന്നുള്ളയാത്ര തന്നെക്കൊണ്ട് അസാധ്യമാണെന്നും കഴിയുമെങ്കിൽ നടന്നുകയറി ലക്ഷ്യം പൂർത്തീകരിക്കണമെന്നും അദ്ദേഹം എന്നോട് അഭ്യർഥിച്ചു.

രൂപേന്ദറിന്, ഭദ്രമായി ഇരുന്ന്, വിശ്രമിയ്ക്കാൻ പറ്റിയ ഒരു ചെറിയ നിരപ്പ്പാറ ചൂണ്ടിക്കാണിച്ചുകൊടുത്തശേഷം ഞാൻ ഒരു നിമിഷം മുകളിലേയ്ക്ക് നോക്കി. ഭീമാകാരത്തിൽ കുത്തനെ ഉയർന്നുനിൽക്കുന്ന പർവതശൃംഗത്തിന്റെ പിന്നിൽ ആകാശം മുട്ടിനിൽക്കുന്ന കൈലാസപർവതം. എണ്ണക്കറുപ്പുള്ള ശിവലിംഗത്തിന്റെ ആകൃതിയാണ് മുകൾഭാഗത്തിന്. തൂവെള്ള നിറത്തിലുള്ള മഞ്ഞ് പലഭാഗത്തും പറ്റിപ്പിടിച്ചുകിടക്കുന്നുണ്ട്. വെയിലേറ്റ് വെട്ടിത്തിളങ്ങുന്ന മഞ്ഞുഭാഗങ്ങളും മിന്നുന്ന കരിങ്കൽപ്രതലങ്ങളും അദ്ഭുതാദരങ്ങളോടെ ഞാൻ നോക്കിക്കണ്ടു. പൂർണരൂപത്തിൽ കൈലാസത്തെ കാണണമെങ്കിൽ മുകൾഭാഗത്ത് ചെന്നെത്തണംഎന്ന് ഉറപ്പായി. ഓംകാരമന്ത്രവും ശിവപാർവതിസ്തുതിയും ഞാൻ മനസ്സിൽ ഉരുവിട്ടു. ബുദ്ധിമുട്ടുകൾ ഏറെ സഹിച്ചാണ് ഇതുവരെ എത്തിച്ചേർന്നത്. നടന്ന് ഇത്രയും ദൂരം യാത്രചെയ്യുമ്പോഴൊക്കെ അപകടസാദ്ധ്യത ഏതു നിമിഷത്തിലും മുന്നി

ലുണ്ടായിരുന്നു. സ്വന്തം കഴിവുകളിൽ അഹങ്കാരംകൊള്ളുന്ന മനുഷ്യന് ജീവിതത്തിലെ യഥാർഥപരീക്ഷണങ്ങൾ നേരിടേണ്ടിവരുന്നത് ഇത്തരം സന്ദർഭങ്ങളിലല്ലേ എന്നെനിയ്ക്ക് തോന്നി. സ്ഥായിയായ ഈശ്വരചിന്ത ഒന്നു മാത്രമേ മനുഷ്യനെ ലക്ഷ്യപ്രാപ്തിയിലെത്തിക്കുകയുള്ളൂ.

മന്ത്രങ്ങളും സ്തുതികളും ഉരുവിട്ടുകഴിഞ്ഞപ്പോൾ മനസ്സ് ശാന്തമായി. ഏകാഗ്രതയും ലഭിച്ചു. വളരെ സാവകാശത്തോടെ ഓരോ അടിയും സൂക്ഷിച്ച് കയറി ഏകദേശം മുക്കാൽഭാഗവും ഞാൻ പിന്നിട്ടു. കാറ്റിനും തണുപ്പിനും ശക്തി അടിയ്ക്കടി വർധിച്ചുകൊണ്ടിരുന്നു. അടുത്തെവിടെയോ ശക്തമായ ജലപ്രവാഹങ്ങൾ ഉദ്ഭവിയ്ക്കുന്നുണ്ട്. കാതുകൾ പൊട്ടിപ്പോകുന്ന വിധത്തിലുള്ള ഇരമ്പലാണ് അനുഭവപ്പെട്ടത്. തണുപ്പുമൂലം കിടുകിടാ വിറച്ചിരുന്നുവെങ്കിലും സൂക്ഷ്മതയോടെ ഓരോഅടിയുംവച്ച് ഞാൻ കയറി. ശ്വാസോച്ഛ്വാസത്തിന് കുറേശ്ശെ ബുദ്ധിമുട്ടനുഭവപ്പെട്ടുതുടങ്ങിയിരുന്നു. പാദങ്ങൾ വേണ്ടവിധത്തിൽ നിലത്ത് ഊന്നാനും വിഷമം അനുഭവപ്പെട്ടു. അത്യന്തം ദുഷ്കരമായ കുത്തനെയുള്ള ഒരു കയറ്റം, കീഴോട്ട് നോക്കിമാത്രം, കയറിക്കഴിഞ്ഞപ്പോൾ ഞാൻ നിരപ്പായ ഒരു പ്രദേശത്ത് എത്തിക്കഴിഞ്ഞിരുന്നു. കടുത്ത ക്ഷീണംമൂലം ഏതാനും മിനുറ്റുകൾ കീഴോട്ടുനോക്കി ആ നിൽപ്പു നിന്നു. ആ പർവതത്തിന്റെ മുകളിൽ എത്തിക്കഴിഞ്ഞു എന്ന ബോധം എന്നിൽ ഉദിച്ചത് കുറച്ചുകഴിഞ്ഞശേഷം മാത്രമായിരുന്നു.

ഞാൻ സാവകാശം മുകളിലേയ്ക്ക് നോക്കി... കൈലാസപർവതം അതിന്റെ പൂർണരൂപത്തിൽ മുന്നിൽ നിൽക്കുന്നു!

ഉദ്ദേശം 200 അടിമാത്രം ദൂരത്തിൽ, ആകാശത്തിന്റെ നീലിമയിൽ ചുംബിയ്ക്കുന്നതുപോലെ, തിളങ്ങി വിളങ്ങി നിൽക്കുന്ന കൈലാസപർവ്വതത്തെ ഞാൻ ഭക്ത്യാദരങ്ങളോടെ തൊഴുതു!

കൈലാസത്തെ മറച്ചുനിന്നിരുന്ന പർവതത്തിന്റെ ഏറ്റവും മുകൾഭാഗത്താണ് നിൽക്കുന്നത് എന്ന ബോധം എന്നിൽ ക്രമേണ തെളിഞ്ഞുവന്നു. കഷ്ടി നൂറടിയോളം ചുറ്റളവ് കാണും മുകൾഭാഗത്തിന്. അതുകഴിഞ്ഞാൽ അഗാധമായ താഴ്‌വരയാണ്. കൈലാസത്തിന്റെ അടിഭാഗം ഈ താഴ്‌വരയിൽനിന്നാണ് രൂപപ്പെട്ടുവരുന്നത്. അടിഭാഗം മുഴുവനും പരന്ന് കിടന്ന്, ക്രമേണ ത്രികോണാകൃതിയിൽ മുകളിലേക്ക് ഉയർന്നുപോകുന്ന രീതിയിലാണല്ലോ പർവതങ്ങളുടേയും മലകളുടേയും ആകൃതി. പക്ഷെ, കൈലാസപർവതം, ഒരു ശിവലിംഗത്തിന്റെ ആകൃതിയിൽ, ഭൂമിയ്ക്കടിയിൽനിന്ന് പൊങ്ങി വന്നപോലെയാണ് നിലകൊള്ളുന്നത്. കഴിയാവുന്നത്ര മുന്നോട്ട് പോകണം എന്ന ചിന്ത എന്നിൽ വേരൂന്നിക്കൊണ്ടിരുന്നു. പക്ഷെ അതൊട്ടും എളുപ്പമായിരുന്നില്ല.

അതിശക്തമായ കാറ്റും, മൈനസ് ഡിഗ്രിയിലും താഴെയുള്ള ശൈത്യവും! ശരീരം മുഴുവനും മരവിച്ചുപോകുന്നപോലെ തോന്നി. വായ തുറക്കാൻ കഴി

യുന്നില്ല. ശ്വാസം കിട്ടാനും ബുദ്ധിമുട്ടായി. ജലപാതങ്ങളുടെ ഘോരശബ്ദം ചെവികളിൽ ഒരു മൂളൽ ഉണ്ടാക്കി. പക്ഷെ, ഇടവിട്ടിടവിട്ട് കാതുകളിൽ വന്ന ലച്ചുകൊണ്ടിരുന്ന ഘനഗംഭീരമായ 'ഓം' ശബ്ദം എന്നെ തികച്ചും അദ്ഭുതപ്പെടുത്തി! പ്രത്യേക ഇടവേളകളിൽ കാതുകളിൽ മുഴങ്ങുന്ന ആ ശബ്ദം മനസ്സിനെ ഏകാഗ്രമാക്കി ഞാൻ വീണ്ടും വീണ്ടും ശ്രദ്ധിച്ചു.

ഞാൻ നിന്നിരുന്ന പ്രതലത്തിൽ വിശേഷാകൃതിയിലുള്ള കരിങ്കൽക്കഷണങ്ങൾ ചിതറിക്കിടന്നിരുന്നു. വിശിഷ്ടമായ പല അടയാളങ്ങളും, പ്രകൃതിദത്തമായ രീതിയിൽ, കല്ലുകളുടെ ഉപരിതലത്തിൽ തെളിഞ്ഞുകിടക്കുന്നത് ഭക്തിയും അദ്ഭുതവും കലർന്ന ഒരു വികാരത്തോടുകൂടി മാത്രമേ നോക്കിക്കാണാനാവൂ. ഉപരിതലത്തിൽ, കല്ലുകളൊഴികെ, മറ്റൊന്നും ഇല്ല. തികച്ചും ശൂന്യമാണ്. ഞാൻ ഇഞ്ചിഞ്ചായി മുന്നോട്ട് നീങ്ങാൻ ശ്രമിച്ചു. പക്ഷെ, അതിശക്തമായ കാറ്റു മൂലം ഉദ്ദേശിച്ചപോലെ മുന്നോട്ട് നീങ്ങാൻ കഴിഞ്ഞില്ല. വടി ബലമായി നിലത്തുകുത്തി ഊന്നിപ്പിടിച്ചശേഷം സാവധാനം ഓരോചുവടും മുന്നോട്ടുവച്ചു. പലപ്പോഴും കാറ്റ് എന്നെ തൂക്കിയെടുത്ത് അത്യഗാധമായ താഴ്‌വരയിലേക്ക് എടുത്തെറിയും എന്നൊരു തോന്നൽ മനസ്സിൽ ഉണ്ടായി. ഉപരിതലത്തിന്റെ അറ്റത്തായി രണ്ടടിയോളം ഉയരത്തിൽ നില്ക്കുന്ന കരിങ്കൽപ്പടവിന്റെ അടുത്തെത്തുകയായിരുന്നു എന്റെ ലക്ഷ്യം.

തണുപ്പും കാറ്റും ക്രമാതീതമായി വർധിച്ചു. കൈലാസത്തിന്റെ മുകൾഭാഗത്തുനിന്നുള്ള നീർത്തുള്ളികൾ, ഒരു ജലധാരായന്ത്രത്തിൽ നിന്നെന്നപോലെ, അവിടെയാകെ പതിച്ചിരുന്നു. ജലാഭിഷേകത്താൽ നനഞ്ഞ് കുതിർന്ന് ഞാൻ അരിച്ചരിച്ച് മുന്നോട്ടു നീങ്ങി. ഓംകാരമന്ത്രവും ശിവ-പാർവതി സ്തുതിയും സദാ മനസ്സിൽ ഉരുവിട്ടുകൊണ്ടിരുന്നു. ശ്വാസോച്ഛ്വാസത്തിന് തടസ്സമനുഭവപ്പെട്ടിരുന്നുവെങ്കിലും തികഞ്ഞ നിശ്ചയദാർഢ്യത്തോടെ മുന്നോട്ടുനീങ്ങി. കരിങ്കൽപ്പടവിന്റെ പത്തടിയോളം അടുത്തെത്തിയപ്പോൾ ഞാൻ അറിയാതെ നിന്നുപോയി. തിബത്തിന്റെയും നേപ്പാളിന്റേയും കൊടികൾ അവിടെ ഒരുപാറയുടെ മുകളിൽ വിരിച്ചിട്ടിരുന്നു. തുണികൊണ്ടുള്ള ചില തോരണങ്ങളും അക്കൂട്ടത്തിൽ കണ്ടു. പലതും പഴകിദ്രവിച്ച രൂപത്തിലായിരുന്നു. ഞാൻ വീണ്ടും മുന്നോട്ട് നീങ്ങാൻ ശ്രമിച്ചു. പക്ഷെ ഒരിഞ്ചുപോലും നീങ്ങാൻ കഴിയുന്നില്ല. ഏതോ അദൃശ്യശക്തി തടയുന്നപോലുള്ള അനുഭവം. ശ്വാസോച്ഛ്വാസം തികച്ചും ദുഷ്കരമായിത്തീർന്നു. കൊടികളും തോരണങ്ങളും വിരിച്ചിട്ട അതിർത്തി കടക്കുന്നത് അപകടമുന്നറിയിപ്പാകാം എന്ന് പെട്ടെന്ന് ഓർത്തു. അതോടെ ഇനിയും മുന്നേറേണ്ടതില്ലെന്ന് തീരുമാനിച്ചു. ഏകദേശം 75 അടി ദൂരത്തിൽ കൈലാസപർവതം മുന്നിൽ നിലകൊള്ളുന്നു. ഇത്രയും അടുത്തെത്താൻ കഴിഞ്ഞതുതന്നെ പരമഭാഗ്യമായികരുതി.

കൈലാസത്തെ വന്ദിച്ചുകൊണ്ടും സൂക്ഷ്മമായി നോക്കിപ്പഠിച്ചും കുറച്ചധികം നേരം അവിടെ നിന്നു. തല ആകാവുന്നത്ര പിന്നോക്കം ചെരിച്ച്

നോക്കിയാലേ മുകൾഭാഗം വ്യക്തമായികാണാനാകൂ. മുകൾഭാഗം മേഘക്കൂട്ടങ്ങളുടെ ഇടയിൽ മുട്ടിനിൽക്കുകയാണ്. ആ ഭാഗത്തുള്ള മേഘക്കൂട്ടങ്ങൾ ഒരു ചുഴിപോലെ രൂപാന്തരപ്പെട്ട് അനുനിമിഷം രൂപമാറ്റം വരുത്തിക്കൊണ്ടിരുന്നു. ഉത്സവപ്പറമ്പുകളിൽ വൻവെടിക്കെട്ട് പൊട്ടിക്കഴിയുമ്പോൾ രൂപപ്പെടുന്ന പുകപടലങ്ങളെയാണ് അത് അനുസ്മരിപ്പിച്ചത്. മേഘക്കൂട്ടങ്ങൾക്ക് താഴെയുള്ള മാസ്മരപ്രകാശം കൈലാസത്തിന് അതീവശോഭ നൽകുന്നു. തിളങ്ങുന്ന മഞ്ഞ് മൂടിക്കിടക്കുന്ന രൂപത്തിലാണ് ആദ്യം കൈലാസത്തെ ദർശിച്ചത്. മഞ്ഞുമൂടാതെ ഒഴിവായിക്കിടക്കുന്ന ഭാഗങ്ങളും മധ്യഭാഗത്തുണ്ട്. ഈ ഭാഗത്താണ് ഒൻപത് അർധചന്ദ്രക്കലകൾ മഞ്ഞിൽ രൂപപ്പെട്ട് കിടക്കുന്നതു കണ്ടത്. ശിവക്ഷേത്രങ്ങളിൽ ശിവലിംഗത്തിന് മുന്നിലായി ലോഹത്തിൽ തീർത്ത അർധചന്ദ്രക്കലകൾ കാണാറുണ്ട്. അതുപോലെ ത്തന്നെ ഒമ്പതെണ്ണം മഞ്ഞ് പറ്റിപ്പിടിച്ചരൂപത്തിൽ തിളങ്ങിനില്ക്കുന്നു! ഏകദേശം മധ്യത്തിലായി വലിയൊരു വരമ്പ് (RIDGE) കാണാം. അത് പർവതത്തെ ചുറ്റിക്കെട്ടിയപോലെ തോന്നിക്കും. രാവണൻ കൈലാസത്തെ കയറുകൊണ്ട് വരിഞ്ഞുകെട്ടി ലങ്കയിലേക്ക് വലിച്ചുകൊണ്ടുപോകാൻ ശ്രമിച്ചതായിട്ടുള്ള പുരാണങ്ങളിലെ പരാമർശം ഞാൻ ഓർത്തുപോയി. വരമ്പിന് കയർ പതിഞ്ഞതുപോലുള്ള പാടുകളും വ്യക്തമാണ്. ഈ ഭാഗത്തിന് താഴെയായി കമാനാകൃതിയിലുള്ള വലിയ വാതിലുകളുടെ അടയാളം കരിങ്കല്ലിൽ പതിഞ്ഞുകിടക്കുന്നുണ്ട്. മനുഷ്യഹസ്തങ്ങളെക്കൊണ്ടൊന്നും സാധ്യമാകാത്ത രീതിയിലുള്ള പല വിചിത്രമായ കൊത്തുപണികളും ഈ ഭാഗത്തു കാണാം. താഴോട്ടു പോകുംതോറും ഘനഗംഭീരമായ രൂപമാണ് പർവ്വതത്തിന്. അത് ഭൂമിയ്ക്കടിയിലേയ്ക്കെന്നപോലെ ആണ്ടുപോയിരിയ്ക്കുന്നു. ദൃഷ്ടിചെന്നെത്താവുന്ന അത്രയും താഴേക്ക് നോക്കിയപ്പോൾ ശ്രീകൃഷ്ണവിലാസം മഹാകാവ്യത്തിലെ ആദ്യശ്ലോകത്തിലെ രണ്ടാംപാദം ഓർത്തുപോയി.

"തിഷ്ഠന്നിദം വിശ്വമനുപ്രവിശ്യ
സ്വേനാത്മനാ വിഷ്ണുരിവോർജിതേന"

പർവതത്തിന്റെ വടക്കുഭാഗത്തുള്ള ഈ അടിഭാഗത്തുനിന്നാണ് ഇന്ദസ്-സിന്ധു നദിയുടെ ഉദ്ഭവം. ഒരു പുകമറപോലെ മാത്രം കാണുന്ന ആ വൻപ്രവാഹത്തിന്റെ ശക്തി അപാരമാണ്. ഭാരതീയരെ സംബന്ധിച്ചിടത്തോളം ഇന്ദസ് (സിന്ധു) നദിയുടെ ഉദ്ഭവസ്ഥാനത്തിന് വളരെയേറെ പ്രാധാന്യമുണ്ട്. ഇന്ദസ്നദീതടപ്രദേശങ്ങളിൽ വസിച്ചിരുന്ന ജനങ്ങളെയാണ് ഹിന്ദൂസ് എന്നുവിളിച്ചിരുന്നത്. ക്രമേണ ഈ വിഭാഗങ്ങൾ വസിച്ചിരുന്ന ദേശം ഹിന്ദുസ്ഥാൻ എന്നപേരിലും അറിയപ്പെടാൻ തുടങ്ങി. കൈലാസത്തിന്റെ മറ്റ് മൂന്ന് ഭാഗങ്ങളിൽ നിന്ന് മൂന്നു മഹാനദികൾകൂടി ഉദ്ഭവിക്കുന്നുണ്ട്. കിഴക്കുനിന്ന് ബ്രഹ്മപുത്രനദിയും തെക്കുനിന്ന് കർണാലിനദിയും പടിഞ്ഞാറുനിന്ന് സത്ലജ്നദിയും ഉദ്ഭവിക്കുന്നു. ഈ മൂന്നു ഭാഗങ്ങളും മനുഷ്യർക്ക് കാണാനോ

എത്തിപ്പെടാനോ സാദ്ധ്യമല്ല. കൈലാസപർവതത്തിന്റെ പൂർണരൂപം ഈ വടക്കുഭാഗത്തുകൂടി മാത്രമേ ദർശിയ്ക്കാൻ സാധിക്കൂ. അതു കൊണ്ടായിരിയ്ക്കാം വടക്കുംനാഥൻ എന്ന പേർ സിദ്ധിച്ചതും.

ഏറെനേരം നോക്കിനിന്നതുകൊണ്ടാകാം കണ്ണുകൾക്ക് കടുത്ത വേദന അനുഭവപ്പെട്ടു. കണ്ണടച്ച്, മുഖം കുനിച്ചുനിന്ന്, കുറച്ചുസമയം പ്രാർഥനയിൽ മുഴുകി. തണുപ്പും ശീതക്കാറ്റും വർധിച്ചുകൊണ്ടിരുന്നു. വളരെ വിഷമിച്ചാണ് ശ്വാസോഛ്വാസം നിർവഹിച്ചത്. അഞ്ചുമിനിറ്റ് കഴിഞ്ഞ് വീണ്ടും മുകളിലേക്ക് നോക്കിയപ്പോൾ അക്ഷരാർഥത്തിൽ ഞെട്ടിപ്പോയി!

ഭാഗികമായി മഞ്ഞുമൂടിയ രൂപത്തിൽ, ഒരു വെള്ളിക്കുന്നിന്റെ രൂപത്തിൽ ആണ് ഞാൻ കൈലാസപർവതത്തെ ആദ്യം ദർശിച്ചത്. വീണ്ടും നോക്കിയപ്പോൾ സ്വർണനിറംപൂണ്ട് തിളങ്ങി ജ്വലിച്ചുനില്ക്കുന്ന പർവതരൂപവും! തണുപ്പുകൊണ്ട് മരവിച്ച ആ അവസ്ഥയിലും ഞാൻ രോമാഞ്ചം കൊണ്ടു. അതീവകുതൂഹലത്തോടെ വീണ്ടും വീണ്ടും നോക്കി. സ്വർണപ്രഭകൊണ്ട് കണ്ണ് മഞ്ഞളിച്ചുപോയ പ്രതീതി. കൈലാസപർവതം സ്വർണത്തിൽ മുങ്ങിക്കുളിച്ചപോലെ നിലകൊള്ളുന്നു. തികച്ചും വർണ്ണനാതീതം തന്നെ. കുറച്ചു കഴിഞ്ഞപ്പോൾ വീണ്ടും ഒരദ്ഭുതം സംഭവിച്ചു. സെക്കന്റുകൾക്കുള്ളിൽ കൈലാസപർവതം കടുത്ത മൂടൽമഞ്ഞിൽ മറഞ്ഞുപോയി! പർവതത്തിന്റെ നേരിയൊരു ലാഞ്ഛനപോലും കാണാനില്ല. മൂടൽമഞ്ഞ് വന്നു മൂടിയതോ അതോ മേഘക്കൂട്ടങ്ങൾ മുകളിൽ നിന്നിറങ്ങിവന്ന് മൂടിയതോ?

കൈലാസത്തിന്റെ ചുറ്റുപാടുമുള്ള മറ്റുഭാഗങ്ങളിലേക്ക് ഞാൻ നോക്കി. നല്ല പ്രകാശമുണ്ട് എല്ലായിടത്തും. നോക്കെത്താത്ത ദൂരത്തോളം വിസ്തൃതിയിൽ മഞ്ഞുമൂടിക്കിടക്കുന്ന പർവതങ്ങൾ മാത്രം. ചെറുതുംവലുതുമായ ഹിമശൃംഗങ്ങളും കനത്ത മഞ്ഞിൽ മൂടിക്കിടക്കുന്ന പ്രദേശങ്ങളും അനന്തതയിലേയ്ക്കെന്നപോലെ കിടക്കുന്നു. പോക്കുവെയിലിന്റെ സമയമായിരുന്നുവെങ്കിലും കണ്ണഞ്ചിപ്പിക്കുന്ന വെൺശോഭമാത്രമാണ് എവിടെയും ദൃശ്യമായത്. താഴെ ക്യാമ്പ് ഒരു പുള്ളിക്കുത്തുപോലെ കാണപ്പെട്ടു.

കൈലാസപർവതത്തിന്റെ തൊട്ട് തെക്കുഭാഗവും അഗാധമായ, മഞ്ഞുമൂടിക്കിടക്കുന്ന താഴ്വരയാണ്. കുറച്ചുവർഷങ്ങൾക്കുമുമ്പ് ഒരു തിബത്തൻ യാത്രാസംഘത്തിലെ ഒരു ബാലൻ ഈ ഭാഗത്തുകൂടി താഴേക്ക് വീണുപോയി. പ്രതികൂലമായ കാലാവസ്ഥകാരണം അന്ന് രക്ഷാപ്രവർത്തനങ്ങൾ ഒന്നുംതന്നെ നടന്നില്ല. പിറ്റേന്ന് ചൈനീസ് പട്ടാളക്കാരുടെ സഹായത്തോടെ ഒരുസംഘം രക്ഷാപ്രവർത്തകർ ആ സ്ഥലത്തേക്ക് ഇറങ്ങിച്ചെന്നു. മഞ്ഞിൽപുതഞ്ഞ കാൽപ്പാടുകൾ നോക്കി കുറേനേരം ആ സ്ഥലങ്ങളിൽ പരതിനടന്നു. അവസാനം ഒരു വലിയ ഗുഹാമുഖത്തിന്റെ അടുത്തായി ആ ബാലന്റെ മൃതദേഹം അവർ കണ്ടെത്തി. കഴുത്തിൽ തൂക്കിയിട്ടിരുന്ന ക്യാമറ കേടുകൂടാതെ അടുത്തുനിന്നുകിട്ടി. പിന്നീട് ആ ഫിലിംറോൾ പ്രിന്റ് എടു

ത്തപ്പോൾ കിട്ടിയത് ശ്രീ ഹനുമാന്റെ ഛായയിലുള്ള ഒരു കുറ്റൻ മനുഷ്യന്റെ ചിത്രമാണ്. ഗുഹാമുഖത്ത് ഇരിയ്ക്കുന്ന രീതിയിൽ കാണപ്പെട്ട ആ അമാനുഷരൂപത്തിന് നീണ്ടവാലും ദേഹംമുഴുവൻ മൂടുന്ന ഒരു മഞ്ഞപ്പുതപ്പും ഉണ്ടായിരുന്നു. ഇത്തരത്തിലൊരുവാർത്ത നാട്ടിൽനിന്നുപുറപ്പെടുന്നതിനുമുമ്പും പിന്നീട് ദൽഹിയിൽവച്ചും കേട്ടിരുന്നു. വെബ്സൈറ്റിൽ ഇതേക്കുറിച്ചുള്ള വാർത്തയും ചിത്രവും ഞാൻ കാണുകയും ചെയ്തു. ഇതൊക്കെ ഓർത്തുകൊണ്ട് അഗാധമായ താഴ്വരയിലേയ്ക്ക് കുറച്ചുനേരം നോക്കിനിന്നു.

പത്തുമിനിറ്റോളം കഴിഞ്ഞപ്പോൾ വീണ്ടും കൈലാസത്തെനോക്കി. മൂടൽമഞ്ഞ് മിക്കവാറും അകന്നുമാറിക്കഴിഞ്ഞിരുന്നു. പർവതത്തിന്റെ രൂപം വീണ്ടും മാറിക്കഴിഞ്ഞിരുന്നു. ശിവലിംഗത്തെപ്പോലെ കറുത്ത കരിങ്കൽ രൂപത്തിൽ കൈലാസം നിൽക്കുന്നു! അടിമുടി കറുപ്പു നിറംമാത്രം. ഭയം ജനിപ്പിക്കുന്നതായിരുന്നു ആ രൂപം. ശരിയ്ക്കും ഒരു ദിവ്യദർശനം തന്നെ. മുകൾഭാഗത്തെ മൂടൽമഞ്ഞ് തീർത്തും മാറിക്കഴിഞ്ഞപ്പോൾ മറ്റൊരു മഹാദ്ഭുതം സംഭവിച്ചു..... ക്ഷേത്രങ്ങളിൽ ശിവലിംഗത്തിൽ അഭിഷേകം ചെയ്യുന്നതുപോലെ മുകളിൽനിന്ന് കനത്തതോതിൽ ജലവൃഷ്ടി...!!!

ആരോ മുകളിൽനിന്ന് കുടംകൊണ്ട് കോരിയൊഴിക്കുന്നതുപോലെ പർവതമാസകലം സമൃദ്ധമായ ജലപാതം കണ്ടപ്പോൾ അറിയാതെ കൈകൂപ്പിപ്പോയി.

പർവതത്തിന്റെ നഗ്നമായ കരിങ്കൽ രൂപത്തെ ഞാൻ സൂക്ഷിച്ചുനോക്കി. ഉളികൊണ്ട് ചെത്തിമിനുക്കി, ഉരക്കടലാസ്സുകൊണ്ട് മിനുസപ്പെടുത്തി പോളിഷ് ചെയ്തപോലെ അത് വെട്ടിത്തിളങ്ങുന്നു. ദൈവികഹസ്തത്തിന്റെ സൃഷ്ടിയാണ് കൈലാസം എന്ന കാര്യത്തിൽ ആർക്കും അഭിപ്രായഭിന്നത ഉണ്ടാകില്ലെന്ന് എനിക്കുതോന്നി. കൈലാസത്തിന്റെ പ്രാകൃതികരൂപീകരണത്തെക്കുറിച്ച് ചാൾസ് അല്ലൻ 'A Mountain in Tibet' എന്ന പുസ്തകത്തിൽ ഇപ്രകാരം പറയുന്നു. "വിശ്വാസത്തിന്റേയും വാസ്തവികതയുടേയും സമഞ്ജസസമ്മേളനം - ലോകത്തിലെ ഏറ്റവും വലിയ അവസാദശിലാപടലങ്ങളാൽ ആകാശംമുട്ടെ നിലകൊള്ളുന്ന കൈലാസപർവതത്തിന്റെ ഭൂമിശാസ്ത്രപരമായ മൗലികത അതിശയകരമാണ്. വിശ്വശില്പിയുടെ വിദഗ്ധകരങ്ങളാൽ ചെത്തിമിനുക്കപ്പെട്ട പർവതത്തിന്റെ ജ്യാമിതീയപൂർണത നമ്മെ അദ്ഭുതസ്തബ്ധരാക്കും. ഏകദേശം 23,000 അടി പൊക്കത്തിൽ ലോകത്തിലെ ഏറ്റവും ഉയരമുള്ള മറ്റനേകം പർവതനിരകളാൽ ചുറ്റപ്പെട്ട് ഗംഭീരഭാവത്തിൽ തല ഉയർത്തിനിൽക്കുന്ന കൈലാസത്തിന്റെ കാഴ്ച അവർണനീയമാണ്. ഇപ്പോൾ കൈലാസം മഹാമേരുതന്നെയായിമാറുന്നു. ഐതിഹ്യത്തിന്റെ സൃഷ്ടിയാണോ മഹാമേരു? അതോ മഹാമേരു തന്നെയോ കൈലാസവും!"

ഭാരതീയരെ സംബന്ധിച്ചിടത്തോളം വിശ്വവിജ്ഞാനത്തിന്റെ കേന്ദ്രമാണ് ഹിമാലയം. പ്രപഞ്ചസൃഷ്ടിയുടെ ആദ്യഘട്ടത്തിൽ മഹാവിഷ്ണു തീർത്ത സ്വർണത്താമരയുടെ ഇതളുകളാണ് അതിലെ കൊടുമുടികൾ. ഇതിലെ കൈലാസശൃംഗത്തിൽ സനാതനമായ ധ്യാനത്തിൽ ഇരുന്നാണ് ഭഗവാൻ ശിവൻ ഈ പ്രപഞ്ചത്തിനു മുഴുവൻ ആത്മീയശക്തി പ്രദാനം ചെയ്തു കൊണ്ടിരിക്കുന്നത്. കൈലാസം ദുർഘടം നിറഞ്ഞ ഒരു ആത്മീയഭൂമിയാണ്. ആർഷഭാരതത്തിന്റെ വൈഭവവൈജയന്തിയാണ് കൈലാസം. കൈലാസം മനുഷ്യമനസ്സുകളിൽ ദൈവികപ്രഭ വിടർത്തി തിളങ്ങി നില്ക്കുന്നതും ഇതുകൊണ്ടാണ്.

വിശ്വമഹാകവി കാളിദാസന്റെ 'മേഘദൂതം' എന്ന കൃതിയിൽ, കൈലാസത്തെക്കുറിച്ച്, ഇന്ദ്രിയാനുഭൂതികളെ വെല്ലുന്ന ഒരു വിവരണം കാണാം - ശിവന്റെ പൊട്ടിച്ചിരി ഘനീഭവിച്ചു നിൽക്കുന്നതാണ് കൈലാസം.

"ശൃംഗോച്ഛ്രായൈഃ കുമുദവിശദൈര്യോ വിതത്യ സ്ഥിതഃ ഖം
രാശീഭൂതഃ പ്രതിദിനമിവ ത്ര്യംബകസ്യാട്ടഹാസഃ"

(ആമ്പൽപ്പൂപോലെ വെളുത്തുയർന്ന കൊടുമുടികൾക്കൊണ്ട് ആകാശത്ത് വ്യാപിച്ചുനിൽക്കുന്ന കൈലാസം, ദിവസംതോറും കുമ്പാരംകൂടുന്ന ത്ര്യംബകന്റെ(ശിവൻ) പൊട്ടിച്ചിരിപോലിരിക്കുന്നു)

സമയം ഏഴുമണി കഴിഞ്ഞെങ്കിലും നല്ല പ്രകാശമുണ്ടായിരുന്നു. കുറച്ചുനേരംകൂടി അവിടെ തങ്ങണമെന്ന് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും തണുപ്പും ശ്വാസം വലിയ്ക്കാനുള്ള ബുദ്ധിമുട്ടും വല്ലാതെ വർധിച്ചതിനാൽ ഞാൻ മടക്കയാത്ര ആരംഭിച്ചു. കൈലാസപർവതത്തെ അതിന്റെ എല്ലാ പൂർണതകളോടുംകൂടി തൊട്ടടുത്തുനിന്നുകണ്ട് ആത്മീയസാക്ഷാൽക്കാരം നേടാൻ എന്നെ കനിഞ്ഞനുഗ്രഹിച്ച ദൈവികശക്തികളേയും പാർവതീ-പരമേശ്വരന്മാരേയും പ്രാർഥിച്ച്, വന്ദിച്ച് തിരിഞ്ഞുനടന്നു. നിരപ്പിൽ നിന്നുള്ള ഇറക്കം ആരംഭിക്കുന്നതിനുമുമ്പായി പാറക്കല്ലുകൾ ചിതറിക്കിടക്കാത്ത ഒരൊഴിഞ്ഞ സ്ഥലത്ത് ശ്വസോച്ഛ്വാസം ക്രമീകരിച്ചുകൊണ്ട്, ഏതാനും നിമിഷങ്ങൾ നിന്നു. കൈലാസപർവതത്തെ വണങ്ങിയശേഷം ഒമ്പതുപ്രാവശ്യം ഞാൻ സാഷ്ടാംഗനമസ്ക്കാരം നടത്തി. മനസ്സിന് പരിപൂർണമായ സംതൃപ്തിതോന്നി.

കൂട്ടുകാരൻ താഴേക്കിറങ്ങിപ്പോയിരുന്നു. എട്ടുമണിയോടുകൂടി ഞാൻ ക്യാമ്പിൽതിരിച്ചെത്തി. മുറ്റത്ത് കാത്തുനിന്നിരുന്ന ബുദ്ധസംന്യാസിമാർ എന്നെ ആശ്ലേഷിച്ച് സ്വീകരിച്ചു. അവർ തന്ന പാലൊഴിക്കാത്ത ചായ അപ്പോൾ ഏറ്റവും ഹൃദ്യമായിട്ടനുഭവപ്പെട്ടു. കൂട്ടുകാരന്റെ വക ബിസ്കറ്റും കൂടിയായപ്പോൾ ക്ഷീണം വേഗത്തിൽ മാറിക്കിട്ടി. ഹരിഹറും ബലറാംഡേയും വന്നെത്തിയില്ലാ എന്നറിഞ്ഞപ്പോൾ നേരിയൊരു ഉൽക്കണ്ഠയും തോന്നി.

കൈലാസത്തിന്റെ രൂപമാറ്റങ്ങൾ താഴെനിന്നുകൊണ്ട് സംന്യാസിമാർ വീക്ഷിച്ചിരുന്നു. വെള്ളിക്കുന്നിന്റെ രൂപത്തിലാണ് സാധാരണയായി കൈലാസപർവതത്തെ കാണാറെങ്കിലും രൂപമാറ്റങ്ങൾ അപൂർവമായിട്ടാണെങ്കിലും കാണാറുണ്ടെന്ന് അവർ പറഞ്ഞു. ഈ രൂപമാറ്റങ്ങൾക്കൊരു ദൈവികപരിവേഷമുണ്ടെന്നുതന്നെയാണ് തിബത്തുക്കാരുടെ ഉറച്ചവിശ്വാസം. ഞാൻ ഏറെആഹ്ലാദിച്ചുപോയ ഒരു നിമിഷമായിരുന്നു അത്. ഇത്തരമൊരു അപൂർവമുഹൂർത്തത്തിൽ ആ സന്നിധിയിൽ എത്തിച്ചേരാൻ സാധിച്ചത് തികഞ്ഞ ദൈവാനുഗ്രഹമാണെന്നും ഞാൻ ഉറച്ചുവിശ്വസിച്ചു.

കൈലാസത്തിന്റെ മുകൾഭാഗത്തേയ്ക്ക് കയറിച്ചെന്നവർ ആരെങ്കിലുമുണ്ടോ? മനുഷ്യനെക്കൊണ്ട് അതുസാധ്യമാണോ? ഈ സംശയം ഞാൻ ബുദ്ധഭിക്ഷുക്കളോട് ചോദിച്ചറിഞ്ഞു. മി. ഹാതർ എന്ന ബുദ്ധസംന്യാസി നൽകിയ വിശദീകരണങ്ങൾ തികച്ചും ശ്രദ്ധേയമായിരുന്നു. ഒരു താമരപ്പൂവിന്റെ ദളങ്ങൾപോലെ ചുറ്റും രൂപപ്പെട്ട് നില്ക്കുന്ന വൻപർവതങ്ങളുടെ നടുവിലാണ് കൈലാസപർവതം നിലകൊള്ളുന്നത്. വടക്കുഭാഗത്ത് കൈലാസത്തെ മുക്കാൽഭാഗവും മറച്ചുനില്ക്കുന്ന പർവതമാണ് ജാംബിയാങ്. ഏറ്റവും പവിത്രമായ ആരാധനാസ്ഥലമായതിനാൽ കൈലാസത്തെ ചവുട്ടി പങ്കിലമാക്കുവാൻ പാടില്ല എന്നാണ് വിശ്വാസം. പക്ഷെ, ഒരിക്കൽ അത്തരത്തിലൊരു ശ്രമം നടന്നതായി തിബത്തുകാർ വിശ്വസിയ്ക്കുന്നു. മന്ത്രസിദ്ധികളും അത്യപൂർവമായ യോഗവിദ്യകളും സ്വായത്തമാക്കിയിരുന്ന മിലേറപ്പ എന്ന ബുദ്ധസംന്യാസി ജാംബിയാങ് പർവതത്തിന്റെ മുകളിൽനിന്ന് കൈലാസപർവതത്തിന്റെ മുകളിലേയ്ക്ക് ഒരിയ്ക്കൽ പറന്നു! അദ്ദേഹം അതോടെ അപ്രത്യക്ഷനാകുകയുംചെയ്തു. കൈലാസപർവതത്തിന്മേൽ മനുഷ്യന്റെ പാദസ്പർശം ഏറ്റിട്ടില്ല എന്നതാണ് വാസ്തവം. മനുഷ്യനെക്കൊണ്ട് അത് സാധ്യമല്ല എന്നുവേണം കരുതാൻ. എവറസ്റ്റ് കയറുന്ന മനുഷ്യർക്ക് ഇത് അസാധ്യമാണോ എന്നു ന്യായമായും സംശയിച്ചേക്കാം. പക്ഷെ, കൈലാസത്തിന്റെ അടുത്തെത്താൻപോലും സാദ്ധ്യമല്ല എന്നറിയുമ്പോൾ അതിനൊരു ദൈവികപരിവേഷമുണ്ടെന്ന് മാത്രം ധരിക്കുക. തിബിത്തൻ ഭാഷയിൽ കൈലാസത്തിന്റെ പേര് കാങ്ങ്റിംപോച്ചെ എന്നാണ്.

ഒമ്പതു മണി കഴിഞ്ഞപ്പോൾ ഹരിഹറും ബലറാംഡെയുംവന്നെത്തി. ക്ഷീണിച്ചവശരായിരുന്നു ഇരുവരും. താമസിയാതെതന്നെ ഞങ്ങളുടെ പാചകക്കാരൻ കുൻഷിറാമും അദ്ദേഹത്തിന്റെ സഹായിയും വന്നെത്തി. തദ്ദേശിയരായ മൂന്നാലുപേരും കൂട്ടത്തിലുണ്ടായിരുന്നു. യാക്ക് മൃഗങ്ങളുടെ പുറത്ത് സഞ്ചരിച്ചാണ് ഇവർ വന്നത്. ഞങ്ങളെ പിന്തുടരാൻ മൊഹ്ത ഇവരോട് ആവശ്യപ്പെടുകയാണത്രെ ഉണ്ടായത്. എന്തായാലും കൂടുതൽപേർ വന്നെത്തിയതിൽ സന്തോഷംതോന്നി. ഹാതറുടെ ഔദാര്യത്തോടെ സ്റ്റൗവും പാത്രങ്ങളും സംഘടിപ്പിച്ച് പാചകക്കാരൻ വേഗത്തിൽ സേമിയാ ഉപ്പുമാവ് തയ്യാറാക്കി. വല്ലാത്ത വിശപ്പുണ്ടായിരുന്നതിനാൽ പത്തുമണിയോടെ ഭക്ഷണം കഴിച്ചു.

അതികഠിനമായ തണുപ്പാണ് അനുഭവപ്പെട്ടത്. വീശിയടിക്കുന്ന ശൈത്യ ക്കാറ്റ് ആ പ്രദേശത്തെയാകെ ശബ്ദമുഖരിതമാക്കി. ഇരുട്ടായിരുന്നുവെങ്കിലും ഹിമശൃംഗങ്ങളുടെ വെൺമ പ്രത്യേകം ശ്രദ്ധാർഹമായിരുന്നു. വീശിയടി ക്കുന്ന കാറ്റിൽ ഹിമധൂളികൾ പറന്നുനടക്കുന്നത് ആ ഇരുട്ടിലും വ്യക്തമായി കാണ്മാനുണ്ടായിരുന്നു. രാത്രി 2 മണി കഴിഞ്ഞാൽ നിലാവുദിക്കുമെന്നും അന്നേരം കൈലാസവും പരിസരങ്ങളും കാണുന്നത് ജീവിതത്തിൽ ഒരിക്കലും മറക്കാനാവാത്ത അനുഭവമായിരിക്കുമെന്നും ബുദ്ധ സംന്യാസിയിൽനിന്നു മനസ്സിലാക്കി. ക്ഷീണം നല്ലപോലെ ഉണ്ടായിരുന്ന തിനാൽ രണ്ട് മണിവരെ ഉറങ്ങാൻ തീരുമാനിച്ചു. കൂട്ടുകാരൊക്കെ ഗാഢനി ദ്രയിലമർന്നു കഴിഞ്ഞിരുന്നതിനാൽ അവരെ ശല്യപ്പെടുത്തേണ്ടഎന്നും കരുതി.



കൈലാസം - പിൻഭാഗത്തുനിന്നുള്ള ദൃശ്യം



ഗുഹാമുഖത്ത് കാണപ്പെട്ട ശ്രീഹനുമാന്റേതെന്ന് കരുതപ്പെടുന്ന ചിത്രം

# 16-ാം ദിവസം സോങ്ങ്സെർബു

ഗാഢനിദ്രയിൽനിന്നുണർന്ന് സമയം നോക്കിയപ്പോൾ 2.10 ആയിരുന്നു. വാതിലിന്റെ വിടവുകളിൽക്കൂടി പൂനിലാവ് അരിച്ചിറങ്ങിവരുന്നത് ഉണർന്നപ്പോഴെ ശ്രദ്ധിച്ചിരുന്നു. ചാരിയിട്ടിരുന്ന വാതിൽ പതിയെത്തുറന്ന് വരാന്തയിലേക്ക് കടന്നു. പൂനിലാവിൽ മുങ്ങിക്കുളിച്ച് നിൽക്കുന്ന കൈലാസപർവതം ഒട്ടൊരു വിസ്മയത്തോടെ ഞാൻ നോക്കിക്കണ്ടു. പ്രകൃതിയുടെ കണ്ണാടിപോലെ, കനത്ത മഞ്ഞാൽ പൊതിയപ്പെട്ട, ത്രികോണാകൃതിയിൽ നിലകൊള്ളുന്ന കൈലാസത്തിന്റെ ജ്യാമിതീയപൂർണത വിസ്മയാവഹംതന്നെ! ആർഷഭാരതസംസ്കാരത്തിന്റെ നെറ്റിത്തടത്തിൽ ഈശ്വരൻ ചാർത്തിയ കൈയൊപ്പാണ് കൈലാസം. പ്രകൃതിയുടെ നൈസർഗിക തേജസ്സാണ് കൈലാസം. കൈലാസശൃംഗത്തിലും കണ്ണെത്താത്ത ദൂരത്തോളം നീണ്ടുപരന്ന് കിടക്കുന്ന മറ്റു ഹിമശൃംഗങ്ങളിലും പൂനിലാവു ചൊരിയുന്ന പ്രകാശം കണ്ടാൽ മതിവരില്ല.

കൊടും ശൈത്യമാണ് അനുഭവപ്പെട്ടത്. നേരിയതോതിൽ മാത്രമേ കാറ്റ് വീശിയിരുന്നുള്ളു. മുറ്റത്തേക്കിറങ്ങിനിന്ന് ഞാൻ ആകാശത്തേയ്ക്ക് നോക്കി. ആകാശം നിറയെ നക്ഷത്രങ്ങളാണ്. നക്ഷത്രങ്ങൾക്കും ചന്ദ്രബിംബത്തിനും അസാധാരണ വലുപ്പമുണ്ട്. കൈലാസശൃംഗത്തിന്റെ മുകളിലേക്ക് നോക്കിയപ്പോൾ എനിക്കെന്റെ കണ്ണുകളെ വിശ്വസിയ്ക്കാനായില്ല. കൈലാസശൃംഗത്തിന്റെ മുകളിലുള്ള അന്തരീക്ഷത്തിൽ, വൃത്താകാരത്തിൽ, വിവിധരൂപങ്ങളിലുള്ള നക്ഷത്രങ്ങൾ പ്രഭചൊരിഞ്ഞുകൊണ്ട് നിൽക്കുന്നു. നക്ഷത്രങ്ങളുടെ ആകൃതികളിൽ പ്രകടമായ വ്യത്യാസങ്ങൾ ഉണ്ട്. നിന്ന നിലയിൽ കറങ്ങുന്നവയും ധാരാളമുണ്ട്. ഉത്സവപ്പറമ്പുകളിലെ വൈദ്യുതി സർക്ക്യൂട്ടുകൾപോലെ ഓടിമറയുന്നവയും കൂട്ടത്തിലുണ്ട്. താരാമണ്ഡലം

കൈലാസനാഥന് അഭിവാദ്യങ്ങൾ അർപ്പിക്കാനായി ഒത്തുകൂടിയിരിയ്ക്കുകയല്ലേ എന്നുതോന്നിപ്പോയി; അതോ, സ്വർല്ലോകസുന്ദരികൾ തിളങ്ങുന്ന കണ്ണുകൾക്കൊണ്ട് കൈലാസമെന്ന കണ്ണാടിയിൽ നോക്കുന്നതാണോ?

വരാന്തയിലെ കരിങ്കൽത്തൂണിൽ ചാരിയിരുന്ന് അന്തരീക്ഷത്തിലെ വിസ്മയങ്ങൾ ഞാൻ വീണ്ടും നോക്കികണ്ടു. നക്ഷത്രസമൂഹം എത്ര വെട്ടിത്തിളങ്ങിയാലും പ്രകാശം പരത്തിനില്ക്കുന്ന ചന്ദ്രൻ അവയെയെല്ലാം നിഷ്പ്രഭമാക്കുന്നു. കാളിദാസന്റെ രഘുവംശത്തിൽ, ഇന്ദുമതീസ്വയംവരത്തെക്കുറിച്ചുള്ള വർണന ഞാൻ ഓർത്തുനോക്കി. രഘുമഹാരാജാവിന്റെ മകനായ അജൻ മറ്റനേകം രാജാക്കന്മാരോടൊപ്പം ഇന്ദുമതീസ്വയംവരത്തിൽ പങ്കെടുക്കുന്നുണ്ട്. കമനീയമായി അലങ്കരിച്ച സ്വയംവരമണ്ഡപത്തിൽ രാജാക്കന്മാർ രണ്ടുവരിയായി നിരന്നിരിക്കുന്നു. മഗധരാജാവ്, അംഗരാജാവ്, അവന്തിരാജാവ്, അരൂപരാജാവ്, ശൂരസേനരാജാവ്, കലിംഗരാജാവ്, പാണ്ഡ്യരാജാവ്- ആ നിര വളരെ നീണ്ടതാണ്. തോഴി സുനന്ദയുടെ അകമ്പടിയോടെ ഇന്ദുമതീരാജകുമാരി, രാത്രിയിൽ സഞ്ചരിക്കുന്ന ദീപശിഖപോലെ, രാജാക്കന്മാരുടെ ഇടയിലൂടെ നീങ്ങുന്നു. ഓരോ രാജാവിന്റെ അടുത്തെത്തുമ്പോഴും തോഴി ആ രാജാവിനെ രാജകുമാരിക്ക് വർണിച്ചുകൊടുക്കുന്നു. രാജകുമാരി മന്ദംമന്ദം മുന്നോട്ടു നീങ്ങുന്നു.

"താം സൈവ വേത്രഗ്രഹണേ നിയുക്താ
രാജാന്തരം രാജസുതാം നിനായ"

മഗധരാജാവിനെക്കുറിച്ചുള്ള തോഴിയുടെ വർണന ശ്രദ്ധേയമാണ്. "നോക്കൂ, രാജകുമാരി, ഭൂമിയിൽ ആയിരക്കണക്കിന് രാജാക്കന്മാർ വേറെ ഉണ്ടായിരുന്നാലും ഇദ്ദേഹത്തെക്കൊണ്ടാണ് ഭൂമി നല്ല രാജാവുള്ളവൾ എന്നറിയപ്പെടുന്നത്. നക്ഷത്രങ്ങൾ, താരകൾ, താരാഗ്രഹങ്ങൾ എന്നിവയുണ്ടെങ്കിലും രാത്രി ജ്യോതിഷ്മതിയായി ഭവിക്കുന്നത് ചന്ദ്രനെക്കൊണ്ടുമാത്രമാണല്ലോ."

"കാമം നൃപാഃ സന്തു സഹസ്രശോ$\mathcal{S}$ന്യേ
രാജന്വതീമാഹുരനേന ഭൂമിം
നക്ഷത്രതാരാഗ്രഹസങ്കുലാപി
ജ്യോതിഷ്മതീ ചന്ദ്രമസൈവ രാത്രിഃ"

ഈ അന്തരീക്ഷം കാളിദാസമഹാകവിക്ക് ചിരപിരിചിതമായിരുന്നിരിയ്ക്കണം. രഘുവംശത്തെപ്പോലുള്ള മഹത്തായ ഒരു കാവ്യരചനയിൽ മുഴുകിയിരിക്കുമ്പോൾ കവിക്ക് ഇതുപോലുള്ള അതിമനോഹരമായ അർഥാലങ്കാരങ്ങൾ മനസ്സിലുദിക്കണമെങ്കിൽ അത് നിശ്ചയമായിട്ടും കണ്ടാസ്വദിച്ചവയായിരിക്കണം. 'മേഘദൂതം' പൂർവഭാഗത്തിൽ വിരഹദുഃഖമനുഭവിക്കുന്ന യക്ഷൻ, വർഷാരംഭത്തിൽ വടക്കോട്ടുനീങ്ങുന്നതുകണ്ട പുതുമേഘത്തോട്, തന്റെ പ്രിയതമയ്ക്കുവേണ്ടി ഒരു സന്ദേശം എത്തിച്ചുകൊടുക്കാൻ അഭ്യർഥി

ക്കുന്നു. യക്ഷൻ പുതുമേഘത്തിന് വിസ്തരിച്ചുപറഞ്ഞുകൊടുക്കുന്ന വഴി കൈലാസവും, അളകാപുരിയും ഉൾപ്പെടുന്ന ഉത്തർഖണ്ഡ് - ഹിമാലയൻ മേഖലകളിലൂടെത്തന്നെയാണ് നീങ്ങുന്നത്.

കാറ്റിന്റെ നേരിയ മർമരമൊഴിച്ചാൽ പൂർണമായ നിശ്ശബ്ദതയായിരുന്നു അവിടെ. എങ്ങോട്ടുനോക്കിയാലും മഞ്ഞുമൂടിക്കിടക്കുന്ന പ്രദേശങ്ങൾ മാത്രം. ഹിമധൂളികൾ, അപ്പൂപ്പൻതാടിപോലെ, അവിടെയെല്ലാം പാറിനടക്കുന്നു. ചന്ദ്രകിരണങ്ങളേറ്റ് അവ വജ്റംപോലെ വെട്ടിത്തിളങ്ങുന്ന കാഴ്ച ഹൃദ്യമാണ്. പൂനിലാവേറ്റ് മിന്നിത്തിളങ്ങുന്ന ഹിമഭൂമിയിൽക്കൂടി ചമരിമാനുകൾ കൂട്ടത്തോടെ നടക്കുന്നുണ്ടോഎന്ന് ഞാൻ സൂക്ഷിച്ചുനോക്കി. ചന്ദ്രകിരണങ്ങൾപോലെ വെളുത്തുതിളങ്ങുന്ന വാലുകൾകൊണ്ട്, വെഞ്ചാമരംവീശി, ഹിമശൃംഗങ്ങൾക്ക് അഭിവാദ്യങ്ങൾ അർപ്പിയ്ക്കുന്ന ഈ മൃഗങ്ങളെപ്പറ്റി കാളിദാസൻ കുമാരസംഭവത്തിൽ അതിസുന്ദരമായി വർണ്ണിച്ചിട്ടുണ്ട്.

*"ലാംഗൂലവിക്ഷേപവിസർപ്പിശോഭൈ-
രിതസ്തതശ്ചന്ദ്രമരീചിഗൗരൈഃ
യസ്യാർഥയുക്തം ഗിരിരാജശബ്ദം
കുർവന്തി വാലവ്യജനൈശ്ചമര്യഃ"

പ്രകൃതിസൗന്ദര്യത്തിൽ മുഴുകി അവിടെ ഏറെനേരം ഇരുന്നുപോയ എനിക്ക് ഏതോ സ്വപ്നലോകത്തിൽ എത്തിപ്പെട്ട ഒരു പ്രതീതിയായിരുന്നു മനസ്സിൽ. കൊടുംശൈത്യംമൂലം കൈകാലുകൾക്ക് മരവിപ്പ് അനുഭവപ്പെട്ടപ്പോൾ കുറച്ചുനേരം ഒന്ന് ഉറങ്ങാൻ നിശ്ചയിച്ചു.

ഹരിഹർ വിളിച്ചുണർത്തിയപ്പോൾ സമയം ആറര കഴിഞ്ഞിരുന്നു. കുൻഷിറാമിന്റെ കട്ടൻചായ ആസ്വദിച്ചു കഴിച്ചുകൊണ്ട് കുറച്ചുനേരം പുറത്തേക്ക് നോക്കിയിരുന്നു. അന്തരീക്ഷം ആകെ മാറിയിരുന്നു. കനത്ത മൂടൽമഞ്ഞു കാരണം ചുറ്റുപാടുകൾ ഒന്നും വ്യക്തമല്ല. വരാന്തയിലേക്കിറങ്ങി നോക്കിയപ്പോൾ കൈലാസപർവതത്തിന്റെ പൊടിപോലും കാണാനില്ല. അന്തരീക്ഷത്തിൽ കാർമേഘങ്ങൾ നിറയെ ഉരുണ്ടുകൂടിയിരിയ്ക്കുന്നു. കൊടുംതണുപ്പാണ് അനുഭവപ്പെട്ടത്.

ഞങ്ങൾ നാലുപേരും കൂടിയിരുന്ന് അന്നത്തെ യാത്രയെക്കുറിച്ച് ചർച്ച ചെയ്തു. കൈലാസ്-മാനസരോവർ യാത്രയിലെ ഏറ്റവും ദുർഘടമേറിയ ഒരു ദിവസമാണ് ഡോൾമപാസ്സ് കയറിക്കടക്കുക എന്നത്. പ്രാണവായു ലഭിക്കാതെ ഡോൾമച്ചുരത്തിൽ മരണമടയുന്ന കഥകളൊക്കെ ഞങ്ങൾ ദൽഹി

* "പൂന്തിങ്കൾതൻ വെൺമയൊടടങ്ങുമിങ്ങും
വാലാട്ടി നീളെപ്പുതുകാന്തി ചിന്തി
അവന്നിണക്കുന്നിതു ചാമരത്താൽ
നഗേന്ദ്രപട്ടം ചമരീസമൂഹം."
(പണ്ഡിതരത്നം ഡോ.കെ.പി.നാരായണപ്പിഷാരോടി- കുമാരസംഭവം - തർജമ)

യിൽനിന്നുതന്നെ കേട്ടുതുടങ്ങിയതാണ്. എന്നെ സംബന്ധിച്ചിടത്തോളം ജാംബിയാങ്ങ് കൊടുമുടി കയറി കൈലാസത്തെ തൊട്ടടുത്തുനിന്നു വണങ്ങിയവനെന്നനിലയ്ക്ക് അത്രതന്നെ ഉയരമുള്ള ഡോൾമചുരം കയറുമ്പോൾ ഏറെ പ്രയാസപ്പെടേണ്ടിവരില്ല എന്നൊരു ചിന്ത മനസ്സിലുണ്ടായി. പക്ഷെ ജീവൻ പന്താടിക്കൊണ്ടുള്ള ഒരു കളിയാണ് അതെന്ന കാര്യത്തിൽ ആർക്കും സംശയമുണ്ടായിരുന്നില്ല. യാക്കുകളുടെ സേവനം ഉപയോഗപ്പെടുത്താമെന്നൊരു നിർദ്ദേശം ചർച്ചയിൽ പൊന്തിവന്നുവെങ്കിലും ഞാൻ അതിനോട് വിയോജിപ്പ് പ്രകടിപ്പിച്ചു. സാധിക്കുമെങ്കിൽ നടന്നു തന്നെ കൈലാസപ്രദക്ഷിണം പൂർത്തിയാക്കാനാണ് എന്റെ തീരുമാനമെന്ന് ഞാൻ അവരെ അറിയിച്ചു. ഹരിഹറും എന്റെ അഭിപ്രായത്തെ പിന്താങ്ങി. ആരും ആർക്കുവേണ്ടിയും കാത്തുനില്ക്കേണ്ടതില്ല എന്നൊരു തീരുമാനത്തോടെ ഞങ്ങൾ യാത്രയ്ക്കൊരുങ്ങി.

പ്രാതലിനും ഉച്ചഭക്ഷണത്തിനുമുള്ള, കനലിൽ ചുട്ട, ചപ്പാത്തി കുൻഷിറാം പൊതിഞ്ഞുതന്നു. കൂട്ടിക്കഴിയ്ക്കാൻ അച്ചാറ് മാത്രം. മറ്റൊന്നും ആ ചുറ്റുപാടിൽ തരപ്പെടുത്താൻ കഴിഞ്ഞില്ല. ബലറാം ഡേയും രൂപേന്ദ്രറും യാക്കിന്റെ പുറത്തുകയറി സഞ്ചരിക്കാൻ തീരുമാനിച്ചു. കുൻഷിറാമും തദ്ദേശീയരും കൂട്ടിനുണ്ട്. പോർട്ടർമാരും ആ സെറ്റിൽ കൂടി. ഏഴര മണികഴിഞ്ഞപ്പോൾ ഞങ്ങൾ യാത്രതുടങ്ങി. കൈലാസപർവതത്തെ ഒരിയ്ക്കൽക്കൂടി കണ്ടുവണങ്ങാൻ സാധിച്ചില്ല. കനത്തമൂടൽമഞ്ഞിൽ ആ പ്രദേശമാകെ മൂടിക്കിടക്കുകയായിരുന്നു. പർവതഭാഗത്തേക്കു നോക്കി ഞാൻ മനസ്സിൽ മന്ത്രിച്ചു......

"ലോകാനുഗ്രഹഹേത്വർത്ഥം
സ്ഥിരോ ഭവ സുഖായ നഃ"

ഡെറാപുക്കിൽനിന്ന് 26 കി.മീറ്റർ സഞ്ചരിച്ചുവേണം സോങ്ങ്സെർബ്യൂ ക്യാമ്പിൽ എത്തിച്ചേരാൻ.കാലാവസ്ഥ ഒട്ടും അനുകൂലമായിരുന്നില്ല. ആദ്യത്തെ ഒരു കി.മീറ്റർ ദൂരം നിരപ്പായ പ്രദേശങ്ങളായിരുന്നു. ഉണ്ടക്കല്ലുകളും ചെറിയ കുറ്റിച്ചെടികളും ധാരാളമുണ്ട്. ഹിമശൃംഗങ്ങളിൽനിന്ന് ഒഴുകിയെത്തുന്ന നീർച്ചാലുകൾ ലാച്ചുനദിയിലേക്കാണ് ചെന്നുചേരുന്നത്. പല സ്ഥലങ്ങളിലും ശക്തമായ ഒഴുക്കിന് കുറുകെ ഇട്ടിട്ടുള്ള ഒറ്റക്കല്ലുകൾ ചവിട്ടിക്കയറിവേണം മറുകരയിലെത്താൻ. ഇത്തരം സന്ദർഭങ്ങളിൽ ബാലൻസ് തെറ്റി ഒഴുക്കിലേക്ക് വീണുപോകാനുള്ള സാദ്ധ്യതയും ഉണ്ട്.

അനന്തതയിലേക്കെന്നപോലെ വഴി നീണ്ടുകിടക്കുകയാണ്. അതുവരെ ഒഴിഞ്ഞുനിന്നിരുന്ന കാറ്റിന് ക്രമേണ ജീവൻവച്ചു. കാറ്റിനോടൊപ്പം ഹിമധൂളികളും അവിടെയാകെ പറന്നുനടന്നു. തണുപ്പ് ദുസ്സഹമായപ്പോൾ വേഷവിധാനങ്ങൾ ഒന്നുകൂടി മികവുറ്റതാക്കി. ആകാശത്തിൽ കാർമേഘങ്ങൾ ഉരുണ്ടുകൂടിനിന്നിരുന്നു. കാലവർഷത്തിന്റെ മഴക്കാറും കോളും ഹിമാലയത്തിൽ എത്തിക്കഴിഞ്ഞതായി തോന്നി.

ഒന്നര മണിക്കൂറോളം നടന്നുകഴിഞ്ഞപ്പോൾ നിരപ്പായ സ്ഥലങ്ങൾ ഏതാണ്ട് അവസാനിച്ചു. അതോടെ ഭൂപ്രകൃതിയിലും വലിയ മാറ്റങ്ങൾ കണ്ടു തുടങ്ങി. പൊട്ടിത്തെറിച്ച് ചിന്നിച്ചിതറിക്കിടക്കുന്ന, ഇളം ചുവപ്പ് നിറത്തിലുള്ള, കൽക്കൂമ്പാരങ്ങളാണ് ഒരു വശത്ത്. ലക്ഷക്കണക്കിന് ടൺ കല്ലുകളാണ് ഇത്തരത്തിൽ കുന്നുകൂടിക്കിടക്കുന്നത്. മുകളിൽനിന്ന് ഒന്ന് നിരങ്ങിയാൽ ആ പ്രദേശമാകെ അതിന്റെ അടിയിൽ അമർന്നുപോകും. ചെരിഞ്ഞുകിട ക്കുന്ന ഒരു വലിയ കയറ്റംകയറി മുകളിലെത്തിയപ്പോൾ നിരപ്പായ ഒരു പ്രത ലത്തിൽ എത്തിച്ചേർന്നു. ശിവതാൽ ശ്മശാനം ഇവിടെയാണ്. തിബത്തു കാർ ഇതിനെ 'മരണത്തിന്റെ സ്ഥലം' എന്നാണ് വിളിയ്ക്കുന്നത്. ഉപേക്ഷിച്ച വസ്ത്രങ്ങളും പാത്രങ്ങളും മറ്റു നിത്യോപയോഗസാധനങ്ങളും ഇവിടെ ചിത റിക്കിടപ്പുണ്ട്. ഇഷ്ടപ്പെട്ട സ്വന്തംവസ്തുക്കളിൽ ഒന്ന് ഇവിടെ ഉപേക്ഷിച്ചാൽ ആ വ്യക്തിക്ക് പുനർജന്മം ലഭിക്കുമെന്നാണ് വിശ്വാസം. മരണത്തിന്റെ അധി പനെന്ന് ഹിന്ദുക്കൾ വിശ്വസിക്കുന്ന യമരാജാവിന്റെ ആസ്ഥാനം ഇവിടെ യാണെന്നാണ് സങ്കല്പം. അതെന്തായാലും ഈ സ്ഥലത്തിന് ഒരു ഭീകരാ ന്തരീക്ഷം ഉണ്ടെന്നകാര്യത്തിൽ ഒരു സംശയവും ഇല്ല. ഒരു കിലോമീറ്ററോളം നീളത്തിൽ തകർന്നുകിടക്കുന്ന കൽക്കൂമ്പാരങ്ങൾക്കിടയിൽ എവിടെയോ ആകണം യമന്റെ രാജധാനി. ആകാശം മുട്ടിനില്ക്കുന്ന മലനിരകളും അതിന്റെ ഇടയിൽ രൂപപ്പെട്ടുകിടക്കുന്ന അഗാധമായ ഗർത്തങ്ങളും ഇടിഞ്ഞുകിടക്കുന്ന കൽക്കൂമ്പാരങ്ങളും ഒക്കെ കാണുമ്പോൾ ഇത്തരത്തി ലൊരു സംശയം മനസ്സിൽ ബലപ്പെട്ടുവന്നു.

കാലപ്പഴക്കം മൂലം ദ്രവിച്ച് നാമാവശേഷമായ വിധത്തിൽ കിടക്കുന്ന യാഗ ശാലകളുടെ ഒരു ശ്മശാനമാണ് ഒരുഭാഗത്ത് കണ്ടത്. വിസ്മയത്തോടുകൂടി മാത്രമേ അതൊക്കെ നോക്കിക്കാണുവാൻ കഴിയൂ. ചുടുകട്ടകൾക്കൊണ്ട് തീർത്ത ഹോമകുണ്ഡങ്ങൾക്ക് വിസ്താരം വളരെ കൂടുതലുണ്ട്. ആകൃതി കളും വ്യത്യസ്തമാണ്. അസാമാന്യവലുപ്പമുള്ള കരിങ്കൽസ്തൂപങ്ങളും കൊത്തുപണികളോടുകൂടിയ ശിലകളും ആ പ്രദേശമാകെ വ്യാപിച്ചുകിട പ്പുണ്ട്. മഞ്ഞുമലകളിൽനിന്നൊലിച്ചുവരുന്ന നീർച്ചാലുകൾക്ക് തടശിലയായി കിടന്നതുകൊണ്ടാകാം മുക്കാൽഭാഗവും മണ്ണിൽപൂണ്ടുപോയപോലെ കിട ക്കുന്നത്. ഏതോ ഒരു യുഗത്തിൽ പരിഷ്കൃതമായ ഒരു ജനസംസ്കാരം ഇവിടെ നിലനിന്നിരുന്നതായി ആർക്കും എളുപ്പത്തിൽ ഗ്രഹിക്കാവുന്നതേ യുള്ളൂ. ശോചനീയമായ അവസ്ഥയിൽ ആ മഹത്തായ സംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ കിടക്കുന്നതുകണ്ടപ്പോൾ മനസ്സിൽ വിഷാദം തോന്നി.

ശ്മശാനം കഴിഞ്ഞാൽ വീണ്ടും കുത്തനെയുള്ള കയറ്റം ആരംഭിക്കുക യായി. വല്ലാത്ത ക്ഷീണം അനുഭവപ്പെട്ടുതുടങ്ങിയപ്പോൾ ഞങ്ങൾ പ്രാതൽ കഴിച്ച് ഒന്ന് വിശ്രമിക്കാനായി ഒരു വലിയ പാറയുടെ ചുവട്ടിൽ ഇരുന്നു. യാക്കുകളും കൂടെയുള്ളവരും അതിദൂരത്തായി ഒരു പൊട്ടുപോലെ താഴെ ക്കൂടി വരുന്നതുകണ്ടു. ഈ മൃഗങ്ങൾ തന്നിഷ്ടപ്രകാരം മാത്രമേ നടക്കൂ.

പുൽനാമ്പുകൾ കടിച്ചുതിന്നും, ചോലകളിലെ വെള്ളം കുടിച്ചും ചിലപ്പോൾ മദിച്ചോടിയും ചിലപ്പോൾ നിന്ന നിലയിൽ കുറേ നേരം നിന്നും ഒക്കെയാണ് ഇവയുടെ സഞ്ചാരരീതി. യാത്രക്കാരൻ താഴെ വീഴുന്നതും സാധാരണമാണ്. മരവിച്ചുപോയ ചപ്പാത്തിയും പഴച്ചാറുകളും അകത്താക്കിയശേഷം കുറച്ചു സമയം അവിടെ കിടന്ന് വിശ്രമിച്ചു.

തുടർന്നുള്ള യാത്ര അതിദുഷ്കരമായിരുന്നു. ആകാശത്തേക്കെന്നപോലെ വഴി കുത്തനെ കിടക്കുകയാണ്. പൊട്ടിത്തെറിച്ചപോലെ കിടക്കുന്ന കല്ലുകൾക്കിടയിൽക്കൂടി ശ്രദ്ധിച്ചുവേണം നടന്ന് മുന്നേറാൻ. ഇളകുന്ന കല്ലുകളിൽ ചവുട്ടി താഴെ വീണുപോയാൽ ഗുരുതരമായ ക്ഷതങ്ങൾ പറ്റുമെന്ന കാര്യത്തിൽ സംശയമില്ല. അംഗീകൃതമായ വഴികൾ ഇല്ലാത്തതിനാൽ യുക്തിക്കനുസരിച്ച് ഓരോ ചുവടുംവച്ച് കയറുക മാത്രമേ സാധിക്കുകയുള്ളു. മുകളിലോട്ട് നോക്കുമ്പോൾ അന്ധാളിച്ചുപോകുന്ന വിധത്തിലാണ് കയറ്റങ്ങൾ.

ഹരിഹർ വല്ലാത്ത അസ്വസ്ഥത കാണിച്ചുതുടങ്ങിയപ്പോൾ ഞങ്ങൾ വീണ്ടും വിശ്രമിക്കാനായി ഇരുന്നു. ഗ്ലൂക്കോസ് കലക്കിയ വെള്ളവും ബിസ്കറ്റും കഴിച്ച് കുറച്ചുനേരം ഞാൻ കൂട്ടുകാരന്റെ അടുത്തിരുന്നു. കയറ്റം കയറുമ്പോൾ വല്ലാത്ത കിതപ്പും ക്ഷീണവും അനുഭവപ്പെടുന്നുണ്ടെന്നും താഴെനിന്ന് മറ്റുള്ളവർ വന്നെത്തുമ്പോൾ അവരുടെകൂടെ യാക്കിന്റെ പുറത്തുകയറി വന്നോളാമെന്നും ഹരിഹർ എന്നെ അറിയിച്ചു. അദ്ദേഹത്തെ അവിടെ ഒറ്റയ്ക്കാക്കി പോകുന്നതിൽ ഞാൻ വിമുഖത പ്രകടിപ്പിച്ചെങ്കിലും ഹരിഹർ എന്റെ കാൽനടയാത്രയെ പ്രോത്സാഹിപ്പിയ്ക്കാനെന്നവണ്ണം സ്നേഹപൂർവം നിർബന്ധിച്ചപ്പോൾ ഞാൻ എഴുന്നേറ്റ് യാത്രയായി.

നടന്നുകയറുമ്പോൾ ഞാൻ പ്രധാനമായും ചിന്തിച്ചത് കൂട്ടുകാരനെക്കുറിച്ചായിരുന്നു. മാഗ്തിയിൽനിന്നും കാൽനടയാത്ര തുടങ്ങിയതുമുതൽ ഞങ്ങൾ ഒന്നിച്ചായിരുന്നു. പലപ്പോഴും, അസ്വസ്ഥത പ്രകടിപ്പിച്ചിരുന്നുവെങ്കിലും കഴിഞ്ഞ ദിവസമാണ് അത് രൂക്ഷമായത്. ഗുൻജിയിലെ ഡോക്ടർമാർ ഹരിഹറിനെ ആദ്യം അയോഗ്യനാക്കിയതിന്റെ കാരണവും ഇതുതന്നെയായിരിക്കണം. ദൽഹിയിലെ ഇൻഡോ - ടിബറ്റൻ ബോർഡർപോലീസിന്റെ ബേസ് ക്യാമ്പിൽ നടന്ന പരിശോധനകളും അവസാനം ഗുൻജിയിലെ വിശദമായ വൈദ്യപരിശോധനകളും ഓരോ യാത്രക്കാരന്റേയും സുരക്ഷിതത്വം ഉറപ്പാക്കാനാണെന്നവസ്തുത ഞാൻ നന്ദിപൂർവം ഓർത്തുപോയി.

കാറ്റിന് ശക്തി കൂടിക്കൊണ്ടിരുന്നു. അതിരൂക്ഷമായ തണുപ്പു മൂലം ദേഹം കിടുകിടാ വിറച്ചു. ഹിമക്കൊടുമുടികൾക്ക് സമാന്തരമായി കിടക്കുന്ന, ഹിമം മൂടാത്ത, വൻപർവ്വതം കയറിവേണം ഡോൾമചുരത്തിൽ എത്തിച്ചേരാൻ. നടന്നു കയറുന്ന വഴിയിൽ മഞ്ഞ് രൂപപ്പെട്ടുതുടങ്ങിയിട്ടേയുള്ളു. ഒരാഴ്ചയ്ക്കുള്ളിൽ ഈ ഭാഗമെല്ലാം കനത്ത മഞ്ഞിൽ മൂടപ്പെട്ടുകിടക്കുമെന്നും ഉറപ്പാണ്. അതോടെ ഡോൾമചുരം കയറിക്കടക്കുക എന്നത് തീർത്തും അസാ

ധ്യമാകും. അഗാധമായ കൊക്കയാണ് ഒരു വശത്ത്. അതിന്റെ ഓരത്തുകൂടിയാണ് അരിച്ചരിച്ച് കയറിപ്പോകുന്നത്. ഓംകാരമന്ത്രവും ശിവസ്തുതികളും മനസ്സിൽ ഉരുവിട്ട് ഓരോ ദുർഘടസ്ഥലങ്ങളും ഞാൻ നടന്നു കയറി.

ദർച്ചൻക്യാമ്പ് വിട്ടശേഷം മനുഷ്യവാസമുള്ള സ്ഥലങ്ങൾ ഒട്ടും ഇല്ല. ഉയരംകൂടിയ പർവതനിരകളും അവയുടെ ഇടയ്ക്കായി ആഴംകൂടിയ താഴ്വരകളും ചേർന്നതാണ് ഈ ഭാഗം. ഭൂരിഭാഗം പ്രദേശങ്ങളും കൊടുംമഞ്ഞിൽ മൂടിക്കിടക്കുന്നു. ഹിമാലയം ഒരദ്ഭുതപ്രതിഭാസംതന്നെയാണ്. ആർഷഭാരതസംസ്കാരം വളർന്ന് പരിപുഷ്ടി പ്രാപിച്ചത് ഈ സ്വപ്നഭൂമിയിൽനിന്നാണ്. ലോകാരംഭം മുതൽക്കേ നിത്യാദ്ഭുതമായി നിലകൊള്ളുന്ന കൈലാസപർവതത്തെ പ്രദക്ഷിണം വെച്ചുകൊണ്ടിരിക്കെ മനുഷ്യൻ എത്രയോ നിസ്സാരജീവി എന്നുതോന്നി.

ഡോൾമ ചുരം അടുത്തെത്തിക്കഴിഞ്ഞു. ഏറിയാൽ ഒരു നൂറ്റമ്പത് മീറ്റർ കൂടി കയറിയാൽ മുകളിലെത്താം എന്നുകണക്കുകൂട്ടി. പക്ഷെ, കുത്തനെ ഉയർന്നുനിൽക്കുന്ന ആ ഭാഗം കയറിക്കടക്കുക അത്യധികം ദുഷ്ക്കരമാണെന്നും മനസ്സിലായി. വായുവിന് തീരെ കട്ടിയില്ല എന്നുതോന്നിത്തുടങ്ങി. പ്രാണവായുവിന്റെ കുറവ് അനുഭവപ്പെട്ടുതുടങ്ങുകയും ചെയ്തു. കീഴ്പോട്ട് മാത്രം നോക്കി ഓരോ അടിവെച്ചശേഷവും ഒന്നുനിന്ന് ശ്വാസോച്ഛ്വാസം ക്രമീകരിച്ച് മെല്ലെ മെല്ലെ ഞാൻ മുന്നോട്ട് കയറി. ചവിട്ടുമ്പോൾ ഉരുണ്ട് മാറുന്ന ചെറിയ കല്ലുകൾ നിറഞ്ഞു കിടക്കുന്ന ഒരമ്പതടിയോളം കയറ്റം തീർത്തും ദുഷ്കരമായിരുന്നു. നിരങ്ങി വീണാൽ പിന്നെ ചെന്നെത്തുന്നത് ആയിരക്കണക്കിന് അടി താഴേക്കാണ്. ശ്വാസോച്ഛ്വാസം ക്രമീകരിച്ചുകൊണ്ടും ശ്വാസകോശങ്ങൾക്ക് വേണ്ടത്ര വിശ്രമം അനുവദിച്ചുകൊണ്ടും കുറച്ചുനേരം വിശ്രമിച്ചു. യാക്കുകളുടെ ഉണങ്ങിയ ചാണകം അവിടെ ചിതറിക്കിടക്കുന്നതു കണ്ടപ്പോൾ എനിക്ക് അദ്ഭുതം തോന്നി. അതിദുഷ്കരമായ കയറ്റങ്ങൾ, ഒരു യാത്രക്കാരനേയും ഏറ്റിക്കൊണ്ട്, എങ്ങിനെ ഇവ മറികടക്കുന്നു എന്നതായിരുന്നു എന്റെ ചിന്ത. കയറ്റങ്ങൾ കയറുമ്പോൾ പുറത്ത് കുമ്പിട്ടുകിടന്ന്, പറ്റാവുന്ന വിധത്തിലൊക്കെ ഓരോഭാഗങ്ങളിൽ അള്ളിപ്പിടിച്ച്, ഒരു ജീവന്മരണപോരാട്ടംതന്നെ നടത്തിയാണ് യാത്രക്കാർ യാക്കിന്റെ പുറത്ത് സഞ്ചരിക്കുന്നതെന്ന് പുചോങ്ങ് പറഞ്ഞിരുന്നു.

ഓരോ ചുവടും ശ്രദ്ധയോടെവച്ച്, ഊന്നുവടിയിൽ വേണ്ടത്ര ബലം കൊടുത്ത്, സാവകാശത്തിൽ ഞാൻ മുന്നോട്ട് കയറി. മൂളുന്ന ഹിമക്കാറ്റാണ് വീശിക്കൊണ്ടിരുന്നത്. കൊടുംശൈത്യത്താൽ ദേഹം മരവിച്ചുപോയപോലെ തോന്നി. അവസാനത്തെ അമ്പതടിയോളം കയറ്റം തീർത്തും ഒരു പരീക്ഷണഘട്ടമായിരുന്നു. ഒന്നുനിന്ന് വിശ്രമിയ്ക്കുന്നതിനിടക്ക് അറിയാതെ താഴെയുള്ള അഗാധമായ കൊക്കയിലേക്ക് നോക്കിപ്പോയി. മഞ്ഞുമൂടിക്കിടക്കുന്ന പാറക്കെട്ടുകളിൽ ഉടക്കി കമിഴ്ന്നുകിടക്കുന്നത് ഒരു മനുഷ്യന്റെ മൃതദേഹമാണെന്ന് ഒറ്റനോട്ടത്തിൽ മനസ്സിലായി. മൃതദേഹം വീണ്ടെടുക്കുന്ന കാര്യം

തീർത്തും അസാദ്ധ്യമാണ്. അത്രക്കധികം വിഷമം പിടിച്ച ഒരു പാറയിടുക്കിലാണ് അത് കിടന്നിരുന്നത്.

ശിവപാർവതീ സ്തുതികൾഉരുവിട്ടുകൊണ്ട്, കീഴോട്ട് മാത്രം നോക്കി, സാവകാശത്തിൽ നടന്നുകയറി. നിരപ്പായ ഒരു പാറയിൽ കാലു കുത്തിയപ്പോൾ മുഖമുയർത്തിനോക്കി. ഞാൻ ഡോൾമ ചുരത്തിൽ എത്തിക്കഴിഞ്ഞിരിക്കുന്നു! തോളിലെ ബാഗ് താഴെ ഇറക്കിവച്ച് ആ പവിത്രമായ ഭൂമിയിൽ സാഷ്ടാംഗം നമസ്കരിച്ചുകൊണ്ട് കുറച്ചുനേരം കിടന്നു. അതിദുഷ്കരമായ ഈ കടമ്പയും ഈശ്വരാനുഗ്രഹത്താൽ കടന്നല്ലോ എന്ന ചിന്ത എന്നെ അത്യധികം ആഹ്ലാദചിത്തനാക്കി.

സാവകാശത്തടെ എഴുന്നേറ്റു നിന്ന് ചുറ്റുപാടുകൾ വീക്ഷിച്ചപ്പോൾ അദ്ഭുതപ്പെട്ടുപോയി. ആകാശം മുട്ടിയപോലെ നിലകൊള്ളുന്ന ഹിമക്കൊടുമുടികളാണ് മുന്നിൽ. അതിന് തൊട്ടുതാഴെഎന്നപോലെ ഡോൾമചുരം നിലകൊള്ളുന്നു. വിശാലമായ ഒരു മൈതാനംപോലെയാണ് ഡോൾമചുരത്തിന്റെ മുകൾഭാഗം. നടുഭാഗത്ത് മുഴുവൻ വൻപാറക്കൂട്ടങ്ങളാണ്. പാറക്കൂട്ടങ്ങൾക്കു ചുറ്റും നിറംമങ്ങിയ കൊടികളും തോരണങ്ങളും ധാരാളമുണ്ട്. താരാദേവിക്കും പാർവതീദേവിക്കും പൂജകൾ അർപ്പിക്കുന്നത് അവിടെയാണെന്ന് മനസ്സിലായി. മോക്ഷത്തിന്റെ മല (Hill of Salvation) എന്നാണ് ഡോൾമ ചുരത്തിനെ വിളിക്കുന്നത്. ഇവിടെ പൂജകൾ ചെയ്താൽ കൈലാസനാഥൻ പ്രസാദിക്കുമെന്നാണ് വിശ്വാസം.

സമയം 12 മണി കഴിഞ്ഞിരുന്നു. നട്ടുച്ചയായിട്ടും സൂര്യപ്രകാശം ഒഴിഞ്ഞുനിന്നു. ആകാശം ആകെ മൂടിക്കെട്ടിയിരുന്നു. ഡോൾമചുരത്തിന്റെ മുന്നിലുള്ള പർവതങ്ങൾ കൈലാസത്തെ മറച്ചുനിൽക്കുന്നു. ചില കോണുകളിൽക്കൂടി കൈലാസത്തിന്റെ ഭാഗങ്ങൾ കാണാം.

കൊടുംതണുപ്പാണ് അനുഭവപ്പെട്ടത്. ഹിമക്കാറ്റും ശക്തിയോടെ വീശിക്കൊണ്ടിരുന്നു. പ്രാണവായുവിന്റെ കുറവുമൂലം ശ്വാസോച്ഛ്വാസത്തിനും ബുദ്ധിമുട്ടായിരുന്നു. ഒരു മനുഷ്യജീവിപോലും ആ പ്രദേശത്തെങ്ങും ഇല്ലായിരുന്നു. ഒരു പാറയുടെ മുകളിൽ കയറിനിന്ന് കൂട്ടുകാരുടെ സ്ഥാനം നിർണയിക്കാൻ ഞാൻ ഒരു ശ്രമം നടത്തിനോക്കി. ഒന്നും കാണാൻ കഴിഞ്ഞില്ല. ഉയരമുള്ള ആ പാറയുടെ മുകളിൽ പ്രാണവായുവിന്റെ കുറവുമൂലം ശ്വാസം നിലക്കുമെന്ന സ്ഥിതി വന്നപ്പോൾ പെട്ടെന്ന് താഴേക്കിറങ്ങുകയും ചെയ്തു. ഉണക്കപ്പഴങ്ങളും പാനീയങ്ങളും കഴിച്ച് വിശപ്പടക്കിയശേഷം ഞാൻ പൂജയ്ക്കുള്ള ഒരുക്കങ്ങൾനടത്തി.

ദൽഹിയിൽനിന്നും സമ്മാനമായി ലഭിച്ചിരുന്ന പൂജാപെട്ടിയിൽ നെയ്യ്, മൺചിരാത്, തിരി, ചന്ദനത്തിരി, കർപ്പൂരം, ചന്ദനം, സിന്ദൂരം, കൈയിൽ കെട്ടാനുള്ള ചരട്, ലഡ്ഡു, തീപ്പെട്ടി, ഉണങ്ങിയ പുഷ്പദളങ്ങൾ തുടങ്ങിയ സാധനങ്ങൾ എല്ലാം ഉണ്ടായിരുന്നു. മുറുക്കാൻ ചെല്ലത്തിന്റെ മാത്രം വലിപ്പമുള്ള

കൈലാസം-പാർശ്വവീക്ഷണം. ജാംബിയാങ് കൊടുമുടിയുടെ മുകളിൽനിന്നു കാണുമ്പോൾ

കൈലാസത്തിന്റെ ഒരു ദൃശ്യം. മുകൾഭാഗം മേഘങ്ങൾക്കിടയിൽ മറഞ്ഞ്

ഒരു ചെറിയ പെട്ടിയിൽ ഇത്രയും സാധനങ്ങൾ കലാപരമായി അടുക്കിയിരിക്കുന്നതു കണ്ടപ്പോൾ എനിക്ക് കൗതുകം തോന്നി. ഒരു പാറക്കൂട്ടത്തിന്റെ നടുവിലാണ് പൂജ ചെയ്യുന്ന സ്ഥലം. ഗോളാകൃതിയിൽ രൂപപ്പെട്ട് കിടക്കുന്ന ഒരു വലിയ ഒറ്റക്കല്ലിന്റെ നടുവിലായി പ്രകൃത്യാരൂപപ്പെട്ട നിലയിലാണ് പാർവതീവിഗ്രഹം. കണ്ണും മൂക്കും മുഖവും പാറയിൽ സ്വയംഭൂവായി ജന്മമെടുത്തപോലെയാണ് തോന്നുക. തിരിയിൽ നെയ്യു പുരട്ടി ചിരാതിൽ വച്ച് കത്തിക്കുവാൻ ഏറെ സമയം ചിലവഴിയ്ക്കേണ്ടിവന്നു. പ്രാണവായുവിന്റെ കുറവുമൂലമാണ് അങ്ങിനെ സംഭവിച്ചത്. ഓംകാരമന്ത്രവും ശിവപാർവ്വതീ സ്തുതികളും ഉരുവിട്ട്, പൂജകൾ ചെയ്തശേഷം, നിവേദ്യങ്ങൾ സമർപ്പിച്ച് സാഷ്ടാംഗനമസ്കാരം ചെയ്ത് നിറഞ്ഞ സംതൃപ്തിയോടെ ഡോൾമ ചുരത്തിനോട് വിടപറഞ്ഞു.

സമയം 12.30 കഴിഞ്ഞിരുന്നു. കൂട്ടുകാരുടെ പൊടിപോലും കാണ്മാനില്ലായിരുന്നു. ഡോൾമചുരത്തിന്റെ കിഴക്കുഭാഗത്തുകൂടി ഞാൻ താഴോട്ട് ഇറങ്ങി. ചുരം കയറിയതുപോലെത്തന്നെ ബുദ്ധിമുട്ടുണ്ട് കുത്തനെ താഴോട്ട് ഇറങ്ങാനും. അതിശക്തമായ കാറ്റാണ് വീശിക്കൊണ്ടിരുന്നത്. യമരാജധാനിയുടെ പരിസരത്ത് കുന്നുകൂടിക്കിടക്കുന്ന കൽക്കുമ്പാരങ്ങളെപ്പോലെ ഈ ഭാഗങ്ങളിലും തകർന്നുകിടക്കുന്ന കൽക്കുമ്പാരങ്ങളാണ് സർവ്വത്ര. ഏതോ ഒരു യുഗത്തിൽ പരിഷ്കൃതമായ ഒരു സംസ്കാരം ഇവിടെ നിലനിന്നിരുന്നതായി ഒറ്റനോട്ടത്തിൽത്തന്നെ ആർക്കും ബോദ്ധ്യപ്പെടും. കല്ലുകളുടെ ആകൃതിയും വലുപ്പവും മിനുസമേറിയ പ്രതലങ്ങളും നിറവ്യത്യാസവും പ്രത്യേകം ശ്രദ്ധേയങ്ങളാണ്.

ആയിരത്തിലധികം അടി കുത്തനെഇറങ്ങിവന്നപ്പോൾ ഒരു ചെറിയ നിരപ്പിൽ എത്തിച്ചേർന്നു. നിരപ്പിന്റെ വടക്കുഭാഗത്തായി ആയിരത്തോളം അടി താഴെ മനോഹരമായ അഞ്ച് തടാകങ്ങൾ ഉണ്ട്. പാർവ്വതി നീരാടിയിരുന്ന ഈ തടാകങ്ങൾ ഗൗരീകുണ്ഡ് എന്നപേരിലാണ് അറിയപ്പെടുന്നത്. പഞ്ചനക്ഷത്രഹോട്ടലുകളിലെ നീന്തൽക്കുളങ്ങളെ അനുസ്മരിപ്പിക്കുന്ന വിധത്തിലാണ് ഇതിന്റെ നിർമാണരീതി. അഞ്ച് തടാകങ്ങളിലേയും വെള്ളത്തിന് പ്രകടമായ നിറവ്യത്യാസങ്ങൾ ഉണ്ട്. ആഴമേറിയ അടിത്തട്ടുവരെ തെളിഞ്ഞു കാണാം. കൈലാസപർവതത്തിൽനിന്ന് അന്തർദ്ധാരയായി ഒരു വലിയ സുഷിരത്തിലൂടെ വരുന്ന വെള്ളം രണ്ടായിരത്തോളം അടി മുകളിൽ നിന്നാണ് തടാകത്തിലേക്കു പതിക്കുന്നത്. ആദ്യത്തെ തടാകത്തിൽ വീഴുന്ന ഈ വെള്ളം മറ്റു തടാകങ്ങളിലേയ്ക്കും ഒലിച്ചുചേരാൻ സംവിധാനങ്ങൾ ഉണ്ട്. പക്ഷെ എത്രവെള്ളം വന്നു വീണാലും ജലനിരപ്പിൽ മാറ്റം വരുന്നില്ല. ഗൗരീകുണ്ഡിലെ വെള്ളം അടിയൊഴുക്കിലൂടെ ഗംഗാനദിയിൽ ചെന്ന് ചേരുന്നുണ്ടെന്നാണ് സങ്കല്പം. കഴിഞ്ഞുപോയ ഏതോ ഒരു യുഗത്തിലായിരിക്കാം ഈ തടാകങ്ങൾ രൂപം കൊണ്ടത്. പക്ഷെ അതിന്റെ രൂപകല്പനയും നിർമാണ വൈദഗ്ദ്ധ്യവും ആരേയും അമ്പരപ്പിയ്ക്കുന്ന വിധത്തിലാണ്. ഗൗരീ

കുണ്ഡിൽനിന്ന് പരിശുദ്ധജലം ശേഖരിയ്ക്കാൻ പോർട്ടർമാരോട് പ്രത്യേകം പറഞ്ഞ് ഏൽപ്പിച്ചിരുന്നു. അതിനുവേണ്ടി ആളൊന്നുക്ക് 5 യുവാൻ അവർ പുചോങ്ങ് മുഖേന വാങ്ങിക്കുകയും ചെയ്തു. മൊത്തം സംഘാംഗ ങ്ങൾക്കുവേണ്ടിയാണ് ഈ ഏർപ്പാട് ഉണ്ടാക്കിയിരിക്കുന്നത്. 18,500 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഗൗരീകുണ്ഡ് ലോകത്തിലെ ഏറ്റവും ഉയരംകൂടിയ ശുദ്ധജലതടാകങ്ങളിൽ ഒന്നാണ്. ഗൗരീകുണ്ഡിൽ കുറച്ച ധികം സമയം ഞാൻ ചെലവഴിച്ചു. ആകാശത്തിൽ കാർമേഘങ്ങൾ നിറഞ്ഞുനിന്നു. ചൂളംവിളിക്കുന്ന കാറ്റിനും ശക്തികൂടി. തകർന്നു കിടക്കുന്ന കൽക്കൂമ്പാരങ്ങൾക്ക് മുകളിൽക്കൂടി ശ്രദ്ധയോടെ ഞാൻ താഴോട്ട് ഇറങ്ങി. ഓരോ അടി വയ്ക്കുമ്പോഴും കല്ലിന്റെ ഭദ്രത ഉറപ്പുവരുത്തിയിരുന്നു. ഒരു കല്ലെങ്കിലും ഇളകി ബാലൻസ്തെറ്റിപ്പോയാൽ പിന്നെ ചെന്നുപതിക്കുന്നത് എവിടെയാണെന്ന് പറയാൻ കഴിയില്ല. പലസ്ഥലത്തും കല്ലിന്റെ മുകൾഭാ ഗത്ത് യാക്കിന്റെ ചാണകം പറ്റിപ്പിടിച്ച് കിടന്നിരുന്നു. ഈ അദ്ഭുത ജീവി യെപ്പറ്റി ഞാൻ വീണ്ടും ഓർത്തുപോയി.

ആയിരത്തിലധികം അടി താഴേയ്ക്കിറങ്ങി വീണ്ടും ഒരു ചെറിയ നിര പ്പിൽ എത്തിച്ചേർന്നു. അവിടെ കുറച്ചുസമയം വിശ്രമിക്കാമെന്നുവച്ച് നിൽക്കു മ്പോഴാണ് വടക്കുകിഴക്ക് മൂലയിലായി മറ്റൊരുദൃശ്യം ശ്രദ്ധയിൽപ്പെട്ടത്. ഒന്നി ച്ചുചേർന്നു നിൽക്കുന്ന മൂന്ന് വൻകൊടുമുടികളുടെ മുകളിൽനിന്ന് ജല ധാരായന്ത്രത്തിൽനിന്നെന്നപോലെ വെള്ളം അതിശക്തിയോടെ താഴേയ്ക്ക് ചീറ്റിഒഴുകുന്നു. ഹിമക്കൊടുമുടികളിൽനിന്ന് ഇത്ര ശക്തിയോടെയുള്ള ഒരു ജലപാതം ഒട്ടൊരു അദ്ഭുതത്തോടെയാണ് ഞാൻ നോക്കി ആസ്വദിച്ചത്. ആയിരക്കണക്കിന് അടി മുകളിൽനിന്ന് വീണിരുന്ന ആ വെള്ളച്ചാട്ടം ആ പ്രദേശമാകെ വെൺമപരത്തി പ്രശോഭിച്ചിരുന്നു. ഈ സ്ഥലത്തുവച്ചാണ് കൈലാസപർവതത്തിന്റെ മുകൾഭാഗം തിളങ്ങിവിളങ്ങിനിൽക്കുന്ന കാഴ്ച അവസാനമായി ഞാൻ കണ്ടതും.

ഡോൾമചുരത്തിൽനിന്ന് നാലായിരത്തോളം അടി കുത്തനെ താഴേയ്ക്കി റങ്ങി നിരപ്പായപ്രതലത്തിൽ എത്തിയപ്പോൾ സമയം മൂന്നുമണി കഴിഞ്ഞി രുന്നു. ഒരു ക്യാൻ പെപ്സിയും കുറച്ച് ബിസ്കറ്റും കഴിച്ച്, കുറച്ചുസമയം ആ മൈതാനത്ത് മലർന്നുകിടന്നു. പാദങ്ങളിലും സന്ധികളിലും വല്ലാത്ത വേദന അനുഭവപ്പെട്ടതിനാൽ ഒരു പാരസെറ്റമോൾ കഴിച്ചാണ് കിടന്നത്. ആ കിടപ്പിൽ ഡോൾമചുരത്തിലേയ്ക്ക് നോക്കിയപ്പോൾ യഥാർഥത്തിൽ ഞെട്ടിപ്പോയി. ഭീകരമായിരുന്നു ആ ദൃശ്യം. കുന്നുകൂടിക്കിടക്കുന്ന കൽക്കൂ മ്പാരങ്ങൾക്കിടയിൽക്കൂടി, കുത്തനെ ഇത്രയും ദൂരം താഴേയ്ക്കിറങ്ങിവന്നത് എനിയ്ക്കുതന്നെ അവിശ്വസനീയമായി തോന്നി. പത്തുകിലോമീറ്ററിന് താഴെ മാത്രമേ ഇത്രയുംസമയംകൊണ്ട് നടന്ന് മുന്നേറിയിട്ടുള്ളൂഎന്ന് ഞാൻ കണ ക്കുകൂട്ടി. അങ്ങിനെയാണെങ്കിൽ ഇനിയും പതിനഞ്ച് കിലോമീറ്ററിലധികം യാത്രചെയ്യേണ്ടതായിട്ടുണ്ട്. പുചോങ്ങ് പറഞ്ഞതുപ്രകാരം ഡോൾമചുരം

കഴിഞ്ഞാൽ പിന്നെ മുഴുവനും നിരപ്പായ സമതലപ്രദേശങ്ങൾമാത്രമേ ഉള്ളൂ. പകൽവെളിച്ചം എട്ടുമണിവരെയെങ്കിലും ഉണ്ടാകുമെന്നറിയാമായിരുന്നതിനാൽ ഇരുട്ടാകുന്നതിന് മുമ്പ് ക്യമ്പിൽ എത്തിച്ചേരണം എന്ന നിശ്ചയത്തോടെ ഞാൻ എഴുന്നേറ്റ് വേഗത്തിൽ നടന്നു.

വലതു ഭാഗത്ത് മുഴുവനും ഹിമക്കൊടുമുടികൾ നീണ്ടുകിടക്കുന്നു. ആ ഭാഗം മുഴുവനും ഒരു ഹിമപ്രപഞ്ചംപോലെയാണ് തോന്നിയത്. ഇടതു ഭാഗത്ത് ഹിമം മൂടാത്ത ഇടത്തരംപർവതനിരകളാണ്. ഇടത്തരം വൃക്ഷങ്ങൾ പല സ്ഥലത്തും ഉണ്ട്. ഇതിന്റെ താഴെക്കൂടിയാണ് സോങ്ങ്ച്ചു നദി കുതിച്ചൊഴുകുന്നത്. നദിക്ക് സമാന്തരമായിട്ടാണ് വീതിയേറിയ പച്ചപ്പുൽ മൈതാനം നീണ്ടുകിടക്കുന്നത്. പലസ്ഥലത്തും ഹിമക്കൊടുമുടികളിൽ നിന്നുള്ള നീർച്ചോലകൾ മൈതാനം മുറിച്ചുകടന്ന് സോങ്ങ്ച്ചു നദിയിൽ ചെന്നുചേരുന്നുണ്ട്. നദി തിരിഞ്ഞുമാറിയൊഴുകന്ന ചിലസ്ഥലങ്ങളിൽ മൈതാനത്തിന് അപാരമായ വീതിയുണ്ട്. അത്തരം സ്ഥലങ്ങളിൽ വഴി തെറ്റാതിരിക്കാൻ നാലടിയോളം ഉയരമുള്ള കൽക്കൂമ്പാരങ്ങൾ കെട്ടിനിർത്തിയിട്ടുണ്ട്. ഈ കെട്ടുകൾക്ക് വളരെ കാലപ്പഴക്കം തോന്നിക്കും. തീർഥാടനക്കാർ തുണിക്കഷണങ്ങളും പ്ലാസ്റ്റിക്സഞ്ചികളും ഒഴിഞ്ഞ ടിന്നുകളും മറ്റും ഇതിന്റെ ദ്വാരങ്ങളിൽ തിരുകിവച്ചിരിക്കുന്നത്, ഒരു പക്ഷെ വഴിതെറ്റാതിരിയ്ക്കാൻ അടയാളം വെയ്ക്കുന്നതാകാം എന്നെനിക്കുതോന്നി.

5 മണിവരെ ഒരേ വേഗതയിൽ നടന്നുനീങ്ങി. നീണ്ടുകിടക്കുന്ന മൈതാനങ്ങളും മൊട്ടക്കുന്നുകളും ഇടകലർന്നുകിടക്കുന്ന പ്രദേശങ്ങളിൽക്കൂടിയായിരുന്നു ഈ യാത്ര മുഴുവനും. നദീതീരത്തുനിന്നും അകന്നുമാറി പിന്നീട് എത്തിപ്പെട്ടത് ജീവിതത്തിൽ ഒരിക്കലും മറക്കാനാവാത്ത ചില പ്രദേശങ്ങളിലാണ്. യമരാജധാനിയേയും ഡോൾമച്ചുരത്തിലെ കുത്തനെയുള്ള ഇറക്കത്തേയും അതിശയിപ്പിക്കുന്ന വിധത്തിലാണ് ഈ പ്രദേശങ്ങളിൽ ചുമപ്പ് രാശിയുള്ള കല്ലുകൾ തകർന്നുകിടക്കുന്നത്. ദശലക്ഷക്കണക്കിന് മെട്രിക് ടൺ കല്ലുകളാണ് ഏതാണ്ട് ഒന്നരകിലോമീറ്ററോളം നീളത്തിൽ കുന്നുകൂടിക്കിടക്കുന്നത്. അഗാധമായ ഒരു താഴ്വരയിലൂടെയാണ് ഞാൻ നടന്ന് പോയ്ക്കൊണ്ടിരുന്നത്. ആകാശം മുട്ടുമാറ് ഉയരത്തിൽ നിൽക്കുന്ന പർവതങ്ങളാണ് ഇരുവശത്തും. ഇടിഞ്ഞ് കുന്നുകൂടികിടക്കുന്ന കല്ലുകൾക്കൊക്കെ വളരെയധികം കാലപ്പഴക്കം തോന്നിയ്ക്കും. കനത്ത മഞ്ഞിൽ മൂടപ്പെട്ടുകിടക്കുന്നതിനാൽ പർവതങ്ങളിൽനിന്നാണോ ഈ മലയിടിച്ചിൽ സംഭവിച്ചിരിയ്ക്കുന്നതെന്ന് പറയാൻ നിവൃത്തിയില്ല. ഇരുവശത്തുമായി ഒരേപോലെ ഇത്രയ്ക്കധികം കല്ലുകൾ എങ്ങനെ കുന്നുകൂടി കിടക്കുന്നു എന്ന് ഞാൻ ചിന്തിച്ചുനോക്കി. കൈലാസത്തിന്റെ അടിഭാഗപ്രദേശത്താണ് അളകാപുരി എന്ന് 'മേഘദൂത'ത്തിൽ മഹാകവി കാളിദാസൻ വിസ്തരിച്ച് പ്രതിപാദിക്കുന്നുണ്ട്. വളരെഉയർന്ന മാളികകളും മറ്റ് രമ്യഹർമങ്ങളും സ്ഥിതിചെയ്തിരുന്ന ഈ പ്രദേശത്തായിരുന്നു വൈശ്രവണന്റെ കൊട്ടാരം. ഇടിഞ്ഞ് തകർന്നുകിട

ക്കുന്ന ഈ പ്രദേശമായിരിക്കണം വൈശ്രവണന്റെ രാജധാനി എന്നെനിക്കു തോന്നി. പക്ഷേ. കൂടുതൽ ചിന്തിച്ചപ്പോൾ മറ്റൊരു സാധ്യതയും മനസ്സിൽ തെളിഞ്ഞുവന്നു. യമരാജധാനിയിലും ഡോൾമചുരത്തിന്റെ അടിഭാഗത്തും ആരെയും അതിശയപ്പെടുത്തുന്ന വിധത്തിലാണ് കല്ലുകൾ പൊട്ടിത്തകർന്നു കിടക്കുന്നത്. കൈലാസത്തിന്റെ അടിഭാഗപ്രദേശങ്ങളാണ് ഈ ഭാഗങ്ങൾ. ശിവതാണ്ഡവത്തിന്റെ ആഘാതത്താൽ തകർന്നതായിരിക്കണം ഈ ഭാഗങ്ങൾ.

"ത്രുട്യൽകൈലാസതട്യസ്ത്രിപുരവിജയിനഃ പാന്തു മാമാരഭട്യഃ"

(ത്രിപുരവൈരിയുടെ (ശിവൻ), കൈലാസത്തിന്റെ തീരപ്രദേശങ്ങളെ തകർക്കുന്ന താണ്ഡവനൃത്തങ്ങൾ എന്നെ രക്ഷിക്കട്ടെ)

ശിവതാണ്ഡവത്തെക്കുറിച്ച് ഭയഭക്തിബഹുമാനത്തോടെ ചിന്തിച്ച് കുറച്ചു നേരം ഞാൻ അവിടെ നിന്നു.

ഒരു മണിക്കൂറോളം നീണ്ടുനിന്ന ക്ലേശപൂർണമായ യാത്രക്കുശേഷം എത്തിപ്പെട്ടത് ഒരു തുറന്ന മൈതാനത്തിലേക്കാണ്. ഹിമപർവതങ്ങൾക്ക് ഈ ഭാഗത്ത് വല്ലാത്തൊരു ചെരിവുണ്ട്. അതുകൊണ്ടാകാം മൈതാനത്തിന്റെ മുക്കാൽഭാഗവും കനത്ത മഞ്ഞിൽമൂടികിടക്കുകയാണ്. വഴിയറിയാതെ ഇവിടെ കുറച്ചുനേരം ഞാൻ തപ്പിത്തടഞ്ഞു നടന്നു. വഴിയടയാളത്തിനായി നിർമിച്ച ജെണ്ടകളൊന്നും കണ്ടില്ല. രണ്ടുംകല്പിച്ച് മഞ്ഞിൽക്കൂടിനടന്ന് മുന്നോട്ട് പോകാൻ തീരുമാനിച്ചു. മഞ്ഞ് മൂടിക്കിടക്കുന്ന മൈതാനങ്ങളിൽ അടിയിൽ ചതുപ്പുകൾ ഉണ്ടാകാറുണ്ട്. ഉറച്ചപ്രതലങ്ങളാണെന്ന് ധരിച്ച് മഞ്ഞിൽ ചവുട്ടി നടക്കുമ്പോൾ അറിയാതെ ചതുപ്പിലേക്ക് താഴ്ന്നു പോകുന്നു. മരവിച്ചുപോകുന്ന തണുപ്പും അടിച്ചുഴിയുംമൂലം മരണം നിശ്ചയമായിട്ടും സംഭവിക്കുന്നു. വടികൊണ്ട് കുത്തിനോക്കി ഭദ്രത ഒരുവിധം ഉറപ്പാക്കിയ ശേഷം സാവധാനത്തിൽ മുന്നോട്ട് നീങ്ങി.

മഞ്ഞിൽനിന്നും രക്ഷപ്പെട്ടശേഷം വീണ്ടും അനന്തമായ ഒരു മൈതാനത്തിലേക്കാണ് ചെന്നുകയറിയത്. സമയം ഏഴുമണിയോടടുത്തുകൊണ്ടിരുന്നു. പകൽ മുഴുവനും മൂടിക്കെട്ടിയഅന്തരീക്ഷമായിരുന്നുവെങ്കിലും മഴ പെയ്യുകയില്ല എന്നുതന്നെയായിരുന്നു ധാരണ. അന്തരീക്ഷത്തിൽ മഴക്കാറുകൾ ധാരാളമായി ഉരുണ്ടുകൂടുന്നത് ശ്രദ്ധിച്ചിരുന്നുവെങ്കിലും ദർച്ചൻ അതിർത്തി വിട്ടശേഷം മഴ എന്ന ചിന്ത മനസ്സിൽ നിന്ന് ഒഴിഞ്ഞുനിന്നു.

മൈതാനത്തിൽ ഇരുന്ന് വിശ്രമിക്കുമ്പോൾ എന്റെ ദേഹത്ത് മഴത്തുള്ളികൾ വീണുതുടങ്ങിയപ്പോഴാണ് ആകാശത്തേയ്ക്ക് ശ്രദ്ധിച്ചത്. കാർമേഘങ്ങൾ ഭയാനകമായരൂപത്തിൽ ഉരുണ്ടുകൂടിനിൽക്കുന്നു. ഒട്ടുംവൈകാതെ തന്നെ ചൂളംവിളിച്ചുകൊണ്ടുള്ള കാറ്റും പറന്നെത്തി. ഹിമധൂളികൾ ആ പ്രദേശമാകെ പറന്നുനടന്നു. ചെറിയ ഹിമക്കഷണങ്ങൾ തൊപ്പിയിലും ദേഹത്തും വന്നു പതിച്ചുതുടങ്ങി. കണ്ണഞ്ചിപ്പിക്കുന്ന ഇടിമിന്നലാണ് തുടർന്ന്

കണ്ടത്. മിന്നലിന് തൊട്ടുപിന്നാലെത്തന്നെ ദിഗന്തങ്ങൾ ഭേദിയ്ക്കുമാറുള്ള ഇടിവെട്ടും. ഹിമക്കൊടുമുടികളിൽ മിന്നൽ രൂപപ്പെടുന്നത് കണ്ടപ്പോൾ നടുങ്ങിപ്പോയി. കണ്ണുകൾക്ക് ഏതാനും സെക്കന്റ് നേരം അന്ധത ബാധിച്ച പോലെ ഒരു തോന്നൽ. മിന്നൽ അവസാനിക്കുന്നതിന് തൊട്ടുപിന്നാലെയാണ് ഇടിവെട്ടുന്നത്. അതിന്റെ പ്രതിദ്ധ്വനി കുറച്ചധികം നേരം നീണ്ടുനിൽക്കുന്നു. അധികം വൈകാതെ കനത്ത മഴയും തുടങ്ങി.

ഇതിനിടയിൽ ഞാൻ മുട്ടോളമെത്തുന്ന മഴക്കോട്ട് ധരിച്ചുകഴിഞ്ഞിരുന്നു. കാൻവാസ്തൊപ്പി ഊരിമാറ്റി പ്ലാസ്റ്റിക്തൊപ്പിവച്ച് നല്ലപോലെ മുറുക്കികെട്ടി. ഷൂസ് ഊരിയശേഷം മൂന്ന് അടുക്ക് സോക്സിന് മുകളിലായി പ്ലാസ്റ്റിക് സഞ്ചി ചുറ്റിക്കെട്ടി. ഷൂസ് പരമാവധി മുറുക്കിക്കെട്ടുകയും ചെയ്തു. തോൽക്കയ്യുറകൾക്ക് മീതേയും പ്ലാസ്റ്റിക്സഞ്ചി ചുറ്റിക്കെട്ടി ഭദ്രമാക്കി. തോൾബാഗ് മഴക്കോട്ടിനുള്ളിൽ ഒളിപ്പിച്ചുവെച്ച് മുന്നോട്ടു നടന്നു.

കൈലാസയാത്രയിലെ മറക്കാനാവാത്ത സംഭവങ്ങളിൽ ഒന്നായിരുന്നു ആ രാത്രിയിലെ മഴ. കനത്തമഴയാണ് കോരിച്ചൊരിഞ്ഞുകൊണ്ടിരുന്നത്. യാതൊരു ഇടവേളയും ഇല്ലാതെയാണ് തൊട്ടുതൊട്ടെന്നപോലെ മിന്നലും ഇടിവെട്ടും സംഭവിച്ചിരുന്നത്. മിന്നലിനൊപ്പം നടുക്കുന്ന സീൽക്കാരശബ്ദങ്ങളും ഹിമശൃംഗങ്ങളിൽ അഗ്നിഗോളം പടർന്നു കയറുന്നപോലെയുള്ള വെളിച്ചവും മനസ്സിൽ ഭയവും പരിഭ്രാന്തിയും ഉളവാക്കി. ഭൂമി മുഴുവനും കുലുങ്ങി പൊട്ടിപ്പിളരുന്നപോലെയായിരുന്നു അതിഘോരമായ ഓരോ ഇടിവെട്ടും. മഴ കനത്തതോടെ ഹിമക്കൊടുമുടികളിൽനിന്നും അതിശക്തമായ ജലപ്രവാഹം ആരംഭിച്ചു. മൈതാനം മുഴുവനും നിറഞ്ഞുകവിയാനും തുടങ്ങി. പുൽമേടുകളോട് കഴിയാവുന്നത്ര ചേർന്നാണ് നടന്നത്. വഴികാട്ടികളെപ്പോലെ ഉയർന്നു നിന്നിരുന്ന കൽക്കൂട്ടങ്ങൾനോക്കി നടന്നതുകൊണ്ട് വഴിതെറ്റില്ലെന്ന് ഉറപ്പുണ്ടായിരുന്നു. ഘോരമായി പെയ്യുന്ന മഴയുംകൊണ്ട്, അതിശക്തമായി വീശിയടിയ്ക്കുന്ന കാറ്റിനേയും അഭിമുഖീകരിച്ച്, ഞാൻ നടന്ന് നീങ്ങി.

മൈതാനം ഒരു മേടിലേയ്ക്ക് ഉയർന്നു കിടക്കുന്നതിന്റെ മുകളിലെത്തിയപ്പോൾ കുറച്ചുനേരം അവിടെ നിന്നു. വെള്ളം കയറാത്ത ആ നിരപ്പിൽ മഴ മാറുന്നതുവരെ കാത്തുനിന്നാലോ എന്ന് ചിന്തിച്ചുനോക്കി. പക്ഷെ എത്ര നേരമാണ് അങ്ങിനെ നിൽക്കുക. മിന്നലിന്റെ വെളിച്ചത്തിൽ നോക്കിയപ്പോൾ കണ്ണെത്താത്തദൂരത്തോളം ആ നിരപ്പ് നീണ്ടുകിടക്കുകയാണ്. പല സ്ഥലത്തും വെള്ളം തടാകംപോലെ വ്യാപിച്ചു കിടക്കുകയാണ്. തപ്പിത്തടഞ്ഞ് വല്ല ചതുപ്പിലും ചെന്നുവീണാലോ എന്നും ശങ്കിച്ചുപോയി. ഒരു മനുഷ്യജീവിപോലും ഇല്ലാത്ത വിജനമായ ആ സ്ഥലത്ത് കാത്തു നിൽക്കുന്നതിലും നടന്ന് മുന്നേറുകയാണ് നല്ലതെന്ന് അവസാനം തീരുമാനിച്ചു. അഗ്നിഗോളംപോലെ ഒരു മിന്നലും അടുത്ത സെക്കന്റിൽത്തന്നെ ഭൂമി പിളർക്കുന്നതുപോലെയുള്ള ഭയാനകമായ ഇടിവെട്ടും തൊട്ടു മുന്നിൽ സംഭവിച്ച

പ്പോൾ ഞാൻ പിന്നോക്കം മലച്ചുപോയി. വെടിമരുന്നിന്റെ രൂക്ഷഗന്ധം നാസാദ്വാരങ്ങളിലൂടെ തുളച്ചുകയറി. മറ്റൊന്നും ചിന്തിക്കാതെ അതിവേഗത്തിൽ മേടിന്റെ ഓരത്തുകൂടി നടന്നുനീങ്ങി.

മൃത്യുഞ്ജയ മന്ത്രം* ഉരുവിട്ടുകൊണ്ടാണ് ഞാൻ നടന്നിരുന്നത്. മേടിന്റെ അവസാനത്തിൽ ചോലവെള്ളം ശക്തിയായി ഒഴുകിവരുന്ന ഒരു ചാലിൽക്കൂടി ഇറങ്ങിനടന്നുവേണം മുന്നോട്ട്പോകാൻ. നടത്തത്തിനിടയിൽ ഷൂസിന്റെ ഉള്ളിൽ വെള്ളം കയറിയതുപോലെ തോന്നിയിരുന്നു. ചോലയിൽക്കൂടി ഇറങ്ങിനടന്നപ്പോൾ ഷൂസിൽ മുഴുവനായും വെള്ളം നിറഞ്ഞു. അതോടെ നടത്തവും മന്ദഗതിയിലായി. ഏന്തിവലിഞ്ഞ് നടന്നുകൊണ്ട് ഉറച്ചമനസ്സോടെ മുന്നോട്ട് പോയി.

ഒരു മണിക്കൂറോളം നീണ്ടുനിന്ന ഇടിവെട്ടിന് ശക്തികുറഞ്ഞപ്പോൾ കാറ്റ് അത്യുഗ്രമായി വീശിത്തുടങ്ങി. മുന്നോട്ട് ഓരോ അടിവെക്കുമ്പോഴും അതിശക്തമായ രീതിയിൽ കാറ്റ് പിന്നോക്കം തള്ളിനീക്കുകയായിരുന്നു. അത്തരം സന്ദർഭങ്ങളിൽ ഒരു വശം ചെരിഞ്ഞുനിന്ന് കാറ്റിനെ പ്രതിരോധിക്കുകയാണ് ചെയ്തത്. വിലങ്ങനെ അത്തരത്തിൽ നടന്ന് ഒട്ടുദൂരം മുന്നേറി. താഴ്ന്ന താപനില; അതിനൊപ്പം മരംകോച്ചുന്ന തണുപ്പുള്ള കാറ്റുംവീശിയടിച്ചപ്പോൾ കിടുകിടെ വിറയ്ക്കുന്നുണ്ടായിരുന്നു. കാറ്റു കടക്കാത്തതും തണുപ്പ് പിടിക്കാത്തതുമായ വസ്ത്രങ്ങൾ ധരിച്ചിട്ടുപോലും ശരീരത്തിൽ മരവിപ്പ് ബാധിയ്ക്കുന്നതുപോലെ തോന്നി. മഴക്കോട്ടിന്റെ ഏതൊക്കെയോ ഭാഗങ്ങളിൽക്കൂടി മഴവെള്ളം കമ്പിളിവസ്ത്രങ്ങളിലേക്ക് ഒലിച്ചിറങ്ങുന്നതുകൊണ്ടായിരുന്നു അങ്ങനെ സംഭവിച്ചത്.

സമയം അറിയാൻ ഒരു മാർഗവും ഇല്ലായിരുന്നു. മഴക്കോട്ടിന്റെ ഉള്ളിലായിരുന്ന ബാഗിൽനിന്ന് ടോർച്ച് പുറത്തെടുക്കുവാനോ തോൽക്കയ്യുറമാറ്റി വാച്ച് നോക്കാനോ സാദ്ധ്യമല്ലായിരുന്നു. കോരിച്ചൊരിയുന്ന മഴയും ചീറിയടിക്കുന്ന കാറ്റും എല്ലാ സ്വാതന്ത്ര്യങ്ങളും തടസ്സപ്പെടുത്തി. ഇടിവെട്ടിന്റെ തീവ്രത കുറഞ്ഞുവെങ്കിലും കണ്ണഞ്ചിപ്പിക്കുന്ന പ്രകാശത്തിൽ മിന്നൽ തുടർന്നുകൊണ്ടിരുന്നു. മിന്നലിന്റെ പ്രകാശത്തിൽ വഴികാട്ടികളെപ്പോലെ നിന്നിരുന്ന കൽക്കൂട്ടങ്ങൾ തെളിഞ്ഞുകാണുവാൻ കഴിഞ്ഞത് വലിയൊരനുഗ്രഹമായി തോന്നി. ഇതിനിടയ്ക്ക് മൈതാനത്തിൽക്കൂടിയുള്ള വഴി വളരെ ചെറിയ മൊട്ടക്കുന്നുകളുടെ മീതെക്കൂടിയായി മാറിക്കഴിഞ്ഞിരുന്നു. മൈതാനം ക്രമേണ ഇടത്തോട്ട് അകന്നുമാറിപ്പോകുന്നതായും മൊട്ടക്കുന്നു

---

* "രുദ്രം പശുപതിം സ്ഥാണും നീലകണ്ഠമുമാപതിം
ഭസ്മോദ്ധൂളിതസർവാംഗം നാഗാഭരണഭൂഷിതം
ത്ര്യക്ഷം ചതുർഭുജം ശാന്തം ജടാമകുടധാരിണം
വാമദേവം മഹാദേവം ലോകനാഥം ജഗദ്ഗുരും
നമാമി ശിരസാ ദേവം കിം നോ മൃത്യുഃ കരിഷ്യതി" *(ശ്ലോകം അപൂർണ്ണം)*

കളുടെ മുകളിൽക്കൂടി വഴി വലത്തോട്ട് വളഞ്ഞുപോകുന്നതായും മിന്നൽവെളിച്ചത്തിൽ കണ്ടു. ഞാൻ ഏറെ സന്തോഷിച്ചുപോയ ഒരു നിമിഷമായിരുന്നു അത്. മൈതാനത്തിലെ വെള്ളത്തിൽക്കൂടി നടന്ന് ഒരു സ്പോഞ്ച്പോലെ വെള്ളംകുടിച്ച് വീർത്ത സോക്സും ഷൂസും കാലുകൾക്ക് താങ്ങാനാവാത്ത ഭാരം വരുത്തിവെച്ചിരുന്നു. പാദങ്ങൾക്ക് മരവിപ്പ് ബാധിച്ചപോലെ തോന്നിയതിനാൽ ഷൂ അഴിച്ച് മാറ്റി സോക്സ് ഊരിക്കളയുവാൻ ഒരു ശ്രമം നടത്തിനോക്കിയെങ്കിലും ശക്തമായ കാറ്റും മഴയും മരവിച്ചുപോയ കൈകളും അതിന് തടസ്സമായി.

കാലുകൾ യഥേഷ്ടം ചലിപ്പിച്ച് നടക്കാൻ ബുദ്ധിമുട്ടായപ്പോൾ ഊന്നുവടിയിൽ ബലംകൊടുത്ത് കാലുകൾ നിരക്കി നീക്കി നടന്നു. പലപ്പോഴും, പൊന്തിനിൽക്കുന്ന ചെറിയ പാറകളിൽ തട്ടി താഴെ വീഴാൻ പോയെങ്കിലും എങ്ങിനെയൊക്കെയോ വീഴാതെ രക്ഷപ്പെട്ടു. കല്ലുകളിൽ തട്ടുമ്പോൾ ഒട്ടും വേദന അനുഭവപ്പെടാതിരുന്നത് മരവിപ്പ് മൂലമാണെന്നും മനസ്സിലാക്കി. തകർത്തുപെയ്യുന്ന മഴയും കൊടുംശൈത്യവുംമൂലം ക്ഷീണിച്ചവശനായിപ്പോയ ഞാൻ ഒരു ഇടത്തരം പാറപ്പുറത്ത് കുറച്ച് നേരം ഇരുന്നു. കൈലാസപ്രദക്ഷിണം പൂർത്തീകരിക്കാൻ എന്നെക്കൊണ്ട് സാധിക്കുകയില്ലെന്ന ഒരു ചിന്ത എന്നിൽ ഊറിക്കൂടിത്തുടങ്ങി. മരവിപ്പ് ദേഹമാസകലം വ്യാപിച്ചാൽ അതോടെ എല്ലാം അവസാനിക്കും എന്ന് ഒരു നടുക്കത്തോടെ ഓർത്തു. ജീവിതത്തിൽ പലപ്പോഴും പല പ്രതിസന്ധികളിലും ചെന്ന് പെട്ടിട്ടുണ്ട്. അത്തരം സന്ദർഭങ്ങളിലൊക്കെ എന്നെ രക്ഷപ്പെടുത്തിയിട്ടുള്ളത് ഞാൻ ആരാധിക്കുന്ന ഒരു അദൃശ്യരൂപമാണ്. ജാംബിയാങ്ങ്പർവതത്തിന്റെ മുകളിലേക്ക് ഇഞ്ചിഞ്ചായി നടന്നു കൈലാസപർവതത്തിന്റെ തൊട്ടടുത്തു വരെ എത്തിയപ്പോഴും ഡോൾമചുരം ഒരു വിഷമവുംകൂടാതെ നടന്നു കയറിയപ്പോഴും ഈ രൂപം എന്റെ തുണക്കെത്തിയിരുന്നു. ആ രൂപത്തിൽ മാത്രം ഉറച്ചവിശ്വാസമർപ്പിച്ചതുകൊണ്ടാണ് ഞാൻ വളർന്ന് വലുതായത് എന്ന് ആത്മാർഥമായിട്ടും വിശ്വസിക്കുന്നു. വിജനമായ ആ ഹിമഭൂമിയിൽ അർധരാത്രിയോടടുത്ത ആ സമയത്ത് ഞാൻ വീണ്ടും ആ 'കാളി' രൂപത്തെ ഓർത്തു...

ഒന്നു മയങ്ങിപ്പോയതാണോ അതോ സ്ഥലകാലബോധം കുറച്ചുസമയത്തേക്ക് നഷ്ടപ്പെട്ടതാണോ എന്നെനിക്ക് കൃത്യമായി ഓർമിച്ചെടുക്കാൻ കഴിയുന്നില്ല.

"ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!" എന്ന ഉപനിഷൻ മന്ത്രം എന്റെ ഉപബോധമനസ്സിലോ, പുറത്തോ, അന്തരീക്ഷത്തിലോ മുഴങ്ങിയതായി നേരിയൊരോർമ തോന്നുന്നു! എന്തായാലും ഉണർന്നപ്പോൾ കനത്ത മിന്നൽവെളിച്ചമാണ് കണ്ടത്. കാറ്റ് വീശുന്നുണ്ടായിരുന്നുവെങ്കിലും മഴയുടെ ശക്തി വളരെ കുറഞ്ഞിരുന്നു. കൈകാലുകൾ മടക്കി നിവർത്തിയും നിന്ന നിലയിൽ ചാടിയും കുറച്ചധികം സമയം ഞാൻ ലഘുവ്യായാമങ്ങളിൽ ഏർപ്പെട്ടു. ചോരയോട്ടം കൂടുമ്പോൾ മരവിപ്പ് മാറിക്കിട്ടുമെന്നായിരുന്നു

എന്റെ കണക്കുകൂട്ടൽ. കുറച്ചധികം നേരം വ്യായാമത്തിൽ ഏർപ്പെട്ടതിനു ശേഷം ട്രക്കിങ്ങ് ഷൂ അഴിച്ചുമാറ്റി വെള്ളം തൂത്തുമാറ്റാനും സോക്സുകൾ പിഴിഞ്ഞ് വെള്ളം കളയാനും എനിക്ക് സാധിച്ചു. പാദങ്ങൾ തിരുമ്മി ചൂടുപിടിപ്പിക്കാനും കുറച്ചുസമയം ചെലവഴിച്ചു.

മഴ നിശ്ശേഷം മാറിയപ്പോൾ എഴുന്നേറ്റ് യാത്ര തുടർന്നു. കാലുകളിലെ മരവിപ്പ് മാറിയിരുന്നില്ലെങ്കിലും ഒരു വിധത്തിൽ നടന്നു നീങ്ങി. കൊടുംശൈത്യമുള്ള കാറ്റിന് ഒട്ടും കുറവുണ്ടായിരുന്നില്ല. അലറിവിളിച്ചുപായുന്ന ഹിമക്കാറ്റിലൂടെ ഞാൻ അടിവെച്ചടിവെച്ച് മുന്നേറി. ഇടിയും മിന്നലും ദൂരെയെവിടേക്കോ അകന്നുപോയ്ക്കഴിഞ്ഞിരുന്നുവെങ്കിലും മിന്നലും നേരിയ മുഴക്കവും തുടർന്നിരുന്നു. കുന്നുകൾ കയറിയിറങ്ങുമ്പോൾ പലപ്പോഴും മഞ്ഞിൽക്കൂടിയാണ് നടന്നത്. കാലുകളിലെ മരവിപ്പും കടച്ചിലും കൂടിക്കൊണ്ടിരുന്നു. എന്തായാലും ദൃഢനിശ്ചയത്തോടെ നടന്നുനീങ്ങി.

കുറച്ചധികംനേരം നടന്ന് സാമാന്യം വലിയൊരു കയറ്റം വളരെ ക്ലേശിച്ച് കയറിച്ചെന്നപ്പോൾ ദൂരെയായി ഒരു പ്രകാശം കണ്ണിൽപ്പെട്ടു. അതൊരു വിളക്കിൽനിന്നുള്ള പ്രകാശമാണെന്ന് ഉറപ്പായപ്പോൾ കൈലാസനാഥനെ ധ്യാനിച്ചുകൊണ്ട് ഞാൻ കുറച്ചുസമയം നിന്നു. സോങ്ങ്സെർബുക്യാമ്പിൽ നിന്നുള്ള വെളിച്ചമായിരിയ്ക്കും അതെന്ന് എനിക്കുറപ്പുണ്ടായിരുന്നു. കുന്നിൻമുകളിൽനിന്നും നേരെ താഴോട്ടിറങ്ങി വെളിച്ചം കണ്ട സ്ഥലം ലക്ഷ്യമാക്കി ഞാൻ ഏന്തിവലിഞ്ഞ് നടന്നു. ഏകദേശം ഒരു കിലോമീറ്റർ നടന്നപ്പോൾ നിരപ്പായ ഒരു ചെറിയ കുന്നിൻമുകളിൽ എത്തിച്ചേർന്നു. അവിടെത്തന്നെയായിരുന്നു സോങ്ങ്സെർബുക്യാമ്പ്. ക്യാമ്പിന്റെ വരാന്തയിൽ തൂക്കിയിട്ടിരുന്ന എണ്ണവിളക്കിന്റെ കീഴിൽ കമ്പിളികൊണ്ട് ആകെ മൂടിപ്പുതച്ച് കുനിക്കൂടി ഇരിക്കുന്ന ഒരു കിഴവനെ കണ്ടു. ആ ഗ്രാമീണ തിബത്തൻ മനുഷ്യന്റെ രൂപം പേടിപ്പെടുത്തുന്നതായിരുന്നു.

ആ ചെറിയ വരാന്തയിലേയ്ക്ക് ഞാൻ വീണുപോയി എന്നുപറയുന്നതാകും കൂടുതൽ ശരി. വൃദ്ധൻ അടുത്തുവന്ന് എന്തൊക്കെയോ പറയുന്നുണ്ടായിരുന്നു. ഞാൻ അനങ്ങുന്നില്ല എന്നുതോന്നിയതിനാലാകാം അദ്ദേഹം എന്റെ കൈ പിടിച്ച് എഴുന്നേൽപ്പിക്കാൻ ശ്രമിച്ചു. ഉരുക്കിന്റെ ബലമുണ്ടായിരുന്നു ആ കൈകൾക്ക്. മരവിച്ചുപോയ കാലുകൾ നിലത്ത് ഊന്നി നിർത്തുവാൻ സാധിക്കാതെവന്നപ്പോൾ വൃദ്ധൻ എന്നെ ചുമരിൽ ചാരിനിർത്തി ഉച്ചത്തിൽ ആരേയോ വിളിച്ചു. തടിച്ച ഒരു സ്ത്രീയായിരുന്നു ധൃതിയിൽ വന്നത്. ഇതിനിടയിൽ ഞാൻ മഴക്കോട്ട് ഊരി താഴെയിട്ടിരുന്നു. രണ്ടുപേരും കൂടി എന്നെ മുറിയിലേക്ക് തള്ളിമാറ്റുന്നതുപോലെ കൊണ്ടുപോയി. കമ്പിളി ക്കിടക്കയിലേക്ക് കിടത്തുന്നതിനു മുമ്പായി നനഞ്ഞുപിണ്ടിപോലെയായ വസ്ത്രങ്ങൾ ഊരിമാറ്റാൻ വൃദ്ധൻ ആംഗ്യഭാഷയിൽ എന്നോട് നിർദ്ദേശിച്ചു. നാലഞ്ച് അടുക്ക് കമ്പിളിവസ്ത്രങ്ങളും പാന്റ്സും ഷൂസും ഊരിമാറ്റുവാൻ രണ്ടുപേരും എന്നെ സഹായിച്ചു. ഹാഫ്ട്രൗസർ മാത്രം ബാക്കിയായപ്പോൾ

വൃദ്ധൻ കനത്തൊരു കമ്പിളികൊണ്ട് എന്നെ മൂടിപ്പുതപ്പിച്ചു. ഇതിനിടയിൽ സ്ത്രീ പുറത്തേയ്ക്ക് ധൃതിയിൽ പോകുന്നത് ഞാൻ ശ്രദ്ധിച്ചിരുന്നു. കിടക്കയിൽ മലർന്ന് കിടന്നിരുന്ന എന്റെ കാലുകളും കൈകളും വൃദ്ധൻ മാറി മാറി തിരുമ്മി ചൂടുപിടിപ്പിക്കാൻ നല്ലപോലെ പണിപ്പെട്ടു.

അല്പസമയത്തിനുള്ളിൽ ആവിപറക്കുന്ന കട്ടൻചായയുമായി ആ സ്ത്രീ തിരിച്ചെത്തി. മുക്കാൽ ലിറ്ററോളം ചായയുണ്ടായിരുന്നു ആ സ്റ്റീൽ പാത്രത്തിൽ. ചായപ്പാത്രം കൈകളിലും മുട്ടുമുതൽ പാദങ്ങൾവരേയും വച്ച് വൃദ്ധൻ ചൂടുപിടിപ്പിച്ചുകൊണ്ടിരുന്നു. കനത്തചൂടുണ്ടായിരുന്ന ആ പാത്രം പാദങ്ങളിൽവച്ചപ്പോൾ എനിക്കൊട്ടും ചൂടനുഭവപ്പെട്ടില്ല. ചൂടുള്ള ചായ അകത്തു ചെന്നപ്പോൾ വളരെയേറെ ഉന്മേഷം അനുഭവപ്പെട്ടു. മെഴുകുതിരി വെളിച്ചത്തിൽ സമയം നോക്കിയപ്പോൾ കൃത്യം 2.45 ആയിരുന്നു. 18 മണിക്കൂറിലധികം നീണ്ടുനിന്ന യാതനാപൂർണമായ യാത്രയെക്കുറിച്ചൊന്നും ചിന്തിക്കാൻ മെനക്കെടാതെ കമ്പിളികൊണ്ടും കമ്പിളിക്കിടക്കകൊണ്ടും ആസകലം മൂടിപ്പുതച്ച് ഞാൻ കിടന്നു. ഉറങ്ങുന്നതുവരെ എന്റെ സ്മരണയിൽ തെളിഞ്ഞുനിന്നിരുന്നത് ആ തിബത്തൻ ദമ്പതിമാരുടെ മുഖങ്ങൾ മാത്രമായിരുന്നു.





കൈലാസത്തിൽനിന്നുള്ള ജല പ്രവാഹങ്ങൾ

## 17-ാം ദിവസം ദർച്ചൻ

സുഖകരമായ ആ ഉറക്കത്തിൽനിന്ന് ഉണർന്നത് 8.30 കഴിഞ്ഞപ്പോഴാണ്. കിഴക്കോട്ട് അഭിമുഖമായിട്ടിരുന്ന് പ്രാർഥിച്ചശേഷം ഞാൻ ആ മുറിയാകെ ഒന്നുനോക്കിക്കണ്ടു. മണ്ണിട്ട് ഉറപ്പിച്ചതാണ് തറ. മണ്ണും കല്ലും കൂട്ടി നിർമിച്ച ചുമർ പല സ്ഥലത്തും വിണ്ടുനിൽക്കുന്നു. മേൽക്കൂര കനംകുറഞ്ഞ കരി ങ്കൽപ്പാളികൾ കൊണ്ടാണ്. ചെറിയ ഉരുളൻ തടികൾ കൊടുത്ത് ഒരുവിധം ബലവത്താക്കിയിട്ടുണ്ട്. മൂന്ന് പേർക്ക് കിടക്കാനുള്ള സൗകര്യമേ ആ മുറി യിലുള്ളൂ. തികച്ചും വിജനമായ പ്രദേശത്ത് ഇത്തരത്തിലുള്ള സൗകര്യമെ ങ്കിലും കിട്ടുന്നുണ്ടല്ലോ എന്നു കരുതി സമാധാനിച്ചു.

കൂട്ടുകാരുടെ വിവരം അറിയാനായി ഞാൻ പുറത്തുവന്നു നോക്കി. ആരും എത്തിയിരുന്നില്ല. നാലു മുറികൾ മാത്രമുള്ള ആ ചെറിയ ക്യാമ്പിൽ മൂന്നു മുറികൾ തീർഥാടകർക്ക് താമസിക്കുവാനുള്ളതാണ്. അറ്റത്തെ മുറിയിൽ ക്യാമ്പ് സൂക്ഷിപ്പുകാരനും ഭാര്യയും താമസിയ്ക്കുന്നു. അതിന്റെ തൊട്ടടു ത്തുള്ള വെറും തറയിൽ ഒരു കൂടാരവും സജ്ജീകരിച്ചിട്ടുണ്ട്. പോർട്ടർമാർക്കും മറ്റുള്ളവർക്കും താമസിക്കാനാണത്. ആ കൊച്ചു വരാന്ത യിൽ ഇരുന്ന് ഞാൻ എന്റെ പാദങ്ങൾ പരിശോധിച്ചുനോക്കി. തൊലിയാകെ ചുക്കിച്ചുളിഞ്ഞപോലെ കാണപ്പെട്ടു. നഖങ്ങൾക്കെല്ലാം നീല നിറം ആയി ക്കഴിഞ്ഞിരുന്നു; സന്ധികളിലും പേശികളിലും വേദന തോന്നിയിരുന്നു എന്ന തൊഴികെ മറ്റു പരിക്കുകളൊന്നും കണ്ടില്ല.

കൊടുംശൈത്യമായിരുന്നുവെങ്കിലും നല്ല സൂര്യപ്രകാശമുണ്ടായിരുന്നു. ക്യാമ്പിന്റെ പിൻഭാഗത്ത് മുഴുവനും ഹിമക്കൊടുമുടികളാണ്. ഒരു ഉയർന്നസ്ഥലത്താണ് ക്യാമ്പ് സ്ഥിതിചെയ്യുന്നത്. ചുറ്റുമുള്ള വിശാലമായ

സ്ഥലത്ത് ഉരുളൻകല്ലുകൾ ധാരാളമുണ്ട്. ചുവപ്പുരാശികലർന്ന മണ്ണാണ്. പുൽനാമ്പുകൾ തലനീട്ടി ഉയർന്നു നിൽക്കുന്നതുകൊണ്ടാവാം, മൊത്തത്തിൽ ആ കൊച്ചുമൈതാനം ഭംഗിയാർന്നതാണ്. പിന്നിൽ വാതിൽ തുറക്കുന്ന ശബ്ദവും കാൽപ്പെരുമാറ്റവും കേട്ടപ്പോൾ ഞാൻ തിരിഞ്ഞുനോക്കി. കഴിഞ്ഞ ദിവസം രാത്രിയിൽ കണ്ട തിബത്തൻ ദമ്പതികളായിരുന്നു. ദൂരത്തേയ്ക്കും ആകാശത്തേക്കും കൈ ചൂണ്ടിക്കാണിച്ച് അവർ എന്തൊക്കെയോ പറഞ്ഞു. തൊട്ടടുത്ത ഒഴിഞ്ഞ മുറികൾ ചൂണ്ടിക്കാണിച്ച് ആരുമില്ല എന്നർഥത്തിൽ തലകുലുക്കി കാണിച്ചു. എന്റെ കാലുകൾ പിടിച്ച് പരിശോധിച്ചശേഷം പുറത്തുതട്ടി എന്തൊക്കെയോ പറഞ്ഞു. ഒന്നും മനസ്സിലാകാതെ ഞാൻ മിഴിച്ചിരുന്നു.

നിരപ്പിന്റെ താഴെ ഭാഗത്തേയ്ക്കിറങ്ങിച്ചെന്ന് അവിടെയുള്ള ഒരു ചെറിയ ചോലയിൽ ഞാൻ പല്ലുതേപ്പും മറ്റും കഴിച്ചു. പിന്നെ കഴിഞ്ഞ രാത്രിയിൽ വന്ന വഴിയിലൂടെ കുറച്ചുദൂരം നടന്നു. കൂട്ടുകാരുടെ വരവിനെക്കുറിച്ച് എന്തെങ്കിലും സൂചന ലഭിക്കുമോ എന്നു നോക്കാനായിരുന്നു. എന്റെ ലഗ്ഗേജ് പോർട്ടറുടെ കൈവശമായിരുന്നതിനാൽ അതുകിട്ടിയശേഷമേ എനിക്കെന്തെങ്കിലും ചെയ്യാൻ കഴിയുമായിരുന്നുള്ളൂ. വസ്ത്രങ്ങൾ മുഴുവനും നനഞ്ഞ് കുതിർന്നു കിടപ്പാണ്. നനയാത്ത വസ്ത്രങ്ങളും ഭക്ഷണസാധനങ്ങളും പോർട്ടർ വന്നെത്തിയാൽ മാത്രമേ ലഭ്യമാകൂ. സാവധാനത്തിൽ ഓരോന്ന് ചിന്തിച്ച് നടന്നിരുന്ന ഞാൻ ആ തിബത്തൻ പിന്നിൽനിന്ന് വിളിച്ചപ്പോൾ തിരികെപോന്നു.

ഒരു പാത്രം നിറയെ ആവി പറക്കുന്ന കട്ടൻചായ അദ്ദേഹം എനിക്കു തന്നപ്പോൾ ഞാൻ ഏറെ സന്തോഷിച്ചുപോയി. നന്ദിപറയാൻ ഭാഷ ഒരു തടസ്സമായപ്പോൾ അദ്ദേഹത്തെ നോക്കി നന്ദിസൂചകമായി ഒന്നു പുഞ്ചിരിച്ചു. തോൾബാഗ് തപ്പിനോക്കിയപ്പോൾ നനയാത്ത രണ്ടുപാക്കറ്റ് ബിസ്കറ്റ് കിട്ടി. ഒരെണ്ണം അദ്ദേഹത്തിനു കൊടുത്തശേഷം ചായയും ബിസ്കറ്റും സാവകാശത്തിൽ രുചിച്ചു കഴിച്ച് പലതും ചിന്തിച്ച് വരാന്തയിൽ ഇരുന്നു. കൂട്ടുകാർക്കും സെറ്റിനും എവിടെവച്ചായിരിക്കും കഴിഞ്ഞ ദിവസത്തെ മഴ ലഭിച്ചത്? അവർ രാത്രിയിൽ എവിടെയായിരിക്കും തങ്ങിയത്? എന്തെങ്കിലും അപകടം പിണഞ്ഞിരിക്കുമോ? ഹരിഹർ ഡോൾമചുരം വിഷമം കൂടാതെ നടന്നു കയറിയോ? ചിന്തിച്ച് തല പുണ്ണാക്കിയിട്ട് എന്തു പ്രയോജനം എന്നു കരുതി മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ, ഒന്നുകൂടി വിശ്രമിക്കാനായി കിടക്കയിൽ അഭയംതേടി.

പുറത്ത് ബഹളം കേട്ടപ്പോഴാണ് ഉണർന്നതെന്ന് തോന്നുന്നു. പുറത്തു വന്ന് നോക്കിയപ്പോൾ കുൻഷിറാമിന്റെ സഹായിയേയും നാലു പോർട്ടർമാരേയും മാത്രമേ കണ്ടുള്ളൂ. സഹായിയിൽനിന്നും വിവരങ്ങൾ മനസ്സിലാക്കി. ഡോൾമചുരം മുക്കാൽ ഭാഗത്തോളം കയറിക്കഴിഞ്ഞപ്പോഴാണ്

ഇടിവെട്ടും കാറ്റും മഴയും തുടങ്ങിയത്. അതോടെ എല്ലാവരും യാക്കിന്റെ പുറത്തുനിന്നും താഴെ ഇറങ്ങി. തുടക്കം മുതൽക്കേ വിഷമത കാണിച്ചിരുന്ന ഹരിഹർ മുകളിലെത്തിയപ്പോഴേക്കും മോഹാലസ്യപ്പെട്ട് താഴെ വീണുപോയി. ഓക്സിജൻ ശ്വസിപ്പിച്ചും മഴക്കോട്ട് കൊണ്ട് മൂടി സംരക്ഷിച്ചും ബാക്കിയുള്ളവർ ചുറ്റുംകൂടി നിന്നു. മഴയും കാറ്റും കനത്തതോടെ എല്ലാവർക്കും - തദ്ദേശീയരായ പോർട്ടർമാർക്കൊഴികെ - കടുത്ത വിഷമങ്ങൾ അനുഭവപ്പെട്ടുതുടങ്ങി. ഹരിഹറിന്റെ കാര്യത്തിൽ എല്ലാവരും ആശ കൈവെടിഞ്ഞ സമയത്താണ് യാക്കുകളുടെ അകമ്പടിയോടെ ഒരു സംഘം ചൈനീസ്പട്ടാളക്കാർ വന്നെത്തിയത്. എല്ലാവരുംകൂടി പെട്ടെന്ന് അവിടെ കൂടാരം നിവർത്തി ഉറപ്പിച്ചു. സ്റ്റൗ കത്തിച്ച് വെള്ളം ചൂടാക്കി ഉഴിഞ്ഞും മരുന്നുകൾ കൊടുത്തും അവർ ഹരിഹറിനെ രക്ഷിച്ചെടുത്തു. അർധരാത്രി കഴിഞ്ഞപ്പോൾ മഴ മാറി. കൂടാരത്തിൽ സ്ഥലം കഷ്ടിയായതിനാൽ നിലാവുദിച്ചപ്പോൾ തങ്ങൾ അഞ്ചുപേരുംകൂടി പോരുകയാണുണ്ടായതെന്നും അദ്ദേഹം പറഞ്ഞു. പോർട്ടർമാരിലൊരുവൻ ഗൗരീകുണ്ഡിൽനിന്നും വളരെ ബുദ്ധിമുട്ടി തീർഥജലം ശേഖരിച്ച വിവരവും അദ്ദേഹം പറഞ്ഞു.

സമയം 10 മണി കഴിഞ്ഞിരുന്നു. സോങ്ങ്സെർബ്യുക്യാമ്പിൽനിന്ന് ദർച്ചനിലേക്ക് 15 കി. മീറ്ററാണ് ദൂരമെന്ന് അറിയാമായിരുന്നു. യാതൊരു ബുദ്ധിമുട്ടും കൂടാതെ നടന്നു പോകാവുന്ന നിരപ്പായപ്രദേശങ്ങളാണ് മിക്ക ഭാഗങ്ങളിലെന്നും പുചോങ്ങ് പറഞ്ഞിരുന്നു. നിശ്ചിത ദിവസങ്ങൾക്കുള്ളിൽത്തന്നെ കൈലാസപ്രദക്ഷിണം ഒരാളെങ്കിലും കാൽനടയായി പൂർത്തീകരിച്ച വിവരം ദർച്ചൻക്യാമ്പിൽ അറിയിക്കുന്നത് നന്നായിരിക്കുമെന്ന് എനിക്കു തോന്നി. മറ്റുള്ളവരെക്കുറിച്ച് പറഞ്ഞുകേട്ട വിവരങ്ങൾ അറിയിക്കുകയും ചെയ്യാം.

മറ്റൊന്നും ചിന്തിയ്ക്കാതെ ഞാൻ യാത്രക്ക് തയ്യാറായി. ലഗ്ഗേജ് തുറന്ന് നല്ല വസ്ത്രങ്ങൾ എടുത്ത് ധരിച്ചു. ഭക്ഷണസാധനങ്ങളും അത്യാവശ്യമരുന്നുകളും തോൾബാഗിൽവച്ച് ഞാൻ വരാന്തയുടെ അറ്റത്തുള്ള സൂക്ഷിപ്പുകാരന്റെ മുറിയുടെ വാതിലിൽ മുട്ടി. അവരോട് എനിക്ക് തീർത്താൽ തീരാത്ത കടപ്പാടുണ്ടെന്ന് തോന്നി. മരവിച്ചുപോയ കാലുകളുമായി തലേദിവസം രാത്രിയിൽ വരാന്തയിൽ വീണുപോയ എന്നെ രക്ഷപ്പെടുത്താൻ രണ്ടുപേരും കാണിച്ച ശുഷ്കാന്തി എന്റെ മനസ്സിൽ സദാസമയത്തും ഉണ്ടായിരുന്നു. രണ്ടുമണികഴിഞ്ഞിട്ടും ഉറങ്ങാതെ കാത്തിരിക്കാൻ വൃദ്ധനെ പ്രേരിപ്പിച്ച സംഗതി എന്താണെന്ന് ഞാൻ പലപ്പോഴും ചിന്തിച്ചിരുന്നു. ദർച്ചൻക്യാമ്പിലെത്തിയശേഷം പുചോങ്ങ് പറഞ്ഞ വിശദീകരണം കേട്ടപ്പോൾ മാത്രമാണ് എന്റെ ജിജ്ഞാസ അടങ്ങിയത്. ഓരോ ബാച്ചിന്റേയും കൈലാസ് പ്രദക്ഷിണത്തിന്റെ വിശദമായ ഷെഡ്യൂൾ അലി ടൂറിസ്റ്റ് ഏജൻസി ഇവർക്ക് മുൻകൂട്ടി നൽകുന്നു. ഡോൾമചുരം കടന്നുവരുന്ന തീർഥാടകർ മിക്കവാറും

രാത്രി വളരെ വൈകി മാത്രമേ എത്തിച്ചേരാറുള്ളൂ. അതുകൊണ്ട് ആ ദിവസങ്ങളിൽ കാത്തിരിയ്ക്കാൻ ക്യാമ്പ് സൂക്ഷിപ്പുകാരൻ ബാധ്യസ്ഥനാണ്. നിശ്ചിത ദിവസങ്ങളിൽ വന്നില്ലെങ്കിൽ അതിനടുത്ത ദിവസങ്ങളിലും കാത്തിരിക്കണം.

വാതിൽ തുറന്ന് തിബത്തനും മദ്ധ്യവയസ്സുകഴിഞ്ഞ ഭാര്യയും പുറത്തു വന്നു. അദ്ദേഹം കീറിയ കമ്പിളിവസ്ത്രങ്ങൾ ധരിച്ചിരുന്നത് ഞാൻ രാവിലെ ശ്രദ്ധിച്ചിരുന്നു. പുഞ്ചിരിച്ചു നിന്നിരുന്ന അവർക്ക് ഞാൻ ഒരു ജോടി നല്ല കമ്പിളി വസ്ത്രങ്ങളും 50 യുവാൻ കറൻസിനോട്ടും കയ്യിൽ വച്ചുകൊടുത്തു. സന്തോഷത്തോടെ രണ്ടുപേരും തലകുനിച്ച്നിന്നു. തലേന്ന് രാത്രിയിൽ പാദങ്ങൾ തിരുമ്മിചൂടാക്കിതന്നതും അമൃതിന് തുല്യമായ ആ കട്ടൻചായയുടെ രുചിയും ഓർത്തുകൊണ്ട് ഞാനും കുറച്ചുനേരം അവരുടെ കരം ഗ്രഹിച്ച് നിന്നു. അവരോട് യാത്ര പറഞ്ഞശേഷം കൂടാരത്തിന്റെ ഓരത്തുകൂടി പുറത്തേക്ക് നടന്നു. പോർട്ടർമാർ ഗാഢനിദ്രയിലാണ്ടുകഴിഞ്ഞിരുന്നു. കുൻഷിറാമിന്റെ സഹായിയോട് ദർച്ചൻ ക്യാമ്പിൽവച്ച് കാണാമെന്ന് പറഞ്ഞ് ഞാൻ നടന്നു നീങ്ങി.

കയറ്റങ്ങൾ ഒട്ടുമില്ലാത്ത നീണ്ടുകിടക്കുന്ന മൈതാനത്തിലൂടെയായിരുന്നു ആദ്യത്തെ ഒരു മണിക്കൂർ സമയം യാത്രചെയ്തത്. ചിതറിക്കിടക്കുന്ന കറുത്ത പാറക്കഷണങ്ങളും ചുമപ്പ് രാശി കലർന്ന മണ്ണുമാണ് അവിടെ കണ്ടത്. മൈതാനത്തിൽ പുല്ല് കിളിർത്തു നിന്നിരുന്നു. നല്ല തണുപ്പുണ്ടായിരുന്നുവെങ്കിലും നേരിയ കാറ്റ് മാത്രമേ വീശിയിരുന്നുള്ളൂ. ശുദ്ധജലതടാകങ്ങൾ ധാരാളം കണ്ടു. മൈതാനത്തിൽനിന്ന് വഴി ക്രമേണ ഒഴിഞ്ഞുമാറി ഹോങ്ങ്ചു നദീതീരത്തോട് ചേർന്നപ്പോൾ ഭൂപ്രകൃതിയിൽ വ്യത്യാസം വന്നു. ഹിമക്കൊടുമുടികൾ ദൂരത്തേയ്ക്ക് ഒഴിഞ്ഞുമാറിപ്പോയിരുന്നു. ഹിമംമൂടാതെ കിടക്കുന്ന പർവതനിരകളുടെ ഓരത്തുകൂടിയാണ് നദി ഒഴുകിക്കൊണ്ടിരുന്നത്. ഒഴുക്കിന് ശക്തി കുറവായിരുന്നുവെങ്കിലും അഗാധമായ താഴ്ചയുണ്ട് നദിക്ക്.

12 മണി കഴിഞ്ഞപ്പോൾ പ്രത്യേക നിറങ്ങളോടുകൂടിയ ഒരുകൂട്ടം പർവതങ്ങളുടെ അരികിൽ എത്തിച്ചേർന്നു. അറബിക്കഥകളിലെ മായാജാലക്കൊട്ടാരങ്ങളാണോ അതെന്ന് തോന്നിപ്പോകും. ചുവപ്പും ഇളം ചുവപ്പും മഞ്ഞയും കറുപ്പും നിറങ്ങളാണ് ഈ പർവതങ്ങൾക്ക്. സൂര്യകിരണങ്ങളുടെ ഏറ്റക്കുറച്ചിലിനനുസരിച്ച് നിറമാറ്റങ്ങളും സംഭവിക്കുന്നുണ്ട്. അരകിലോമീറ്ററോളം ദൂരത്തിൽ ഒട്ടിച്ചേർന്നപോലെയാണ് ഇവ നിലകൊള്ളുന്നത്. വെള്ളിനിറത്തിലുള്ള പർവതങ്ങളും ഇടയ്ക്കുണ്ട്. വല്ലാത്തൊരു അദ്ഭുതത്തോടുകൂടിയാണ് ഞാൻ ഇത് നോക്കിക്കണ്ടത്. രണ്ടടിയോളം വീതി മാത്രമേ ഈ ഭാഗത്ത് വഴിക്കുള്ളൂ. താഴെ അഗാധമായ ഗർത്തത്തിലൂടെയാണ് നദി ഒഴുകിക്കൊ

ണ്ടിരിക്കുന്നത്. കുറച്ചുസമയം അവിടെയിരുന്ന് വിശ്രമിച്ചശേഷം ലഘുഭക്ഷണം കഴിച്ചു. വിവിധനിറങ്ങളിലുള്ള ചെറിയ കല്ലുകൾ പെറുക്കിയെടുത്ത് ഉൾപ്പോക്കറ്റിൽ നിക്ഷേപിക്കാനും മറന്നില്ല.

ഹിമപർതങ്ങൾ ഒഴിഞ്ഞുമാറിയതോടെ തണുപ്പിന് ശക്തികുറഞ്ഞു. പക്ഷെ ശക്തമായ കാറ്റുണ്ടായിരുന്നു. പർവതനിരകൾ അവസാനിച്ചപ്പോൾ യാത്ര ചെറിയ മൊട്ടക്കുന്നുകളുടെ ഓരത്തുകൂടിയായി മാറി. നദിയുടെ വീതിയും ആഴവും കുറഞ്ഞുതുടങ്ങി. വഴിതെറ്റാതിരിക്കാൻ കൽക്കൂട്ടങ്ങൾ കെട്ടിനിർത്തിയിരുന്നതുകൊണ്ട് ആശങ്കകൂടാതെ നടന്ന് നീങ്ങാനും സാധിച്ചു.

ഉച്ചകഴിഞ്ഞശേഷമുള്ള നടപ്പിന് സാമാന്യം നല്ല വേഗതയുണ്ടായിരുന്നു. നാലുമണികഴിഞ്ഞപ്പോൾ ഭൂപ്രകൃതിയിൽ വീണ്ടും മാറ്റങ്ങൾ വന്നു. ഒരു ചെറിയ മൈതാനം നടന്നുകയറി വീണ്ടും പർവതനിരകളുടെ അരികിലെത്തിച്ചേർന്നു. ഒരു കിലോമീറ്ററോളം ദൂരമുള്ള വലിയൊരു വളവ് നടന്നു നീങ്ങിയപ്പോൾ ഹിമപർവതങ്ങൾ വീണ്ടും വഴിയോട് ചേർന്ന് കണ്ടുതുടങ്ങി. തണുപ്പ് ക്രമാതീതമായി വർധിച്ചു. ഹിമക്കാറ്റ് വീശിയടിക്കാനും തുടങ്ങി. കുറച്ചുദൂരം നടന്നപ്പോൾ വീണ്ടും ഒരു വളവ് മുന്നിൽക്കണ്ടു. ആ വളവിന്റെ അവസാനത്തെത്തിയപ്പോൾ ദർച്ചൻക്യാമ്പിന്റെ മേൽക്കൂരകൾ കണ്ടുതുടങ്ങി.

അഞ്ചരമണി കഴിഞ്ഞിരുന്നു ക്യാമ്പിൽ എത്തിയപ്പോൾ. സംഘാംഗങ്ങളിൽ പലരും മൂടിപ്പുതച്ച് കിടപ്പായിരുന്നു. കടുത്ത നീർവീഴ്ച, പനി, വയറിളക്കം തുടങ്ങിയ രോഗങ്ങൾ പലർക്കും ഉണ്ടായിരുന്നു. കൈലാസയാത്ര നടന്നുപൂർത്തിയാക്കിയ വിവരം നിമിഷങ്ങൾക്കുള്ളിൽ ക്യാമ്പിൽ പരന്നു. ആശ്ലേഷിച്ചും, കാൽക്കൽ നമസ്കരിച്ചും എല്ലാവരും ആഹ്ലാദംപ്രകടിപ്പിച്ചു. ഡോ. മൊഹ്തയായിരുന്നു ഏറ്റവും സന്തുഷ്ടൻ. ചായയും പലഹാരങ്ങളും ഉടനെയെത്തി. എട്ടുമണിവരെ ഉറങ്ങി ഞാൻ വിശ്രമിക്കണമെന്നും അതിനുശേഷം യാത്രാനുഭവങ്ങൾ കേൾക്കാൻ എല്ലാവരും ഒത്തുചേരണമെന്നും ഡോ.മൊഹ്ത നിർദേശിച്ചപ്പോൾ ഞാൻ കിടക്കയെ അഭയം പ്രാപിച്ചു. അത്യധികം ക്ഷീണമുണ്ടായിരുന്നതിനാൽ പെട്ടെന്ന് ഉറങ്ങുകയും ചെയ്തു.



കൈലാസം - ഒരു ദൃശ്യം



കൈലാസം - മറ്റൊരു ദൃശ്യം

കൈലാസത്തിന്റെ ഒരു സാറ്റലൈറ്റ് ചിത്രം



ഗ്രന്ഥകർത്താവും (ഇടത്ത്) കാൽനടസംഘത്തിലെ മറ്റു രണ്ടുപേരും ഇന്ത്യൻ ഭാഗത്ത്-നബിധാങ്ങ്



ദർച്ചനിലേക്കുള്ള യാത്രാമധ്യേ കാണുന്ന മനോഹരമായ ഭൂവിഭാഗം

ദർച്ചനിലേക്ക്-മറ്റൊരു ദൃശ്യം

# 18-ാം ദിവസം ദർച്ചൻ

സുഖനിദ്രയിൽനിന്നും ഉണർന്നത് പിറ്റേന്ന് ആറ് മണി കഴിഞ്ഞപ്പോഴായിരുന്നു. പുറത്തുവന്നുനോക്കിയപ്പോൾ സാമാന്യം ശക്തമായ മഴ പെയ്യുന്നുണ്ട്. മൂടിക്കെട്ടിയ അന്തരീക്ഷമായിരുന്നു. പ്രഭാതസവാരിക്ക് പോയിരുന്ന ഡോക്ടർ മൊഹ്ത മഴകാരണം തിരക്കിട്ട് തിരിച്ചുവന്നതും അപ്പോഴായിരുന്നു.

സുപ്രഭാതാശംസകൾ അന്യോന്യം നേർന്നശേഷം ഞങ്ങൾ ഒരുമിച്ച് മുറിയിലേക്ക് കടക്കുമ്പോൾ പുചോങ്ങും എത്തിച്ചേർന്നു. തലേദിവസം രാത്രിയിൽ ഒമ്പതുമണിയോടുകൂടി എന്നെ ഉണർത്താൻ ശ്രമിച്ചെങ്കിലും ഗാഢനിദ്രയിലായിരുന്നതിനാൽ ശല്യപ്പെടുത്തേണ്ടതില്ലെന്ന് തീരുമാനിക്കയാണ് ഉണ്ടായതെന്നും യാത്രാനുഭവങ്ങൾ ഉടൻതന്നെ വിവരിക്കണമെന്നും ഡോക്ടർ അപേക്ഷിച്ചു. മറ്റുള്ളവരെ വിളിക്കാനായി അദ്ദേഹം അടുത്ത മുറികളിൽ കയറി ഇറങ്ങുമ്പോൾ ഞാൻ പുചോങ്ങുമായി കുറച്ചുനേരം സംസാരിച്ചു. യാക്കിന്റെ പുറത്തുകയറി താൻ കൈലാസപ്രദക്ഷിണം പല പ്രാവശ്യം നടത്തിയിട്ടുണ്ടെങ്കിലും ഇത്രയും കടുത്തൊരു കാലാവസ്ഥ ഇതേവരെ അനുഭവപ്പെട്ടിട്ടില്ലെന്ന് അദ്ദേഹം എടുത്തുപറഞ്ഞു. കാൽനടയാത്രയെക്കുറിച്ച് തനിക്ക് ഊഹിക്കാൻപോലും സാധിക്കുന്നില്ലെന്നും കൂട്ടിച്ചേർത്തു. ചൈനീസ് പട്ടാളക്കാർ ഡോൾമ ചുരത്തിലേക്ക് പോയ വിവരമൊന്നും തനിക്കറിഞ്ഞുകൂടായെന്നും അവർ അവരുടെ ഡ്യൂട്ടിയുടെ ഒരു ഭാഗമായ പട്രോളിങ്ങ് അന്നേദിവസം നടത്തിയത് ഹരിഹറിന്റെ ഭാഗ്യം മൂലമാണെന്നും പുചോങ്ങ് അഭിപ്രായപ്പെട്ടു.

മഴയും കാറ്റും കനത്തതോടെ കടുത്ത തണുപ്പാണ് അനുഭവപ്പെട്ടത്.

ഒരു തിബത്തൻ ചെറുപ്പക്കാരനെ താത്കാലിക പാചകക്കാരനായി ഡോ. മൊഹ്ത ഏർപ്പെടുത്തിയിരുന്നു. അദ്ദേഹം തയ്യാറാക്കിയ ചായ നുകർന്നുകൊണ്ട് ഞാൻ യാത്രാനുഭവങ്ങൾ കൂട്ടുകാർക്ക് വിവരിച്ചുകൊടുത്തു. ഏറെനേരം ഞങ്ങൾ സംസാരിച്ചിരുന്നു. കൈലാസപർവതത്തെ തൊട്ടടുത്തുനിന്ന് കണ്ടപ്പോഴുണ്ടായ അനുഭൂതിയെക്കുറിച്ചായിരുന്നു മിക്കവർക്കും അറിയേണ്ടത്. മി. മൊഹ്ത കുറിപ്പുകൾ എഴുതിയെടുക്കുന്നുണ്ടായിരുന്നു. യാത്രയിലുടനീളം ഞാൻ വിസ്തരിച്ച കുറിപ്പുകൾ എഴുതിത്തയ്യാറാക്കുന്നത് മൊഹ്ത ശ്രദ്ധിച്ചിരുന്നു. ഇന്ത്യൻ ഭാഗത്തും ചൈനീസ് ഭാഗത്തും പലപ്പോഴും രാത്രി മെഴുകുതിരി വെളിച്ചത്തിൽ തണുത്തു വിറക്കുന്ന കൈകളോടെയാണ് ഞാൻ ഈ കൃത്യം നിർവഹിച്ചിരുന്നത്. പല സന്ദർഭങ്ങളിലും കൂടുതൽ വിശദാംശങ്ങൾക്കുവേണ്ടി ഞാൻ അദ്ദേഹത്തെ സമീപിച്ചിരുന്നു. അതെല്ലാം ഓർത്തിട്ടാകണം കുശാഗ്രബുദ്ധിയായ ആ നയതന്ത്രവിദഗ്ദ്ധൻ ഒരു വിസ്തരിച്ച യാത്രാവിവരണം നിശ്ചയമായിട്ടും ഞാൻ എഴുതി പ്രസിദ്ധീകരിക്കണമെന്ന് എന്നെ അന്നേരം ഉപദേശിച്ചതും. മംഗ്തിയിൽ നിന്ന് ലിപുലേക്ക്- ടിസ്സോങ്ങ് വരെയും തുടർന്ന് മാനസസരസ്സ്, കൈലാസ് ഭാഗങ്ങളും നടന്നാണ് ഞാൻ യാത്രചെയ്തത്. കൈലാസപ്രദക്ഷിണം നടന്നുകൊണ്ട് പൂർത്തീകരിച്ചതും ജാംബിയാങ്ങ് പർവതത്തിന്റെ മുകളിൽക്കയറി കൈലാസത്തെ തൊട്ടടുത്ത് നിന്ന് ദർശിച്ചതും ഭാരതത്തിലെ ഹിന്ദുക്കൾ നിശ്ചയമായിട്ടും അറിഞ്ഞിരിക്കേണ്ടതാണ് എന്ന ചിന്ത എന്റെ മനസ്സിൽ വേരൂന്നിത്തുടങ്ങിയതും അന്നുമുതൽക്കാണ്. പുസ്തകത്തിന്റെ ഒരു ഇംഗ്ലീഷ് പരിഭാഷ നിശ്ചമായിട്ടും പുറത്തിറക്കണമെന്നുകൂടി ഡോ. മൊഹ്ത ആവശ്യപ്പെട്ടു.

ഒന്നാം ദിവസം ദർച്ചൻ ക്യാമ്പിൽനിന്ന് സർയും നിരപ്പുവരേയും രണ്ടാം ദിവസം അഷ്ടപാദ് എന്ന പുണ്യസ്ഥലത്തേക്കും സംഘാംഗങ്ങൾ യാത്രനടത്തിയിരുന്നു. ദർച്ചനിൽനിന്ന് തെക്ക് പടിഞ്ഞാറു ഭാഗത്തേക്ക് 5 കി. മീറ്റർ യാത്രചെയ്താൽ അഷ്ടാപാദിൽ എത്തിച്ചേരാം. ജൈനമതക്കാരുടെ വിശുദ്ധമായ ഒരു ആരാധനാകേന്ദ്രമാണ് അഷ്ടപാദ്മലകൾ. ഇവിടെവച്ചാണ് അവരുടെ ആത്മീയഗുരുവായ തീർത്ഥാങ്കർ റിഷബ്ദേവ് നിർവാണം പ്രാപിച്ചത്. ഇവിടെ നിന്നാൽ, തെളിഞ്ഞ കാലാവസ്ഥയിൽ അങ്ങകലെ കൈലാസത്തിന്റെ ഏതാണ്ടൊരു പൂർണരൂപം കാണാമെന്നും കൂട്ടുകാർ വിസ്തരിച്ച് പറഞ്ഞു. ലക്ഷ്യം പൂർത്തീകരിച്ചു കഴിഞ്ഞ സ്ഥിതിക്ക് വീണ്ടുമൊരു യാത്ര വേണ്ടെന്ന് ഞാൻ തീരുമാനിച്ചു.

ഉച്ചകഴിഞ്ഞപ്പോൾ നല്ല കാലാവസ്ഥയായി. മഴയും മൂടൽമഞ്ഞും നിശ്ശേഷം ഒഴിഞ്ഞുനിന്നു. സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങി ഉയർന്നു നിൽക്കുന്ന ഹിമശൃംഗങ്ങൾ ചേതോഹരമായ കാഴ്ചയായിരുന്നു. ഹിമാലയത്തിന്റെ മാസ്മരപ്രഭാവത്തെക്കുറിച്ച് ഓരോന്ന് ചിന്തിച്ച് ഞാൻ മുറ്റത്തുള്ള ഒരു ചെറിയ പാറയുടെ മുകളിൽ ചമ്രം പടിഞ്ഞിരുന്നു. 2500 കി. മീറ്ററോളം

നീളത്തിലും 350 കി. മീറ്ററോളം വീതിയിലും നീണ്ടുകിടക്കുന്ന ഒരദ്ഭുതപ്രതിഭാസമാണ് ഹിമാലയപർവതനിരകൾ. ആണ്ടുമുഴുവൻ മഞ്ഞുമൂടിക്കിടക്കുന്ന ഈ പർവതനിരകളിൽപ്പെട്ട 600 ൽ പരം കൊടുമുടികൾക്ക് 18,500 അടി മുതൽ 26,000 അടി വരെ ഉയരമുണ്ട്. 29,000 അടിക്ക് മുകളിൽ ഉയരമുള്ള എവറസ്റ്റ് കൊടുമുടി കഴിഞ്ഞാൽ നന്ദാദേവി (25,636), കാമെറ്റ് (25,439), ത്രിശൂൽ (23,452), മൃഗ്തൂണി (22,491), നന്ദകോട് (22,504) തുടങ്ങിയ വൻകൊടുമുടികളുടെ ഒരു നീണ്ട നിരതന്നെയുണ്ട്. 28,244 അടി ഉയരമുള്ള കാഞ്ചൻജംഘയാണ് ഇന്ത്യൻഭാഗത്തുനിൽ ഏറ്റവും വലിയ കൊടുമുടി. ഹിമാലയപ്രദേശത്തിന്റെ മൊത്തം വിസ്തീർണ്ണം 5 ലക്ഷം ചതുരശ്ര കിലോമീറ്ററാണ്. ലോകത്തിന്റെ നാനാഭാഗത്തുനിന്നും മലകയറ്റക്കാർ ഹിമാലയത്തിൽ എത്താറുണ്ട്. അവർക്കൊക്കെ പർവതാരോഹണത്തിന്റെ മെക്കയാണ് ഹിമാലയം. 'ഇന്ത്യയെ കണ്ടെത്തൽ' എന്ന തന്റെ വിശ്വവിഖ്യാതമായ ഗ്രന്ഥത്തിൽ പണ്ഡിറ്റ് ജവഹർലാൽ നെഹ്റു ഹിമാലയത്തെക്കുറിച്ച് പറഞ്ഞ വാക്കുകൾ ഞാൻ ഓർത്തുനോക്കി...

"ഹിമാലയത്തിന്റെ ചൈതന്യവും ആകർഷണവും ഇപ്പോൾ ഇന്ത്യയൊട്ടുക്കും നമ്മുടെ യുവജനങ്ങൾക്കിടയ്ക്ക് പകർന്നിരിക്കുകയാണ്. ഇന്ത്യയുടെ ധമനികളിലൂടെ പായുന്ന പുതുജീവിതത്തിന്റേയും പുതുചൈതന്യത്തിന്റേയും പ്രതീകമാണത്."

പണ്ഡിറ്റ്ജിയുടെ ആത്മകഥയിൽ, കൈലാസ്-മാനസരോവർ യാത്ര ഒരു സ്വപ്നം മാത്രമായി അവശേഷിച്ചതിന്റെ നിരാശകലർന്ന പരാമർശങ്ങളും ഉണ്ട്. "ആത്മകഥ എഴുതുമ്പോൾ മാനസരോവറിനെക്കുറിച്ചുള്ള ചിന്ത എന്റെ മനസ്സിലേക്ക് കടന്നുവന്നു. വർഷങ്ങളായി ആ ചിന്ത എന്നിൽ നിറഞ്ഞുനിൽക്കുകയായിരുന്നു. എന്നെ ആഹ്ലാദഭരിതനാക്കിയ, ടിബറ്റിലെ വിസ്മയകരമായ ഈ തടാകവും അടുത്തുകിടക്കുന്ന ഹിമാവൃതമായ കൈലാസവും സന്ദർശിച്ച് പ്രണാമം അർപ്പിയ്ക്കാനുള്ള ചില പരിപാടികൾക്ക് ഞാൻ രൂപം കൊടുക്കുകയുംചെയ്തു. പക്ഷെ, എന്റെ യാത്രകൾ മറ്റെവിടെയൊക്കെയോ ആണ് എന്നെ എത്തിച്ചത്. അങ്ങനെ എന്റെ പദ്ധതികൾ സാക്ഷാത്ക്കരിക്കപ്പെട്ടില്ല. കൈലാസത്തിലോ മാനസരോവറിലോ ഞാൻ ഒരിക്കലും എത്തിച്ചേരില്ല എന്നചിന്ത എന്നെ ദുഃഖിതനും നിരാശനും ആക്കി. എങ്കിലും അവയെക്കുറിച്ചുള്ള സ്മരണകൾ എന്റെ മനസ്സിനെ സന്തോഷംകൊണ്ട് നിറച്ചു."

അഞ്ചുമണി കഴിഞ്ഞപ്പോൾ ഹരിഹറും സംഘവും വന്നെത്തി. അവരെല്ലാവരും തികഞ്ഞ ഉന്മേഷത്തിലായിരുന്നു. അവർ സഞ്ചരിച്ചിരുന്ന യാക്കുകളും അവയുടെ നോട്ടക്കാരും പോർട്ടർമാരും ഞങ്ങൾ ക്യാമ്പിലുള്ളവരും എല്ലാം ഒത്തുചേർന്നപ്പോൾ അത് ആഹ്ലാദത്തിന്റെ നിമിഷങ്ങളായിരുന്നു.

അന്ന് രാത്രികൂടി ഞങ്ങൾ ദർച്ചനിൽ തങ്ങി. സന്ധ്യയോടെ തുടങ്ങിയ കോരിച്ചൊരിയുന്ന മഴയും അതികഠിനമായ തണുപ്പും കാരണം ഞങ്ങൾ മുറി

കളിൽ ഒതുങ്ങിക്കൂടി. ഡോൾമചൂരത്തിൽ തനിക്കുണ്ടായ അനുഭവങ്ങൾ ഹരിഹർ വിവരിച്ച് പറഞ്ഞുതന്നു. ബോധക്കേട്മൂലം നിലത്തുവീണുകിടക്കുമ്പോഴും തന്റെ ഉപബോധമനസ്സിൽ ദിവ്യതേജസ്സോടെയുള്ള ഒരു രൂപം നിറഞ്ഞുനിന്നിരുന്നതായി അദ്ദേഹം ഓർക്കുന്നു. നൃത്തം വെക്കുന്ന സ്ത്രീരൂപങ്ങളും അദ്ദേഹത്തിന്റെ ഓർമയിലുണ്ട്.

സമൃദ്ധമായി അത്താഴം കഴിച്ചശേഷം മടക്കയാത്രയെക്കുറിച്ചുള്ള സുഖകരമായ ചിന്തകളിൽ മുഴുകി ഉറങ്ങാൻകിടന്നു.



മാനസസരസ്സ്- ദൂരെ കൈലാസശൃഗം



# മടക്കയാത്ര

കനത്തമഞ്ഞുവീഴ്ചയും മഴയും ഉണ്ടായിരുന്നുവെങ്കിലും അതിരാവിലെ ത്തന്നെ ഞങ്ങൾ യാത്രതിരിച്ചു. മാനസരോവറിന്റെ തീരത്തുള്ള സെയ്ദി ക്യാമ്പിൽവച്ച് എ ഗ്രൂപ്പുകാരും ഞങ്ങളുടെകൂടെ ചേർന്നു. രാത്രി എട്ടുമണി കഴിഞ്ഞപ്പോൾ തക്കലക്കോട്ട് എത്തിച്ചേർന്നു.

പിറ്റേന്ന് കാലത്ത് 20 കി.മീറ്റർ ദൂരെയുള്ള കോജാർനാഥ് ക്ഷേത്രം സന്ദർശിക്കുന്നതിനായി ഞങ്ങൾ പുറപ്പെട്ടു. മലഞ്ചെരുവുകളിൽക്കൂടിയും കൈയ്ചിൻചുനദി മുറിച്ചുകടന്നും ട്രക്കിൽ സഞ്ചരിച്ച ആ യാത്ര ഒരു ഭീതി യോടുകൂടി മാത്രമേ ഓർക്കാൻ കഴിയുന്നുള്ളൂ. നദിയുടെ ഇരുഭാഗങ്ങളിലു മായി ആയിരക്കണക്കിന് ഏക്കർ സ്ഥലങ്ങളിൽ ബാർളിയും കടുകും കൃഷി ചെയ്തിട്ടുണ്ട്. മഞ്ഞപ്പൂക്കൾ വിടർത്തിനിൽക്കുന്ന കടുക്ചെടികളും വിള വെടുക്കാറായ ബാർളിച്ചെടികളും കാറ്റിൽ ചാഞ്ചാടുന്ന കാഴ്ച അവിസ്മര ണീയമാണ്.

കോജാർനാഥ് ക്ഷേത്രം പ്രൗഢഗംഭീരംതന്നെയാണ്. ശ്രീരാമനും സീതയും ലക്ഷ്മണനും ആണ് പ്രധാനപ്രതിഷ്ഠകൾ. കൈലാസപ്രദക്ഷി ണത്തിനായി, വനവാസകാലത്ത്, കോജാർനാഥിൽനിന്നാണ് ഇവർ യാത്ര തിരിച്ചതെന്നാണ് വിശ്വസിച്ചുവരുന്നത്. ശ്രീരാമഭഗവാന്റെതാണെന്ന് വിശ്വ സിക്കുന്ന ഒരു കൂറ്റൻ അമ്പും വില്ലും ഇവിടെ വിഗ്രഹത്തിനടുത്തായി കാണാം. മൂന്നു വിഗ്രഹങ്ങളും കമനീയമായി അലങ്കരിച്ചിട്ടുണ്ട്. സ്വർണവും വെള്ളിയും രത്നങ്ങളും ലോപമില്ലാതെ വിഗ്രഹമുറിയിൽ ഉപയോഗപ്പെടു ത്തിയിട്ടുണ്ട്. ബുദ്ധമഠങ്ങളുടെ മാതൃകയിലാണ് ക്ഷേത്രനിർമാണം. ഇരുള ടഞ്ഞമുറികളും ഇടനാഴികകളും തുരങ്കങ്ങൾപോലെയുള്ള വഴികളും കട

ന്നുവേണം പ്രതിഷ്ഠാമുറിയുടെ മുന്നിലെത്താൻ. ലാമമാരാണ് ക്ഷേത്രം സംരക്ഷിക്കുന്നത്. ചൈനീസ്പട്ടാളക്കാരുടെ റോന്തുചുറ്റൽ ഇവിടേയും ഉണ്ട്.

ക്ഷേത്രത്തിനു ചുറ്റുമായി ഇരുപതിൽതാഴെ മാത്രം വീടുകളുള്ള ഒരു തിബത്തൻ ഗ്രാമം സ്ഥിതിചെയ്യുന്നു. എ വിഭാഗത്തിന്റെ ഗൈഡായ ടെൻപ യുടെ വീട് ക്ഷേത്രത്തിന്റെ തൊട്ടടുത്താണ്. ടെൻപയും ഭാര്യയും കൂടി ഞങ്ങൾക്കൊരുക്കിയിരുന്നത് രാജകീയമായ ഒരു സത്കാരംതന്നെയായി രുന്നു. ഉയരംകുറഞ്ഞ് വലിയ കുടവയറോടുകൂടിയ ടെൻപ സദാസമയവും ഓരോതമാശകൾ പറഞ്ഞ് സ്വയം ചിരിച്ചുകൊണ്ടിരിക്കും. പഴയകാലത്തെ സിനിമകളിൽ കാണിക്കുന്നതുപോലെ മനപ്പൂർവ്വം നിലത്തുവീഴുക, കസേ രയിൽ ഇരിക്കുമ്പോൾ കസേരയടക്കം മറിയാൻ ഭാവിക്കുക തുടങ്ങിയ വില കുറഞ്ഞ തമാശകൾ കാണിക്കുമ്പോൾ പലരും ചിരിക്കും. പക്ഷെ എനി ക്കെന്തോ തികഞ്ഞ അപ്രീതിയാണ് ആ മനുഷ്യനോട് ആദ്യം മുതൽക്കേ തോന്നിയത്. സത്കാരത്തിന് ലാമമാരേയും ക്ഷണിച്ചിരുന്നു. ഫ്രൈഡ് റൈസും പച്ചക്കറിവിഭവങ്ങളും പഴവർഗങ്ങളും വേണ്ടത്രയുണ്ടായിരുന്നു. കൈലാസപ്രദക്ഷിണം നടന്നുകൊണ്ട് പൂർത്തിയാക്കിയ എനിക്ക് ആ ചട ങ്ങിൽവച്ച്, പൂക്കൾക്കൊണ്ടും മറ്റും അലങ്കരിച്ച് ഭംഗിയാക്കിയ, ഒരു കുപ്പി ചാങ്ങ് മദ്യം സമ്മാനിക്കുവാൻ ശ്രമിച്ചെങ്കിലും ഞാൻ അത് സ്വീകരിച്ചില്ല. തിബത്തുകാരുടെ അതിവിശിഷ്ടമായ ദേശീയപാനീയമാണ് ചാങ്ങ് മദ്യം. മദ്യപാനത്തെ വെറുക്കുന്ന ഒരു വ്യക്തി എന്നനിലക്ക് അത് സ്വീകരിക്കു വാൻ നിർവാഹമില്ലെന്ന് ലാമയോട് ഞാൻ തീർത്തുപറഞ്ഞു.

പിറ്റേന്ന് രാത്രി രണ്ടുമണിക്ക് ഞങ്ങൾ ലിപുലേഖിലേക്ക് യാത്ര തിരിച്ചു. കസ്റ്റംസ്, എമിഗ്രേഷൻ നടപടികൾ പകൽ അഞ്ചുമണിക്ക് മുമ്പായി പൂർത്തി യാക്കിയിരുന്നു. പുലർച്ചെ മൂന്നരമണി കഴിഞ്ഞപ്പോൾ ടിസ്സോങ്ങിൽ എത്തി ച്ചേർന്നു. ചൈനീസ് ഭാഗത്തുള്ള ട്രക്ക് യാത്ര അതോടെ അവസാനിച്ചു. എല്ലാവരും കുതിരപ്പുറത്തു കയറി ലിപുലേഖിലേക്ക് യാത്ര തിരിച്ചപ്പോൾ ലഗ്ഗേജ് വഹിക്കുന്ന കുതിരകളുടെ പിന്നാലെ ഞാൻ നടത്തം തുടർന്നു. കുതിരക്കാരും കൂട്ടിനുണ്ടായിരുന്നു. അത്യന്തം ക്ലേശപൂർണമായ, കുത്ത നെയുള്ള കയറ്റങ്ങൾ കയറി ഏഴുമണിയോടെ അവസാനത്തെ ഹെയർപിൻ വളവിന്റെ താഴെ എത്തിച്ചേർന്നു. കൂട്ടുകാരൊക്കെ കുതിരപ്പുറത്തുനിന്നും താഴെ ഇറങ്ങി അവിടെ നിൽക്കുന്നുണ്ടായിരുന്നു. ഇവിടെവച്ച് ഞങ്ങൾ പുചോങ്ങിനോട് യാത്ര പറഞ്ഞു. സംഘത്തെ ലിപുലേഖ്വരെ എത്തിച്ച ശേഷം കുതിരപ്പുറത്തുകയറി അദ്ദേഹം താഴോട്ട് ഇറങ്ങിപ്പോകുന്നത് ഞാൻ നോക്കി നിന്നു.

അതിദുഷ്കരമായ അവസാനത്തെ ഹെയർപിൻവളവ് കയറ്റിവിടാൻ പട്ടാ ളക്കാർ തയ്യാറായി നിന്നിരുന്നു. ഞങ്ങൾ ഓരോരുത്തരായി മുകളിൽ എത്തി ച്ചേർന്നു. അതിനുശേഷം ഭാരതഭൂമിയെ തൊട്ടുവണങ്ങിയശേഷം ഞങ്ങൾ ഇന്ത്യൻ മണ്ണിലേക്ക് പ്രവേശിച്ചു. പുതിയ ബാച്ച് മുകളിൽ തയ്യാറായി നിന്നി

രുന്നു. അവരുമായി ഞങ്ങൾ കുറച്ചുസമയം സംസാരിച്ചു.

കൊടും ശൈത്യമായിരുന്നു ലിപുലേഖിൽ. കനത്തമഞ്ഞുവീഴ്ച മൂലം പരസ്പരം തിരിച്ചറിയാൻപോലും ബുദ്ധിമുട്ടായിരുന്നു. ഉറക്കംതൂങ്ങി നിന്നി രുന്ന കുതിരകൾക്കിടയിൽനിന്നും സുരീന്ദ്രകുമാറിനെ കണ്ടുപിടിക്കാൻ കുറച്ച് ബുദ്ധിമുട്ടേണ്ടി വന്നു. ഇതിനിടക്ക് പുതിയ ബാച്ചിനെ താഴോട്ട് ഇറക്കിയ ശേഷം പട്ടാളക്കാരും KMVN അധികാരികളും തിരികെ വന്നപ്പോൾ ഞങ്ങൾ യാത്രക്ക് തയ്യാറായി. ലഗ്ഗേജ് വഹിക്കുന്ന കുതിരകൾ മുന്നിൽ നടന്നു. അവയ്ക്ക് പുറകിലായി ഞാനും പോർട്ടർമാരും KMVN ഉദ്യോഗസ്ഥന്മാരും ആയുധമേന്തിയ പട്ടാളക്കാരും വരിവരിയായി നടന്നു. ട്രക്കിങ്ങ് മുഴുവ നായും പൂഴ്ന്നുപോകുന്ന വിധത്തിലുള്ള കനത്ത മഞ്ഞിൽക്കൂടിയായിരുന്നു യാത്ര.

വന്ന വഴിയിലൂടെത്തന്നെയായിരുന്നു മടക്കയാത്രയും. കഷ്ടപ്പാടുകളും യാതനകളും ജീവാപായഭീതിയും ധാർച്ചുലയിൽ എത്തുന്നതുവരെ നേരി ടേണ്ടതായും വന്നു. മംഗ്തിയിൽനിന്ന് ധാർച്ചുലയിലേക്കുള്ള മലയോര ടാർറോഡ് മൂന്നു കിലോമീറ്ററോളം നീളത്തിൽ ഇടിഞ്ഞ് കാളീനദിയിലേക്ക് പതിച്ചുപോയിരുന്നതിനാൽ പട്ടാളക്കാരുടെ സഹായത്തോടെ അതിസാഹ സികമായവിധത്തിലാണ് അത്രയും ദൂരം തരണം ചെയ്തത്. മടക്കയാത്ര യിലും മംഗ്തിവരെ നടന്നാണ് ഞാൻ യാത്ര ചെയ്തത്. കാൽനടയാത്രാ സംഘത്തിൽപ്പെട്ട മറ്റു നാലുപേരും പകുതിയിൽ അധികം ദൂരം കുതിരപ്പു റത്താണ് സഞ്ചരിച്ചത്. അഞ്ചാം ബാച്ചിലെ ഒരാൾക്ക് നടന്ന് കൈലാസ്-മാ നസരോവർ യാത്ര പൂർത്തീകരിക്കാൻ സാധിച്ചത് വലിയൊരു നേട്ടമായി കണക്കാക്കുന്നു. പക്ഷെ, ഏറ്റവുംവലിയ ദൈവാനുഗ്രഹം ഈ ബാച്ചിലെ ആർക്കും ജീവാപായം സംഭവിച്ചില്ല എന്നതാണ്.

കൈലാസത്തെ നടന്നു പ്രദക്ഷിണംവക്കാൻ തുനിഞ്ഞപ്പോഴും കൈലാ സനാഥന്റെ അനുഗ്രഹത്തോടെ ആ ആത്മീയസാക്ഷാത്ക്കാരം നേടി നിർവൃ തിപൂകിയപ്പോഴും ഞാനെന്ന എളിയമനുഷ്യന്റെ പ്രാർഥന ഒന്നുമാത്രമായി രുന്നു... പൊങ്ങുതടിയിലേറി മഹാസമുദ്രം കടക്കുവാനാണ് പ്രഭോ ഞാൻ ഇറങ്ങിത്തിരിച്ചത്... അനുഗ്രഹിച്ചാലും...

"തിതീർഷുർദ്ദുസ്തരം മോഹാ-
ദുഡുപേനാസ്മി സാഗരം"

- ശുഭം -

## അനുബന്ധം 1

### ആർഷഭാരതസംസ്കാരം - ഹിമാലയസാനുക്കളിലൂടെ

"അസ്തി ശ്രീയഃ സദ്മ സുമേരുനാമാ
സമസ്തകല്ല്യാണനിധിർഗിരീന്ദ്രഃ
തിഷ്ഠന്നിദം വിശ്വമനുപ്രവിശ്യ
സ്വേനാത്മനാ വിഷ്ണുരിവോർജ്ജിതേന"

മഹാമേരുപർവതത്തെ വർണിക്കുന്ന ഈ മനോഹരമായ ശ്ലോകം സുകുമാരകവിയുടെ ശ്രീകൃഷ്ണവിലാസം മഹാകാവ്യത്തിൽനിന്നാണ്. നമ്മുടെ പുരാണങ്ങളിൽ ഇതിഹാസതുല്യമായ തേജസ്സോടെ വിളങ്ങിനിൽക്കുന്ന മഹാപർവ്വതങ്ങളാണ് ഹിമവാനും, കൈലാസവും, മഹാമേരുവും. മഹാമേരുപർവതം സ്വർണവർണമായ ഒരു കൊടുമുടിയാണെന്നും സ്വർണപ്രഭ കൊണ്ട് സൂര്യനെപ്പോലും നിഷ്പ്രഭനാക്കുന്നുവെന്നും പുരാണങ്ങളിൽ പറയുന്നു. വസിഷ്ഠൻ മുതലായ സപ്തർഷികൾ* ഉദിക്കുന്നത് മഹാമേരുവിന്റെ കിഴക്കുവടക്കേ മൂലയിലാണെന്നും മഹാമേരുവിന്റേയും ധ്രുവനക്ഷത്രത്തിന്റേയും നേരെ മുകളിലാണ് ജ്യോതിശ്ചക്രം എന്നും നമ്മൾ വിശ്വസിക്കുന്നു. പ്രപഞ്ചാതീതമായ മഹാമേരുപർവതത്തിന്റെ പ്രതിഛായയിൽ നിന്ന് കൈലാസം രൂപപ്പെട്ടു എന്നാണ് ഹിന്ദുക്കളുടെ വിശ്വാസം. സൃഷ്ടിയുടേയും പ്രപഞ്ചകേന്ദ്രത്തിന്റേയും പ്രതീകമാണ് മഹാമേരുപർവതം. ലോകത്തിന്റെ ഹൃദയം, ഏഷ്യയുടെ കേന്ദ്രം എന്നൊക്കെ ഇതിനെ വിശേഷിപ്പിക്കുന്നു. പാതാളലോകത്തിൽ രൂഢമൂലമായി 84,000 Leagues ഉയരത്തിൽ സ്ഥിതി ചെയ്തിരുന്ന ഈ ഗിരീശ്വരനായിരുന്നു പ്രപഞ്ചത്തിന്റെത്തന്നെ കേന്ദ്രം. ഏഷ്യയുടെ ആദ്ധ്യാത്മിക- ആത്മീയ രംഗങ്ങളിൽ ഇതിന് അതുല്യമായ ഒരു സ്ഥാനമുണ്ട്. ഹിന്ദുക്കളുടെ പരിപാവനമായ പുരാണങ്ങളിൽ ഇതിന്റെ ഭൗതീകാതീതമായ രൂപത്തെക്കുറിച്ചുള്ള ഉജ്ജ്വലമായ വർണ്ണനകൾ ധാരാളമുണ്ട്. ആഴത്തിലിറങ്ങിയ ഒന്നാണ് മേരു എന്ന സങ്കല്പം. "മേരുദണ്ഡ്" എന്ന പേരിൽ വർണനാതീതമായി പ്രഭാപൂരം പ്രസരിപ്പിച്ചുകൊണ്ട് നിലകൊള്ളുന്ന മേരു 'യോഗ'ത്തിന്റെ പ്രതീകവൽക്കരണമാണ്. സപ്തവൻകരകളാൽ വലയം ചെയ്യപ്പെട്ട് നമ്മുടെയുള്ളിൽത്തന്നെ മഹാമേരു സ്ഥിതിചെയ്യുന്നു. ഈ സത്യത്തെക്കുറിച്ച് അവബോധമുള്ളവൻ മാത്രമാണ് ശരിയായ യോഗി എന്നു 'ശിവസംഹിത'യിൽ പറയുന്നു. ഏറ്റവും പ്രാചീനമായ വിഷ്ണുപുരാണത്തിൽ, മഹാമേരുപർവതം ഒരു ദ്വീപിന്റെ മധ്യത്തിൽനിന്ന്

* മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നിവരാണ് സപ്തർഷികൾ.

ഉയർന്നുവന്ന്, വടക്കും കിഴക്കും മൂമ്മൂന്ന് പർവതങ്ങളാൽ ചുറ്റപ്പെട്ടതാണെന്നും ഒരു വിവരണമുണ്ട്. അവ ഏഴുവൻകരകളാലും ഏഴു മഹാസമുദ്രങ്ങളാലും വലയം ചെയ്യപ്പെട്ടിരിക്കുന്നു. അംബരചുംബിയായ മഹാമേരുവിന്റെ ഗംഭീരഭാവത്തെക്കുറിച്ചും പ്രഭാതസൂര്യന്റേതുപോലുള്ള തേജസ്സിനെക്കുറിച്ചുമുള്ള മനോഹരമായ വർണ്ണനകൾ മഹാഭാരതത്തിൽ ഉണ്ട്.

മഹാകവി കാളിദാസനും മറ്റു ശ്രേഷ്ഠകവികളും മഹാമേരുപർവതത്തെ ധാരാളം വർണിച്ചിട്ടുണ്ട്. ഇന്ദ്രസ്വർഗം മഹാമേരുവിലാണ് സ്ഥിതിചെയ്യുന്നതെന്നും സൂര്യചന്ദ്രന്മാർ ഇതിന്റെ താഴ്‌വരയിലൂടെയാണു സഞ്ചരിക്കുന്നതെന്നും അറിയുമ്പോൾ ഈ മഹാപർവതത്തിന്റെ ഉയരം എത്രയാണെന്ന് ഊഹിക്കാവുന്നതേയുള്ളു. ഇവിടെയുള്ള താമരപ്പൊയ്കയിൽ താമരപ്പൂവിരിയിയ്ക്കാൻ വേണ്ടതായ സൂര്യകിരണങ്ങൾ എത്തിച്ചുകൊടുക്കാൻ സൂര്യഭഗവാൻ നന്നേ ക്ലേശിക്കുന്നുവത്രെ. കാരണം, സൂര്യരശ്മിക്കും മുകളിലാണ് താമരപ്പൊയ്ക. സപ്തർഷികൾ അറുത്തെടുത്തശേഷമാണത്രെ സൂര്യൻ താമരപ്പൂക്കൾ വിരിയിക്കുന്നത്.

*"സപ്തർഷിഹസ്താവചിതാവശേഷാ-
ണ്യധോ വിവസ്വാൻ പരിവർത്തമാനഃ
പദ്മാനി യസ്യാഗ്രസരോരുഹാണി
പ്രബോധയത്യൂർദ്ധ്വമുഖൈർമയൂഖൈഃ"

മഹാവിഷ്ണുവിനും ബ്രഹ്മാവിനും മഹാമേരുവിൽ ആസ്ഥാനങ്ങളുണ്ട്. മഹാമേരുവിന്റെ ദക്ഷിണഭാഗത്തായിരുന്നു കൈലാസം. മേരുവിന്റെ മധ്യത്തിൽ ദീർഘചതുരാകൃതിയിൽ പതിനായിരത്തിൽപ്പരം യോജന വിസ്താരത്തിൽ ബ്രഹ്മാവിന്റെ ബ്രഹ്മലോകം സ്ഥിതിചെയ്യുന്നു. മഹാമേരുവിന്റെ കിഴക്കുഭാഗത്തായി ദേവേന്ദ്രന്റെ അമരാവതിയും തെക്കുകിഴക്കെ മൂലയിലായി അഗ്നിദേവന്റെ തേജോവതിയും തെക്കുഭാഗത്തായി യമദേവന്റെ സംയമനിയും തെക്കുപടിഞ്ഞാറെ മൂലയിലായി നിരൃതിയുടെ കൃഷ്ണാഞ്ജനവും പടിഞ്ഞാറുഭാഗത്തായി വരുണദേവന്റെ ശ്രദ്ധാവതിയും വടക്കുപടിഞ്ഞാറേ മൂലയിലായി വായുദേവന്റെ ഗന്ധവതിയും വടക്ക് കുബേരന്റെ മഹോദയവും സ്ഥിതിചെയ്യുന്നുഎന്ന് നമ്മുടെ പുരാണങ്ങളിൽ വിസ്തരിച്ച് പ്രതിപാദിക്കുന്നുണ്ട്.

കൈലാസവും മാനസസരസ്സും അടുത്തുകിടക്കുന്ന സ്ഥലങ്ങളാണ്. ശിവപാർവതിമാരുടെ ആസ്ഥാനമാണ് കൈലാസം. കൊടുംമഞ്ഞ് മൂടിക്കിടക്കുന്ന ഹിമവാന്റെ ഈ കൊടുമുടി വെയിലേറ്റ് വെട്ടിത്തിളങ്ങുമ്പോൾ ഒരു വെള്ളിക്കുന്നിന്റെ പ്രതീതി ജനിപ്പിക്കുമെന്ന് കവികൾ പറയുന്നു. കൈലാസത്തിന്റെ അടിവാരത്താണ് മാനസസരസ്സ്. സുബ്രഹ്മണ്യഭഗവാന്റെ ജനനസ്ഥലം ഇവിടെയാണ്. കൈലാസത്തിന്റെ വടക്കോട്ടുള്ള ഇറക്കത്തിലായിരുന്നു വൈശ്രവണന്റെ രാജധാനിയായ അളകാപുരി. മഹാകവി കാളിദാസൻ നീലകണ്ഠൻ

*കുമാരസംഭവം - മഹാകവി കാളിദാസൻ

എന്ന പേരിൽ ഒരു ബ്രാഹ്മണയുവാവായി അളകാപുരിയിൽ വസിച്ചിരുന്നുവെന്നും തന്റെ പ്രേമഭാജനത്തെ കണ്ടുമുട്ടിയത് ഇവിടെവച്ചാണെന്നും പറയപ്പെടുന്നു.

മാനസസരസ്സിനെക്കുറിച്ച് വർണിക്കാത്ത കവികൾ ഭാരതത്തിലുണ്ടാവില്ല എന്നുതന്നെ പറയാം. ഭാഷാഭേദമന്യേ മാനസസരസ്സിനെപ്പറ്റി അത്രയ്ക്കധികം നമ്മൾ കേട്ടുകഴിഞ്ഞതാണ്. ഇതിന് ഉദ്യാനകം എന്നും അച്ഛോദസരസ്സ് എന്നും പേരുണ്ട്. ബ്രഹ്മാവാണ് ഇതിലെ താമരപ്പൊയ്ക രൂപകല്പന ചെയ്തതെന്നും ഇവിടെനിന്നാണ് സരയൂനദിയുടെ ഉദ്ഭവമെന്നും പുരാണങ്ങളിൽ പറയുന്നു.

ഭാഗവതം അഞ്ചാം സ്കന്ധത്തിൽ നമ്മൾ അധിവസിക്കുന്ന ഭൂമി ഗോളാകൃതിയിലുള്ളതാണെന്ന് സൂചിപ്പിക്കുന്നുണ്ട്. അത്തരത്തിലുള്ള ഒരു നിഗമനം ആയിരക്കണക്കിന് വർഷങ്ങൾക്കുമുമ്പ് നമ്മുടെ മഹാന്മാരായ പൂർവികർ നടത്തിയിരുന്നുവെങ്കിലും പിന്നീട് പുതിയ നൂറ്റാണ്ടുകളിൽ യൂറോപ്യന്മാരാണ് ആ കണ്ടുപിടുത്തത്തിന്റെ ഉടമസ്ഥത അവകാശപ്പെട്ടത്. സപ്തദ്വീപുകളിൽപ്പെട്ട പുരാണപ്രസിദ്ധമായ ജംബുദ്വീപിലാണ് നമ്മൾ അധിവസിക്കുന്ന ഈ ഭൂവിഭാഗം ഉൾപ്പെടുന്നത്. സപ്തസമുദ്രങ്ങളുടെ മദ്ധ്യെയുള്ള തിട്ടകളാണ് സപ്തദ്വീപുകൾ. ജംബുദ്വീപിന് ഒമ്പത് ഖണ്ഡങ്ങൾ ഉണ്ടായിരുന്നു. നടുവിൽ ഇളാവൃതം, കിഴക്ക് ഭദ്രാശ്വം, തെക്ക് ഹരിവർഷം, പിന്നെ കിമ്പുരുഷം, തെക്കെഅറ്റം ഭാരതവർഷം, ഇളാവൃതത്തിന്റെ തൊട്ടുതെക്ക് രമ്യകം, അതിന്റെ തെക്ക് ഹിരണ്മയം, തെക്ക് ഉത്തരഗുരു, പടിഞ്ഞാറ് കേതുമാല എന്നിങ്ങനെയായിരുന്നു ഈ ഒമ്പത് ഖണ്ഡങ്ങൾ അറിയപ്പെട്ടിരുന്നത്. തെക്കേ അറ്റമായ ഭാരതവർഷം കഴിഞ്ഞാൽ പിന്നെ സമുദ്രമാണ്. ജംബുദ്വീപിന്റെ നടുവിലായിരുന്നു മഹാമേരുപർവ്വതം. ഉത്തർഖണ്ഡിൽ ഉൾപ്പെട്ടിരുന്ന പലസ്ഥലങ്ങളും അന്ന് സമുദ്രമായിരുന്നുവെന്ന് ഇപ്പോൾ ശാസ്ത്രീയവിശകലനത്തിൽ തെളിയിക്കപ്പെട്ടിട്ടുണ്ട്. പിന്നീടുണ്ടായ ഭൂചലനത്തിലോ വിഘടനത്തിലോ (Geological Shift) പെട്ട് ഈ ഭാഗങ്ങൾ ഒട്ടാകെ മാറ്റിമറിക്കപ്പെടുകയും പുതിയ രൂപഭേദങ്ങൾ വന്നുചേരുകയും ചെയ്തു. വിഘടിച്ചുപോയ മഹാമേരുപർവതഭാഗമാണത്രെ ഇന്നത്തെ ഗ്രീൻലാന്റ്. ഉത്തരഗുരു, ദക്ഷിണ അമേരിക്കയായും ഹിരണ്മയം വടക്കേ അമേരിക്കയായും രൂപാന്തരപ്പെട്ടു. കാളിദാസന്റെ കുമാരസംഭവത്തിലെ ഹിമാലയവർണനയിൽ,

"പൂർവാപരൗ തോയനിധീ വഗാഹ്യ
സ്ഥിതഃ പൃഥിവ്യാ ഇവ മാനദണ്ഡഃ"

എന്ന വരികൾകൊണ്ട് കവി വ്യക്തമായും പറയുന്നു, ഭാരതഭൂമിയുടെ വടക്കെ അതിർത്തി കാണിക്കുന്ന കിഴക്കുംപടിഞ്ഞാറും സമുദ്രങ്ങളിലേക്ക് നീണ്ടുകിടക്കുന്ന വലിയൊരു കോട്ടമതിൽ ആണ് ഹിമാലയം എന്ന്. കിഴക്കും പടിഞ്ഞാറും സമുദ്രങ്ങളിലേക്ക് - കഴിഞ്ഞ് 'സ്ഥിതഃ' എന്നാണ് കാളിദാസൻ ഊന്നിപ്പറയുന്നത്. അതായത്, സ്ഥിതിചെയ്തിരുന്ന എന്ന്. ഇപ്പോൾ അല്ല

എന്നും പണ്ട് ഹിമാലയത്തിന്റെ കിഴക്കും പടിഞ്ഞാറും സമുദ്രമായിരുന്നു എന്നുമാണല്ലോ അതിന്റെ അർഥം.

ഉത്തർഖണ്ഡും അതിലുൾപ്പെടുന്ന ഹിമാലയപർവതനിരകളും ആർഷ ഭാരതസംസ്കാരത്തിന്റെ ഈറ്റില്ലങ്ങളാണ്. ആയിരക്കണക്കിനു വർഷങ്ങൾക്കുമുമ്പ് അവിടെ വളർന്നുവികസിച്ച ആ സംസ്കാരം വരുംതലമുറകൾക്കായി കരുതിവച്ചത് അമൂല്യങ്ങളായ വിജ്ഞാനസമ്പത്താണ് എന്നറിയുമ്പോൾ ഏതൊരുഭാരതീയന്റേയും ശിരസ്സ് ആ തേജസ്വരൂപികളായ മുൻഗാമികൾക്കുവേണ്ടി ഒരു നിമിഷം കുനിയുമെന്നത് തർക്കമറ്റ സംഗതിയാണ്. അതുകൊണ്ടാവാം മഹാകവി വള്ളത്തോൾ ഇങ്ങനെ പാടിയത്.-

"ഭാരതവർഷത്തിലെ പൂർവരാമൃഷീന്ദ്രന്മാർ
പാരിനുള്ളടിക്കല്ലു പാർത്തുകണ്ടറിഞ്ഞവർ"

അന്നത്തെ ഋഷീശ്വരന്മാരുടെ അതിസൂക്ഷ്മദൃഷ്ടികൾ പതിയാത്തതോ അവരുടെ ശാസ്ത്രീയമായ വിശകലനത്തിന് വിഷയമാകാത്തതോ ആയ യാതൊരുവിഷയവും ഈ ഉലകത്തിൽ ബാക്കിയില്ല. അന്തരീക്ഷശാസ്ത്രത്തെക്കുറിച്ചും അതിലെ പ്രധാനവിഷയങ്ങളായ ആകാശഗംഗ, താരാഗ്രഹങ്ങൾ, അശ്വിന്യാദി നക്ഷത്രങ്ങൾ, സപ്തർഷി നക്ഷത്രങ്ങൾ, പരിവഹവായുമണ്ഡലം, പ്രകാശഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, ആവഹ-പ്രവഹാദി വായുക്കൾ, ഇതിനെയൊക്കെ നിയന്ത്രിക്കുന്ന സൂര്യൻ, പിന്നെ ചന്ദ്രൻ തുടങ്ങി ഈ മേഖലയിലെ സമസ്തവിവരണങ്ങളും അവർ അന്നുതന്നെ എഴുതിവച്ചിരുന്നു.

ഭൂമി ഗോളാകൃതിയിലാണെന്നും ഒരേ സൂര്യൻതന്നെ ഭൂമിയുടെ പലഭാഗങ്ങളിലും വ്യത്യസ്തമായി കാണപ്പെടുന്നുവെന്നും ആര്യഭടൻ പറയുന്നുണ്ട്.

*"ഉദയോ യോ ലങ്കായാം
സോസ്ത മയഃ സവിതുരേവ സിദ്ധപുരേ
മധ്യാഹ്നോ യവകോട്യാം
രോമക വിഷയേഽർധരാത്രം സ്യാത്"

ഗ്രഹണത്തെക്കുറിച്ചുള്ള ആര്യഭടന്റെ വിവരണവും ശ്രദ്ധേയമാണ്-

"ഛാദയതി ശശീ സൂര്യം
ശശിനം ച മഹതി ഭൂഛായ"

അതായത് സൂര്യനെ ചന്ദ്രൻ മറയ്ക്കുന്നു. ചന്ദ്രനെ മഹത്തായ ഭൂമിയുടെ നിഴലും മറയ്ക്കുന്നു.

ഭൂമിയുടെ ഭ്രമണ വേഗത ഒരു പ്രാണസമയത്തിൽ (നാലു സെക്കന്റിന്

* ഭൂമധ്യരേഖയിലെ ലങ്ക എന്ന ദേശത്ത് ഉദയമാണെങ്കിൽ അതേ സൂര്യൻ സിദ്ധപുരം എന്ന ദേശത്ത് അസ്തമയസൂര്യനാണ്. യവകോടിയിൽ മധ്യാഹ്നവും റോമകദേശത്ത് ആ സമയം അർധരാത്രിയുമാണ്.

തുല്യം) ഒരു ഡിഗ്രിയുടെ അറുപതിലൊരംശം അതായത് ഒരു കല (മിനിറ്റ്) യാണ് എന്ന് ഋഷിവര്യനായ ഈ ശാസ്ത്രജ്ഞൻ സംസ്കൃതശ്ലോകങ്ങളിലൂടെ ആധികാരികമായി സ്ഥാപിക്കുന്നു. ഭൂമിയുടെ ചുറ്റളവുമായി താരതമ്യപ്പെടുത്തുമ്പോൾ ആധുനികശാസ്ത്രം നൽകുന്ന ഭൂമിയുടെ ഭ്രമണവേഗത ആര്യഭടൻ സ്ഥാപിക്കുന്നതിനോട് തുല്യമാണെന്നറിയുമ്പോൾ ആരും അദ്ഭുതപ്പെട്ടുപ്പോകും.

ഭൂമിയെക്കുറിച്ചും ഭൂമിയുടെ ഉൾപ്പാളികളെക്കുറിച്ചും, അടിയൊഴുക്കുകളെക്കുറിച്ചും, ഋതുഭേദങ്ങൾക്കനുസരിച്ച് കാലാവസ്ഥയിൽ വരുന്ന മാറ്റങ്ങളെക്കുറിച്ചും, ഇടിമിന്നൽ, വേലിയേറ്റ-വേലിയിറക്കങ്ങളെക്കുറിച്ചും എല്ലാം നല്ല വിജ്ഞാനം അന്നേ നമ്മുടെ പൂർവികർക്കുണ്ടായിരുന്നു.

ധർമ്മാർഥകാമമോക്ഷശാസ്ത്രങ്ങളും, നൃത്തനാട്യഗീതവാദ്യാദികലകളും, ആയുർവേദധനുർവേദാദിതന്ത്രങ്ങളും, ജ്യോതിഷശാസ്ത്രം, വൃക്ഷായുർവേദം, ഗജായുർവേദം, നിമിത്തശാസ്ത്രം തുടങ്ങി വിമാനശാസ്ത്രംവരെയുള്ള സമസ്ത കലാ-ശാസ്ത്രരംഗങ്ങളിൽ അവഗാഹം നേടിയവരായിരുന്നു നമ്മുടെ പൂർവികർ എന്ന തിരിച്ചറിവ് ഭാരതീയരായ നമ്മളെയൊക്കെ ആനന്ദഭരിതരും ആത്മാഭിമാനം ഉള്ളവരുമാക്കി മാറ്റുന്നു.

ഭരദ്വാജമഹർഷിയുടെ 'വൈമാനികപ്രകരണം' വിമാനത്തെ സംബന്ധിച്ച ശാസ്ത്രഗ്രന്ഥമാണ്. ത്രേതായുഗത്തിലേയും ദ്വാപരയുഗത്തിലേയും മാന്ത്രിക താന്ത്രിക വിമാനങ്ങളെക്കുറിച്ചും കലിയുഗത്തിലെ യന്ത്രവിമാനത്തെക്കുറിച്ചും മഹർഷി ആധികാരികമായി രേഖപ്പെടുത്തിവച്ചിട്ടുണ്ട്. കലിയുഗത്തിലെ യന്ത്രവിമാനത്തിന്റെ മുൻഭാഗം പക്ഷിയുടെ മുഖാകൃതിയിൽ ആയിരിക്കുമെന്നും അത് വൈദ്യുതികൊണ്ടും സൗരോർജംകൊണ്ടും പ്രവർത്തിപ്പിക്കുന്ന തരത്തിലായിരിക്കുമെന്നും മഹർഷി പ്രവചിയ്ക്കുന്നു. ഡൈനാമോവിന്റെ (Dynamo) അടിസ്ഥാനതത്വംവരെ ഈ ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ട്. വിമാനങ്ങൾക്ക് സഞ്ചരിക്കുവാനുള്ള എയർ റൂട്ടുകളെക്കുറിച്ചുള്ള സമസ്ത വിവരങ്ങളും ഈ ഗ്രന്ഥത്തിൽ ഉണ്ടെന്നറിയുമ്പോൾ എങ്ങനെ അദ്ഭുതപ്പെടാതിരിക്കും? "സൗദാമിനീകല" എന്ന ഗ്രന്ഥത്തിൽ ആധുനിക ഇലക്ട്രോണിക്സിനെക്കുറിച്ചുള്ള ധാരാളം പരാമർശങ്ങൾ കാണാം. കമ്പ്യൂട്ടറിന്റെ അടിസ്ഥാന തിയ്യറിവരെ അടങ്ങുന്നതാണ് ഈ ഗ്രന്ഥം.

ആർഷഭാരതസംസ്കാരം ഈ ലോകത്തിന് നൽകിയ ഏറ്റവും വലിയ സംഭാവനയാണ് വേദങ്ങൾ. ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വവേദം ഇവയാണല്ലോ നാലു വേദങ്ങൾ. ഓരോ വേദത്തിനും സംഹിത എന്നും ബ്രാഹ്മണം എന്നും പേരുള്ള ഓരോ ഭാഗങ്ങൾ ഉണ്ട്. ബ്രാഹ്മണങ്ങളുടെ അനുബന്ധങ്ങൾ ആരണ്യകങ്ങൾ എന്ന പേരിലും ഉപനിഷത്തുകൾ എന്ന പേരിലും അറിയപ്പെടുന്നു. ഇവയെല്ലാം വേദങ്ങളുടെ വ്യാഖ്യാനങ്ങൾ തന്നെയാണ്. ഉപനിഷത്തുക്കളെ വേദാന്തം എന്നും പറയാറുണ്ട്. കാരണം അവ തന്നെയാണ് വേദത്തിന്റെ അന്തം. മന്ത്രങ്ങളും ബ്രാഹ്മണങ്ങളും മനുഷ്യര

ചനയല്ലെന്നും മനുഷ്യരാശിയുടെ സർവതോമുഖമായ പുരോഗതിക്കുവേണ്ടി സർവശക്തനായ ഈശ്വരൻ വെളിപ്പെടുത്തിയിട്ടുള്ളവയാണെന്നും ഭാരതീയർ വിശ്വസിക്കുന്നു. അവ അനാദിയും അനന്തവുമാണെന്നും ഋഷികൾ ഇവയുടെ ദർശകരും പ്രചാരകരും മാത്രമാണെന്നും നമ്മൾ വിശ്വസിക്കുന്നു. വേദസാഹിത്യമാണ്, ലോകത്തിൽവച്ച്, സാഹിത്യശാഖയുടെ ഏറ്റവും പ്രാചീനരൂപമെന്നത് പരക്കെ സമ്മതിയ്ക്കുന്ന ഒരു വസ്തുതയാണ്. നാലുവേദങ്ങളിലും കൂടി ഒരു ലക്ഷത്തോളം മന്ത്രങ്ങൾ ഉണ്ടെന്നറിയുമ്പോൾ അതിന്റെ ആഴവും വ്യാപ്തിയും എത്രയാണെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

ബ്രഹ്മം, ആത്മാവ്, ഈശ്വരൻ എന്നെല്ലാം ഉപനിഷത്തുകൾ വിവക്ഷിക്കുന്നത് ബോധസ്വരൂപമായ ഒരു ചൈതന്യത്തെയാണ് (Eternal Consciousness). ഊർജത്തിൽ (Energy) നിന്ന് ജഡവും (Matter) അതിൽനിന്ന് വളരെ സങ്കീർണമായ ജീവശരീരങ്ങളും ഉദ്ഭവിക്കണമെങ്കിൽ അതിന്റെ പിന്നിൽ ബോധസ്വരൂപനായ ഒരു മഹാശക്തി ഉണ്ടാകണമെന്നത് നിശ്ചയമാണല്ലോ. ആധുനികശാസ്ത്രംപോലും ഈ വസ്തുത ഇന്ന് തുറന്നുസമ്മതിക്കുന്നു. ശരീരത്തിന്റെ അടിസ്ഥാനഘടകങ്ങൾ ഒരിക്കലും നശിക്കുന്നില്ല. അവയെ വീണ്ടും സൃഷ്ടിക്കുവാനും സാധിക്കുകയില്ല. ആധുനികഭൗതികശാസ്ത്രത്തിന്റെ നിയമപ്രകാരം - Energy can neither be created (by any means) nor be destroyed (by any means) - if one form of energy disappears it will appear in another form - പ്രപഞ്ചത്തിലെ ഊർജചൈതന്യം സ്ഥിരമായ അളവിൽ സ്ഥിതിചെയ്യുന്നു. അതിൽനിന്ന് ഒരംശം ഏതൊരു ശരീരത്തിൽ പ്രവേശിച്ചാലും അത് പ്രപഞ്ചത്തിലേക്കുതന്നെ മടങ്ങിവരുന്നു. ഭഗവദ്ഗീതയിലെ രണ്ടാം അദ്ധ്യായത്തിൽ ജീവന്റെ ഈ ശാസ്ത്രരഹസ്യം ശ്രീകൃഷ്ണൻ അർജുനന് ഉപദേശിക്കുമ്പോൾ ചുരുളഴിഞ്ഞുവരുന്നത് യഥാർഥത്തിൽ ജീവനെ സംബന്ധിച്ച ശാസ്ത്രരഹസ്യങ്ങൾതന്നെയാണ്. പരിണാമസൂക്തത്തെക്കുറിച്ചുള്ള പതഞ്ജലിമഹർഷിയുടെ "ജാത്യന്താ പരിണാമപ്രകൃത്യാപൂരാത്" എന്ന വരിയും ചരകമഹർഷി കോശങ്ങളുടെ അവസ്ഥയെക്കുറിച്ച് പറഞ്ഞതും ഡാർവിനേക്കാൾ സഹസ്രാബ്ദങ്ങൾക്കു മുമ്പാണ് എന്ന സത്യം അധികമാരും അറിയുന്നില്ല. ബ്രഹ്മം എന്ന ഈ മഹാചൈതന്യം പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്നുവെന്നും നമ്മൾ ഇന്നു കാണുന്നതെല്ലാം അതിന്റെ രൂപഭാവഭേദങ്ങളാണ് എന്നും ഉപനിഷത്തുകൾ പറയുന്നു.

"നിഗമശതസഹസ്രേണ നിർഭാസ്യമാനം" - ഉപനിഷത്തുകൾ ആവർത്തിച്ചുപറയുന്നു ബ്രഹ്മം സത്യമാണ് എന്ന്. ബ്രഹ്മം ദേശകാലഹേതുക്കൾക്ക് അതീതമാണ്. അതുകൊണ്ടാണല്ലോ ബ്രഹ്മത്തിന്റെ നിർവ്വചനം - "കാലദേശാവധിഭ്യാം നിർമുക്തം നിത്യമുക്തം" എന്നു പറയുന്നത്. ശ്രീ. ശങ്കരാചാര്യരുടെ അദ്വൈതസിദ്ധാന്തം -

"ബ്രഹ്മ സത്യം ജഗന്മിഥ്യാ
ജീവോ ബ്രഹ്മൈവ നാപരഃ"

എന്നാണല്ലോ. പ്രപഞ്ചത്തിന്റെ മൂലശക്തിയാണ് ബ്രഹ്മം. ബ്രഹ്മത്തിൽ നിന്നു

ആകാശവും, ആകാശത്തിൽനിന്നു വായുവും, വായുവിൽനിന്നു അഗ്നിയും, അഗ്നിയിൽനിന്നു ജലവും, ജലത്തിൽനിന്നു ഭൂമിയും, ഭൂമിയിൽനിന്നു ഔഷധിയും, ഔഷധിയിൽനിന്നു അന്നവും, അന്നത്തിൽനിന്നു പുരുഷനും ഉണ്ടായി.

**"അഗ്നൗ പ്രാസ്താഹുതിഃ സമ്യഗാദിത്യമുപതിഷ്ഠതേ
ആദിത്യാജ്ജായതേ വൃഷ്ടിഃ വൃഷ്ടേരന്നം തതഃ പ്രജാഃ"

എന്നു മനുസ്മൃതിയിലും, ഭക്ഷിക്കപ്പെട്ട അന്നം ശുക്ലശോണിതങ്ങളായി പരിണമിച്ച് അതിൽനിന്നു ജീവികൾ ഉണ്ടാകുന്നു എന്ന സത്യം ഭഗവദ്ഗീതയിലും സമർഥിക്കുന്നുണ്ട്.

"അന്നാൽ ഭവന്തി ഭൂതാനി പർജന്യാദന്നസംഭവഃ
യജ്ഞാൽ ഭവതി പർജന്യോ യജ്ഞഃ കർമസമുദ്ഭവഃ"

(അന്നത്തിൽനിന്നു ജീവികളും മഴയിൽനിന്നന്നവും യജ്ഞത്തിൽനിന്നു മഴയും കർമത്തിൽനിന്നു യജ്ഞവും ഉണ്ടാകുന്നു)

"ക്ലീം കൃഷ്ണായ ഗോവിന്ദായ
ഗോപീജനവല്ലഭായ സ്വാഹ"

പഞ്ചഭൂതങ്ങളായ ആകാശം, വായു, അഗ്നി, വെള്ളം, ഭൂമി ഇവയെ മഹാവിഷ്ണു (ശ്രീകൃഷ്ണൻ) പ്രതിനിധീകരിക്കുന്നു എന്നു പറയുമ്പോൾ അതുകൊണ്ടു വിവക്ഷിക്കുന്നത് ബ്രഹ്മത്തെത്തന്നെയാണ്. ഈ ബ്രഹ്മത്തിന്റെ അഥവാ ഈശ്വരന്റെ സ്പഷ്ടരൂപങ്ങളായ മൂന്ന് മൂർത്തികളാണ് ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നും, കല്പാന്തകാലത്തിൽ ഈ മൂന്നു മൂർത്തികളും നശിച്ച് പരാശക്തിയിൽ ചേരുമെന്നും, അടുത്ത കല്പത്തിന്റെ ആരംഭത്തിൽ വീണ്ടും ഈ ത്രിമൂർത്തികൾ ജനിച്ച് സൃഷ്ടി-സ്ഥിതി-സംഹാരങ്ങൾ തുടരുമെന്നുമാണ് ഭാരതീയമായ ആധ്യാത്മികവിശ്വാസത്തിന്റെ കാതൽ എന്ന് നമ്മുടെ ആചാര്യൻമാർ പറയുന്നു.

പ്രപഞ്ചത്തിന്റെ ഉൽപ്പത്തി, അതിന്റെ രൂപപരിണാമങ്ങൾ, നാം അധിവസിയ്ക്കുന്ന ഭൂമി, അതിലെ സമസ്തജീവജാലങ്ങൾ ഇവയെക്കുറിച്ചൊക്കെ നമ്മുടെ പൂർവികർക്ക് വളരെ ഗാഢമായ അറിവുണ്ടായിരുന്നു എന്നത് തർക്കമറ്റ സംഗതിയാണ്. ഭാരതഭൂമിയുടെ ആധ്യാത്മികസാംസ്കാരിക പാരമ്പര്യം ഈ ലോകത്തിന് ഒട്ടാകെത്തന്നെ ഒരു ഉത്തമമാതൃകയാണ്. ആ പാരമ്പര്യത്തോടൊപ്പം എടുത്തുപറയേണ്ട ഒരു പ്രധാനകാര്യം അന്നത്തെ ഭാഷയായ

---

* യാഥാർത്ഥ്യത്തിൽ ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളൂ. ഇക്കാണുന്ന ജഗത്ത് മിഥ്യയാണ്. ജീവൻ ബ്രഹ്മം തന്നെയാണ്, മറ്റൊന്നല്ല. (വിവേകചൂഡാമണി)

** അഗ്നിയിൽ ഹോമിക്കപ്പെട്ട ആഹുതി സൂര്യനെ പ്രാപിക്കുന്നു. സൂര്യനിൽനിന്നു മഴയുണ്ടാകുന്നു. മഴയിൽനിന്നു അന്നവും ഉണ്ടാകുന്നു. അന്നത്തിൽനിന്നു സകല പ്രജകളുമുണ്ടാകുന്നു.



സംസ്കൃതത്തെപ്പറ്റിത്തന്നെയാണ്. സംസ്കൃതത്തെപ്പോലെ ആഴവും വ്യാപ്തിയും വിസ്തൃതിയും ഉള്ള ഒരു സാഹിത്യഭാഷ വേറെ ഇല്ലെന്ന്തന്നെ പറയാം. അയ്യായിരത്തിൽപ്പരം വർഷങ്ങൾക്കുമുമ്പ് ഉത്തരധ്രുവത്തിൽനിന്ന് ഡാന്യൂബ്നദി കടന്ന് ഏഷ്യാമൈനറിലൂടെ സിന്ധുനദീതടത്തിൽ എത്തിച്ചേർന്ന ആര്യന്മാരുടെ ഭാഷയായിരുന്നു വൈദികസംസ്കൃതം എന്നാണ് പറയുന്നത്. പക്ഷെ, ആര്യന്മാരുടെ വരവിന് മുമ്പുതന്നെ പഞ്ചാബ് പ്രവിശ്യകളിൽ ദസ്യുക്കൾ എന്ന ആദിമനുഷ്യർ ജീവിച്ചിരുന്നു. ശിവനേയും കാളിയേയും ആരാധിച്ചിരുന്ന ഈ വർഗ്ഗക്കാർ ആണ് യഥാർഥത്തിൽ ഭാരതത്തിലെ ആദിമനിവാസികൾ. ആര്യന്മാരുടെ വരവുതന്നെ ഒരു കെട്ടുകഥയാണെന്ന പക്ഷവുമുണ്ട്. അങ്ങിനെ നോക്കുമ്പോൾ വേദങ്ങളുടെ ഉദ്ഭവം 5000 വർഷങ്ങൾക്ക് മുമ്പല്ല, മറിച്ച് 15000ന് മേൽ വർഷങ്ങൾക്കു മുമ്പാണ് എന്ന് കരുതേണ്ടിയിരിക്കുന്നു. എന്തായാലും ദസ്യുക്കളും ആര്യന്മാരും ഒന്നിച്ചുകൂടിക്കഴിഞ്ഞിരുന്നതായി കരുതുന്നതിൽ തെറ്റില്ല എന്നു തോന്നുന്നു. യഥാർഥത്തിൽ ദസ്യുക്കളുടെ ഭാഷയായിരിക്കണം ആദിസംസ്കൃതം.

വിന്ധ്യഹിമാലയപർവതപ്രദേശങ്ങളിലായിരുന്നു ആര്യസംസ്കാരം ആദ്യം വ്യാപിച്ചത്. ബി.സി. മൂന്നാംശതകത്തോടെ ദക്ഷിണദേശത്തും സംസ്കൃതത്തിന് പ്രചാരം ലഭിച്ചു. ഇതിഹാസപുരാണഭാഷയായ സംസ്കൃതം മദ്ധ്യകാല സംസ്കൃതഭാഷ എന്നറിയപ്പെട്ടു. വേദഭാഷയിൽനിന്ന് ക്രമേണ മാറി വേദോത്തര കൃതികളാൽ പരിപുഷ്ടിപ്പെട്ട് പുരാണേതിഹാസകാലത്ത് പ്രചുരപ്രചാരം സിദ്ധിച്ച ഭാഷയാണ് സംസ്കൃതം. ശ്രീശങ്കരാചാര്യർ അദ്വൈതസിദ്ധാന്തം ഭാരതമൊട്ടാകെ പ്രചരിപ്പിച്ചതും സംസ്കൃതഭാഷയിലായിരുന്നു.

സംസ്കൃതഭാഷയുടെ പ്രാകൃതരൂപമാണ് പാലിഭാഷ. ബൗദ്ധസാഹിത്യം ബുദ്ധമതക്കാരുടെ പ്രാദേശികഭാഷയായ പാലിയിലായിരുന്നു. സംസ്കൃതം പണ്ഡിതഭാഷയായി ഉന്നതശ്രേണികളിൽ വിരാജിച്ചിരുന്നപ്പോൾ പ്രാകൃതഭാഷകളായ പാലി, മാഗധി, അർധമാഗധി തുടങ്ങിയ ഭാഷകളും ക്രമേണ വളർന്നുതുടങ്ങി. പ്രതികൂലമായ പല ഘടകങ്ങളും സാഹചര്യങ്ങളും പലപ്പോഴും അഭിമുഖീകരിക്കേണ്ടിവന്നിരുന്നുവെങ്കിലും പതിമൂന്നാം നൂറ്റാണ്ടുവരെ സംസ്കൃതഭാഷ രാജകീയപ്രഭാവത്തോടെത്തന്നെ നിലനിന്നുപോന്നു എന്നു പറയാം. മിക്കസ്ഥലങ്ങളിലും രാജാക്കന്മാർ സംസ്കൃതത്തെ ഔദ്യോഗികഭാഷയായി അംഗീകരിച്ചു.

വിദേശത്തുനിന്നുള്ള ആക്രമണങ്ങളോടുകൂടിയാണ് സംസ്കൃത ഭാഷക്ക് ക്ഷീണം സംഭവിച്ചുതുടങ്ങിയത്. ഭാരതത്തിൽ പലസ്ഥലങ്ങളിലും ഭരണമുറപ്പിച്ച മുസ്ലീംഭരണാധികാരികൾ സംസ്കൃതഗ്രന്ഥങ്ങൾ ചുട്ടുചാമ്പലാക്കി. ഇംഗ്ലീഷുകാർ ഭാരതം ഭരിച്ചുതുടങ്ങിയതോടെ സംസ്കൃതം ഏറ്റവും അവഗണിയ്ക്കപ്പെട്ട ഭാഷയായി മാറി. പാശ്ചാത്യസംസ്കാരവും ഇംഗ്ലീഷ്ഭാഷയും ഭാരതമൊട്ടാകെ വ്യാപിച്ചപ്പോൾ സംസ്കൃതം ഒരു മൃതഭാഷയായി മാറി.

പക്ഷെ. സംസ്കൃതം പഠിച്ച മുസ്ലീം ഭരണാധികാരികളും, യൂറോപ്യന്മാരും, അമേരിക്കക്കാരും, റഷ്യക്കാരും നമ്മുടെ അമൂല്യങ്ങളായ നിരവധി വേദപുരാണസാഹിത്യങ്ങൾ അവരുടെ ഭാഷകളിലേക്ക് തർജമ ചെയ്തതുവഴി സംസ്കൃതത്തിന് ഒരു അന്തർദ്ദേശീയ അംഗീകാരം ലഭിച്ചു എന്നത് ഗുണപരമായ ഒരു വസ്തുതയാണ്.

സംസ്കൃതത്തിന് അർഹിയ്ക്കുന്ന വിധത്തിലുള്ള ഒരു സ്ഥാനം പിന്നീട് ഉണ്ടായില്ല എന്നുവേണം കരുതാൻ. മറ്റുഭാഷകളിൽക്കൂടി സംസ്കൃതം ഇന്ന് ഓർമിക്കപ്പെടുന്നു എന്നതാണ് സത്യം. ഹിന്ദിഭാഷയിലെ മിക്ക പദങ്ങളും സംസ്കൃതത്തിൽനിന്ന് എടുത്തതാണ്. ലിപിക്കുപോലും വലിയമാറ്റമില്ല. ഉർദുഭാഷയും സംസ്കൃതം കലർന്നതാണ്. ഉർദുഭാഷയിലെ മിക്ക പദങ്ങളും സംസ്കൃതത്തിൽനിന്നും പേർഷ്യൻഭാഷയിൽനിന്നും എടുത്തതാണ്. മലയാളം, തെലുങ്ക്, കന്നട തുടങ്ങിയ ഭാഷകൾ സംസ്കൃതമയമാണ്. തമിഴ്ഭാഷക്കും സംസ്കൃതസ്വാധീനം കാണാം.

ഭാരതത്തിനു പുറത്തും സംസ്കൃതത്തിന് നല്ലപ്രചാരം ലഭിച്ചിട്ടുണ്ട്. ശ്രീലങ്കയിൽ സംസ്കൃതത്തിന് സമുന്നതമായ ഒരു സ്ഥാനമുണ്ട്. ജാവ, സുമാത്ര, ചൈന, കംബോഡിയ, തിബറ്റ്, ജപ്പാൻ, ബോർണിയോ, നേപ്പാൾ തുടങ്ങിയ സ്ഥലങ്ങളിലും സംസ്കൃതഭാഷക്ക് നല്ലപ്രചാരമുണ്ട്. യൂറോപ്പിലും, സംസ്കൃതഭാഷ ആദരിക്കപ്പെടുന്നു. ലിത്വേനിയൻ, സ്ലാവ് തുടങ്ങിയ ഭാഷകളിലെ പല മൂലശബ്ദങ്ങളും സംസ്കൃതവുമായി ബന്ധപ്പെട്ടതാണ്. അതുപോലെത്തന്നെ അറബിഭാഷയിലെ ചില പദങ്ങൾക്കും സംസ്കൃതബന്ധം കാണാം.

ഭാരതീയസംസ്കാരത്തിന്റെത്തന്നെ അടിസ്ഥാനമാണ് സംസ്കൃതഭാഷ. ഭാരതത്തിന്റെ രാഷ്ട്രഭാഷ ഈ അത്യുത്തമമായ സംസ്കൃതഭാഷതന്നെ ആകേണ്ടതായിരുന്നു. ഏതൊരു ഭാരതീയനും ഈ ലോകോത്തരഭാഷയുടെ പേരിൽ അഭിമാനംകൊള്ളുമായിരുന്നു. ഇത്രയും വ്യാപ്തവും അർഥസമ്പുഷ്ടവും സുന്ദരവുമായ ഒരു ഭാഷ വേറെയില്ല. പര്യായപദങ്ങൾ, നാനാർഥങ്ങൾ എന്നിവ ഇത്രക്കധികമുള്ള ഒരു ഭാഷയും വേറെയില്ല. പുതിയ പദങ്ങൾ എത്രവേണമെങ്കിലും യുക്തിക്കനുസരിച്ച് അപ്പപ്പോൾ ഉണ്ടാക്കാം. ശബ്ദാലങ്കാരങ്ങൾ,അർഥാലങ്കാരങ്ങൾ എന്നിവ അതീവസുന്ദരമായി പ്രയോഗിച്ചിട്ടുള്ള മറ്റൊരുഭാഷയും വേറെ കാണുകയില്ല. സംസ്കൃതസാഹിത്യത്തിലെ സൂക്തികൾ ലോകസാഹിത്യത്തിലെ മണിമുത്തുകളാണ്.

നാലു വേദങ്ങൾ, ആറു വേദാംഗങ്ങൾ, നാലു ഉപവേദാംഗങ്ങൾ, നാലു ഉപവേദങ്ങൾ ഇങ്ങനെ പതിനെട്ടു ശാസ്ത്രവിദ്യകൾ ഒരു ലക്ഷത്തോളം മന്ത്രങ്ങൾകൊണ്ടും പതിനെട്ടു പുരാണങ്ങൾ നാലു ലക്ഷത്തിലധികം ശ്ലോകങ്ങൾ കൊണ്ടും പതിനെട്ടു പുരാണങ്ങളിൽനിന്ന് കുറുക്കിയെടുത്ത മഹാഭാരതത്തിൽ ഒരു ലക്ഷത്തോളം ശ്ലോകങ്ങൾ വേറെയും രചിക്കപ്പെട്ടത് സംസ്കൃതഭാഷയിലാണ്. സംസ്കൃതത്തിൽ ഏതാണ്ട് ആയിരത്തിൽപ്പരം

ഗ്രന്ഥങ്ങൾ സഹസ്രാബ്ദങ്ങൾക്കുമുമ്പ് രചിക്കപ്പെട്ടത് ഇന്ത്യൻ നാഷനൽ സയൻസ് അക്കാദമി പ്രത്യേകം കാറ്റലോഗ് ആയി പ്രസിദ്ധീകരിച്ചിട്ടുണ്ട്. മഹത്തായ ഈ ഭാഷ ഇന്ന് ശോചനീയാവസ്ഥയിലാണെന്ന് കാണുന്നത് ഭാരതീയരായ നമുക്കൊക്കെ അപമാനകരമാണ്. അക്ഷരബ്രഹ്മസ്വരൂപിണിയായ ഈ ഭാഷയിലൂടെ മനുഷ്യമനസ്സുകളിൽ സ്ഥിരപ്രതിഷ്ഠ നേടിയിട്ടുള്ള നിരവധി മഹാസാഹിത്യകാരന്മാരുടെയും, ശാസ്ത്രകാരന്മാരുടേയും, ആചാര്യന്മാരുടേയും ഒരു നീണ്ടനിരതന്നെ നമുക്കുണ്ട്. ഇവരുടെ സാഹിത്യകൃതികളിൽ പലതും ഉത്തമോത്തമങ്ങളും ലോകസാഹിത്യത്തിലെ ക്ലാസിക് രചനകളിൽപെട്ടതുമാണ്.

നമ്മുടെ പുരാതനസംസ്കൃതിയേയും സംസ്കൃതത്തേയും അവഗണിച്ചതാണ് ഇന്നത്തെ ദുഃസ്ഥിതിക്കുള്ള പ്രധാനകാരണം. ഭാരതത്തിലെ വളർന്നുവരുന്ന ഇളംതലമുറകൾക്ക്, വളരെ ഗൗരവത്തോടെ, സംസ്കൃത പഠനം ലഭ്യമാക്കുന്നതിനുവേണ്ട ഒരു തീവ്രയത്നം സർക്കാരിന്റെ ഭാഗത്തു നിന്നും ഉണ്ടാകേണ്ടത് അത്യാവശ്യമാണ്. അതുവഴി മഹത്തായ ഭാരത സംസ്കാരത്തിന്റെ ഉന്നതസാംസ്കാരിക പാരമ്പര്യത്തെക്കുറിച്ചും മൂല്യങ്ങളെക്കുറിച്ചും അവർക്ക് പരിപൂർണമായ ജ്ഞാനം കൈവരിക്കാൻ സാധിക്കുമെന്നും അത് നമ്മുടെ രാഷ്ട്രത്തിന്റെ ശ്രേയസ്സ് വർധിപ്പിക്കുമെന്നും ആശിക്കാം.

"ബ്രാഹ്മീ തു ഭാരതീ ഭാഷാ
ഗീർവാഗ്വാണീ സരസ്വതീ
വ്യാഹാര ഉക്തിർലപിതം
ഭാഷിതം വചനം വചഃ"



# അനുബന്ധം - 2

**MEDICAL REPORTS** (ദൽഹിയിലേക്ക് പുറപ്പെടുമ്പോൾ കൈവശം സൂക്ഷിക്കേണ്ടവ)

| | | | |
|---|---|---|---|
| 1. | Haemogram (ESR, Tlc, Dlc, Hb) | | |
| 2. | Urine | : | a) RE Albumin Sugar |
| | | | b) Microscopic |
| 3. | Stool RE | | |
| 4. | Biochemistry | | |
| | Blood | : | Sugar (Fasting) |
| | | | PP |
| | Urea | : | Creatinine |
| | | | Seru Bilirubin |
| | | | Blood Group |
| 5. | Chest X-ray | | |
| 6. | Tread Mill Test Report | | |

**FIRST AID KIT** (തീർഥാടകർ കൈവശം കരുതേണ്ടവ)

1. Sterile Dressing
2. Bottle of Antiseptic
3. Assorted Adhesive Bandages
4. Aerosol Spray for Cut Injuries
5. Aerosol Spray for Sprains
6. Crepe Bandage
7. Analgesic and Antipyretic Tablets
8. Anti-Diarroheals
9. Anti-Amoebic Tablets
10. Anti-Emetic Tablets
11. Anti-Histamines
12. Multi-Vitamin Capsules
13. Lozenges/Throat Sootheners
14. Laxatives and Anti Flatulents
15. Electral and Anti Glucose Powder



16. Water Disinfectant Pills
17. Lip Salve/Petroleum Jelly
18. Suntan Lotion
19. Fungal Powder
20. Thermometer
21. Vicks Vaporub/Vicks Inhaler

(കൈവശം കരുതേണ്ടതായ ഡ്രസ്സുകളും മറ്റ് വസ്തുക്കളും)

1. വിൻഡ്പ്രൂഫ് ജാക്കറ്റ്, പർക്കയോടുകൂടിയത് – 1
2. സ്വെറ്റേഴ്സ് – മുഴുകൈയോടുകൂടിയത് – 3
   സ്വെറ്റേഴ്സ് – ഹാഫ്സൈസ് – 2
   സ്വെറ്റേഴ്സ് – കട്ടികൂടിയ ഇനം – ഫുൾ – 3
3. മങ്കിക്യാപ് – മഫ്ളർ – 2 വീതം
4. കമ്പിളി കൈയുറ 3 ജോഡി
   കൈയുറ – ലെതർ 2 ജോഡി
5. കമ്പിളി/കോട്ടൺ ലോങ്ങ് ജോൺസ് 2 ജോഡി
6. കമ്പിളി സോക്സ് 3 ജോഡി
7. കോട്ടൺ സോക്സ് 6 ജോഡി
8. ജീൻസ്/പാന്റ്സ് 6 വീതം
9. ഹാഫ് ട്രൗസർ 2 എണ്ണം
10. ഷർട്ട്/ടി.ഷർട്ട് 12 എണ്ണം
11. കൂളിങ്ങ് ഗ്ലാസ്സ് – കഴുത്തിൽ തൂക്കിയിടാൻ പാകത്തിലുള്ള ചങ്ങലയോടുകൂടിയത് – 1
12. ഹണ്ടർ/മാർച്ചിങ്ങ്/ട്രക്കിങ്ങ് ഷൂ (ഷൂ ലെയ്സ് കൂടുതൽ കരുതണം) – 2 ജോഡി
   നല്ലയിനം ക്യാൻവാസ് ഷൂ – 1 ജോഡി
13. വിസ്താരത്തിലുള്ള വട്ടത്തൊപ്പി – 1
14. വാട്ടർബോട്ടിൽ – 1
15. ടോർച്ച് ലൈറ്റ് (ബാറ്ററികൾ, ബൾബ് എന്നിവ കൂടുതലായി കരുതണം) – 1
16. മഴക്കോട്ട് – വലിയത് – 1
17. Belt - Pouch: പാസ്പോർട്ട്, പൈസ, അത്യാവശ്യമരുന്നുകൾ എന്നിവ സൂക്ഷിയ്ക്കാൻ – 1
18. വലിയ, കട്ടിയുള്ള പ്ലാസ്റ്റിക് ഷീറ്റ് – ലഗ്ഗേജ് പൊതിയാൻ – 2

19. പ്ലാസ്റ്റിക് പ്ലെയിറ്റ്, മഗ്ഗ്, സ്പൂൺ - 1 സെറ്റ്
20. ടോയ്‌ലറ്റ് പേപ്പർ
21. മെഴുകുതിരി - 1 പായ്ക്കറ്റ്
22. തീപ്പെട്ടി/ലൈറ്റർ
23. ചെറിയ കത്തി - 2
24. റബ്ബർ ചെരുപ്പ് - 1ജോഡി
25. അടിഭാഗം ലോഹംകൊണ്ട് കൂർപ്പിച്ച നല്ലതരം വാക്കിങ് സ്റ്റിക്ക് - 1
(കമ്പിളിവസ്ത്രങ്ങൾ അൽമോറ, ഭാഗേശ്വർ, ധാർച്ചുല എന്നിവിടങ്ങളിൽ നിന്നു വാങ്ങുന്നതാണ് ലാഭം)

(കൈവശം കരുതേണ്ടതായ ലഘു ഭക്ഷ്യവസ്തുക്കൾ)

1. ബിസ്ക്കറ്റ് - മധുരമുള്ളതും ഉപ്പുരസം കലർന്നതും
2. മിക്സഡ് ഡ്രൈഫ്രൂട്ട്സ്
3. ലെമൺ ഡ്രോപ്പ്സ്
4. ചോക്കലേറ്റ്/ടോഫീസ്
5. സൂപ്പ് പൗഡർ പാക്കറ്റ്
6. ചീസ് ക്യൂബ്സ്
7. ചൂയിംഗം
8. ടിൻ/പാക്കറ്റ് പാനീയങ്ങൾ
9. ഇലക്ട്രൽ/ഗ്ലൂക്കോസ്

(2–8) – ആവശ്യാനുസരണം

(സംഘത്തിന് വേണ്ടി മൊത്തമായി വാങ്ങി കരുതേണ്ടതായ ഭക്ഷ്യവസ്തുക്കൾ)

1. ആട്ട, അരി, പരിപ്പ്
2. നൂഡിൽസ്, സൂപ്പ്, ഉപ്പ്മാ
3. പ്രി-കുക്ക്ഡ് വെജിറ്റബിൾസ്
4. ഉപ്പ്, പലവ്യഞ്ജനങ്ങൾ തുടങ്ങിയവ
5. പാൽപ്പൊടി, കണ്ടൻസ്ഡ് മിൽക്ക്, പഞ്ചസാര
6. കോൺഫ്ലേക്സ്, ഓട്ട്സ്
7. കോഫി/ ചായ, ബോൺവിറ്റ, കൊക്കൊ
8. നെയ്യ്, ഓയിൽ

(1–7) ചൈനയിലേയ്ക്ക് കടന്ന ശേഷം ഉപയോഗത്തിനായിട്ടുള്ളവയാണ് ഈ വസ്തുക്കൾ

**INDEMNITY BOND** (ഇൻഡെംനിറ്റി ബോണ്ട്)

50 രൂപയുടെ മുദ്രക്കടലാസ്സിൽ ഫസ്റ്റ് ക്ലാസ്സ് മജിസ്ട്രേറ്റിനെക്കൊണ്ട് അറ്റസ്റ്റ് ചെയ്ത് വാങ്ങി, വിദേശമന്ത്രാലയത്തിന് സമർപ്പിക്കണം. ഭാരതസർക്കാറിന്റെ പതിനൊന്ന് നിബന്ധനകൾ തീർഥാടകർ അനുസരിച്ചുകൊള്ളാമെന്നാണ് ഈ കരാറിന്റെ ചുരുക്കം.

**തീർഥാടകർ ശ്രദ്ധിക്കേണ്ടതായ ചില പ്രധാന കാര്യങ്ങൾ:-**

1) നിങ്ങളുടെ ശാരീരികക്ഷമതയിൽ ഒരിക്കലും അഹങ്കരിക്കരുത്. പർവ്വതങ്ങളെ ബഹുമാനത്തോടെ മാത്രം കാണുക. അവയെ ചവുട്ടിക്കയറി കീഴടക്കുന്നു എന്ന ധാരണ ഒരിക്കലും അരുത്. വേഗത്തിൽ നടക്കുകയോ ഓടിക്കയറുകയോ ചെയ്യാതെ ഒരു നിശ്ചിതവേഗതയിൽ സാവധാനത്തിൽ മാത്രം നടക്കുക. ധൃതിയോ അത്യുത്സാഹമോ കാണിച്ചാൽ ദുരന്തമായിരിക്കും ഫലം.

2) ഇടിമിന്നൽ ഉണ്ടാകുമ്പോൾ ലോഹവസ്തുക്കൾ കഴിയുന്നതും ഒഴിവാക്കുക. കുത്തനെ നിൽക്കുന്ന പാറച്ചുവട്ടിൽ ഒരിക്കലും അഭയം തേടരുത്. ഉയർന്ന മലമടക്കുകളിൽ ഇടിമിന്നൽ പലപ്പോഴും മാരകമായിത്തീരുന്നു. മൈതാനപ്രദേശങ്ങളിലാണെങ്കിൽ മരത്തിന്റെ ചുവട്ടിൽ അഭയം തേടുന്നത് ഒഴിവാക്കുക.

3) ലെയ്സൻ ഓഫീസറുടെ നിർദേശപ്രകാരമുള്ള ചെറിയ സംഘങ്ങളായി മാത്രം നടക്കുക. ഒറ്റയ്ക്കുള്ള നടത്തം അപകടം നിറഞ്ഞതാണ്. പ്രത്യേകിച്ച് അഗാധമായ താഴ്വരകളുടെ ഓരത്തുകൂടി നടക്കുമ്പോൾ. ഇന്ത്യൻ അതിർത്തി കഴിയുന്നതുവരെ ഇക്കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കണം.

4) കട്ടിയേറിയ കമ്പിളിവസ്ത്രങ്ങൾ മൂന്നോ നാലോ അടുക്ക് ധരിക്കുമ്പോൾ ഇടക്ക് കോട്ടൺ ബനിയൻ / ഷർട്ട് ധരിക്കുക. നല്ലപോലെ ഫ്രീ/ലൂസ് ആയ വസ്ത്രങ്ങളാണ് നല്ലത്.

5) രണ്ടോ മൂന്നോ ജോഡി ട്രക്കിങ് ഷൂ കരുതുന്നതാണ് നല്ലത്. യാത്ര ഉറപ്പായാൽ ട്രക്കിങ് ഷൂ ധരിച്ച് ധാരാളം നടന്ന് പാദങ്ങളെ സജ്ജമാക്കുക. ഷൂ കഴിയുന്നതും സ്ലീപ്പിങ് ബാഗിന്റെ അടുത്തായി, രാത്രിയിൽ സൂക്ഷിക്കുക. പൊട്ടലുകളോ വിള്ളലോ കണ്ടാൽ ഷൂ അന്നേരം ഉപേക്ഷിക്കുക. കമ്പിളി സോക്സും കോട്ടൺ സോക്സും നിർബ്ബന്ധമായും ധരിച്ചിരിക്കണം. സോക്സ് ധരിക്കുന്നതിനുമുമ്പായി പാദങ്ങളിൽ പൗഡർ ധാരാളം തൂവുക. നനഞ്ഞ സോക്സുകൾ എത്രയും വേഗം ഊരി മാറ്റണം.

6) നല്ലയിനം കൈയുറകൾ ധരിച്ച് വിരലുകളും കൈയും സംരക്ഷിക്കണം. ചെവി, മൂക്ക്, എന്നിവ സംരക്ഷിക്കാൻ പ്രത്യേകതരം കമ്പിളിവസ്തുക്കൾ ഉണ്ട്. കൈയും മൂക്കും ചെവിയും കുറച്ചധികംനേരം കടുത്ത കാലാവസ്ഥയേറ്റാൽ ദേഹത്തിന്റെ താപനില വളരെപ്പെട്ടെന്ന് കുറയുകയും ആയത് അപകടകരമാവുകയും ചെയ്യുന്നു.

7) മലകയറുമ്പോൾ ധാരാളം വെള്ളവും പാനീയങ്ങളും കഴിക്കണം. ചൂടുള്ളതും, മധുരമുള്ളതും പോഷകമൂല്യമുള്ളതുമായ പാനീയങ്ങൾ നിർബ്ബന്ധമായും കഴിക്കണം. വിശ്രമസമയങ്ങളിൽ ലഘു ഭക്ഷണം മാത്രം കഴിക്കുക.

8) ഉയർന്നമലമടക്കുകളിൽ ഹിമാന്ധത അനുഭവപ്പെടും. ഇരുണ്ടനിറത്തിലുള്ള നല്ലയിനം കൂളിങ്ഗ്ലാസ്സ് നിർബന്ധമായും ഉപയോഗിക്കണം.

9) ലോഷനുകൾ പുരട്ടി മുഖം നല്ലപോലെസംരക്ഷിക്കണം. മുറിവുകൾ യഥാസമയം ചികിത്സാവിധേയമാക്കണം.

10) മുഖത്തെ മസിലുകൾ, കൈ വിരലുകൾ, കാൽമുട്ടുകൾ, മറ്റു സന്ധികൾ എന്നി

വിടങ്ങളിലെല്ലാം നടത്തത്തിന്നിടയിൽ വിശ്രമിക്കുമ്പോൾ ആവശ്യമായ വ്യായാമങ്ങൾ ചെയ്യുക.

11) കൂടെ നടക്കുന്നവരുടെ ഭാവവ്യത്യാസങ്ങൾ കഴിയുന്നതും ശ്രദ്ധിക്കുക. ഒരു ജീവൻ രക്ഷിക്കാൻ ചിലപ്പോൾ അതുപകരിച്ചേക്കും.

12) ലയ്സൻ ഓഫീസറുടെ നിർദ്ദേശങ്ങൾ കൃത്യമായിട്ടും അനുസരിക്കുക. കനത്ത മഞ്ഞുവീഴ്ചയോ മഞ്ഞുകാറ്റോ ഉണ്ടാകുമ്പോൾ യാത്രികർ സംഘംചേർന്ന് ഒന്നിച്ചുനിൽക്കുക. അതുകഴിഞ്ഞാൽ നടത്തം തുടരുക. നടന്നുമാത്രമേ ഊർജം നിലനിർത്താനാകൂ എന്ന അടിസ്ഥാനതത്ത്വം എപ്പോഴും മനസ്സിൽ കരുതുക. (കുതിരപ്പുറത്ത് യാത്രചെയ്യുന്നവരും ഇടക്കെല്ലാം ഇറങ്ങി നടക്കണം)

13) നേരിയ ദേഹാസ്വാസ്ഥ്യങ്ങൾ അനുഭവപ്പെട്ടാലും ഉടനെത്തന്നെ ലെയ്സൻ ഓഫീസറെ അറിയിക്കുക. അദ്ദേഹത്തിന്റേയും ടീം ഡോക്ടറുടേയും നിർദേശങ്ങൾ അനുസരിക്കുക. ഓരോ ജീവനും വളരെ വിലപ്പെട്ട ഒന്നാണെന്ന വസ്തുത ഓർക്കുക.

താഴെ പറയുന്ന കാര്യങ്ങൾ നിർബന്ധമായും ഒഴിവാക്കുക:-

a) ഉയർന്ന മലമടക്കുകളിൽ ഒറ്റക്ക് നടക്കുന്നത്.
b) പൊട്ടിയ / വിള്ളൽ പറ്റിയ ട്രക്കിങ്ങ് ഷൂ.
c) നനഞ്ഞ സോക്സ്
d) ഷൂ ധരിച്ച് ഉറങ്ങുന്നത്.
e) തോൾബാഗിലെ അമിതഭാരം
f) പരമപുണ്യപ്രധാനമായ യാത്രയായതിനാൽ സസ്യേതരഭക്ഷണം, മദ്യം, മറ്റു ലഹരിവസ്തുക്കൾ
g) ചൈനയിലേക്ക് കടന്നശേഷമുള്ള ഹോട്ടൽ ഭക്ഷണം, പുറമെനിന്നുള്ള മറ്റു ഭക്ഷ്യവസ്തുക്കൾ.

തികച്ചും അനൗദ്യോഗികമായ ഒരു മുന്നറിയിപ്പ്:-

കൈലാസ് - മാനസസരസ്സ് യാത്രയ്ക്ക് സ്ത്രീകൾക്കും അപേക്ഷിക്കാവുന്നതാണ്. ശബരിമല യാത്രപോലെ സ്ത്രീകൾക്ക് നിയമപരമായ വിലക്കുകൾ ഒന്നും ഇല്ല. ഈ യാത്ര 35 ദിവസത്തോളം നീണ്ടുപോകുമെന്നതിനാൽ മാസമുറയുള്ള (Monthly Course) സ്ത്രീകൾ ഈ യാത്ര ഒഴിവാക്കുന്നതാണ് നല്ലത്. തികച്ചും പരിപാവനമായ യാത്രയായതിനാൽ ഇത്തരം അശുദ്ധികൾ ഒഴിവാക്കുന്നതാണ് നമ്മുടെ സംസ്കാരത്തിന് യോജിച്ചത്. വിനോദസഞ്ചാരത്തിനെന്നപോലെ വടക്കൻ സംസ്ഥാനങ്ങളിൽ നിന്നുള്ള ചെറുപ്പക്കാരികൾ പല ബാച്ചുകളിലും കടന്നുകൂടുന്നുണ്ട്. യാദൃച്ഛികമാവാമെങ്കിലും ദുരന്തങ്ങൾ ഭൂരിഭാഗവും സംഭവിക്കുന്നത് ഇത്തരം ബാച്ചുകൾക്കാണെന്ന് ഓർക്കുക. അതുകൊണ്ട് 50 വയസ്സുകഴിഞ്ഞ സ്ത്രീകൾ പോകുന്നതാണ് അഭികാമ്യം.

## Books Referred

**A Mountain In Tibet** *by Charles Allen*
**Kissing The Heavens** *by T.S. Tirumurti*
**Kailas Manasarover An Odyssey In Tibet** *by Tarun Vijay*



विदेश मंत्रालय, नई दिल्ली
MINISTRY OF EXTERNAL AFFAIRS
NEW DELHI

KMY/5/2001

24.07.2001

# CERTIFICATE

This is to certify that Shri/~~Smt/Kum~~. MACHINGAL RAMACHANDRAN participated in the Kailash-Mansarovar Yatra, 2001, organised by the Minsitry of External Affairs. He/~~She~~ was a member of the Fifth Batch, which undertook the Yatra from 25-06-01 to 24-7-01.

2. The Indian Mountaineering Foundation (IMF) has recognised the Kailash Manasarovar Yatra as a trekking expedition, for which Government servants are eligible for grant of special casual leave as per notification issued by Ministry of Personnel & Training vide O.M. No. 28016/2/84(A) dated April 11, 1985.

(AMIT KUMAR)
UNDER SECRETARY (CHINA)





# ഉത്തർഖണ്ഡിലൂടെ

## കൈലാസ് മാനസസരസ്സ് യാത്ര

എം.കെ.രാമചന്ദ്രൻ

ഭാരതീയമനസ്സിൽ കൈലാസം ഒരു പർവ്വതഭാഗം മാത്രമല്ല, ഈശ്വരാനുഭവത്തിന്റെ വിശുദ്ധസാന്നിദ്ധ്യവുമാണ്. മാനസസരസ്സ് പവിത്രതയെക്കുറിച്ചുള്ള സ്വപ്നസങ്കല്പങ്ങളുടെ ജലപുണ്യവും. എന്നാൽ ഇവിടേക്കെത്താനുള്ള വഴികൾ പ്രകൃതിയുടെ അജയ്യമായ ഇച്ഛയെ വിളമ്പരംചെയ്തുകൊണ്ട് നിലകൊള്ളുന്നു. യാത്രയെ ജീവിതത്തിന്റെ നിയമമാക്കിയവരാണ് അവിടെയണയുക. ഏതു മുറിവും അവർ മലർമാല്യമായി കഴുത്തിലണിയും, ഹിമപാതങ്ങൾ അവരുടെ ഹൃദയത്തെ ജ്വലിപ്പിക്കും. അങ്ങനെയൊരു സഞ്ചാരിയാണ് ഈ ഗ്രന്ഥകാരൻ. കഠിനതപസ്സുകൊണ്ട് മനശ്ശരീരങ്ങളെ ഒരൊറ്റ പൂവായി വിടർത്തിയവർമാത്രം സഞ്ചരിച്ച പരമ്പരാഗതമായ പാതകളിലൂടെ സഞ്ചരിച്ച് പ്രകൃതിയെ തന്നിൽതന്നെയനുഭവിച്ച് കൈലാസത്തിലെത്തിയ ഈ സഞ്ചാരി വായനക്കാർക്കു നൽകുന്ന ഹിമവൽകാഴ്ചകൾ പുരാണദൃശ്യങ്ങളെ ഓർമ്മിപ്പിക്കുന്നതാണ്. മംഗ്തി, ഗാല, മാൽപ്പ, ബുധി, ഗുൻജി, കാലാപാനി, നബിധാങ്, ലിപുലേഖ്, ടിസ്റ്റോങ്, കൈലാസം-മാനസസരസ്സ്... കാൽനടയായി ഈ സഞ്ചാരി മുന്നേറിയ വഴികൾ സാഹസികയാത്രക്ക് ഹിമവാന്റെ ഉയരം നൽകുന്നു.

**2005ലെ കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ച കൃതി.**